# പുണ്യസ്മൃതി

2000 ഒക്ടോബർ 28

*എഡിറ്റർ*
**ഫാ. ടി.ജെ. ജോഷ്വ**

*കോ-ഓർഡിനേറ്റിങ് എഡിറ്റർ*
**പോൾ മണലിൽ**

*പത്രാധിപസമിതി*
**അലക്സാണ്ടർ കാരയ്ക്കൽ**
**ജോൺ കുന്നപ്പള്ളി**
**വർഗീസ് പടിയറ**
**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**
**തോമസ് നീലാർമഠം**

വില 100 രൂപ

*കവർ ചിത്രം*
**റോക്കി ജോർജ്**

*കവർ ഡിസൈൻ & ലേഔട്ട്*
**അജി**

---

പുതുക്കിപ്പണിത പരുമലപ്പള്ളിയുടെ കൂദാശയോടനുബന്ധിച്ചു കൂദാശാകേന്ദ്രക്കമ്മിറ്റിയുടെ അധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായ്ക്കു വേണ്ടി പ്രസാധകസമിതി കൺവീനർ റമ്പാൻ തെയോഫോറസ് കോറെപ്പിസ്കോപ്പ കോട്ടയം ഡി സി പ്രസ്സിൽ അച്ചടിപ്പിച്ച് പ്രസിദ്ധീകരിക്കുന്നത്.



പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ



# പുണ്യസ്മൃതിയുമായി...

പരിശുദ്ധ പരുമല തിരുമേനിയുടെ അനുഗ്രഹത്താൽ യാഥാർത്ഥ്യമായ ഈ 'പുണ്യസ്മൃതി'യുമായി നിങ്ങളുടെ മുമ്പിൽ നില്ക്കുമ്പോൾ ഞങ്ങൾ ചാരിതാർത്ഥ്യരാണ്. ഈ സ്മൃതിഫലകം ഒരു ചരിത്രരേഖയാണെന്ന് ഞങ്ങൾ വിശ്വസിക്കുന്നു.

മഹാപരിശുദ്ധനായ പരുമല തിരുമേനിയെക്കുറിച്ചുള്ള അനുഭവങ്ങളുടെ സഞ്ചയമാണ് 'പുണ്യസ്മൃതി.' പരിശുദ്ധ പുണ്യവാളനെക്കുറിച്ചു ഭക്തജനങ്ങൾക്കുള്ള വിശ്വാസവും പ്രതിബദ്ധതയും ദിനംപ്രതി ശക്തിപ്പെട്ടുവരികയാണ്. പരുമലയിൽ പുനർനിർമ്മിക്കപ്പെട്ട മനോഹരമായ ദേവാലയവും ഈ അചഞ്ചല വിശ്വാസത്തിന്റെ സാക്ഷ്യമാണ്. അനുഭവങ്ങൾകൊണ്ടും വിശ്വാസംകൊണ്ടും പരുമലയിലേക്കു തീർത്ഥാടനം നടത്തുന്നവരുടെയും ലോകത്തെവിടെയിരുന്നും ആ മധ്യസ്ഥതയിൽ പ്രാർത്ഥിക്കുന്നവരുടെയും എണ്ണം കൂടുന്നതേയുള്ളു.

പുനർനിർമ്മിച്ച പരുമല പള്ളിയുടെ കൂദാശ ഭക്തിനിർഭരമായ ഒരു മഹാസംഭവമാക്കി മാറ്റാനുള്ള തീരുമാനത്തോടൊപ്പം കമ്മിറ്റിയുടെ മുന്നിൽ ഇത്തരമൊരു ചരിത്രരേഖയുടെ ആവശ്യകതയും ഉയർന്നുവന്നു.

പരിശുദ്ധ പരുമല തിരുമേനിയുടെ മാഹാത്മ്യം വെളിപ്പെടുത്തുന്നതിന് ഉപകരിക്കുന്ന ഒരു രേഖയായി ഈ 'പുണ്യസ്മൃതി' തീരണമെന്നു ഞങ്ങൾ വിനീതമായി ആഗ്രഹിച്ചു, പ്രാർത്ഥിച്ചു. അതുകൊണ്ടുതന്നെ ഏറെ ശ്രദ്ധയോടും താത്പര്യത്തോടുംകൂടിയാണ് ഇതിലേക്കുള്ള വിഷയങ്ങൾ തെരഞ്ഞെടുത്തത്.

ഈ സ്മൃതിരേഖയ്ക്കുവേണ്ടി ഒരു വിദഗ്ധ പത്രാധിപസമിതി രൂപീകരിക്കപ്പെട്ടു. തങ്ങളുടെ പ്രവർത്തന മണ്ഡലങ്ങളിൽ ഇതിനകം പ്രാഗല്ഭ്യം തെളിയിച്ചിട്ടുള്ള ഫാ. ഡോ. കെ.എം. ജോർജ്ജിന്റെയും ഫാ. ടി.ജെ. ജോഷ്വയുടെയും നേതൃത്വത്തിലായിരുന്നു വിഷയങ്ങൾ തീരുമാനിച്ചതും മറ്റും. റമ്പാൻ തെയോഫോറസ് കോറെപ്പിസ്ക്കോപ്പയുടെ അധ്യക്ഷതയിലുള്ള പ്രസാധക സമിതി ഈ 'പുണ്യസ്മൃതി' യാഥാർത്ഥ്യമാക്കാൻ സമർപ്പിത മനസ്സോടെയാണു പ്രവർത്തിച്ചത്. പള്ളികൂദാശയോടു ബന്ധപ്പെട്ട എല്ലാ കമ്മിറ്റികളും അങ്ങനെതന്നെയാണു പ്രവർത്തിച്ചതെന്നും ഞാനിവിടെ ഓർമ്മിക്കട്ടെ.

ചുരുങ്ങിയ സമയത്തിനുള്ളിൽ ഇങ്ങനെയൊരു സ്മൃതിരേഖ പ്രസിദ്ധപ്പെടുത്താൻ സാധിച്ചതുതന്നെ അത്ഭുതമാണ്. അതു പരിശുദ്ധ പരുമലതിരുമേനിയുടെ അനുഗ്രഹംകൊണ്ടാണെന്നു ഞങ്ങൾ വിശ്വസിക്കുന്നു. ലോകപ്രശസ്ത വാസ്തുശില്പി ചാൾസ് കൊറയ രൂപകല്പന ചെയ്ത ദേവാലയം കേരളത്തിന്റെ വാസ്തുശില്പസൗഭാഗ്യങ്ങളിലൊന്നായിത്തീർന്നതും തിരുമേനിയുടെ അനുഗ്രഹത്താലാണല്ലോ.

പരുമലപ്പള്ളി കൂദാശയോടു ബന്ധപ്പെട്ട പന്ത്രണ്ടു കമ്മിറ്റികളുടെയും ജനറൽ കൺവീനർ ആയിട്ടാണ് എൺപത്തിനാലു വയസ്സുള്ള എന്നെ പരിശുദ്ധ കാതോലിക്കാ ബാവ ചുമതലപ്പെടുത്തിയതെങ്കിലും ഞാൻ വെറുമൊരു കോ-ഓർഡിനേറ്റർ ആയി മാത്രമേ പ്രവർത്തിച്ചിട്ടുള്ളു എന്നുകൂടി ഇവിടെ ഏറ്റുപറയട്ടെ. എന്നാൽ കഴിയുന്നത്ര നന്നായി പ്രവർത്തിച്ചുവെന്നാണ് എന്റെ വിശ്വാസം. പരിശുദ്ധ പരുമല തിരുമേനിയുടെ അനുഗ്രഹംകൊണ്ടും എല്ലാവരുടെയും സമർപ്പിതപ്രവർത്തനം കൊണ്ടും എല്ലാ കാര്യങ്ങളും ഭംഗിയായി നടക്കുകയായിരുന്നു.

ജാതിമതഭേദം കൂടാതെ ഭക്തജനങ്ങൾ പരുമല തിരുമേനിയുടെ സന്നിധിയിൽ വന്നു പ്രാർത്ഥിക്കാറുണ്ട്. അവരെയെല്ലാം ഉദ്ദേശിച്ചാണ് 'പുണ്യസ്മൃതി' പ്രസിദ്ധീകരിക്കുന്നത്. ഇതിന്റെ ഇംഗ്ലീഷ് പതിപ്പും ഉടനേ പ്രസിദ്ധീകരിക്കാൻ തീരുമാനമെടുത്തിട്ടുണ്ട്.

ഇതാ ഈ 'പുണ്യസ്മൃതി' ഇനി നിങ്ങളിലേക്ക്.

കൃതാർത്ഥതയോടെ,

കെ.എം. മാത്യു
*ജനറൽ കൺവീനർ*

കോട്ടയം
28.10.2000

# താളുകൾ മറിക്കുമ്പോൾ

## ദർശന മുഖങ്ങൾ



## പഴയ താളുകളിൽനിന്ന്



## ഗുരുസ്മരണ



## കാവ്യാഞ്ജലി



## ജീവിതരേഖകൾ

## ഊർശ്ലേം യാത്രാവിവരണം സിംപോസിയം



## കല്പന, കത്ത്



## മധ്യസ്ഥതയിലെ അനുഭവം



## പരുമല



## സഭാദർശനം





പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ
മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ

# വിശുദ്ധിയിലേയ്ക്കൊരു തീർത്ഥയാത്ര

ക്രിസ്തീയജീവിതം ഒരു തീർത്ഥാടനമാണ്. അതു വിശുദ്ധിയിലേക്കുള്ള യാത്രയാണ്. ജീവിതത്തിൽ വിശുദ്ധകർമ്മങ്ങൾ ചെയ്യാനും വിശുദ്ധി പ്രാപിക്കാനും കഴിയണം.

ഈ ലോകജീവിതത്തിൽ യഥാർത്ഥമായ ക്രിസ്തീയജീവിതം നയിച്ച അനേകരുണ്ട്. പ്രാർത്ഥനയിലൂടെയും ഉപവാസത്തിലൂടെയും സൽക്കർമ്മങ്ങളിലൂടെയും യഥാർത്ഥമായ മാതൃക കാണിച്ചു ജീവിച്ച അനേകം വിശുദ്ധർ നമ്മുടെ സഭയിൽത്തന്നെയുണ്ട്. അവരിൽ അദ്വിതീയനാണ് പരിശുദ്ധ പരുമല തിരുമേനി.

ജീവിതത്തെ ത്യാഗമാക്കി രൂപാന്തരപ്പെടുത്തുകയും ദൈവത്തിനായി സമർപ്പിക്കുകയും ചെയ്ത പരുമല തിരുമേനിക്കു ദൈവതേജസിലേക്കു നടന്നടുക്കാൻ കഴിഞ്ഞു. ദൈവസന്നിധിയിൽ എത്താനുള്ള യഥാർത്ഥ മാതൃകയാണ് പരിശുദ്ധ പരുമല തിരുമേനി.

നമ്മൾ പരിശുദ്ധ പിതാവിന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുന്നവരാണ്. വിശുദ്ധന്മാരുടെ അപേക്ഷ ദൈവം കൈവെടിയുകയില്ലെന്നു നമ്മൾ വിശ്വസിക്കുന്നു. വിശുദ്ധന്മാർ നമുക്കുവേണ്ടി അപേക്ഷിക്കുന്നവരാണ്.

പരുമലയിൽ തീർത്ഥാടകരായി എത്തുന്നവർക്ക് അനേകം ഭാരങ്ങളും പ്രയാസങ്ങളും ഉണ്ടാകാം. ആ വിശുദ്ധന്റെ കബറിങ്കൽ മദ്ധ്യസ്ഥതയ്ക്കായി യാചിക്കുമ്പോൾ നമുക്ക് ആശ്വാസം ലഭിക്കുന്നു.

പരുമല നമ്മുടെ മനസ്സിന്റെ അഭയതീരമാണ്. ദൈവസന്നിധിയിൽ എത്താൻ നമ്മുടെ മനസ്സ് കാംക്ഷിക്കുന്നു. ഈ വിശുദ്ധനോടു മധ്യസ്ഥത തേടുമ്പോൾ നമുക്ക് ആശ്വാസം കൈവരിക്കാൻ കഴിയുന്നു.

ക്രൈസ്തവസഭ വിശുദ്ധന്മാരെ ആദരിക്കുന്നു. പരുമല തിരുമേനിയെ നമ്മൾ ആദരിക്കുന്നതു വിശുദ്ധനായിട്ടാണ്. തീർത്ഥാടകരായി ഇവിടെ എത്തുന്നവർക്ക് ഈ വിശുദ്ധന്റെ ജീവിതവും ദർശനവും പഠിക്കാൻ കഴിയണം.

പരിശുദ്ധ പരുമല തിരുമേനിതന്നെ ഒരു തീർത്ഥാടകനായിരുന്നു. അദ്ദേഹം നൂറു വർഷം മുമ്പ് യേശുക്രിസ്തുവിന്റെ പാദസ്പർശം ഏറ്റ വിശുദ്ധ നാട്ടിലേക്കു തീർത്ഥാടനം നടത്തിയിട്ടുണ്ട്. അദ്ദേഹത്തിന്റെ തീർത്ഥാടനത്തിന്റെ അനുഭവങ്ങൾ ഒരു ഗ്രന്ഥമായി നൂറു വർഷം മുമ്പ് അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. 'ഊർശ്ലേം യാത്രാ വിവരണം' എന്ന പേരിൽ വിഖ്യാതമായ ഈ യാത്രാവിവരണം മലയാള സാഹിത്യത്തിൽതന്നെ അനശ്വരമായിക്കഴിഞ്ഞു.

ഈ പുസ്തകത്തിന്റെ ശതാബ്ദി ആഘോഷിച്ച വേളയിൽ നാം അനുസ്മരിച്ച ഒരു കാര്യം ഇവിടെ വീണ്ടും കുറിക്കുകയാണ്: വിശുദ്ധനാട് സന്ദർശനം ഏതൊരു ഭക്തന്റെയും എന്നപോലെ പരുമല തിരുമേനിയുടെയും ജീവിതത്തിലെ അവിസ്മരണീയമായ നിമിഷമായിരുന്നു. പരിശുദ്ധ പരുമല തിരുമേനി വേദപുസ്തക പ്രതിപത്തിയുടെ വെളിച്ചത്തിലാണ് യേശുദേവന്റെ പാദസ്പർശമേറ്റ മണ്ണിലേക്കു പോയത്. സ്വജീവിതത്തെ വിമലീകരിക്കാനും അനുഗ്രഹം പ്രാപിക്കാനുമായിരുന്നു ആ തീർത്ഥാടനം. തീർത്ഥാടനം ഒരു പ്രാർത്ഥനപോലെയായിരുന്നു പരുമല തിരുമേനിക്ക്. നമ്മളും അതുപോലെ ജീവിതം പ്രാർത്ഥനയാക്കണം.

**ജീവിതത്തെ ത്യാഗമാക്കി രൂപാന്തരപ്പെടുത്തുകയും ദൈവത്തിനായി സമർപ്പിക്കുകയും ചെയ്ത പരുമല തിരുമേനിക്കു ദൈവതേജസിലേക്കു നടന്നടുക്കാൻ കഴിഞ്ഞു. ദൈവസന്നിധിയിൽ എത്താനുള്ള യഥാർത്ഥ മാതൃകയാണ് പരിശുദ്ധ പരുമല തിരുമേനി.**

പരുമല തിരുമേനിയെപ്പോലെ നമ്മളും തീർത്ഥാടനം നടത്തുന്നു. യേശുനാഥൻെറ പാദസ്പർശമേറ്റ മണ്ണിലൂടെയും മനസ്സിലൂടെയും ആ ജീവിതത്തിലൂടെയും സഞ്ചരിക്കാൻ നമ്മൾ ആഗ്രഹിക്കുന്നവരാണ്. എന്നാൽ നമുക്കു ദൈവസമർപ്പണമില്ല. ദൈവസന്നിധിയിൽ എത്താൻ വിശുദ്ധർ നമ്മെ തുണയ്ക്കുന്നു. നമ്മൾ പരുമല തിരുമേനിയുടെ കബറിങ്കലേക്കു തീർത്ഥാടനം നടത്തുന്നത് ആ വിശുദ്ധൻെറ തുണ ലഭിക്കാനാണ്, തിരുമേനിയുടെ ജീവിതത്തെയും ദർശനത്തെയും നമ്മൾ അനുകരിക്കാൻ ശ്രമിക്കുമ്പോൾ മാത്രമേ ആ വിശുദ്ധൻെറ അനുഗ്രഹം നമുക്കു പൂർണമായി ലഭിക്കൂ. തീർത്ഥാടനം അതിനുള്ള ഒരവസരമാണ്.

പരിശുദ്ധ പിതാവിൻെറ സ്മരണ പുതുക്കുമ്പോൾ അനുഗ്രഹത്തിൻെറ നീർച്ചാലുകൾ നമ്മിലേക്കു വീണ്ടും കടന്നുവരികയാണ്. ജീവിച്ചിരുന്നപ്പോൾ അനേകർക്ക് അനുഗ്രഹസ്തംഭമായിരുന്ന പരിശുദ്ധൻ കാലയവനികയ്ക്കുള്ളിൽ മറഞ്ഞിട്ട് ഒരു നൂറ്റാണ്ട് അടുക്കുന്നു; ആ വിശുദ്ധൻെറ സ്മരണ നമ്മെ എന്നും പവിത്രമാക്കുകയാണ്.

പരിശുദ്ധർ ശരീരത്തോടെയിരിക്കുമ്പോൾ മാത്രമല്ല ജീവിച്ചിരിക്കുന്നത്. ശരീരം വെടിഞ്ഞാലും അവർ ജീവിച്ചിരിക്കും. പരിശുദ്ധ പരുമല തിരുമേനിയുടെ സ്മരണ അതാണു നമ്മെ ഓർമ്മിപ്പിക്കുന്നത്.

പരിശുദ്ധ പരുമല തിരുമേനിയുടെ ജീവിതവും ദർശനവും നമുക്കു തരുന്ന ഉൾക്കാഴ്ച അത്യുദാത്തമാണ്. വിശുദ്ധ യോഹന്നാനും വിശുദ്ധ മത്തായിയും ക്രിസ്തീയ വിശ്വാസത്തിൻെറ സചേതനയിലേക്കാണു നമ്മെ കൂട്ടിക്കൊണ്ടു പോകുന്നത്.

അവർ വ്യക്തമാക്കുന്നത് എന്താണ്? യേശുക്രിസ്തു ദൈവമായിരിക്കെ മനുഷ്യനായി ജനിച്ചു. ദൈവവും മനുഷ്യനും ഒന്നായിത്തീർന്നു. യേശുക്രിസ്തു മരിച്ചു. എന്നാൽ മരണം അവനെ കീഴ്പ്പെടുത്തിയില്ല. യേശു മരിച്ചവരുടെ ഇടയിൽനിന്ന് ഉയിർത്തെഴുന്നേറ്റു സ്വർഗത്തിലേക്കു കരേറി. പിതാവായ ദൈവത്തോടു ചേർന്നാണ് അവൻ സ്ഥിതി ചെയ്യുന്നത്. അവൻ പിതാവിൻെറ വലതുഭാഗത്തിരിക്കുന്നു.

ദൈവം തൻെറ അതിരറ്റ കാരുണ്യത്താൽ മനുഷ്യനായിത്തീർന്നു. മനുഷ്യനെ ദൈവീകരിക്കുവാൻ മരണമില്ലാത്ത ദൈവം മനുഷ്യനായിത്തീർന്നു; മരിച്ചു. മരണമുള്ള മനുഷ്യനെ മരണാതീതനാക്കുവാൻ സ്വർഗീയൻ ഭൂമിയിൽ അവതരിച്ചു.

ഭൂതലത്തെ സ്വർഗീയവത്കരിക്കാൻ പിറന്ന പുണ്യവാനാണു പരിശുദ്ധ പരുമല തിരുമേനി.

ദൈവഭക്തർ ദൈവത്തോടു താദാത്മ്യപ്പെട്ടു ദൈവസാന്നിധ്യസംസർഗവലയത്തിനുള്ളിൽ പ്രകാശിതരായി പ്രശോഭിക്കുന്നു; പരുമല തിരുമേനിയും അങ്ങനെയാണ്.

മരിച്ച് അടക്കപ്പെട്ടവനായ മോശയും ഉടലോടെ എടുക്കപ്പെട്ടു എന്നു വിശ്വസിക്കുന്ന ഏലിയാവും മറുരൂപ മലയിൽ കർത്താവുമായി സംഭാഷിക്കുന്ന രംഗം അപ്പോസ്തലന്മാരായ പത്രോസും യാക്കോബും യോഹന്നാനും ദർശിക്കുന്നുണ്ട്.

പത്രോസ്ശ്ലീഹാ ആത്മാവിൽ നിറഞ്ഞ് ഉച്ചരിച്ചുപോകുന്നു: "കർത്താവേ, നാം ഇവിടെ ഇരിക്കുന്നതു നന്ന്. ഞങ്ങൾ മൂന്നു കൂടാരങ്ങൾ ഉണ്ടാക്കാം. ഒന്ന് നിനക്കും ഒന്നു മോശയ്ക്കും ഒന്ന് ഏലിയാവിനും."

മരിച്ച് അടക്കപ്പെട്ടവനായ മോശയെയും ഉടലോടെ എടുക്കപ്പെട്ടവനായ ഏലിയാവിനെയും അവർ വ്യക്തമായി കണ്ട് ആസ്വദിക്കുന്നു. അതുപോലെ പരിശുദ്ധനായ പരുമല തിരുമേനി സജീവനായിരിക്കുന്നു എന്നു വിശ്വസിക്കാൻ ഒരു ഭാരവും വേണ്ട. അദ്ദേഹം ജീവിക്കുന്നു എന്നതിനു സംശയം വേണ്ട.

പരിശുദ്ധർ ദൈവത്തിൻെറ വഴികളെ എപ്പോഴും അനുധാവനം ചെയ്യും. കർത്താവായ യേശുക്രിസ്തു പിതാവിൻെറ സന്നിധിയിൽ നമുക്കുവേണ്ടിയുള്ള തൻെറ ബലിയും പേറിക്കൊണ്ടു മദ്ധ്യസ്ഥത നിർവഹിക്കുന്നു എന്നാണു ക്രൈസ്തവവിശ്വാസം. എവിടെയാണോ യേശുക്രിസ്തു അവിടെ തൻെറ വിശുദ്ധരും ഉണ്ടാകും.

നമ്മുടെ വാങ്ങിപ്പോയ പരിശുദ്ധ പിതാക്കന്മാർ നമ്മെ വിസ്മരിക്കുമെന്ന് ഒരിക്കലും ചിന്തിക്കുവാൻ സാധിക്കുന്നില്ല. അവർ നമുക്കുവേണ്ടി പ്രാർത്ഥിക്കുന്നു. അവരുടെ അനുഗ്രഹങ്ങൾ നമുക്കു പകർന്നുതരുന്നു. അതു വളരെ നിശ്ചയം.

വിശുദ്ധ വേദപുസ്തകത്തിൽ വിശുദ്ധരുടെ സ്മരണ നമുക്കു പുതിയൊരു വേദശാസ്ത്ര ദർശനമാണു പകർന്നു തരുന്നത്.

പരുമലത്തിരുമേനി നമ്മുടെ ഇടയിൽ ജീവിച്ച പുണ്യയോഗിയാണ്. ആ വിശുദ്ധൻെറ തിരുശേഷിപ്പ് അടക്കം ചെയ്തിരിക്കുന്ന പരുമല അനേകായിരങ്ങൾക്ക് അഭയകേന്ദ്രമാണ്. പത്രോസ് ശ്ലീഹായുടെ നിഴൽ കാത്തു വഴിയരികിൽ രോഗികൾ കിടന്നതുപോലെ പരുമല തിരുമേനിയുടെ വിശുദ്ധ സ്പർശം അനുഭവിക്കാൻ നാം കാത്തിരിക്കുന്നു.

തിരുമേനി കാട്ടിത്തന്നതുപോലെ പ്രാർത്ഥനയിലും ഉപവാസത്തിലും ധ്യാനത്തിലും സ്നേഹത്തിൻെറ ഐക്യത്തിലും ദൈവപ്രകാശം പകർന്നു കൊടുത്തു മുന്നേറുവാൻ സാധിക്കണം. പുതുക്കി പണിത പള്ളിയുടെ കൂദാശ ആഘോഷങ്ങൾ വിജയകരവും അനുഗ്രഹപ്രദവുമായിത്തീരാൻ എല്ലാവരുടെയും പങ്കാളിത്തവും പരിശ്രമവും പ്രാർത്ഥനയും ആവശ്യമാണെന്ന് ഓർമ്മിപ്പിക്കുന്നു.

പരുമലത്തിരുമേനിയുടെ മധ്യസ്ഥതയിൽ നമുക്കു ലഭിക്കുന്ന ആത്മീയ ശക്തിയും ആത്മവിശ്വാസവും വെളിച്ചവും ഉൾക്കൊണ്ടു സമൂഹത്തോടുള്ള പ്രതിബദ്ധത മനസ്സിലാക്കി സഹിഷ്ണുതയോടും സാഹോദര്യബോധത്തോടും സഹവർത്തിത്വമനോഭാവത്തോടും ത്യാഗസന്നദ്ധതയോടും പ്രവർത്തിച്ചു ജീവിതം സഫലീകൃതമാക്കണം.

ചിന്തയും വാക്കും കർമവും സമന്വയിപ്പിച്ചു മഹദ്ജീവിതം നയിച്ച സഭാപിതാവാണ് പരിശുദ്ധ പരുമല തിരുമേനി. ഈലോകജീവിതകാലത്തെന്നതുപോലെ അതിനു ശേഷവും അദ്ദേഹത്തിൻെറ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുന്ന നാനാജാതി മതസ്ഥരായ അപേക്ഷകർക്ക് ആശ്വാസം നല്കി വിശുദ്ധന്മാരുടെ കൂട്ടത്തിൽ അദ്ദേഹം ഇന്നും ജീവിക്കുന്നു ●









ആചാര്യ നരേന്ദ്രഭൂഷൺ

# യോഗദർശനത്തിന്റെ പ്രണേതാവ്

മനുഷ്യന് മനഃശാന്തിയാണ് ഏറ്റവുമധികം ആവശ്യകമായിട്ടുള്ളത്. ഇതു നേടാനുള്ള പ്രയത്നമാണ് അറിഞ്ഞോ അറിയാതെയോ എല്ലാവരും ചെയ്യുന്നത്. സ്വാദോടെ ഭക്ഷണം കഴിക്കണമെങ്കിലും സുഖമായി ഉറങ്ങണമെങ്കിലും മനഃശാന്തി വേണം. ഇതു നേടാനൊരു കുറുക്കുവഴി യോഗദർശനത്തിൻെറ പ്രണേതാവായ പതഞ്ജലി കാട്ടിത്തരുന്നുണ്ട്. സുഖത്തിനോടു മൈത്രി, ദുഃഖിതരോടു കാരുണ്യം, പുണ്യത്തോട് സന്തോഷം, പാപത്തോട് ഉപേക്ഷ എന്നിവ ശീലിച്ചാൽ മതി മനഃശാന്തി തനിയെ ഉണ്ടാകുമെന്നാണ് അദ്ദേഹത്തിൻെറ ഉപദേശം. കേൾക്കുമ്പോൾ സരളമാണെങ്കിലും ശീലിക്കുമ്പോഴറിയാം എത്ര ദുഷ്കരമാണെന്ന്.

മഹാപുരുഷന്മാർ എപ്പോഴും സമാനചിന്താഗതിക്കാരാണ്. പരുമല കൊച്ചുതിരുമേനി എന്ന് ആരാധകർ പ്രിയ നാമം നല്കിയിരിക്കുന്ന പുണ്യപുരുഷനായ പരിശുദ്ധ പരുമല ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ഉപദേശങ്ങൾ പുരാതനനായ പതഞ്ജലി മഹർഷിയുടെ ഉപദേശത്തെയാണ് ഈ ലേഖകനെപ്പോലുള്ളവരെ ഓർമ്മിപ്പിക്കുന്നത്. ദുഃഖിതരോടു കാരുണ്യവും പാപത്തോട് ഉപേക്ഷയും സ്വയം അനുശീലനം ചെയ്തുകൊണ്ട്, അങ്ങനെ ചെയ്യാൻ അന്യരെ പ്രേരിപ്പിച്ച തിരുമേനിയുടെ സ്മരണ നമ്മെ എന്നും ആഹ്ലാദിപ്പിക്കുന്നു.

**തിരുമേനിയുടെ ഉപദേശങ്ങൾ പുരാതനനായ പതഞ്ജലി മഹർഷിയുടെ ഉപദേശത്തെയാണ് ഈ ലേഖകനെപ്പോലുള്ളവരെ ഓർമ്മിപ്പിക്കുന്നത്.**

കേരളത്തിലെ ഓർത്തഡോക്സ് സഭ വിശുദ്ധനായി പ്രഖ്യാപിച്ച പരിശുദ്ധ തിരുമേനി ഒരു അപൂർവ്വ വ്യക്തിയാണ്. ഓർത്തഡോക്സ് പാരമ്പര്യത്തിൽ റഷ്യൻ ഓർത്തഡോക്സ്സഭയും ഭാരതീയ ഓർത്തഡോക്സ് സഭയും മാത്രമേ ആരെയെങ്കിലും വിശുദ്ധ പദവി നല്കി പൂജിച്ചിട്ടുള്ളു എന്ന് ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ രേഖപ്പെടുത്തിയിട്ടുണ്ട്. റോമൻ കത്തോ ലിക്കാ സഭയാണ് സാമാന്യം ദീർഘമായ അന്വേഷണ പരീക്ഷണ പ്രക്രിയയിലൂടെ വിശുദ്ധന്മാരെയും വിശുദ്ധകളെയും കണ്ടെത്തി പ്രഖ്യാപിക്കാറുള്ളത്. ഓർത്തഡോക്സ് സഭ വിശുദ്ധനായി പ്രഖ്യാപിച്ച ഏക വ്യക്തിയാണ് പ. പരുമല തിരുമേനി എന്നു പറയുന്നത് സാങ്കേതികമായിട്ടല്ലെങ്കിലും പ്രായോഗികമായി ശരിയാണ് എന്ന് ഡോ. കെ.എം. തരകൻ പറയുകയുണ്ടായി. വിശ്വാസികളും ആരാധകരും അദ്ദേഹത്തെ വിശുദ്ധനായി അംഗീകരിച്ച് മാധ്യസ്ഥത്തിലൂടെ ദുഃഖദുരിതങ്ങൾക്ക് അറുതിവരുത്തി മനഃശാന്തി നേടിക്കൊണ്ടിരിക്കുന്നു.

വ്രതപരിപാലനത്തോടെയുള്ള സംശുദ്ധജീവിതമാണ് അദ്ദേഹത്തിൻെറ ജീവിതത്തെ ശക്തിപ്പെടുത്തിയത്. തപശ്ചര്യകൾ, ഉപവാസം, വ്രതാനുഷ്ഠാനങ്ങൾ എന്നിവ നിഷ്ഠാപൂർവം സാധന ചെയ്ത അദ്ദേഹം ക്രമേണ ദൈവദർശനവും സാക്ഷാത്കാരവും നേടി. അദ്ദേഹം യോഹന്നാനെപ്പോലെ ഒരു യോഗേശ്വരനായെന്നും

ഈശ്വരാഭിമുഖമായ മനസ്സോടുകൂടിയവർക്കേ മനഃശാന്തി നേടാനും മറ്റുള്ളവർക്കു നല്കാനും കഴിയൂ എന്നതിന് നിദർശനമാണ് പരിശുദ്ധ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത എന്ന പരുമല തിരുമേനിയുടെ ജീവിതം.

മോശയെപ്പോലെ മുഖകാന്തി ഉള്ള മഹാത്മാവായെന്നും ആ ദിവ്യപ്രകാശധോരണിയിൽ ആകൃഷ്ടരായി അനേകം വിശ്വാസികൾ അദ്ദേഹത്തിൻെറ സന്നിധിയിലേക്ക് വന്നുകൂടിയെന്നും അവർ ആശ്വാസം നേടിയെന്നും ജോസഫ് മാർ പക്കോമിയസ് മെത്രാപ്പോലീത്താ പറഞ്ഞിട്ടുണ്ട്. ആ യോഗാനുഭൂതിയിലാണ് അദ്ദേഹത്തിൻെറ സഞ്ചാരകൃതിയായ 'ഊർശ്ലേം യാത്രാവിവരണ'ത്തിൻെറ മേന്മയെന്ന് ആ കൃതി സാഹിത്യലോകത്ത് അവതരിപ്പിച്ച പോൾ മണലിൽ എഴുതിയിട്ടുണ്ട്.

മെത്രാപ്പോലീത്തായായി അഭിഷിക്തനായതിനുശേഷം അദ്ദേഹം നാല്പതു നാൾ നോമ്പും ഉപവാസവും അനുഷ്ഠിച്ച് ആത്മശുദ്ധിയും സഹനശക്തിയും വർദ്ധിപ്പിച്ചതായി കേട്ടിട്ടുണ്ട്. പരുമലയിലാണ് അദ്ദേഹത്തിൻെറ സമർപ്പിത ജീവിതത്തിൻെറ പ്രവർത്തനപുഷ്ടമായ നാളുകൾ ആരംഭിക്കുന്നത്. ബ്രാഹ്മ മുഹൂർത്തത്തിൽ ഉണർവ്വ്, അരുണോദയംവരെ പൊതുപ്രാർത്ഥന, അധ്യാപനം, രഹസ്യപ്രാർത്ഥന, വീണ്ടും അധ്യാപനം, പ്രാർത്ഥന, അധ്യാപനം, ഭരണകാര്യാന്വേഷണം, രാഗാലാപനം അഭ്യസിപ്പിക്കൽ, സ്വാധ്യായം എന്നിങ്ങനെ അഴിവില്ലാത്ത ഒരു വ്രതമായിരുന്നു അദ്ദേഹത്തിൻെറ നിത്യജീവിതം.

പരുമലയിലെ സെമിനാരിയും അവിടത്തെ മഹായോഗിയും പുണ്യാത്മാവും ആരാധകരുടെ മനസ്സിൽ കുടികൊണ്ടു. പരുമലപ്പള്ളിയുടെ പ്രസിദ്ധിക്കും പ്രശസ്തിക്കും കാരണഭൂതൻ പരുമലത്തിരുമേനിയാണെന്ന് അനുക്തസിദ്ധമാണല്ലോ. കഠിനമായ തപശ്ചര്യയിലൂടെയും വ്രതാനുഷ്ഠാനങ്ങളിലൂടെയും മാത്രമല്ല നിരന്തരം യാത്ര ചെയ്തും അധ്വാനിച്ചും അദ്ദേഹം ഭക്തകോടികളെ സമാശ്വസിപ്പിക്കാൻ പരുമല ദേവാലയത്തിലും സെമിനാരിയിലും അവരുടെ ദുഃഖങ്ങളുടെയും ദുരിതങ്ങളുടെയും കെട്ടഴിച്ചു വയ്ക്കുന്നതിന് ഒരു തിരുസന്നിധിയുണ്ടാക്കി. അവിടെനിന്ന് ആശ്വാസം നേടുന്നവർക്ക് ജാതി മതഭേദങ്ങളില്ല. ഞായറാഴ്ചകളേക്കാളധികം ഭക്തന്മാർ അവിടെ ദുഃഖഭാരമിറക്കാൻ കണ്ടെത്തുന്ന ദിവസം വെള്ളിയാഴ്ചയാണ് എന്നത് യാദൃച്ഛികമല്ല.

ഈശ്വരാഭിമുഖമായ മനസ്സോടുകൂടിയവർക്കേ മനഃശാന്തി നേടാനും മറ്റുള്ളവർക്കു നല്കാനും കഴിയൂ എന്നതിന് നിദർശനമാണ് പരിശുദ്ധ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത എന്ന പരുമല തിരുമേനിയുടെ ജീവിതം. അദ്ദേഹവും പതഞ്ജലിയെപ്പോലെ യോഗദർശനത്തിൻെറ പ്രണേതാവുതന്നെയാണ്. ●

**പരുമല തിരുമേനിയുടെ വചനങ്ങൾ**

### *തോല്ക്കാനും പഠിക്കണം*

"സമാധാനത്തിൻെറ മനുഷ്യർ ചുരുക്കവും കലഹത്തിൻെറ പുത്രന്മാർ ഇപ്പോൾ വളരെയും ആകുന്നു. അത് ഒടുക്കകാലമാകകൊണ്ടായിരിക്കാം. ജയിപ്പാൻ മാത്രമല്ല തോല്പാനും പഠിക്കണം. അരമുള്ളവരോടുരമിടണം.

സ്വന്തം ഇഷ്ടം അറിയാതെ ശാസനയിൽ വരുത്തിയാൽ ഒത്തുവരികയില്ലല്ലോ... ശിക്ഷ ഭക്തിയോടുകൂടി സഹിക്കുന്ന മക്കളുടെമേൽ ആകുന്നു കൃപയെന്ന് ഓർക്ക."

**പരുമല തിരുമേനിയുടെ വചനങ്ങൾ**

### *ഭോഷനാകരുത്*

"മിടുക്കനാകണ്ടാ... ഭോഷനാകയുമരുത്.

ക്ഷമയാകുന്ന ബലവും...ഇഹത്തിലും പരത്തിലും മാനവും. സജ്ജനങ്ങളുടെ ലക്ഷണവും അതാകുന്നു.

വലിയവൻ ചെറിയവൻ; ചെറിയവൻ വലിയവൻ. ഏവരും തന്നത്താൻ അറിയണം.

ബലമറിഞ്ഞു നടക്കണം; ബുദ്ധി പഠിക്കണം; ബുദ്ധിമാൻ എന്നു പഠിക്കരുത്. ഗണത്തെ മറക്കരുത്. എല്ലാവരെയും കരുതണം."







ഡോ. തോമസ് മാർ അത്താനാസിയോസ് (കണ്ടനാട്)

# അമൂർത്തമായ ദൈവസാന്നിദ്ധ്യം

എല്ലാ മതസംസ്കാരങ്ങളിലുംതന്നെ വിശുദ്ധിയെപ്പറ്റിയുള്ള ധാരണകളുണ്ട്. ഈ സങ്കല്പം ഒരു സാർവലൗകിക പരിപ്രേക്ഷ്യമാണ് എന്നു പറയാം. അമൂർത്തമായ ദൈവസാന്നിദ്ധ്യം ഏതെങ്കിലും മാധ്യമത്തിലൂടെ മൂർത്തമായി അനുഭവിക്കാൻ സാധിക്കുമ്പോൾ ആ വ്യക്തിയെയോ വസ്തുവിനെയോ വിശുദ്ധമായി പരിഗണിക്കാവുന്നതാണ്. ശ്രീരാമ കൃഷ്ണപരമഹംസരും രമണമഹർഷിയും ശ്രീനാരായണഗുരുവും മദർ തെരേസയും മഹാത്മജിയും പരുമല തിരുമേനിയുമൊക്കെ വിശുദ്ധരുടെ മാതൃകകളാണ്. അവർ മതവിഭാഗീയതകൾക്കുപരിയാണ്. അതുകൊണ്ടാണ് വിശുദ്ധർ മത-സംസ്കാരവേലിക്കെട്ടുകൾക്കപ്പുറം ആദരിക്കപ്പെടുന്നത്. പരുമലപ്പള്ളിയിൽ എത്തുന്നവർ ഏതെങ്കിലും പ്രത്യേക സഭാ-മത വിഭാഗങ്ങളിൽപ്പെട്ടവർ മാത്രമല്ലല്ലോ.

ക്രിസ്തീയ സങ്കല്പത്തിൽ വിശുദ്ധരുടെ പ്രാഗ്രൂപം യേശുവാണ്. ദൈവിക -മാനുഷിക ആളത്തസമന്വയമാണ് യേശുവിൽ. ദൈവസാന്നിദ്ധ്യം യേശുവിൽ നാം പൂർണതയിൽ കണ്ടെത്തുന്നു. അതുപോലെതന്നെ ദൈവികപദ്ധതിയോടുള്ള വിധേയത്വവും യേശുവിനെ വിശുദ്ധിയുടെ മൂർത്തീകരണമാക്കുന്നു. അതുകൊണ്ടാണ് ക്രിസ്തുവിൻെറ മാതൃകയിലുള്ള പുനഃസൃഷ്ടി മനുഷ്യനെ വിശുദ്ധിയുടെ പദവിയിലേക്ക് ഉയർത്തുന്നത്. അവിടെ യേശുവിൻെറ ജീവിതത്തോടുള്ള സാദൃശ്യമാകലാണ് ആധ്യാത്മിക അനുഭവത്തിൻെറ പൂർണതയും. ഗ്രീക്കുഭാഷയിൽ 'ഹഗിയോസ്' എന്ന പദംപോലെ തന്നെ വിശുദ്ധിയെക്കുറിക്കുന്ന പദമാണ് 'ഹോസിയോസ്' എന്ന വാക്കും. ഇതിൻെറ അർത്ഥം സദൃശ്യപ്പെട്ടത് എന്നാണ്. ദൈവസാദൃശ്യത്തിൻെറ പ്രതിരൂപമായ യേശുവിനോട് അനുരൂപപ്പെടലാണ് ഇതിൻെറ ഉള്ളടക്കം. അതുകൊണ്ടാണ് പരിശുദ്ധരായി പരിഗണിക്കപ്പെടുന്ന ഏകാന്തവാസികളെ 'ഈഫി ദോയോ' (ഏകജാതൻ) എന്ന പദംകൊണ്ട് വ്യവഹരിക്കുന്നത്. അതായത് വിശുദ്ധർ യേശുവിൻെറ വർത്തമാനകാല ആവിഷ്കരണമാണ്. വിശുദ്ധരിൽ കണ്ടെത്തുന്നത് യേശുവിലെന്നപോലെ ദൈവാനുഭവമാണ്. ദൈവരൂപം തെറ്റായി പ്രതിഫലിപ്പിക്കുന്ന മതസമൂഹങ്ങളിൽ വേറിട്ട ഒരു രൂപമാണ് വിശുദ്ധൻേറത്. ഇതാണ് പരുമല തിരുമേനിയുടെ ആകർഷണവും.

ക്രിസ്തുവിൻെറ വിശുദ്ധി മനുഷ്യന് മനസ്സിലാകുന്നത് മനുഷ്യസ്നേഹത്തിലും ആത്മപരിത്യാഗത്തിലും മനുഷ്യൻെറ പാപം ബാധിക്കാതെ മനുഷ്യരോടൊപ്പമുള്ള ജീവിതത്തിലുമാണ്. മനുഷ്യരോടുള്ള സ്നേഹത്തെപ്രതി തൻെറ ദൈവിക നിലനില്പും അപകടത്തിലാകുന്ന സ്വയം ശൂന്യവൽക്കരണത്തിലൂടെ മനുഷ്യനായി ഐക്യദാർഢ്യപ്പെടുന്ന യേശുവിൻെറ സ്നേഹവും പരിത്യാഗവും ദൈവസ്വഭാവവും വിശുദ്ധിയുടെ നിദർശനമാണ്. ഒരു സഭാധ്യക്ഷനു ലഭിക്കാവുന്ന എല്ലാ സുഖാനുഭവങ്ങളും വർജിക്കാൻ പരുമല തിരുമേനിക്കു മാതൃകയായത് ഈ മനുഷ്യാവതാരസംഭവം തന്നെയായിരിക്കണം. അദ്ദേഹം സകലവും വർജിക്കാൻ തയ്യാറായത് സുഖഭോഗത്തിൻെറയും ഐന്ദ്രികാനന്ദത്തിൻെറയും അർത്ഥശൂന്യത മനസ്സിലാക്കിയായിരുന്നു. ബന്ധങ്ങൾ കച്ചവടവത്കരിക്കപ്പെടുകയും മനുഷ്യവർഗം ഉപഭോഗ സംസ്കാരത്തിൽ നിമഗ്നമാവുകയും ചെയ്യുമ്പോൾ വർജനത്തിൻെറ ആത്മികതയെക്കാൾ ഈ സംസ്കാരങ്ങളോടു പൊരുത്തപ്പെടുന്ന ആഴമില്ലാത്ത ആത്മികതയാണ് പലപ്പോഴും കാണുന്നത്. കമ്പോളസംസ്കാരം നല്കുന്ന സുഖാനുഭവങ്ങൾ ആത്യന്തികമായി കരുതുന്ന ആധുനികമനുഷ്യനും തിരുത്തൽ നല്കുന്ന ജീവിതമാതൃകയാണ് വർജനത്തിൻെറ ആത്മികതയിലൂടെ പരുമല തിരുമേനിയുടേത്.

പരിശുദ്ധിസങ്കല്പം കാലികമായ അർത്ഥസൂചനകൾ ആർജിക്കേണ്ടതുണ്ട്. സമൂഹത്തിൻെറ പ്രശ്നങ്ങളിൽനിന്നുള്ള നിവർത്തനംവഴി ദൈവവുമായി നിതാന്തസഹവാസം അഭിലഷിക്കുന്ന വൈകാരികഭാവത്തെയാണ് പലപ്പോഴും ദൈവാനുഭവമായി പരാമർശിക്കുന്നത്. വിശുദ്ധിസങ്കല്പം ഈ ഓടിയൊളിക്കൽ അനുവദിക്കുന്നില്ല. ഈ തിരിച്ചറിവാകട്ടെ കേരളസഭകളിൽ കാര്യമായി പ്രകടമാകുന്നില്ല. നാസി ജർമനിയിൽ ബോൺ ഹെഫറും തെക്കേ അമേരിക്കയിൽ ആർച്ച് ബിഷപ് റൊമോറോയും വധിക്കപ്പെട്ടത് തങ്ങളുടെ ക്രിസ്തീയ വിശ്വാസദർശനങ്ങൾക്കു വിരുദ്ധമായ സാമ്പത്തിക- രാഷ്ട്രീയ വ്യവസ്ഥകൾക്കെതിരെ ശക്തമായി പ്രതികരിച്ചതുകൊണ്ടാണ്. മനുഷ്യത്വരഹിതമായ ഘടനകൾക്കും സ്ഥാപനങ്ങൾക്കും എതിരെ നിലപാടെടുക്കാനും ചെറുത്തുനില്ക്കാനും ശ്രമിക്കുമ്പോൾ പ്രതിഫലിക്കുന്നത് ദൈവസ്നേഹത്തിൻെറയും വിശുദ്ധിയുടെയും അനിവാര്യമായ ഭാവമാണ്. ●



ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ്



# ഓർത്തഡോക്സ് സഭകളിലെ പരിശുദ്ധന്മാരും പരുമല തിരുമേനിയും

ഒരാളെ പരിശുദ്ധനായി കാനോനീകരിക്കുന്ന ഔപചാരികമായ നടപടിക്രമം ഓർത്തഡോക്സ് സഭകളിൽ ഇല്ല. റോമൻ കത്തോലിക്കാ സഭയിൽ ഒരാളെ പരിശുദ്ധനായി പ്രഖ്യാപിക്കുന്നതിന് തികച്ചും അസാഭാവികമോ വ്യാമിശ്രമോ ആയ ഒരു നടപടിക്രമം വളർത്തിയെടുത്തിട്ടുണ്ട്. പൗരസ്ത്യ സഭകളിൽ റഷ്യൻ ഓർത്തഡോക്സ് സഭയും ഇന്ത്യൻ ഓർത്തഡോക്സ് സഭയും മാത്രമേ ഒരാളെ പരിശുദ്ധനായി പ്രഖ്യാപിക്കുവാനുള്ള ഔപചാരിക നടപടിക്ക് ഒരുമ്പെട്ടിട്ടുള്ളു.

റഷ്യൻ ഓർത്തഡോക്സ് സഭ 10-ാം ശതകത്തിലാണു നിലവിൽവന്നത്. ക്രി.വ. 1339-ൽ തിയോഗ്നോസ്റ്റസ് (Theo-gnostes) മെത്രാപ്പോലീത്താ (അന്ന് അവർക്കു പാത്രിയർക്കീസ് ഇല്ലായിരുന്നു. കീവിലെ മെത്രാപ്പോലീത്തായായിരുന്നു റഷ്യൻ സഭയുടെ അപ്പോഴത്തെ തലവൻ) തന്റെ മുൻഗാമിയായിരുന്ന പീറ്റർ മെത്രാപ്പോലീത്തായെ പരിശുദ്ധനായി പ്രഖ്യാപിച്ചു. ഇത് പീറ്റർ മെത്രാപ്പോലീത്താ കാലംചെയ്തു 13 വർഷം കഴിഞ്ഞായിരുന്നു. ഈ പ്രഖ്യാപനം മിക്കവാറും റോമൻ സഭയുടെ സമ്പ്രദായത്തെ അനുകരിച്ചുള്ളതുമായിരുന്നു. പിന്നീടു ക്രി.വ. 1448-ൽ ജോനാസ് മെത്രാപ്പോലീത്താ തന്റെ മുൻഗാമികളിൽ ഒരാളായിരുന്ന ആഗ്നിസിനെ അദ്ദേഹത്തിന്റെ മരണശേഷം 70 വർഷം കഴിഞ്ഞു പരിശുദ്ധനായി പ്രഖ്യാപിച്ചു. അക്കാലത്താകട്ടെ റാഡറേസിലെ പ. സേർജിയസ്സും ബൈലോറസിയായിലെ പ. കുറിലോസും ഔപചാരിക നടപടിക്രമങ്ങൾ ഒന്നും കൂടാതെതന്നെ പരിശുദ്ധന്മാരായി റഷ്യയിൽ പൊതുവെ അംഗീകരിക്കപ്പെട്ടു കഴിഞ്ഞിരുന്നു. ഏതാണ്ട് 1547-ാമാണ്ട് ആയപ്പോഴേക്കും റഷ്യൻ സഭയിൽ പതിനഞ്ചോളം വിശുദ്ധന്മാരെ വണങ്ങുന്ന പ്രഖ്യാപനം നടപ്പിൽ വന്നിരുന്നതായി രേഖകളുണ്ട്.

1547 ലും 1549 ലും നടന്ന റഷ്യൻ സഭയുടെ രണ്ടു പ്രധാന സുന്നഹദോസുകളിൽ ഏതാണ്ട് മുപ്പതോളം പരിശുദ്ധന്മാരെ പുതുതായി കാനോനീകരിച്ചു. (ഇവരിൽ 28 പേർ അതാതു പ്രദേശങ്ങളിൽ പരിശുദ്ധന്മാരായി നേരത്തെതന്നെ അംഗീകരിക്കപ്പെട്ടവരായിരുന്നു). ആ രണ്ടു സുന്നഹദോസുകളിൽത്തന്നെ വേറെ 9 പരിശുദ്ധന്മാരെ പ്രാദേശികമായും അംഗീകരിച്ചു. ഈ മൂന്നു കൊല്ലംകൊണ്ട് ഇത്രയധികംപേരെ പരിശുദ്ധന്മാരായി പ്രഖ്യാപിക്കാൻ ചില രാഷ്ട്രീയ കാരണങ്ങൾ ഉണ്ടായിരുന്നു.

1453 ലെ കുസ്തന്തീനോപോലിസിന്റെ പതനത്തിന്റെ ശതാബ്ദി അടുത്തുവന്നിരുന്ന ആ കാലഘട്ടത്തിൽ റഷ്യൻ സഭ പൗരസ്ത്യസഭയുടെ കേന്ദ്രമായി മൂന്നാമത്തെ റോമാ എന്ന പേരിൽ രൂപംകൊള്ളുകയായിരുന്നതിനാൽ മുപ്പതോ നാല്പതോ പുതിയ പരിശുദ്ധന്മാരെക്കൂടി നാമസഞ്ചികയിൽ ചേർക്കുന്നത് സഭയുടെ പദവി ഉയർത്തിക്കാട്ടുന്നതിനു സഹായിച്ചു.

> **പൗരസ്ത്യ സഭകളിൽ റഷ്യൻ ഓർത്തഡോക്സ് സഭയും ഇന്ത്യൻ ഓർത്തഡോക്സ് സഭയും മാത്രമേ ഒരാളെ പരിശുദ്ധനായി പ്രഖ്യാപിക്കുവാനുള്ള ഔപചാരിക നടപടിക്ക് ഒരുമ്പെട്ടിട്ടുള്ളു.**

എ.ഡി. 1547-1721 കാലഘട്ടത്തിൽ ഏതാണ്ട് 150 പരിശുദ്ധന്മാരെക്കൂടി നാമകരണംചെയ്തു. പക്ഷേ, അവരിൽ 15 പേരെ മാത്രമേ സഭ ഇന്നു സാർവത്രികമായി വണങ്ങുന്നുള്ളു. 1721 മുതൽ സഭയെ യഥാർത്ഥത്തിൽ ഭരിക്കുന്നത് സുന്നഹദോസാണ്. ഈ കാലയളവിൽ ആറു പരിശുദ്ധന്മാരെക്കൂടി മാത്രമേ പൊതു വണക്കത്തിനു നാമകരണംചെയ്തിട്ടുള്ളു. അവരിൽ ഏറ്റവും പ്രധാനപ്പെട്ടത് കഴിഞ്ഞ ശതാബ്ദത്തിന്റെ അവസാനത്തിൽ നാമകരണം ചെയ്യപ്പെട്ട സാരോവിലെ പ. സെറാഫിം ആണ്. ആ നാമകരണ നടപടിക്രമങ്ങളുടെ സാമാന്യം ശരിയായ ഒരു വിവരണം നമുക്ക് ലഭ്യമായിട്ടുള്ളത് ഇങ്ങനെയാണ്.

കാലംചെയ്ത ആർച്ചു ബിഷപ്പ് സെറാഫിമിന്റെ കബർ സ്ഥിതിചെയ്യുന്ന ഭദ്രാസനത്തിലെ ആർച്ചു ബിഷപ്പ് കബറിങ്കൽ നടക്കുന്ന അത്ഭുതങ്ങളെപ്പറ്റിയുള്ള ഒരു റിപ്പോർട്ട് പ. സുന്നഹദോസിന് അയച്ചു. പ. സുന്നഹദോസ് അതേപ്പറ്റി സമഗ്രമായ ഒരു അന്വേഷണത്തിനു കല്പന പുറപ്പെടുവിച്ചു. ഒരു ബിഷപ്പ് 1892-1894 വരെ ഇതേപ്പറ്റി പ്രാഥമികാന്വേഷണം നടത്തി. കൂടുതൽ അന്വേഷണം നടത്തുന്നതിന് അവിടത്തെ സന്യാസാശ്രമത്തിന്റെ ശ്രേഷ്ഠനെ ചുമതലപ്പെടുത്തുകയും ചെയ്തു. അദ്ദേഹം 1897-ൽ അതേപ്പറ്റി റിപ്പോർട്ടു സമർപ്പിച്ചു. അവസാനമായി 1902 ജൂലൈ 19-ന് അന്വേഷണം പൂർത്തിയാക്കിയിരിക്കുന്നതായി സാർ ചക്രവർത്തി പ്രഖ്യാപനം പുറപ്പെടുവിച്ചു. തെളിവുകൾ പരിശോധിക്കുവാൻ സുന്നഹദോസ് സുദീർഘമായ സമയം എടുത്തു. പിന്നെ പരിശുദ്ധന്റെ ഭൗതികാവശിഷ്ടങ്ങൾ പരിശോധിക്കുവാൻ സഭയുടെ അദ്ധ്യക്ഷനും രണ്ടു ബിഷപ്പുമാരും ഒരു യുവരാജാവും മറ്റു ചിലരും അംഗങ്ങളായുള്ള കമ്മീഷൻ നിയമിക്കപ്പെട്ടു. ഈ കമ്മീഷൻ അതിന്റെ റിപ്പോർട്ടു സുന്നഹദോസിന് സമർപ്പിച്ചു. സുന്നഹദോസ് ഇദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിക്കാനും പരിശുദ്ധന്റെ നാമത്തിൽ പെരുനാൾ ആഘോഷം ഉത്തരവിടുന്നതിനും ഗവണ്മെന്റിനോട് അപേക്ഷിച്ചു. 1903 ജനുവരി 26-ന് സാർ ചക്രവർത്തി ഔദ്യോഗികമായി ഉത്തരവു പുറപ്പെടുവിച്ചു. അനന്തരം വിശുദ്ധന്റെ അസ്ഥികൾ പൊതുവണക്കത്തിനുവേണ്ടി പ്രത്യേകം നിർമ്മിക്കപ്പെട്ട ഒരു കല്ലറയിലേക്ക് മാറ്റി സ്ഥാപിച്ചു.

കാനോനീകരണ കാര്യത്തിൽ റോമാസഭയുടെ നടപടിക്രമങ്ങൾ കുറേക്കൂടി വിപുലമാണ്. അതു രണ്ടു ഘട്ടങ്ങളായിട്ടാണ്. ഒന്നു ശ്രേഷ്ഠീകരണം, മറ്റൊന്നു കാനോനീകരണം. വാങ്ങിപ്പോയ ഒരാളിനെ ശ്രേഷ്ഠൻ അഥവാ അനുഗൃഹീതൻ എന്ന പദവി നല്കുകയാണ് ആദ്യത്തെ പടി. അതുംകഴിഞ്ഞ് വീണ്ടും പുതിയ പുതിയ അത്ഭുതങ്ങൾ അദ്ദേഹത്തിന്റെ കബറിങ്കൽ സംഭവിച്ചാൽ മാത്രമേ വിശുദ്ധൻ എന്ന പദവിയിലേക്ക് അദ്ദേഹം ഉയർത്തപ്പെടുന്നുള്ളു. അതിനുള്ള തെളിവന്വേഷണം സാധാരണ പല വർഷങ്ങളിലേക്കു നീണ്ടു പോകുന്നു. കൂടാതെ അദ്ദേഹം ഒരു വിശുദ്ധനല്ല എന്നു വാദിക്കുന്നതിന് സാത്താന്റെ അഭിഭാഷകൻ (Devil's Advocate) എന്നൊരു സാങ്കല്പികവ്യക്തിയെയും നിയമിക്കുന്നു. ഇങ്ങനെ പല സാക്ഷികളെയും തെളിവുകളെയും പരിശോധിച്ച ശേഷം മാത്രമേ ഒരാൾ വിശുദ്ധനായി പ്രഖ്യാപിക്കപ്പെടുന്നുള്ളു.

നമ്മുടെ പരുമല പുണ്യവാളന്റെ വിശുദ്ധ നാമകരണത്തിൽ ഇങ്ങനെ വിപുലമായ നടപടിക്രമങ്ങൾ ഒന്നും വേണ്ടിവന്നില്ല. പരുമല തിരുമേനിയുടെ ശിഷ്യനും പൗരസ്ത്യ ഓർത്തഡോക്സു സഭയുടെ കാതോലിക്കായുമായിരുന്ന പ. ബസേലിയോസ് ഗീവറുഗീസു ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമനസ്സു കൊണ്ട് 1947 ധനു 3-ാം തീയതി പുറപ്പെടുവിച്ച ഒരു കല്പനയിലൂടെ പരുമല തിരുമേനി പരിശുദ്ധനായി പ്രഖ്യാപിക്കപ്പെട്ടു. (1947 തുലാം 16-ാം തീയതി പരുമല സെമിനാരിയിൽ ചേർന്ന എപ്പിസ്കോപ്പൽ സുന്നഹദോസ് നിശ്ചയമനുസരിച്ചാണ് പ. കാതോലിക്കാ ബാവാ ഈ കല്പന പുറപ്പെടുവിച്ചത്).

ഇങ്ങനെതന്നെയാണ് റഷ്യൻ സഭയിലും വ്യവസ്ഥാപിതമായ സുന്നഹദോസുകാലം തുടങ്ങുംമുമ്പു ചെയ്തുകൊണ്ടിരുന്നത്. സഭാധിപനായ മെത്രാപ്പോലീത്താ തന്റെ മുൻഗാമിയെ പരിശുദ്ധനായി നാമദാനം ചെയ്തുകൊണ്ടിരുന്നു.

ആദിമസഭയിൽ ഇതിനുള്ള നടപടിക്രമം ഇല്ലായിരുന്നു. മാമോദീസാ ഏറ്റവരിൽ ഒരാളെ ശുദ്ധനായും മറ്റുള്ളവരെ അല്ലാതെയും കരുതപ്പെടുന്നതിനുള്ള ഒരു മാനദണ്ഡം യഥാർത്ഥത്തിൽ അക്കാലത്തു സഭയിൽ ഉണ്ടായിരുന്നില്ല. സ്നാനം ഏറ്റ എല്ലാവരും വിശുദ്ധന്മാർ ആയിരുന്നു.

എന്നാൽ അക്കാലത്ത് സഭ പ. കന്യക മറിയാമിനെയും അപ്പോസ്തലന്മാരെയും കൂടാതെ നാലുതരം പരിശുദ്ധന്മാരെക്കൂടി വണങ്ങിയിരുന്നു.

1. വിശ്വാസത്തിനുവേണ്ടി സഹദാ മരണം പ്രാപിച്ചവർ (വി. സ്തേഫാനോസ്, ഇഗ്നാത്തിയോസ് തുടങ്ങിയവർ)

2. വിശ്വാസത്തിനുവേണ്ടി മരണം ഒഴികെയുള്ള പീഢ അനുഭവിച്ചവർ (മൗദ്യാനന്മാർ)

3 സത്യവിശ്വാസം പഠിപ്പിച്ച വിശ്വാസവീരന്മാർ (മാർ അത്താനാസ്യോസ്, വി. കൂറിലോസ്)

4. വിശുദ്ധജീവിതം നയിച്ച് സ്വാഭാവിക മരണം പ്രാപിച്ച ദയറായക്കാർ (അന്തോനിയൂസ്, പക്കോമിയോസ് തുടങ്ങിയവർ)

ചില പരിശുദ്ധന്മാർ ഇതിൽ ഒന്നിലധികം വിഭാഗത്തിൽപ്പെടുന്നവരുണ്ട്. ഉദാ. പരിശുദ്ധ ബസേലിയോസ്. അതുപോലെ നമ്മുടെ പരുമല പുണ്യവാളനും മേല്പറഞ്ഞ മൂന്നും നാലും വിഭാഗത്തിൽ പെടുന്നു. പാശ്ചാത്യ മിഷനറിമാർമൂലം നമ്മുടെ ആളുകളിൽ ചിലരിൽ നിന്നുത്ഭവിച്ച പാശ്ചാത്യ യുക്തിവാദത്തിന്റെയും വിശ്വാസ വിപരീതത്തിന്റെയും കെടുതിയിൽ പെടാതെ ഓർത്തഡോക്സ് (സത്യ വിശ്വാസ) സഭയെ സംരക്ഷിച്ച വിശ്വാസവീരനായിരുന്നു പരുമല തിരുമേനി. അദ്ദേഹത്തിന്റെ അനിതരസാധാരണമായ ജീവിതവിശുദ്ധിയും സത്യേക സഭാവിശ്വാസത്തെപ്പറ്റി അദ്ദേഹത്തിനുള്ള നിസ്തുലദർശനവും സമഞ്ജസമായി സമ്മേളിച്ചില്ലായിരുന്നെങ്കിൽ നമ്മുടെ ആളുകളിൽ അധികപങ്കും പ്രോട്ടസ്റ്റന്റ് യുക്തിവാദത്തിന്റെ ഓളത്തിൽപെട്ടു ഒഴുകിപ്പോകുമായിരുന്നു.

റോമാസഭയുടെ പാരമ്പര്യത്തിൽ ഒരു പരിശുദ്ധനായി പ്രഖ്യാപിക്കപ്പെടുന്ന ആളിന് ഏഴു പദവികൾ ഉണ്ട്:

1. കുർബാന തക്സാകളിൽ അദ്ദേഹത്തിന്റെ പേര് അനുസ്മരിക്കപ്പെടുന്നു.

2. സഭയുടെ പൊതുപ്രാർത്ഥനകളിൽ പരിശുദ്ധന്റെ മദ്ധ്യസ്ഥതയ്ക്ക് യാചിക്കുന്നു.

3. പള്ളികളും ത്രോണോസുകളും ആ നാമത്തിൽ പ്രതിഷ്ഠിക്കപ്പെടുന്നു.

4. ബലിപീഠത്തിനു മുകളിൽ അവരുടെ ചിത്രം വയ്ക്കുന്നു.

5. ഭൗതികാവശേഷിപ്പുകൾ പ്രത്യേക പാത്രങ്ങളിൽ അടയ്ക്കപ്പെട്ടു പൊതുവണക്കത്തിനു വയ്ക്കുന്നു.

6. പള്ളികൾ അവരുടെ പെരുനാൾ ആഘോഷിക്കുന്നു.

7. അവരുടെ ബഹുമാനാർത്ഥം വി. കുർബാന അർപ്പിക്കപ്പെടുന്നു.

അടിസ്ഥാനപരമായി ഇവയെല്ലാം നമുക്കുണ്ട്. പ. ഗ്രിഗോറിയോസ് മാത്രമാണ് നമുക്കുള്ള ഏതദ്ദേശീയ പരിശുദ്ധൻ. മാർത്തോമ്മാശ്ലീഹാ ഭാരതത്തിന് വെളിയിൽനിന്നു വന്ന്, ഇവിടെ സാക്ഷിയായി മരിച്ചു. അദ്ദേഹം നമ്മുടെ കാവൽപിതാവും സഭാസ്ഥാപകനും അപ്പോസ്തലമഹാചാര്യനും ആണ്. മലങ്കരയുള്ള അപ്പോസ്തലിക സിംഹാസനം അദ്ദേഹത്തിന്റെ നാമത്തിലാണ് അറിയപ്പെടുന്നത്.

ഭാഗ്യവതിയായ വി. മാതാവിനെയും വി. മത്തിയാസും പൗലൂസും ഉൾപ്പെടെയുള്ള 13 അപ്പോസ്തലന്മാരെയും കൂടാതെ മറ്റു പല വിശുദ്ധന്മാരെയും നാം ബഹുമാനിക്കുന്നു. ഇവരിൽ ചിലർ ഏലിയാ, യോഹന്നാൻ മാബ്ദാനാ തുടങ്ങിയവർ—പഴയ നിയമപിതാക്കന്മാരും മറ്റു ചിലർ, ഈജിപ്തുകാരും ഗ്രീക്കുകാരും റോമാക്കാരും പലസ്തീൻകാരും സിറിയായിലുള്ളവരും മറ്റുമാണ്. ഉദാഹരണമായി വി. സ്തേഫാനോസ് പലസ്തീൻകാരനും അത്താനാസ്യോസും കുറിലോസും ഈജിപ്തുകാരും ബസേലിയോസും ഗ്രിഗോറിയോസും ചിറ്റാസ്യക്കാരും ക്ലിമ്മീസും യൂലിയോസും റോമാക്കാരും ഇഗ്നാത്തിയോസും ഒസ്താത്തിയോസും അന്ത്യോക്യക്കാരും ആയിരുന്നു.

ഭാരതസഭയിലും പല വിശുദ്ധന്മാരും ഉണ്ടായിരുന്നിരിക്കാം. പക്ഷേ, ചരിത്രത്തിൽകൂടി അവരുടെ പേരുകളും ഓർമ്മകളും നമുക്ക് ലഭ്യമായില്ല എന്നു മാത്രം. എന്നാൽ ഇതാ പ്രതിഭാശാലിയായ ഒരു പരിശുദ്ധൻ— വാസ്തവമായും വിശുദ്ധിയണിഞ്ഞ ഒരു ദൈവമനുഷ്യൻ, ഒരു യഥാർത്ഥ ആത്മീയ വൈദ്യൻ. ഒരു പരിശുദ്ധനായി എന്നും ലോകമെങ്ങും വണങ്ങപ്പെടേണ്ട മഹാജ്ഞാനി—പരുമല തിരുമേനി!

ഈ വിശുദ്ധന്റെ പ്രത്യേകതകൾ മൂന്നാണ്. പ്രഥമവും പ്രധാനവുമായത് അദ്ദേഹം ഒരു പ്രാർത്ഥനാമനുഷ്യനായിരുന്നു. പാതിരായ്ക്കും പ്രഭാതത്തിനു മുമ്പും എല്ലാ യാമവേളയിലും യാമമദ്ധ്യത്തിൽപോലും തന്റെ ഹൃദയം ദൈവത്തോടു ചേർന്നിരുന്നു. ഈ സുസ്ഥിരമായ ഭക്തിയാണ് അദ്ദേഹത്തിന്റെ മുഖത്ത് തിളങ്ങിക്കണ്ടതും അദ്ദേഹത്തെ ഒരു യഥാർത്ഥ വിശുദ്ധനായി തെളിയിച്ചതും.

രണ്ടാമതായി അദ്ദേഹം ഒരു മഹാഗുരുവായിരുന്നു. പ്രഗല്ഭരായ അദ്ദേഹത്തിന്റെ ശിഷ്യവൃന്ദംതന്നെ അദ്ദേഹത്തിന്റെ വീറിന്റെയും വചോശക്തിയുടെയും ഉത്തമസാക്ഷികളാണ്. മഹാനായ വട്ടശ്ശേരിൽ തിരുമേനി, പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ, കോനാട്ടു മാത്തൻ മല്പാൻ, മട്ടയ്ക്കൽ അലക്സന്ത്രയോസു മല്പാൻ എന്നിവർ അദ്ദേഹത്തിന്റെ ശിഷ്യപ്രധാനന്മാരായിരുന്നു.

മൂന്നാമതായി അദ്ദേഹം ഒരു നല്ല അജപാലകനായിരുന്നു. ഇന്ന് തുമ്പമൺ, നിരണം, കൊല്ലം എന്നിങ്ങനെ മൂന്നായി അറിയപ്പെടുന്ന ഭദ്രാസനങ്ങളുടെ ഏകോപിച്ചുള്ള ഇടയനായി പ്രവർത്തിച്ച്, പള്ളികളും സ്കൂളുകളും കെട്ടിപ്പടുത്ത്, രോഗികളെയും അനാഥരെയും ശുശ്രൂഷിച്ച്, സുവിശേഷം പ്രസംഗിച്ചും അനേകരെ ആലയിലേക്ക് ആനയിച്ചും സഞ്ചരിച്ച്, പള്ളി കലഹങ്ങൾ ശമിപ്പിച്ച്, പ്രാർത്ഥനയാൽ വസന്തകളെ ശാസിച്ച് അടക്കി, തുടർച്ചയായി തന്റെ ജീവരക്തം സ്വന്തം ആടുകൾക്കുവേണ്ടി ഒഴുക്കിത്തീർത്ത നല്ല ഇടയൻ.

ഭാരതം ഇന്നു കൃതകൃത്യയാണ് —ഇതുപോലെ സ്വജീവിതം മുഴുവൻ ദൈവത്തിന്റെ വിശുദ്ധിയും സ്നേഹവും സാക്ഷാത്കരിക്കുവാൻ പിറന്ന കുറ്റമറ്റ ഒരു പൈതലിനെ പ്രസവിച്ച ഭാരതാംബ ഇന്ന് ധന്യയാണ്!









റമ്പാൻ തെയോഫോറസ് കോറെപ്പിസ്ക്കോപ്പ

# വിദ്യയുടെ വെളിച്ചമാളിക

ഒരു ശതാബ്ദത്തിനു മുമ്പ് വിദ്യാഭ്യാസത്തിന്റെ പ്രാധാന്യം മനസ്സിലാക്കിയ ക്രാന്തദർശിയായിരുന്നു പരുമല തിരുമേനി. ഇന്ത്യ സ്വതന്ത്രയാവുന്നതിന് അമ്പത് വർഷം മുമ്പ് ഭാരതീയർക്ക് ബാഹ്യലോകത്തേക്കുള്ള ജാലകം തുറക്കുന്നതിന് ഇംഗ്ലീഷ് വിദ്യാഭ്യാസം അനിവാര്യമാണെന്ന് അദ്ദേഹം മനസ്സിലാക്കി. ധാർമ്മികാടിത്തറയിൽ ജനങ്ങളെ ഉറപ്പിക്കുന്നതിന് വിദ്യാഭ്യാസത്തിനുള്ള പ്രസക്തി തിരുമേനിയുടെ ഉദ്ബോധനങ്ങളിൽ പ്രകടമായി കാണാമായിരുന്നു. നിരണം, തുമ്പമൺ, കൊല്ലം തുടങ്ങിയ ഭദ്രാസനങ്ങളുടെ ചുമതല വഹിച്ചിരുന്ന തിരുമേനി സ്കൂളുകൾ സ്ഥാപിക്കാൻ രണ്ട് സ്ഥലങ്ങൾ കണ്ടെത്തി—സുറിയാനി ക്രിസ്ത്യാനികളുടെ പ്രബല കേന്ദ്രങ്ങളായ തുമ്പമൺ, തിരുവല്ല എന്നിവിടങ്ങൾ.

തുമ്പമൺ വലിയ പള്ളിയുടെ മേടയിൽ തിരുമേനി പലപ്പോഴും പോയി താമസിക്കാറുണ്ടായിരുന്നു. 1895-ലാണ് തുമ്പമണ്ണിൽ തിരുമേനി ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് തുടക്കം കുറിച്ചത്. ആദ്യമായി ക്ലാസ്സുകൾ തുടങ്ങിയത് പള്ളിയുടെ മുറികളിൽത്തന്നെയാണ്. (മേടയോടനുബന്ധിച്ചുള്ള കെട്ടിടത്തിൽ) മാനേജർ എന്ന നിലയിൽ നിയമനാധികാരവും തിരുമേനിക്കു തന്നെയായിരുന്നു എന്ന് 1895-ലെ അദ്ദേഹത്തിന്റെ ഡയറിയിൽനിന്നും മനസ്സിലാക്കാം. “469-ാം നമ്പർ കല്പനയായി തുമ്പമൺ പള്ളിയിലെ അച്ചന്മാർക്കും കൈക്കാരന്മാർക്കും തിരുമേനി എഴുതിയ കല്പനയിൽ അവിടത്തെ ഇംഗ്ലീഷ് പള്ളിക്കൂടത്തിൽ ഒരു വാദ്ധ്യാരായി നിയമിക്കുന്നതിന് പുത്തൻ പുരയിൽ അച്ചന്റെ മകൻ വേണമെന്ന് ആയിരുന്നാൽ അതുംപ്രകാരം നിശ്ചയിച്ച് കല്പന അയയ്ക്കുന്നുന്നു.”

ഇന്ന് അവിടെ കാണുന്ന ഇംഗ്ലീഷ് മിഡിൽ സ്കൂൾ കെട്ടിടത്തിന് ശിലാസ്ഥാപനം നടത്തിയത് 1901 ജനുവരി 23-ാം തീയതി തിരുമേനിതന്നെ ആയിരുന്നു. അത് പള്ളിവക, പള്ളിക്കും റോഡിനും വടക്കുവശത്തുള്ള പുരയിടത്തിലായിരുന്നു. അന്ന് തിരുമേനിക്ക് സഹായികളായി ഇക്കാര്യത്തിൽ പ്രവർത്തിച്ചിരുന്നത് അന്നത്തെ പള്ളിവികാരി കരിങ്ങാട്ടിൽ സ്കറിയാ കോർ എപ്പിസ്കോപ്പയും സഹപട്ടക്കാരൻ താനുവേലിൽ ഗീവറുഗീസ് കത്തനാരും ആയിരുന്നു. അന്നത്തെ ചില സ്കൂളിന് ഫിഫ്ത്ത്ഫോംവരെ ഉണ്ടായിരുന്നു. ഹൈസ്കൂൾ ആക്കുവാൻ സാങ്കേതിക കാരണങ്ങളാൽ അന്ന് സാധിച്ചില്ല. 1949 വരെ ഇംഗ്ലീഷ് മിഡിൽ സ്കൂളായി തുടർന്നു. 1949-ൽ ആണ് അവിടെ ഹൈസ്കൂൾ അനുവദിച്ചത്. തിരുമേനിയുടെ കാലശേഷം ആ പാവന സ്മരണയ്ക്കായി മാർ ഗ്രിഗോറിയോസ് സ്കൂൾ എന്ന് പള്ളിക്കാർ അതിന് പേരു നല്കി.

1902-ൽ കഷ്ടാനുഭവ ആഴ്ചയിലെ ശുശ്രൂഷകളുമായി ബന്ധപ്പെട്ട് പരിശുദ്ധ തിരുമേനി പാലിയേക്കര പള്ളിയിൽ കുറെ ദിവസങ്ങൾ താമസിച്ചു. അന്ന് തിരുമേനി അതീവ ക്ഷീണിതനായി കാണപ്പെട്ടു എന്ന് കെ.സി. മാമ്മൻമാപ്പിള അനുസ്മരിക്കുന്നുണ്ട്. തിരുവല്ലയിലെ സ്കൂൾ സ്ഥാപനത്തിനുവേണ്ടി ആളുകളെ സംഘടിപ്പിക്കുവാനും പണപ്പിരിവു നടത്തുവാനും ഏതാനും മാസങ്ങൾ വിശ്രമരഹിതമായി പ്രവർത്തിക്കേണ്ടി വന്നതാണ് ശാരീരികക്ഷീണത്തിനു കാരണം. 1902 ഏപ്രിൽ മാസത്തിൽ പാലിയേക്കരപള്ളിയിൽ വിളിച്ചുചേർത്ത സമുദായസ്നേഹികളുടെ ഒരു പൊതുയോഗം പള്ളിയോടു ചേർന്ന സ്ഥലത്തു തന്നെ സ്കൂൾ ആരംഭിക്കുവാൻ തീരുമാനിച്ചു. സ്കൂളിന് അന്ന് നിർദ്ദേശിക്കപ്പെട്ട പേര് സിറിയൻ ഇംഗ്ലീഷ് ഹൈസ്കൂൾ എന്നായിരുന്നു. 1902 മെയ് 8-ന് സ്കൂളിന്റെ ശിലാസ്ഥാപനം നടന്നു. അന്നത്തെ സെറ്റിൽമെന്റ് ദിവാൻ വി. നാഗയ്യ തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ കല്ലിടീൽ കർമ്മം നിർവ്വഹിച്ചു. എന്നാൽ സ്കൂൾ ആരംഭിച്ചു കാണുന്നതിനു മുമ്പ് തിരുമേനി കാലം ചെയ്തു. പിന്നീട് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തയുടെ നേതൃത്വത്തിൽ കോടിയാട്ട് യാക്കോബ് കത്തനാർ, കണ്ടത്തിൽ വറുഗീസ് മാപ്പിള, ചാലക്കുഴി മാമ്മൻ പൗലൂസ്, കണ്ടത്തിൽ കെ.എം. മാമ്മൻമാപ്പിള, ഇലഞ്ഞിമൂട്ടിൽ കണ്ടത്തിൽ ഈപ്പൻ വക്കീൽ തുടങ്ങിയവരുടെ ശ്രമഫലമായി 1903 ജനുവരി 14-നാണ് സ്കൂൾ ആരംഭിച്ചത്. 1077 തുലാംമാസം പരുമലയിൽകൂടിയ മഹാസമ്മേളനം തിരുവല്ലയിലെ സ്കൂൾ പരുമല തിരുമേനിയുടെ സ്മാരകമാക്കാൻ തീരുമാനിച്ചു. അതനുസരിച്ച് സ്കൂളിന് ‘മാർ ഗ്രിഗോറിയോസ് മെമ്മോറിയൽ ഇംഗ്ലീഷ് ഹൈസ്കൂൾ’ എന്ന് പുനർനാമകരണം ചെയ്തു. കെട്ടിടംപണി പൂർത്തിയാകുന്നതുവരെ സമീപത്തു തന്നെയുള്ള കണ്ടത്തിൽ കുടുംബയോഗംവക മേടയിലായിരുന്നു ക്ലാസ്സുകൾ നടന്നത്. സ്കൂൾ കമ്മിറ്റിയുടെ സെക്രട്ടറിയായി പ്രവർത്തിച്ചിരുന്നത് കണ്ടത്തിൽ വറുഗീസ് മാപ്പിളയായിരുന്നു. തിരുമേനിയോടൊപ്പമുള്ള പ്രവർത്തനത്തിന്റെ ഫലമായിട്ടായിരുന്നു തിരുവല്ലയിൽ സ്വന്തം സ്ഥലത്ത് ഒരു കെട്ടിടം പണിത് കണ്ടത്തിൽ വർഗീസ് മാപ്പിള സ്ത്രീകളുടെ വിദ്യാഭ്യാസത്തിനായി ബാലികാമഠം സ്കൂൾ സ്ഥാപിച്ചത്.



എം.കെ. സാനു



# പരുമലതിരുമേനിയും ശ്രീനാരായണഗുരുവും

ശ്രീനാരായണഗുരുവിനു സദൃശ്യനെന്നു കരുതുന്ന പരുമല തിരുമേനിയെപ്പറ്റി ഞാൻ
കേൾക്കുന്നതും അറിയുന്നതും രണ്ടു ഗ്രന്ഥങ്ങളിൽകൂടിയാണ്. തിരുമേനി എഴുതിയ
'ഊർശ്ലേം യാത്രാവിവരണം' എന്ന സഞ്ചാരകൃതിയിലൂടെയും തിരുമേനിയെ
മുൻനിർത്തി രചിച്ചിട്ടുള്ള 'ആർഷമഞ്ജരി' എന്ന ഖണ്ഡകാവ്യത്തിലൂടെയുമാണത്.
പ്രശസ്ത കവിയായ ബിനോയ് ചാത്തുരുത്തിയാണ് 'ആർഷമഞ്ജരി' രചിച്ചത്. അദ്ദേഹം
പരുമല തിരുമേനിയുടെ കുടുംബത്തിൽപ്പെട്ടയാളാണ്. ഈ ഗ്രന്ഥങ്ങൾ ചേർത്തു
വായിക്കുമ്പോൾ തെളിഞ്ഞു വരുന്ന പരുമല തിരുമേനിയുടെ ജീവിതം എന്നെ
വിസ്മയിപ്പിക്കുന്നു.

ബിനോയ് ചാത്തുരുത്തിയുടെ 'ആർഷമഞ്ജരി' ഞാൻ പല തവണ
വായിച്ചുനോക്കി. എനിക്ക് ഈ പുസ്തകത്തിൻെറ നേർക്ക് അങ്ങനെയൊരു പ്രിയം
തോന്നാൻ കാരണമെന്തായിരിക്കാമെന്ന് ഞാൻ എന്നോടുതന്നെ ചോദിച്ചു. എന്നോടല്ലേ
ചോദിക്കാൻ പറ്റൂ. എനിക്ക് വളരെ സ്നേഹമുള്ള പലരും മോശമായ
സാഹിത്യരചനകളിലേർപ്പെടുന്നത് ഞാൻ കണ്ടിട്ടുണ്ട്. സ്നേഹം
നിലനിർത്തിക്കൊണ്ടുതന്നെ സാഹിത്യരചന കുറച്ചുകൂടി ഭംഗിയാക്കാമായിരുന്നല്ലോ
എന്നു ഞാൻ വിചാരിക്കുകയും ചെയ്തിട്ടുണ്ട്. സാഹിത്യാസ്വാദനത്തിൽ നമ്മുടെ
സ്നേഹത്തിനും പക്ഷപാതത്തിനും വലിയ സ്ഥാനമില്ല എന്നാണ് ഞാൻ കരുതുന്നത്.
നാമറിയാതെതന്നെ നല്ല പുസ്തകമാസ്വദിച്ചുപോകയും ചീത്ത പുസ്തകങ്ങൾക്കെതിരായി
പ്രതികരിച്ചുപോവുകയും ചെയ്യുന്നു. ബിനോയിയുടെ പുസ്തകത്തിൽ എന്നെ
ആകർഷിച്ചത് ഇതിൻെറ ഗ്രന്ഥകർത്താവിനോടുള്ള പക്ഷപാതമല്ല, മറിച്ച് ഈ
ഗ്രന്ഥത്തിൽത്തന്നെ അടങ്ങിയിട്ടുള്ള ഏതോ ഗുണവിശേഷമാണ്. അതെന്തെന്നാണ്
ഞാൻ അന്വേഷിച്ചത്. ഈ കാവ്യത്തിൽ പ്രതിപാദിതമായ ജീവിതപ്രമേയത്തിൻെറ
നേർക്കുള്ള എൻെറ ആഭിമുഖ്യമാണത്. പരുമലത്തിരുമേനിയുടെ ജീവിതത്തെ
ആസ്പദമാക്കി ഒരു സ്തോത്രംപോലെ രചിച്ചിട്ടുള്ള കാവ്യമാണത്. 'ആർഷമഞ്ജരി'
എന്നു പറയുമ്പോൾ മഞ്ജരി വൃത്തത്തിൽത്തന്നെ നല്ല ഈണത്തിലെഴുതിയിട്ടുള്ള
കാവ്യമാണ്. ആ കാവ്യത്തിൽ നിറഞ്ഞുനില്ക്കുന്നത് പരുമലത്തിരുമേനിയുടെ
ശ്രേഷ്ഠമായ, അലൗകികമായ വ്യക്തിത്വമാണ്. അലൗകികമെന്നു ഞാൻ പറയുന്നത്
അദ്ദേഹത്തിൽ നിലീനമായിരുന്നതും അസുലഭമായ ചില സന്ദർഭങ്ങളിൽ
പ്രകാശിതമായതുമായ ദൈവികമായ വശമാണ്. അത് ജന്മസിദ്ധമായി അദ്ദേഹത്തിൽ
ഈശ്വരാനുഗ്രഹംപോലെ അടങ്ങിയിരുന്നതാണ് എന്നു ഞാൻ കരുതുന്നു.
സന്യാസത്തെ സംബന്ധിച്ച് എൻെറ ഒരഭിപ്രായമിതാണ്. സന്യാസി
കവിയെപ്പോലെയാണ്. നിങ്ങൾക്ക് ഒരു കവിയെ സൃഷ്ടിക്കുക സാധ്യമല്ല.
രാഷ്ട്രീയപ്പാർട്ടികൾ പ്രമേയം പാസാക്കിയതുകൊണ്ടോ ഇന്ത്യൻ പ്രസിഡൻറ്
അംഗീകരിച്ചതുകൊണ്ടോ ഒരാൾ കവിയാവുകയില്ല. കവിയാകണമെങ്കിൽ ജന്മസിദ്ധമായ
വാസന കൂടിയേതീരൂ. അങ്ങനെ കവി, കവിയായി ജനിക്കുന്നതുപോലെ സന്യാസി,
സന്യാസിയായി ജനിക്കുകയാണ്. വീട്ടിൽ ഭാര്യയോടു വഴക്കുണ്ടാക്കി സന്യാസത്തിനു
പോയവരുണ്ടായിരിക്കാം. ചുറ്റുപാടുകളുമായി കലഹിച്ച് സന്യാസത്തിനു പോയവരു
ണ്ടായിരിക്കാം. വയറ്റുപിഴപ്പിനുവേണ്ടി സന്യാസത്തിനു പോയവരുണ്ടായിരിക്കാം.
പക്ഷേ, അതിൽനിന്നെല്ലാം ഭിന്നമായി യഥാർത്ഥമായ സന്യാസി, സന്യാസിയായി





ജനിച്ചവനാണ്. ആ അർത്ഥത്തിൽ രാമകൃഷ്ണപരമഹംസ
നെയോ രമണമഹർഷിയെയോ വിവേകാനന്ദനെയോ
ശ്രീനാരായണഗുരു സ്വാമികളെയോപോലെ സന്യാസിയായി
ജനിച്ച ഒരു വലിയ സിദ്ധിവിശേഷമുള്ള അനുഗൃഹീതനാണ്
പരുമല തിരുമേനി എന്ന് അദ്ദേഹത്തെക്കുറിച്ചു കേട്ടിട്ടുള്ള
പ്പോഴെല്ലാം എനിക്കു തോന്നിയിട്ടുണ്ട്. ശ്രീനാരായണഗുരുവു
മായി അദ്ദേഹത്തിനനേകം സാമ്യമുണ്ട്. കുട്ടിക്കാലത്ത് പരു
മല പിതാവിന് ഏറ്റവുമധികം ദുഃഖമനുഭവപ്പെടുന്നത് തൻെറ
പരിചയസീമയിൽപ്പെട്ട എവിടെയെങ്കിലും ആരെങ്കിലും
വേദനയനുഭവിക്കുന്നതു കാണുമ്പോഴാണ്. ഒരാൾ രോഗം
വന്നു പിടയുന്നു, വേറൊരാൾ ദാരിദ്ര്യത്തിൽ കിടന്നു വല
യുന്നു. ഇനിയുമൊരാൾ മറ്റൊരാളുടെ ഹിംസയ്ക്കു വിധേയ
നായി വല്ലാതെ കിടന്നു നിലവിളിക്കുന്നു. ഇതു കണ്ടാൽ
അതേല്ക്കുന്നവനല്ല വേദ നിക്കുന്നത്,
അവനെക്കാൾ കൂടുതൽ
വേദനിക്കുന്നത് വാസ്തവ
ത്തിൽ ഈ പിതാവാ
യിരുന്നു. ആര് എവി
ടെ ദുഃഖമനുഭവി
ക്കുന്നു, ആ ദുഃഖം
പിതാവ് ഉടനെ
ഏറ്റെടുത്തു കഴി
ഞ്ഞു. അതേക്കു
റിച്ചദ്ദേഹം ചി
ന്താധീനനാവു
കയും ചെയ്യും.
പിന്നെ കുറച്ചു
സമയത്തേക്ക്
അപ്രത്യക്ഷനാവു
കയാണ് ചെയ്യു
ന്നത്. അദ്ദേഹം ഏ
കാന്തമായ സ്ഥലങ്ങ
ളിലിരുന്ന് തൻെറ അന്ത
രാത്മാവിനോടും ഒരുപക്ഷേ,
ദൈവത്തോടും ഇത് എന്തുകൊണ്ട്
സംഭവിക്കുന്നു എന്നു ചോദിക്കുകയും ഇതിനെന്തു പരി
ഹാരമെന്നന്വേഷിക്കുകയും ചെയ്തിരിക്കണം. ഇതേ
സ്വഭാവംതന്നെ ശ്രീനാരായണ ഗുരുവിൻെറ ബാല്യത്തിൽ
അദ്ദേഹത്തെ ബാധിച്ചിരുന്നു. അദ്ദേഹത്തിൻെറ ജീവിത
ചരിത്രം എഴുതുന്നതിനുവേണ്ടി ഏറെക്കാലം ക്ലേശിച്ച ഒരു
വ്യക്തി എന്ന നിലയ്ക്ക് ഞാനിത് മനസ്സിലാക്കിയിട്ടുണ്ട്. ഒരു
മരണം സംഭവിച്ചു. മരണം സംഭവിച്ചതിനുശേഷം അദ്ദേഹ
ത്തെ കാണ്മാനില്ല. ആരോ എവിടെയോ തിരക്കിയപ്പോൾ
ഒരു കുറ്റിക്കാട്ടിൽ അദ്ദേഹം മൗനിയായിരിക്കുന്നു. എന്തു
കൊണ്ടിങ്ങനെയിരിക്കുന്നുവെന്നു ചോദിച്ചപ്പോൾ മരണ
ത്തെയും മരണത്തിൻെറ ദുരൂഹതയെയും മനുഷ്യജീവിത
ത്തിൻെറ ക്ഷണികതയെയും കുറിച്ച് ഞാനാലോചിക്കുക
യായിരുന്നു എന്നു പറഞ്ഞു.





നമ്മുടെ പരുമല തിരുമേനിക്കും ഇതുപോലെ യുള്ള
ദർശനങ്ങൾ ഉണ്ടായിട്ടുണ്ട്. കന്യാമറിയത്തെ അദ്ദേഹം ദർശി
ച്ചിട്ടുണ്ട്. അമ്മാതിരിയുള്ള ദർശനങ്ങൾ ദൈവജ്ഞനാകുന്ന
തിനുവേണ്ടിയുള്ള അന്വേഷണവീഥിയിൽ കിട്ടുന്ന സൂചന
കൾ മാത്രമാണ്. അത് എവിടെയോ എത്തിയതിന് ശേഷം
അവർ ഒരു ദിവസം അറിയുകയാണ്. എന്തറിയുന്നു എന്ന്
നമുക്കറിയില്ല.

അങ്ങനെ അറിയുന്നവരെക്കുറിച്ചാണ് ഇംഗ്ലീഷ് ഭാഷ
യിൽ മിസ്റ്റിക്കുകൾ എന്നു പറയുന്നത്. അവർ ദീർഘമായി
അന്വേഷിക്കുന്നു. അവർ അതിനുവേണ്ടി ഉപവസിക്കുന്നു.
അവർ അതിനുവേണ്ടി തപസ്സനുഷ്ഠിക്കുന്നു. അവർ അതി
നുവേണ്ടി ഗുരുക്കന്മാരെ സൃഷ്ടിക്കുന്നു.

ഒരു വലിയ സാദൃശ്യം ഞാൻ കണ്ടത് ഓണക്കാ
വിലയ്യാ എന്നു പറയുന്ന ഒരീഴവ സിദ്ധനാണ് പരുമല തിരു
മേനിയെ തപസ്സിൻെറ മാർഗം പഠിപ്പിച്ചത് എന്നാണ്. തികച്ചും
യാദൃ ച്ഛികമാണ്. ശ്രീനാരായണഗുരുവിനെ യോഗശിക്ഷ
പഠിപ്പിച്ചതും ഒരു അയ്യാവാണ്. തൈക്കാട്ടയ്യാവ് മറ്റൊരു
സമുദായത്തിൽപ്പെട്ട ഒരു വ്യക്തിയാണെന്നു മാത്രമേയുള്ളു.
അദ്ദേഹം തിരുവനന്തപുരത്തു
കാരനാണ്. ഇവർ തമ്മിൽ
ഒരു പരിചയവുമില്ല.
എങ്കിലും യാദൃച്ഛി
കത നോക്കണം.
യോഗവിദ്യയി
ലൂടെ വെളിച്ചം
ലഭിച്ചവനാണ്
പരുമല തിരുമേ
നി. യോഗം ചേർ
ച്ചയാണ്. മനു
ഷ്യൻെറ ആത്മാ
വും ദൈവത്തി
ൻെറ ആത്മാവും
തമ്മിലുള്ള സംഗ
മം. ആ സംഗമം
എവിടെയോവച്ചു
സംഭവിക്കുന്നതും
നമ്മുടെ തുച്ഛമായ
വാക്കുകളിൽ വിവരി
ക്കാൻ സാധി ക്കാത്തതു
മാണ്. അതിനാണ് ഇംഗ്ലീഷുകാർ
Mystic Experience എന്നും, നാം യോഗാനു ഭൂതിയെന്നും
പറയുന്നത്. ഈ യോഗാനുഭൂതി സിദ്ധിച്ച ഒരു മഹാത്മാ
വായിട്ടാണ് ഞാൻ രാമകൃഷ്ണപരമഹംസനെ കാണുന്നത്.
അതുപോലെയാണ് ഞാൻ രമണ മഹർഷിയെ കാണുന്നത്.
അതുപോലെയാണ് ഞാൻ ശ്രീനാരായണഗുരു സ്വാമിയെ
കാണുന്നത്. അതുപോലെ തന്നെയാണ് ഞാൻ പരുമല
തിരുമേനിയെയും കാണുന്നത്. അവർക്ക് അതി നാൽതന്നെ
ഒരു ദൗത്യമുണ്ട്. അത് മനുഷ്യർ തമ്മിലുള്ള വ്യത്യാസത്തെ
അതിവർത്തിച്ചുനിന്നുകൊണ്ട് തൻെറ കാലഘട്ടത്തിൽ ജീവി
ക്കാൻ ഭാഗ്യം സിദ്ധിച്ചവർക്ക് എപ്പോഴും ആശ്വാസം എത്തിച്ചു
കൊടുക്കുക എന്നതാണ്. അതു കൊണ്ടുതന്നെ ഈ പിതാവ്
അദ്ദേഹത്തിൻെറ സമകാലികർക്കു തന്നാലാകുന്ന എല്ലാ
സഹായങ്ങളുമെത്തിക്കുന്നതിന്, ആശ്വാസമെത്തിക്കുന്ന
തിന്, സാന്ത്വനമെത്തിക്കുന്നതിന് തൻെറ ആയുസ്സും,
വപുസ്സും കുമാരനാശാൻ പറഞ്ഞ തുപോലെ തപസ്സും വിനി
യോഗിക്കുകയാണ് ചെയ്തത്. ആശാൻെറ ശൈലിയാണത്.
വളരെ അത്ഭുതകരമായ സാമ്യമാണ് ശ്രീനാരായണഗുരു
സ്വാമിയുമായുള്ള മറ്റൊന്ന്. അദ്ദേഹം കൊടുത്ത രണ്ടു മുദ്രാ

വാക്യളിൽ ഒന്ന് 'സംഘടനകൊണ്ട് ശക്തരാവുക' എന്നതാണ്. പക്ഷേ, സംഘടനയിൽ രാക്ഷസീയമായ ഒരു വശമുണ്ട്. ഒരാക്രമണോത്സുകമായ വശമുണ്ട്. ഇതിനെ നിയന്ത്രിക്കണമെങ്കിൽ വിദ്യയുണ്ടായിരുന്നേ തീരൂ. വിദ്യകൊണ്ട് പ്രബുദ്ധരാവുക അതിനനുബന്ധമായി നല്കി യ മറ്റൊരു മുദ്രാവാക്യമാണ്. വിദ്യാഭ്യാസം മനുഷ്യനെ നന്നാക്കണമെന്നില്ല. വിദ്യ എന്നതു കൊണ്ടുദ്ദേശിക്കുന്നത് സമസൃഷ്ടിഭാവത്തിൽ കേന്ദ്രീകൃതമായ അറിവാണ്. ഈ അറിവ് നിങ്ങൾ പ്രത്യേകമായി നേടണമെന്ന് ഗുരു പ്രത്യേകമായി കുറിച്ചിരിക്കുന്നു. ഇതു നേടുന്നതിന് എവിടെ തുടങ്ങണമെന്നു ചോദിച്ചപ്പോൾ, നമ്മുടെ സമൂഹത്തിൽ ഏറ്റവും താഴ്ന്ന പടിയിൽ കഴിയുന്നത് പുലയരാണ്. അവരെ ചെറുമർ എന്നു പറയുന്നുണ്ട്. ആ ചെറുമരെ വിദ്യാഭ്യാസം ചെയ്യിക്കുക. അതാണ് കുമാരനാശാൻ ദുരവസ്ഥയെഴുതിയപ്പോൾ, അതിനകത്തെ കഥാനായകൻ പുലയനായതുതന്നെ. അവനെ അക്ഷരവിദ്യ പഠിപ്പിക്കുന്നത് തനിക്കു ദൈവം നല്കിയ ഏറ്റവും വലിയ അനുഗ്രഹമാണെന്ന് സാവിത്രി അന്തർജ്ജനം പറയുന്നുണ്ട്. പരുമല തിരുമേനിയും അതുതന്നെ സന്ദേശമായി കൊടുത്തിരിക്കുന്നു. നാരായണഗുരുസ്വാമിയും അതുതന്നെ പറഞ്ഞു. താഴ്ന്ന ജാതിക്കാരനെന്നു പറഞ്ഞുവരുന്ന പുലയർ മുതലായ വർക്ക് രാജപാതയിൽ സഞ്ചാരമോ സമസൃഷ്ടങ്ങളോടുള്ള അടുപ്പമോ സാധ്യമല്ലാതെയാണിരിക്കുന്നത്. ഈ സാധുക്കൾക്ക് സത്യമായ ദൈവവിശ്വാസമുണ്ടാക്കേണ്ടതും അവരുടെ കഷ്ടപ്പാടുകൾ തീർക്കേണ്ടതും പാപങ്ങളിൽനിന്ന് രക്ഷിക്കേണ്ടതും നമ്മുടെ മുഖ്യമായ കർത്തവ്യമാകുന്നു.

ഈഴവനെ ഉയർത്തണമെന്നല്ല, ഈഴവനെ അമ്പലത്തിൽ കയറ്റണമെന്നല്ല നമ്മുടെ എല്ലാ അഭ്യുദയവുമാരംഭിക്കേണ്ടതിവിടെയാണ്. സമൂഹത്തിൽ ഏറ്റവും താഴ്ന്നപടിയിൽ കഴിയുന്നവർ, ഏറ്റവും താഴ്ന്നപടിയിലായി ചവിട്ടിയരയ്ക്കപ്പെട്ടവർ. അവരെ നിങ്ങളുടെ സഹോദരന്മാരായി കരുതുക. നിങ്ങളുടെ ഉയർച്ച അവിടെയുണ്ടാകും. ഈ രീതിയിൽ സമസൃഷ്ടങ്ങളെ ഒന്നായി കാണാനുള്ള ഒരു ദർശനമാണ് മിസ്റ്റിക് എക്സ്പീരിയൻസിന്റെ ഫലമായി കിട്ടുന്നത്. അത് പരുമല തിരുമേനി എഴുതിയിട്ടില്ല. എല്ലാ സിദ്ധന്മാരും, എല്ലാ യോഗികളും യോഗാനുഭൂതി നേടിയവരും കവിതയെഴുതിയിട്ടില്ല. നമ്മുടെ ചുരുക്കം ചില ഋഷികൾക്കു മാത്രമേ അതു കഴിഞ്ഞിട്ടുള്ളു.

**സമൂഹത്തിൽ ഏറ്റവും താഴ്ന്ന പടിയിൽ കഴിയുന്നവർ, ഏറ്റവും താഴ്ന്നപടിയിലായി ചവിട്ടിയരയ്ക്കപ്പെട്ടവർ. അവരെ നിങ്ങളുടെ സഹോദരന്മാരായി കരുതുക. നിങ്ങളുടെ ഉയർച്ച അവിടെയുണ്ടാകും. ഈ രീതിയിൽ സമസൃഷ്ടങ്ങളെ ഒന്നായി കാണാനുള്ള ഒരു ദർശനമാണ് മിസ്റ്റിക് എക്സ്പീരിയൻസിന്റെ ഫലമായി കിട്ടുന്നത്.**

പാശ്ചാത്യസാഹിത്യമെടുത്താൽ എത്ര പേരുണ്ട് മിസ്റ്റിക്കുകൾ? സെൻറ്ജോൺ ഓഫ് ദ ക്രോസ് ഉണ്ട്. അദ്ദേഹം ഇവിടത്തെ ശ്രേഷ്ഠനായ മിസ്റ്റിക് ആണ്. അദ്ദേഹത്തിന് തന്റെ അനുഭവം പദങ്ങളിലൂടെ ഒതുക്കി സംയമിതമായ രൂപത്തിൽ ആവിഷ്കരിക്കാൻ കഴിയുമായിരുന്നു. സെൻറ് തെരേസ ഓഫ് ആവിലെ സെൻറ് തെരേസയുടെ കവിതകൾ ടച്ചുചെയ്യു കൂടുതൽ അനുസന്ധാനയോഗ്യമാക്കിത്തീർത്തത് സെൻറ് ജോൺ ഓഫ് ക്രോസ് ആണ്. സെൻറ് തെരേസ പലപ്പോഴും നിലവിളിക്കുകയാണ്. എന്റെ പിതാവേ, എന്റെ പിതാവേ, എന്റെ ദൈവമേ, എനിക്കെഴുതാൻ കഴിയുന്നില്ലല്ലോ എന്ന്. സെൻറ് അഗസ്റ്റിൻ ഇതിനെക്കുറിച്ച് പറഞ്ഞതാണ്, സാഹിത്യ വിദ്യാർത്ഥികൾ പഠിക്കുന്നത് എന്താണെന്ന് എനിക്കറിയാം. അതെന്താണെന്ന് പറയാൻ എനിക്കറിയില്ല. അവരുടെ വാക്കുകൾക്കപ്പുറത്ത് അനുഭവം നില്ക്കുകയാണ്.

ഈ അർത്ഥത്തിലുള്ള ഒരനുഭവത്തിനു വിധേയനായിരുന്നു നമ്മുടെ പരുമല പിതാവ്. ജീവിത മഹത്ത്വബോധം സമകാലികരിൽ നഷ്ടമായിരിക്കുന്നു. ആധുനികം എന്നു സാങ്കേതികാർത്ഥത്തിൽ വിശേഷിപ്പിക്കുന്ന സാഹിത്യത്തിന്റെ പല വശങ്ങളും ഞാനിഷ്ടപ്പെടുന്നയാളാണ്. അതിന്റെ സൗന്ദര്യശാസ്ത്രത്തെപ്പറ്റി എന്റെ പ്രായത്തിൽ ആദ്യം നല്ല വാക്കുകൾ പറഞ്ഞ ഒരാൾ ഞാൻ മാത്രമായിരിക്കണം. എങ്കിൽത്തന്നെയും അതിനോട് വളരെ തീവ്രമായ ഒരു വിപ്രതിപത്തിയും എനിക്കുണ്ട്. ആ വിപ്രതിപത്തി അത് ജീവിത മഹത്ത്വബോധത്തെ ഭഞ്ജിച്ചുകളഞ്ഞു എന്നതുകൊണ്ടുതന്നെയാണ്. മനുഷ്യൻ മൃഗമായി മാറുന്നതിനെക്കുറിച്ച്, ആധുനിക സാഹിത്യത്തിൽ കാഫ്കയുടെ ഒരു കൃതിയിൽ മനുഷ്യൻ പാറ്റയായി മാറുകയാണ്. ഐനസ്കോയുടെ ഒരു നാടകത്തിൽ മനുഷ്യൻ കാണ്ടാമൃഗമായി മാറുകയാണ്. മറ്റൊരു നാടകത്തിൽ ഒരു ശവത്തെ വളർത്തിയെടുക്കുകയാണ് ചെയ്യുന്നത്. ഇങ്ങനെ മനുഷ്യൻ മൃഗമായി രൂപാന്തരപ്പെടുന്നത്, വാച്യമായും പ്രതീകാത്മകമായും രൂപാന്തരപ്പെടുന്നത്—, അതിന്റെ അനേകമനേകം രംഗങ്ങൾ ആധുനിക സാഹിത്യത്തിൽ കണ്ടെത്താൻ സാധിക്കും. അതുകൊണ്ടാണ് നാം പൊള്ളയായ മനുഷ്യരാണ് എന്നൊരു കീർത്തനംപോലെ എലിയറ്റ് ഒരു കവിതയെഴുതിയിരിക്കുന്നത്. Hollow men, we are hollow men. നമ്മുടെ ഭാഷയിൽ അതിന്റെ ഒരുതരം അനുകരണംപോലെ എൻ.എൻ. കക്കാട് എഴുതിയിട്ടുണ്ട്: "ചെറ്റകളല്ലോ നമ്മൾ." ചെറ്റകളായതിൽ ആഹ്ലാദിക്കുന്ന ഒരു തലമുറ ഇവിടെ വന്നിരിക്കുന്നു. അതാണ് അയ്യപ്പപ്പണിക്കരുടെ മൃത്യുപൂജയിലദ്ദേഹത്തിനൊരു വ്യഥയായിമാറിയത്. "പുണ്യ പുരുഷന്മാർ മറഞ്ഞുപോയി, ഭൂമിയുടെ പുണ്യമൊരു മിഥ്യാപുരാണം", ഭൂമിയിൽ പുണ്യമെന്നത് മിഥ്യാപുരാണമായി. അർജ്ജുനന് ഗീത യോതിക്കൊടുക്കുന്നതിന് ഒരു ഭഗവാനുണ്ടായിരുന്നു. നമുക്കു ഭഗവാനില്ല നാം അർജ്ജുനന്മാരാണ്. നാം പലപ്പോഴും നീതിയെന്തെന്നറിയാതെ, ധർമ്മമെന്തെന്നറിയാതെ നിലവിളിക്കുന്നവരാണ്. നമുക്കു ഭഗവാന്റെ പ്രവചനം കേൾക്കുവാൻ ഭാഗ്യമില്ല. പുണ്യപുരുഷന്മാർ മറഞ്ഞുപോയി.

അങ്ങനെയൊരു ഘട്ടത്തിൽ പുണ്യപുരുഷന്മാരെക്കുറിച്ചുപോലും നാം വെറും തമോമയമായ രീതിയിൽ ചിത്രീകരിക്കുന്ന ഒരു പ്രവണത ഇക്കാലത്തുണ്ടായിട്ടുണ്ട്. ജീസസിന്റെ ചിത്രങ്ങൾ, മറ്റനേകം പുണ്യപുരുഷന്മാരെക്കുറിച്ച്, അവരുടെ ബലഹീനതകൾ, മാനുഷികമായ ദൗർബല്യങ്ങളോടുകൂടി ആവിഷ്കരിക്കുന്ന ഗ്രന്ഥങ്ങൾ വിശ്വ സാഹിത്യത്തിലുണ്ടായിട്ടുണ്ട്. Last Temptation of Christ 1950 കളുടെ ആരംഭത്തിൽത്തന്നെ ഞാൻ വായിച്ചിട്ടുണ്ട്. അതിൽ കസാൻദ് സാക്കീസ്തന്നെ പറയുന്നത്, ഞാനതിൽ മാനുഷികമായ വശം ആരോപിച്ചിരിക്കുന്നത്, അവകാശപ്പെടുന്നത്, മാനുഷികമായി ഈ ലോകത്തിൽ അവതരിച്ചിട്ട് അതിനെ അനുവർത്തിക്കുന്നതിനു വേണ്ടിയാണ് എന്നാണ്. അതു സത്യമാണ്. എങ്കിൽത്തന്നെയും ക്രിസ്തുവിനെ സംബന്ധിച്ച് എന്റെ അന്തരംഗത്തിൽ നിലവിലിരിക്കുന്ന വിശുദ്ധമായ ആ ബിംബം ഈ ഒരു ഗ്രന്ഥപാരായണത്തിലൂടെ എവിടെയോ പോറലേല്ക്കുകയല്ലേ ചെയ്തതെന്നെനിക്ക് സംശയമുണ്ട്.

അങ്ങനെ പുണ്യാത്മാക്കളിൽ പോലും പോറലുകൾ, മാനുഷികമായ പോറലുകൾ കണ്ടെത്തുന്നതിന് പ്രവണത കാട്ടുന്ന ആധുനികകാലഘട്ടത്തിൽ അതിൽനിന്നെല്ലാം ഭിന്നമായി മനുഷ്യന് എന്തായിത്തീരാൻ കഴിയും എന്നു വെളിപ്പെടുത്തുന്ന സാഹിത്യത്തിനു വേണ്ടി നിലവിളിക്കുന്ന ആളാണ് ഞാൻ. Man is a social animal എന്നു പറയുന്നു. മനുഷ്യൻ rational ആണ്. He is a reasonable man എന്നു പറഞ്ഞാൽ അവൻ നല്ലവനാണ് എന്ന അർത്ഥത്തിലാണ്. അയാൾക്ക് കാര്യം പറഞ്ഞാൽ മനസ്സിലാകും എന്ന അർത്ഥത്തിലാണ്. പക്ഷേ, ഇന്ന് rational എന്ന വാക്കിനല്ല നാം ഊന്നൽ നല്കിയിരിക്കുന്നത്. ഇന്ന് animal. Even if rational, he is an animal. എല്ലാ ആധുനിക സാഹിത്യവും അത് കാഫ്കയുടേതായാലും കാമുവിന്റേതായാലും ഷെനെയുടേതായാലും ഇവൻ, മനുഷ്യൻ മൃഗമാണ്. ഈ മൃഗീയത അവനിൽ വർദ്ധിക്കുന്നു. ആധുനിക മനഃശാസ്ത്രം പഠിപ്പി ക്കുന്നത് ഇതുതന്നെയാണ്. മൃഗത്തെയാണ് പ്രൊജക്ട് ചെയ്യുന്നത്. പക്ഷേ, മനുഷ്യസ്വഭാവമെന്താണ് എന്നല്ല; എന്തായിത്തീരാൻ കഴിയും എന്നത് നമുക്കു ചിന്താവിഷയമാകണം. ഈ മൃഗങ്ങളുടെ ലോകത്തിൽനിന്നാണ് ശ്രീബുദ്ധൻ ഉണ്ടായത്. അതിൽനിന്നാണ് സോക്രട്ടീസ് ഉണ്ടായത്. അതിന്റെ മദ്ധ്യ ത്തിൽനിന്നാണ് മറ്റുള്ളവരുടെ പാപശമനാർത്ഥം സ്വജീവിതം രക്താർപ്പണം ചെയ്ത യേശുക്രിസ്തുവുണ്ടായത്. അവരുടെ മദ്ധ്യത്തിൽനിന്ന് എത്രയോ പുണ്യപുരുഷന്മാരുണ്ടായി? അപ്പോൾ മനുഷ്യസ്വഭാവത്തിന്റെ സാദ്ധ്യതകൾ അവന് എന്തെല്ലാമായിത്തീ രാൻ, ഈശ്വരപദവിയിലേക്കുയരാൻ സാധിക്കുമെന്നത് നാം മറന്നിരിക്കുന്നു. ഈ സാധ്യതകൾ ബോധ്യപ്പെടുത്തുന്ന കാവ്യങ്ങൾ നമുക്കുണ്ടായേ തീരൂ. അതുണ്ടാകാത്ത കാലത്തോളം നമ്മുടെ സാംസ്കാരിക ജീവിതം ജീർണ്ണ പ്രായമായിത്തുടരും. ഇങ്ങനെയുള്ള പരാതിയുടെ പശ്ചാത്തലത്തിലാണ് ഞാൻ പരുമല തിരുമേനിയുടെ ജീവിതത്തെ കാണുന്നത്. പരുമലപ്പിതാവ് നമ്മുടെ കാലഘട്ടത്തിലാണ് ജീവിച്ചത്. ജനിച്ചത് 1848 ലാണ്. 1902-ൽ ദിവംഗതനായി. സമീപകാലത്തു ജീവിച്ച ഈ പുണ്യപുരുഷന് അത്ഭുതസിദ്ധികളുണ്ടായിരുന്നു. ആ പുണ്യപുരുഷൻ മറ്റുള്ളവരുടെ ദുഃഖങ്ങൾ ഏറ്റെടുക്കുകയും ഏറ്റെടുക്കുന്നതിൽ സന്തുഷ്ടിയനുഭവിക്കുകയും ആ ദൈവികമായ ആനന്ദത്തോടുകൂടി അദ്ദേഹം തന്റെ പരിസരങ്ങളെയും അനന്തരതലമുറകളെയും വിശുദ്ധിയിലേക്കു നയിക്കുന്ന ഭാസുരനക്ഷത്രമായി രൂപാന്തരപ്പെടുകയും ചെയ്തുവെന്നുള്ളത് വിശിഷ്ടമായ കാര്യമാണ്.

ദൈവജ്ഞന്മാരെല്ലാമൊന്നുതന്നെയാണ്. ഒറ്റ വർഗ്ഗത്തിൽപ്പെട്ടവരാണ്. അത് സൂഫി മിസ്റ്റിക്കുകളായാലും ഇന്ത്യയിലെ ഋഷിയായാലും ക്രിസ്തീയ പുണ്യവാളനായാലും ഇവരെല്ലാമൊറ്റ വർഗ്ഗക്കാരാണ്. പക്ഷേ, അവർ പല മതത്തിന്റെ അനുഷ്ഠാനങ്ങളിൽ വിഭജിക്കപ്പെട്ടുപോയതുകൊണ്ട് അവർ പലതായി കാണപ്പെടുകയാണ്. അതുകൊണ്ട് അവരുടെ ശൈലി ഭിന്നമായിത്തീരുന്നുവെന്നു മാത്രമേയുള്ളു—ലൗകികമായ ശൈലി. അലൗകികമായ ഗുണവിശേഷങ്ങളെ സംബന്ധിച്ചിടത്തോളം അവരൊന്നാണ്. ●

**പരുമലപ്പിതാവ് നമ്മുടെ കാലഘട്ടത്തിലാണ് ജീവിച്ചത്. ജനിച്ചത് 1848 ലാണ്. 1902-ൽ ദിവംഗതനായി. സമീപകാലത്തു ജീവിച്ച ഈ പുണ്യപുരുഷന് അത്ഭുതസിദ്ധികളുണ്ടായിരുന്നു. ആ പുണ്യപുരുഷൻ മറ്റുള്ളവരുടെ ദുഃഖങ്ങൾ ഏറ്റെടുക്കുകയും ഏറ്റെടുക്കുന്നതിൽ സന്തുഷ്ടിയനുഭവിക്കുകയും ആ ദൈവികമായ ആനന്ദത്തോടുകൂടി അദ്ദേഹം തന്റെ പരിസരങ്ങളെയും അനന്തരതലമുറകളെയും വിശുദ്ധിയിലേക്കു നയിക്കുന്ന ഭാസുരനക്ഷത്രമായി രൂപാന്തരപ്പെടുകയും ചെയ്തുവെന്നുള്ളത് വിശിഷ്ടമായ കാര്യമാണ്.**







ഫാ. ഡോ. കെ.എം. ജോർജ്

# പരുമല തിരുമേനിയുടെ ദൈവശാസ്ത്രദർശനം

*"സമസൃഷ്ടങ്ങളെ ആരു നല്ലവണ്ണം സ്നേഹിക്കുന്നുവോ, അവനത്രെ ഉത്തമനായ ദൈവഭക്തൻ. എന്തെന്നാൽ ദൈവം സൃഷ്ടിക്കുന്നതെല്ലാം നമുക്ക് സ്നേഹിക്കാനാണ്."*—പരുമല തിരുമേനി

പരുമല തിരുമേനി സവിശേഷമായ ഒരു പാരമ്പര്യത്തിൻെറ പ്രതിനിധിയാണ്. പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യം എന്ന് പൊതുവായി വിളിക്കാവുന്ന ഒരു ആദ്ധ്യാത്മിക സംസ്കൃതിയുടെ തെളിവാർന്ന രൂപരേഖകൾ അദ്ദേഹത്തിൽ കാണാം. തിരുമേനിയുടെ ദർശനവും ജീവിതശൈലിയും രചനകളും പ്രബോധനങ്ങളും ഈ പുരാതന ക്രൈസ്തവ സമ്പ്രദായത്തിൻെറ നിദർശനങ്ങളാണ്.

അതുകൊണ്ട് 'പരുമല തിരുമേനിയുടെ ദൈവശാസ്ത്രം' എന്നൊന്ന് വേറിട്ട് വ്യക്തിഗതമായി ഇഴതിരിച്ചെടുക്കുക സാധ്യമല്ല. സുവിശേഷവും സന്യാസവും ആരാധനയും ആർദ്രസ്നേഹവും അനുഷ്ഠാനവും അനുഭവതീവ്രതയും എല്ലാം ചേർന്ന് ഊടും പാവുമിട്ട ഒരു സമഗ്ര സാമ്പ്രദായിക ദർശനമാണത്.

അക്ഷരവിദ്യയിലും തർക്ക ശാസ്ത്രത്തിലും മാത്രം ഊന്നിയ ഒരു ബൗദ്ധിക വ്യവഹാരമായി ദൈവവിജ്ഞാനീയത്തെ കാണാൻ പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യം വിസമ്മതിക്കുന്നു. വേദത്തിൻെറ വ്യാഖ്യാനം നമ്മുടെ ജീവിതത്തിലൂടെയാണ് നല്കേണ്ടത്. വാചോയുക്തിയും സിദ്ധാന്തഭദ്രതയും നമ്മുടെ സാധാരണ വ്യാഖ്യാനപ്രക്രിയയിൽ അവശ്യമായിരിക്കാം. പക്ഷേ, ജീവിതഭാഷ്യത്തിൻെറ ആകെത്തുകയിലാണ് ദൈവശാസ്ത്രത്തിൻെറ വേരുകളും വിശ്വാസ്യതയും കണ്ടെത്തേണ്ടത്.

ഇങ്ങനെയൊരു സവിശേഷമായ ഭാഷ്യം പരുമല മാർ ഗ്രിഗോറിയോസ് തൻെറ ജീവിതംകൊണ്ട് നമുക്ക് നല്കി എന്നുള്ളതുകൊണ്ടാണ് ഓർത്തഡോക്സ് സഭ ആ ജീവിതഭാഷ്യകാരന് 'വിശുദ്ധ' വിശേഷണം നല്കി ആദരിച്ചത്. ഓർത്തഡോക്സ് ക്രൈസ്തവ ചിന്തയനുസരിച്ച്, ക്രിസ്തുവിലുള്ള വിശ്വാസംമൂലം സംശുദ്ധവും സ്നേഹാർദ്രവുമായ മനുഷ്യജീവിതം നയിച്ച്, ക്രിസ്ത്വനുരൂപികളായിത്തീർന്ന വ്യക്തികളെയാണ് അവരുടെ മരണശേഷം വിശുദ്ധർ എന്ന് നാമകരണം ചെയ്യുന്നത്. തൈജസികമായ ജീവിതത്തിലൂടെ, ഈശ്വരഭാവങ്ങളായ കരുണയും സ്നേഹവും ക്ഷമയും മറ്റ് ആത്മീയ നല്വരങ്ങളും മനുഷ്യനന്മയ്ക്കായി അവർ പ്രകടിപ്പിക്കുന്നു. ജീവിച്ചിരുന്നാലും ഭൗതികമായി മരിച്ചാലും അവർ ക്രിസ്തുവിൽ സജീവരായി നിലകൊണ്ട് നിരന്തരം ലോകത്തിനുവേണ്ടി പ്രാർത്ഥിക്കുന്നു. വിശ്വാസികൾ അവർക്കുവേണ്ടി പ്രാർത്ഥിക്കുന്നു. അവരുടെ മധ്യസ്ഥപ്രാർത്ഥനയെ വിലയേറിയതായി കരുതുന്നു. ഇവിടെ പരസ്പരമുള്ള പ്രാർത്ഥന ക്രിസ്തുവിലുള്ള അനന്തമായ സ്നേഹത്തിൻെറ പ്രകടനമാണ്. പ്രാർത്ഥനയുടെ പാരസ്പര്യത്തിലൂടെ, വിശുദ്ധരുമായുള്ള സത്സംഗം മൂലം ഈ ലോകത്തിൽ ജീവിക്കുന്നവർ ക്രിസ്തീയ ജീവിതത്തിൽ പരിപോഷിപ്പിക്കപ്പെട്ട് ക്രിസ്തുവിൻെറ സ്വഭാവമുള്ളവരായിത്തീരുന്നു.

ജീവിതവിശുദ്ധി, പ്രാർത്ഥന, മനുഷ്യസ്നേഹം എന്നീ വേരുകളിൽ ഉറച്ചുനില്ക്കുന്ന ഓർത്തഡോക്സ് ആദ്ധ്യാത്മിക പാരമ്പര്യമാണ് പരുമല തിരുമേനിയുടെ ദൈവശാസ്ത്രവീക്ഷണത്തെ രൂപപ്പെടുത്തിയത്. ഈ മൂന്നു കാര്യങ്ങളിലും പാരമ്പര്യത്തിൻെറ പ്രസ്ഫുരണം സവിശേഷമായ സൗകുമാര്യത്തോടെ പരുമല തിരുമേനിയിൽ തെളിയുന്നുണ്ട്. ഇത് ഒരിക്കലും അന്ധമായ പാരമ്പര്യവാദമോ ഗതാനുഗതികത്വമോ അനുഷ്ഠാനജടിലതയോ ആകുന്നില്ല. നറുമണം പരത്തി വിരിഞ്ഞുകൊണ്ടിരിക്കുന്ന പൂവിനെപ്പോലെ, അനുക്ഷണ വികസ്വരമായ ദിവ്യജ്ഞാനത്തിൻെറ സുഗന്ധമാണ് തിരുമേനിയുടെ ജീവിതത്തിലൂടെ നമുക്ക് അനുഭവവേദ്യമാകുന്നത്.

## വിശുദ്ധി

ക്രിസ്തുവിൻെറ അനുഗാമികൾ എല്ലാവരും വിശുദ്ധരാകാൻ വിളിക്കപ്പെട്ടിരിക്കുന്നു എന്നാണ് വേദപുസ്തകം പഠിപ്പിക്കുന്നത്. എങ്കിലും ജനഹൃദയങ്ങളിൽ ആത്മീയമുദ്ര പതിപ്പിക്കുന്ന ചില വിശിഷ്ട വ്യക്തികൾ ഉണ്ടാകാറുണ്ട്. അവർ ഔദ്യോഗിക അംഗീകാരം കൂടാതെതന്നെ പുരുഷാന്തരങ്ങൾക്ക് ആത്മജ്യോതിസ്സായി ശോഭിക്കുന്നു. പരുമല തിരുമേനിക്ക് സഭ ഔദ്യോഗികാംഗീകാരം നല്കുന്നതിന് എത്രയോ മുൻപുതന്നെ ജനങ്ങൾ അദ്ദേഹത്തിൻെറ ജീവിതത്തെ വിശുദ്ധിയുടെ മാതൃകാരൂപമായി സ്വീകരിച്ചു കഴിഞ്ഞിരുന്നു.

വ്യക്തികളെ വിശുദ്ധരായി ഔദ്യോഗിക പ്രഖ്യാപനം നടത്തുന്ന രീതി ആദിമ സഭയിൽ ഇല്ലായിരുന്നു. പത്താം നൂറ്റാണ്ടിനുശേഷം പാശ്ചാത്യസഭയിലുണ്ടായ ഈ രീതി ക്രമേണ ചില പൗരസ്ത്യസഭകളിലേക്ക് വ്യാപിച്ചു. പുരാതനമായ ആരാധനാക്രമങ്ങളിലും പ്രമാണഗ്രന്ഥങ്ങളിലും 'വിശുദ്ധർ' എന്ന വിശേഷണം പൊതുവെ അഞ്ചുകൂട്ടം ആളുകൾക്ക് നല്കുന്നതായി കാണാം:

1. ക്രിസ്തുവിൻെറ അമ്മയായ വി. കന്യകമറിയം, അപ്പോസ്തലന്മാർ, വേദപുസ്തക രചയിതാക്കൾ തുടങ്ങിയവർ.
2. ക്രിസ്തുവിലുള്ള വിശ്വാസത്തെപ്രതി രക്തസാക്ഷി മരണം പ്രാപിച്ച സ്ത്രീ പുരുഷന്മാർ (സഹദേന്മാർ)
3. ക്രിസ്തുവിലുള്ള സത്യവിശ്വാസം പഠിപ്പിക്കുകയും വേദഗ്രന്ഥം പ്രഗല്ഭമായി വ്യാഖ്യാനിക്കുകയും വിശുദ്ധജീവിതം നയിക്കയും ചെയ്ത ഗുരുക്കന്മാരും സഭാപിതാക്കന്മാരും.
4. ക്രിസ്തുവിലുള്ള വിശ്വാസം ഏറ്റു പറഞ്ഞ് സത്യം, നീതി എന്നിവയ്ക്കുവേണ്ടി പരസ്യമായി നിലകൊണ്ടതു മൂലം കഠിനമായി പീഡിപ്പിക്കപ്പെട്ട സ്ത്രീപുരുഷന്മാർ (മൗദ്യോനന്മാർ).
5. ക്രിസ്തുവിൻെറ മാതൃകയിൽ, പ്രാർത്ഥനാപൂരിതവും തപോനിഷ്ഠവും മനുഷ്യസ്നേഹനിർഭരവുമായ ജീവിതംമൂലം ജനങ്ങൾക്ക് പ്രതിസന്ധിഘട്ടങ്ങളിൽ ആശ്വാസവും സൗഖ്യവും ആത്മീയ മാർഗ്ഗദർശനവും നല്കിയ സ്ത്രീപുരുഷന്മാർ.

പരുമല തിരുമേനി ഇവയിൽ മൂന്ന്, അഞ്ച് വിഭാഗങ്ങളിൽപ്പെടുന്നു. അദ്ദേഹം സഭയുടെ മൽപ്പാനും (ഗുരു), ജനങ്ങൾക്ക് സൗഖ്യദായകനും മാർഗ്ഗദർശിയുമായിരുന്നു. അദ്ദേഹത്തിൻെറ ആസ്ഥാനമായിരുന്ന പരുമല സെമിനാരി ഒരേസമയം വേദവിദ്യാപീഠവും സന്യാസാശ്രമവുമായിരുന്നു. ഓർത്തഡോക്സ് സഭ അനുശാസിക്കുന്ന വിധം അദ്ദേഹം തപോനിഷ്ഠമായ അനുതാപജീവിതം നയിച്ചു.

പാശ്ചാത്യമിഷണറിമാരുടെ വികലമായ വിശ്വാസപ്രബോധനങ്ങളെ തിരുത്തി ജനങ്ങൾക്ക് സത്യവിശ്വാസം ചൂണ്ടിക്കാണിച്ചുകൊടുത്തു. താണ ജാതിക്കാരുടെ ഉന്നമനം ലാക്കാക്കി അവർക്ക് വിദ്യാഭ്യാസം നല്കുന്നതിന് തിരുമേനി ഉത്സാഹിച്ചു. ധന്യമായ ജീവിതംമൂലം തനിക്കു ലഭിച്ച ദിവ്യദാനങ്ങൾ രോഗികളുടെ സൗഖ്യത്തിനും കലഹിച്ചിരിക്കുന്നവരുടെ അനുരഞ്ജനത്തിനും പാവങ്ങളുടെയും നിന്ദിതരുടെയും സമാശ്വാസത്തിനുമായി വിനയപൂർവ്വം ഉപയോഗിച്ചു. ക്രിസ്തുവിൻെറ ആർദ്രതയ്ക്കും മനുഷ്യസ്നേഹത്തിനും അദ്ദേഹം വിശിഷ്ടസാക്ഷിയായി.

## പ്രാർത്ഥന

സാഹിത്യാചാര്യനായ സുകുമാർ അഴീക്കോട് ഒരിക്കൽ പറഞ്ഞു: "പരുമല തിരുമേനി പരിമള തിരുമേനിയാണെ"ന്ന്. ഓർത്തഡോക്സ് ആധ്യാത്മികതയുടെ ഉൾക്കാമ്പിലേക്കാണ് ഈ വാഗ്മിത പ്രസ്താവന വിരൽചൂണ്ടിയത്. പരിമള ധൂപം പൗരസ്ത്യ ആരാധനയുടെ അവിഭാജ്യഘടകമാണ്. കുന്തിരിക്കം തുടങ്ങിയ സുഗന്ധവർഗ്ഗങ്ങളുടെ പരിമളവാസന ബൈബിളിൽ പ്രാർത്ഥന, ഈശ്വരപ്രസാദം, മനുഷ്യനന്മ, ഉയിർപ്പ്, പുതിയ ജീവൻ എന്നിവയുടെ അടിസ്ഥാന പ്രതീകമാണ്. "സുഗന്ധധൂപം വിശുദ്ധന്മാരുടെ പ്രാർത്ഥനയോടൊപ്പം ദൈവ സന്നിധിയിലേക്ക് ഉയരുന്നു" (വെളിപാട് 8 : 4) എന്നാണ് ക്രിസ്തീയ വേദസങ്കല്പം. പൗരസ്ത്യ പാരമ്പര്യത്തിൽ, നിശ്ശബ്ദമായി വ്യാപിക്കുന്ന വിശുദ്ധിയെ സൂചിപ്പിക്കാൻ 'പരിമള' പദം ഉപയോഗിക്കുന്നു. ക്രിസ്തുവിൻെറ ശരീരത്തിൽ പൂശിയ പരിമള തൈലം മരണത്തിൻെറ ദുർഗന്ധത്തെ വിപാടനം ചെയ്ത പുതിയ

ജീവൻെറ സുഗന്ധത്തെ സൂചിപ്പിക്കുന്നു. പരിമളം സൃഷ്ടിക്കാനുപയോഗിക്കുന്ന സുഗന്ധ വ്യഞ്ജനങ്ങളെല്ലാം സവിശേഷമായ ഔഷധഗുണമുള്ളവയാണ്. വിശുദ്ധ വ്യക്തികളുടെ ജീവിതം, പ്രാർത്ഥന എന്നിവ മധുരപരിമളംപോലെ നിശ്ശബ്ദവും സൗമ്യവും സൗഖ്യദായകവുമാണ്. സുവിശേഷഘോഷണം പനിനീർപൂവിൻെറ പരിമളംപോലെ അക്രമരഹിതവും സന്തോഷജന്യവുമായിരിക്കണം എന്ന് ഗാന്ധിജി പാശ്ചാത്യ മിഷനറിമാരെ ഉപദേശിച്ചത് നാം ഓർക്കുക. 'നാം ദൈവത്തിന് ക്രിസ്തുവിൻെറ പരിമളവാസനയാകുന്നു' (II Cor. 2 : 15) എന്ന് പൗലോസ് അപ്പോസ്തലൻ പഠിപ്പിക്കുന്നു. പരുമല തിരുമേനിയുടെ പ്രാർത്ഥനയും ജീവിതവും മലങ്കരസഭയുടെ പരിമള ധൂപമായി ദൈവസന്നിധിയിൽ എത്തുന്നു എന്ന് ജനങ്ങൾ വിശ്വസിക്കുന്നു.

## സൃഷ്ടിയോടുള്ള സ്നേഹം

'ദൈവം സൃഷ്ടിക്കുന്നതെല്ലാം നമുക്ക് സ്നേഹിക്കാനാണ്' എന്ന് പ്രസ്താവിക്കുന്ന പരുമല തിരുമേനി സൃഷ്ടിയെക്കുറിച്ചുള്ള പൗരസ്ത്യ ക്രിസ്തീയ ദർശനത്തിൻെറ കേന്ദ്രബിന്ദു നമുക്ക് വെളിപ്പെടുത്തുന്നു. ദൈവം കേവലമായ നന്മയും പ്രകാശവുമാണെന്നും തന്നിൽ ഇരുട്ട് ഒട്ടുമില്ലെന്നും വി. യോഹന്നാൻ രേഖപ്പെടുത്തുന്നു (1 യോഹ. 1 : 5). എല്ലാ നല്ല ദാനങ്ങളും പ്രകാശങ്ങളുടെ പിതാവായ ദൈവത്തിൽനിന്നു വരുന്നു എന്നു വേദപുസ്തകം (യാക്കോ. 1:17) സാക്ഷിപ്പെടുത്തുന്നു. ഈയടിസ്ഥാനത്തിൽ പ്രഗല്ഭ ദൈവശാസ്ത്രജ്ഞന്മാരായിരുന്ന കൈസര്യയിലെ വി. ബസേലിയോസ്, നാസിയാൻസിലെ വി. ഗ്രിഗോറിയോസ്; നിസ്സായിലെ വി. ഗ്രിഗോറിയോസ് എന്നിവർ ദൈവനന്മയെക്കുറിച്ചും സ്വാതന്ത്ര്യത്തെക്കുറിച്ചും ദൈവത്തിൻെറ സകല സൃഷ്ടിക്കും അതിലുള്ള പങ്കാളിത്തത്തെക്കുറിച്ചും പഠിപ്പിച്ചു. ആ മഹത്തായ ദൈവശാസ്ത്രദർശനത്തെ പരുമല തിരുമേനി സ്വാംശീകരിച്ചു. അതുകൊണ്ട് വാചംയമിത്വത്തോടെ, നാലു വാക്കുകളിൽ തിരുമേനി ഒതുക്കുന്ന പ്രസ്താവനയ്ക്കു പുറകിൽ സ്ഥലകാലാതിശായിയായ ഒരു മഹൽ ദൈവദർശനമുണ്ട്. ദൈവം താൻ സൃഷ്ടിച്ചതെല്ലാം 'നല്ല തെന്ന് കണ്ടു.' അതുകൊണ്ട് നന്മയും സൗന്ദര്യവും സത്യവും ദൈവത്തിൻെറ സർവ്വസൃഷ്ടിയിലും സന്നിഹിതമായിരിക്കുന്നു. സൃഷ്ടിയിൽ അന്തർലീനമായ ദിവ്യനന്മയെക്കുറിച്ചുള്ള അവബോധമാണ് മനുഷ്യത്വത്തിലേക്ക് വളരാൻ നമ്മെ സഹായിക്കുന്നത്. സത്യവും സൗന്ദര്യവും നന്മയിൽനിന്ന് വ്യതിരിക്തമല്ല. നമ്മുടെ സൗന്ദര്യബോധത്തെയും സത്യഗ്രഹണശേഷിയെയും പ്രകാശമയമാക്കുന്ന ഇതേ ബോധത്തിൽനിന്നാണ് സൃഷ്ടിയോടുള്ള ആർദ്ര സ്നേഹവും കാരുണ്യവും ഉറവെടുക്കുന്നത്. തിന്മയൊട്ടുമില്ലാത്ത, നന്മയുടെ പൂർണ്ണതയായ ദൈവത്തിൽനിന്ന് ഉളവായതെല്ലാം നമ്മുടെ സ്നേഹത്തെയും കാരുണ്യത്തെയും അർഹിക്കുന്നു. സമസൃഷ്ടങ്ങളോടുള്ള ആഴമായ അനുകമ്പയും സ്നേഹവും നിമിത്തം നിരന്തരമായി കണ്ണീരൊഴുക്കുന്ന നിനവേയിലെ വിശുദ്ധ ഇസഹാക്കിനെ (7-ാം നൂറ്റാണ്ട്)പ്പോലെ പരുമല തിരുമേനിയും ദൈവസൃഷ്ടിയെ മുഴുവനും തൻെറ കാരുണ്യക്കണ്ണീരാൽ പ്രക്ഷാളനം ചെയ്യുന്നു. സ്വന്തം പാപങ്ങളെക്കുറിച്ച് മാത്രമല്ല വിശുദ്ധന്മാർ അനുതപിക്കുന്നത്; ലോകത്തിൻെറ മുഴുവൻ ബലഹീനതകളെയും ദുഃഖങ്ങളെയും ക്രിസ്തുവിനെപ്പോലെ, ക്രിസ്തുവിനോടുകൂടി, അവരും വഹിക്കുന്നു. ഒരേ കണ്ണീർക്കണങ്ങൾതന്നെ ഒരു വശത്ത് സമസൃഷ്ടങ്ങൾക്കുവേണ്ടിയുള്ള അനുതാപക്കണ്ണീരായും മറുവശത്ത് സൃഷ്ടിയിൽ ദൈവത്തിൻെറ പരിശുദ്ധാത്മാവ് ആവാഹിച്ചിരിക്കുന്ന നന്മയും സൗന്ദര്യവും സത്യവും ദർശിച്ചുകൊണ്ടുള്ള ആനന്ദബാഷ്പങ്ങളായും മാറുന്നു. ഇതിനെയാണ് നിനവേയിലെ വി. ഇസഹാക്ക് "കണ്ണീരിൻെറ വരദാനം" എന്നു വിശേഷിപ്പിക്കുന്നത്. നമ്മുടെ കാലത്ത്, പരുമല തിരുമേനിക്കുശേഷം പാമ്പാടി തിരുമേനിയും മറ്റും കണ്ണീർവരത്തിൻെറ ആർദ്രമായ പാത പിൻതുടർന്നവരാണ്.

ദൈവം സൃഷ്ടിച്ച സകലത്തെയും സ്നേഹിക്കാനാണ് നാം നിയോഗിക്കപ്പെട്ടിരിക്കുന്നതെന്നുള്ള തിരിച്ചറിവ്, നമ്മെ നിരവധി ബന്ധനങ്ങളിൽനിന്നും സ്വകാര്യദുഃഖങ്ങളിൽനിന്നും വിമോചിപ്പിക്കുന്നു. ഭയമില്ലാതെ, സങ്കുചിതമായ അതിരുകളില്ലാതെ നമ്മിൽനിന്നും സമസൃഷ്ടങ്ങളിലേക്ക് ആർദ്ര കരുണയുടെ നീർച്ചാലുകൾ ഒഴുകുമ്പോൾ അത് നമുക്കും സകലസൃഷ്ടിക്കും സൗഖ്യദായകമാണ്. സ്നേഹവും സൗഖ്യവും തമ്മിൽ അഭേദ്യമായ ഒരു ബന്ധമുണ്ട്. പരുമല തിരുമേനിയുടെ ജീവിതത്തിൽ ആ ബന്ധം സജീവമായിരുന്നതുകൊണ്ടാണ് അദ്ദേഹം സൗഖ്യദായകനായി അറിയപ്പെടുന്നത്.

പരുമല തിരുമേനിയുടെ ദൈവശാസ്ത്ര ദർശനത്തിന് മൗലികത (originality) യുണ്ട്. മൂലത്തോട്-വേരിനോട്- ബന്ധപ്പെട്ടതാണല്ലോ മൗലികം. ക്രിസ്തീയ ദർശനത്തിൻെറ നാരായവേരായ ക്രിസ്തുവിൽനിന്ന് ഉയിർകൊള്ളുന്നതാണ് അദ്ദേഹത്തിൻെറ വീക്ഷണം. ആധുനികാർത്ഥത്തിൽ, തികച്ചും വ്യക്തിപരവും അപൂർവ്വസിദ്ധവുമായ ആശയത്തെ (പേറ്റൻറ് എടുക്കാവുന്നത്) വിശേഷിപ്പിക്കുന്ന രീതിയിൽ അല്ല ഇവിടെ 'മൗലികം' എന്നു പറയുന്നത്. അത് ആധുനിക ശാസ്ത്രീയ-വ്യാവസായിക സംസ്കാരത്തിൽനിന്നുണ്ടായ ഒരു വികലധാരണയാണ്. അതിൻെറ ലക്ഷ്യം വ്യക്തിയുടെ സ്വന്തം ചില അവകാശങ്ങൾ സംരക്ഷിക്കുകയെന്നതാണ്.

എന്നാൽ, അവികലമായ ആദ്ധ്യാത്മിക പാരമ്പര്യ പ്രവാഹത്തിൻെറ ഉറവകളിലേക്ക് നമ്മെ നയിക്കുന്നതുകൊണ്ടാണ് പരുമല തിരുമേനിയുടെ ജീവിതത്തെയും ദർശനത്തെയും നാം 'മൗലികം' എന്ന് വിശേഷിപ്പിക്കുന്നത്.

വിശുദ്ധനായ ഇവാഗ്രിയസ് (ആറാം നൂറ്റാണ്ട്) എഴുതി: "പ്രാർത്ഥിക്കുന്നവൻ ആരോ അവനാകുന്നു ദൈവ ശാസ്ത്രജ്ഞൻ. ദൈവശാസ്ത്രജ്ഞൻ ആരോ അവൻ പ്രാർത്ഥിക്കുന്നവനാകുന്നു." പൗരസ്ത്യ പാരമ്പര്യം സ്വീകരിച്ച ഈ ലളിത നിർവ്വചനം പരുമല തിരുമേനി അക്ഷരംപ്രതി തൻെറ ജീവിതത്തിൽ അന്വർത്ഥമാക്കി. ●









സി.കെ. കൊച്ചുകോശി ഐ.എ.എസ്.

# സഭയുടെ മാതൃകാനേതൃത്വം

മലങ്കരസഭയുടെ നേതൃത്വത്തിന് പരിശുദ്ധ പരുമല തിരുമേനി ഉദാത്ത മാതൃകയായിരുന്നു. ഭക്തിപാരവശ്യവും സഭാസേവനനിരതയും ഒരേ സമയം സംയോജിപ്പിച്ചുകൊണ്ട് സൃഷ്ടിപരമായ രംഗങ്ങളിൽ സഭയ്ക്ക് ഫലവത്തായ നേതൃത്വം നൽകുന്നതിൽ അദ്ദേഹം വിജയിച്ചു. ആസൂത്രണത്തിൻെറയും പഞ്ചവത്സരപദ്ധതിയുടെയും ആവിർഭാവ ത്തിന് വളരെ മുമ്പുതന്നെ സഭയുടെ ഭാവിഭാഗധേയത്തിനടിത്തറ പാകുന്നതിന് അദ്ദേഹത്തിനു സാധിച്ചു. ഇംഗ്ലീഷ് വിദ്യാഭ്യാസത്തിൻെറ ആവശ്യകത മനസ്സിലാക്കിയ തിരുമേനി പല വിദ്യാഭ്യാസസ്ഥാപനങ്ങളും സ്ഥാപിച്ചു. സഭയിലെ ആത്മികസംഘടനകൾക്കും അദ്ദേഹം നവജീവൻ നൽകി. ബാഹ്യകേരളത്തിലും സഭയുടെ ശാഖകൾ ഉണ്ടാകുന്നതിന് അദ്ദേഹം പരിശ്രമിച്ചു. മുംബൈ, മംഗലാപുരം മുതലായ സ്ഥലങ്ങളിൽ ഓർത്തഡോക്സ് സഭയുടെ വേരുകൾ വളർത്തി. അമേരിക്കൻ പൗരനായിരുന്ന ഫാ. റെനി വിലാത്തിയെ ശ്രീലങ്കയിൽവച്ച് മെത്രാ നായി അഭിഷേകം ചെയ്തു. അമേരിക്കയിൽ ഓർത്തഡോക്സ് സഭയുടെ ശാഖ ആരംഭിച്ചു. പള്ളികളും പള്ളിക്കൂടങ്ങളും അദ്ദേഹത്തിൻെറ കാലത്തു സഭയിൽ വർദ്ധിച്ചുവന്നു. ഇതെല്ലാം അദ്ദേഹത്തിൻെറ വിശാലവിക്ഷണത്തിൻെറയും നേതൃത്വപാടവത്തിൻെറയും ഉദാത്ത ഉദാഹരണങ്ങളാണ്.

ചെറിയവരും വലിയവരുമായ എല്ലാ സഭാമക്കളുടെയും ആദ്ധ്യാത്മിക ആശ്രയസ്ഥാനമായിരുന്നു പരിശുദ്ധ തിരുമേനി. അദ്ദേഹം എല്ലാവർക്കും പ്രാപ്യനായിരുന്നു. അദ്ദേഹത്തിൻെറ ദൈനംദിന ജീവിതശൈലി വെറുമൊരു സാധാരണക്കാരൻേറതുതന്നെയായിരുന്നു. ആത്മീയ തീവ്രതയും ലൗകികദാരിദ്ര്യവും ഇടകലർന്ന ജീവിതത്തോടുള്ള ആഭിമുഖ്യമായിരുന്നു അദ്ദേഹത്തിന് എന്നും ഉണ്ടായിരുന്നത്. ജനതയ്ക്കു കാണിച്ചുകൊടുത്ത നേതൃത്വശൈലിയായിരുന്നു അത്. അദ്ദേഹത്തിൻെറ ആത്മീയ ഔന്നത്യത്തെപ്പറ്റിയുള്ള പ്രശംസ കേട്ടിട്ട് അദ്ദേഹത്തിൻെറ ഒരു മാതുലൻ "ഞങ്ങളുടെ കൊച്ചയിപ്പോര ഒരു സാധാരണക്കാരൻ ആയിരുന്നല്ലോ" എന്ന് ഒരിക്കൽ അഭിപ്രായപ്പെട്ടതായി കേട്ടിട്ടുണ്ട്.

മലങ്കരസഭയ്ക്ക് നേതൃത്വം നൽകുക എന്നത് ഒരിക്കലും ക്ഷിപ്രസാദ്ധ്യമായ ഒരു കാര്യമല്ല. നസ്രാണികൾ പൊതുവെ വിമർശനകുതൂഹലരാണ്. ബുദ്ധിശക്തിയും ഒട്ടും കുറവില്ലത്ത ജനമായതിനാൽ അവരെ ഒരുമയിൽ നയിച്ചു കൊണ്ട് പോകുന്നതിന് ബൗദ്ധികപ്രാപ്തികൾക്ക് പുറമേ ചില ആദ്ധ്യാത്മിക സജ്ജീകരണങ്ങളും സഭാനേതൃത്വത്തിന് ആവശ്യമാണ്. ഇവ രണ്ടും സ്വാഭാവിക പ്രക്രിയകളായി ജനങ്ങൾക്ക് തോന്നുകയും വേണം. വിവിധ മാനങ്ങളുള്ള ഒരു നേതൃത്വമാണ് നമ്മുടെ സഭയ്ക്ക് എപ്പോഴും ഉണ്ടായിരിക്കേണ്ടത്. പത്തൊൻപതാം ശതകത്തിലെ സഭയുടെ പല പ്രശ്നങ്ങൾക്കും പുരോഗതിക്കുവേണ്ടിയുള്ള വെല്ലുവിളികൾക്കും പരുമല തിരുമേനിയുടെ നേതൃത്വത്തിൽ ഉത്തരങ്ങൾ ലഭ്യമായിക്കൊണ്ടിരുന്നു.

ശാസ്ത്രവിസ്ഫോടനത്തിൻെറ ഇരുപതാം നുറ്റാണ്ടിലെയോ വിവരസാങ്കേതികവിദ്യയുടെ ഇരുപത്തിഒന്നാം നൂറ്റാണ്ടിലെയോ വൈവിധ്യമാർന്ന പ്രതിസന്ധികൾക്ക് അനുയോജ്യമായ പ്രതിസ്പന്ദനങ്ങൾ പരുമലത്തിരുമേനിയുടെ പഴയ നേതൃത്വശൈലികൾക്ക് പ്രദാനംചെയ്യുവാൻ കഴിയുമോ എന്ന സന്ദേഹം ഉള്ളവർ ഇപ്പോൾ കണ്ടേക്കാം. മനുഷ്യർക്ക് മതത്തോടുള്ള സമീപനരീതിയിലും ഇന്ന് മാറ്റങ്ങൾ വന്നിട്ടുണ്ട്. എന്നാൽ പുതിയ സംഭവവികാസങ്ങളോടുണ്ടായിട്ടുള്ള ഒരു പരിശുദ്ധൻെറ പ്രതികരണങ്ങൾ എപ്പോഴും ഈശ്വരാധിഷ്ഠിതമായിരിക്കുന്നതിനാൽ ഉചിതമായ സമായോജനംവഴി അവയെ ആനുകാലികപ്രശ്നങ്ങൾക്കും പരിഹാരം കാണുന്നതിനും ഉപയോഗിക്കാവുന്നതാണ്.

ഇവിടെയാണ് പരുമല തിരുമേനിയുടെ പ്രസക്തി. പ്രതികരണങ്ങളുടെ വിശദാംശങ്ങളിൽ അന്നും ഇന്നും വ്യത്യാസങ്ങൾ ഉണ്ടാകാമെങ്കിലും അവയുടെ തത്ത്വങ്ങളിലും അടിസ്ഥാനപരമായ ധാർമ്മികതയിലും കാതലായ സാദൃശ്യമുണ്ടായിരിക്കും. ത്യാഗസന്നദ്ധതയും ആത്മാർത്ഥതയും വിശിഷ്യ ദൈവത്തിൻെറ സർവ്വശക്തിയിലുള്ള വിശ്വാസവും ദൈവത്തിൻെറ ഇഷ്ടം മാത്രമേ ആത്യന്തികമായി നടക്കുകയുള്ളു എന്ന ഉറപ്പും ഏത് ശതാബ്ദത്തിലെ നേതൃത്വത്തിനും ആവശ്യമാണ്. ഈ പശ്ചാത്തലത്തിൽ പരുമല തിരുമേനിയുടെ പത്തൊൻപതാം ശതകത്തിലെ സഭാനേതൃത്വം എല്ലാ ഭാവിതലമുറകൾക്കും മാതൃകാപരമാണെന്ന് നിസ്സംശയം പറയാം. ●



ഫാ. ടി.ജെ. ജോഷ്വാ

# മതബോധനം
## മാർ ഗ്രിഗോറിയോസിന്റെ ദർശനം

മതബോധനത്തെപ്പറ്റി പരിശുദ്ധനായ പരുമലത്തിരുമേനിക്ക് വ്യക്തമായ കാഴ്ചപ്പാടുണ്ടായിരുന്നു. അത് അദ്ദേഹത്തിന്റെ പ്രബോധനങ്ങളിലും ഇടയലേഖനങ്ങളിലും തെളിഞ്ഞുകാണാം. ആ പഠനത്തിനൊരു പശ്ചാത്തലമായി മതബോധനം മലങ്കരസഭാപാരമ്പര്യത്തിൽ എപ്രകാരമായിരുന്നു എന്നു നോക്കാം.

വ്യവസ്ഥാപിതവും ക്രമീകൃതവുമായ പാഠ്യപദ്ധതികളോ അദ്ധ്യയനസംവിധാനങ്ങളോ ഒന്നും ആദ്യനൂറ്റാണ്ടുകളിൽ ഉണ്ടായിരുന്നില്ല. എങ്കിൽത്തന്നെയും ഫലപ്രദമായ ബോധനം സാധ്യമായിരുന്നത് കുടുംബങ്ങളിൽനിന്നുള്ള പരിശീലനവും ആരാധനകളിലുള്ള പങ്കാളിത്തവുമാണ്. മതബോധനത്തിന്റെ ആരംഭവും അടിത്തറയും ഭവനങ്ങളായിരുന്നു. വാഗ്രൂപേണയുള്ള ബോധനത്തിനു പുറമേ സഭാപരമായ അനുഷ്ഠാനങ്ങളിൽക്കൂടി ലഭിക്കുന്ന പരിചയവും ആഭിമുഖ്യവും ആത്മീയവളർച്ചയ്ക്ക് ഉതകുന്നവ ആയിരുന്നു. ഉദാ. ഭവനങ്ങളിലെ നോമ്പാചരണം, മരണാനന്തരചടങ്ങുകൾ തുടങ്ങിയവ.

ദേവാലയങ്ങളിലെ ആരാധന മറ്റൊരു ബോധനമാധ്യമമായി വർത്തിച്ചു. ഒരു സഭാവർഷത്തെ വിവിധ ഘട്ടങ്ങളായി തിരിച്ചുകൊണ്ട് യേശുക്രിസ്തുവിന്റെ രക്ഷികപ്രവർത്തനത്തെ മുഴുവൻ ധ്യാനവിഷയമാക്കിയിരുന്നു. അവിടുത്തെ ആഗമനം മുതൽ യുഗാന്ത്യവും പുനാരഗമനവുംവരെയുള്ള എല്ലാ കാര്യങ്ങളും അങ്ങനെ ധ്യാനത്തിനും പഠനത്തിനും വിഷയമായി. ഓരോ ഘട്ടത്തിനും അനുയോജ്യമായ വേദവായനകളും അനുഷ്ഠാനങ്ങളും പ്രാർത്ഥനകളും ക്രിസ്തു സംഭവത്തെ ആഴമായി ഉൾക്കൊള്ളുവാൻ ഉപകരിച്ചു. ആരാധനാക്രമങ്ങൾ പരിശോധിച്ചാൽ മതബോധനത്തിനുള്ള ഒരു മാനം അവയിലുണ്ടായിരുന്നു എന്നു കാണാം. പ്രത്യകമായ പ്രബോധനം ഇല്ലെങ്കിൽപ്പോലും ആരാധനകളിലെ പ്രാർത്ഥനകളുടെ (പ്രുമിയോൻ, സെദ്റാ തുടങ്ങിയവ) വേദവായനകളും ആരാധകരുടെ ആത്മാവിനെ ഉണർത്തുന്നതും ബുദ്ധിയെ പ്രകാശിപ്പിക്കുന്നതുമായിരുന്നു.

ഉദയംപേരൂർ സുന്നഹദോസിനു മുമ്പുള്ള ചിത്രം നമുക്കു വ്യക്തമല്ല. കൂനൻ കുരിശുസത്യത്തിനുശേഷം (എ.ഡി. 1653) ലത്തീൻ സ്വാധീനത്തിൽനിന്ന് വിട്ടുമാറിയ സുറിയാനിസഭയെ സത്യവിശ്വാസത്തിൽ കാത്തുസൂക്ഷിക്കുവാൻതക്ക വിധം പ്രബുദ്ധമാക്കേണ്ട സാഹചര്യം വന്നു. ലത്തീൻ വിഭാഗത്തിന്റെ വെല്ലുവിളികൾ അതിനു കൂടുതൽ പ്രേരകമായി. അക്കാലത്ത് മലങ്കരസഭയെ നയിച്ച ഒന്നാം മാർത്തോമ്മാ മുതലുള്ള പിതാക്കന്മാർ അക്കാര്യത്തിൽ ദത്തശ്രദ്ധരായിരുന്നു. ആറാം മാർത്തോമ്മായുടെ കാലത്ത് കുട്ടികളെ നമസ്കാരങ്ങളും കൂദാശക്രമങ്ങളും പഠിപ്പിക്കുന്നതിനുള്ള സംവിധാനമുണ്ടായി. ആരാധനയ്ക്കുശേഷം ദേവാലയങ്ങളിൽ ഇതിനു പ്രത്യേക ക്രമീകരണം ചെയ്തു. 1809-ൽ കണ്ടനാട്ട് പള്ളിയിൽ കൂടിയ പള്ളിപ്രതിപുരുഷയോഗത്തിൽ ഇതൊരു പ്രത്യേക തീരുമാനമായി എടുക്കുകയും ചെയ്തു.

പത്തൊൻപതാം നൂറ്റാണ്ടിന്റെ ആരംഭം മുതൽ കുട്ടികൾക്കുവേണ്ടിയുള്ള മതബോധന ക്ലാസ്സുകൾ കാര്യക്ഷമമായി പ്രവർത്തിക്കുവാൻ തുടങ്ങി. പക്ഷേ, അന്ന് അതിനാവശ്യമായ പാഠപ്പുസ്തകങ്ങൾ ഒന്നുംതന്നെ ഇല്ലായിരുന്നു. നമസ്കാരങ്ങളും പ്രാർത്ഥനകളും പഠിപ്പിക്കുന്നതിനു പുറമേ വേദപുസ്തകഭാഗങ്ങൾ കഥാരൂപേണ പഠിപ്പിക്കുമായിരുന്നു. 1876-ലെ മുളന്തുരുത്തി സുന്നഹദോസിനുശേഷം ഇടവകകൾ തോറും വിശ്വാസപരമായ വിഷയങ്ങളും ബൈബിൾ കഥകളും പഠിപ്പിക്കുവാൻ ഞായറാഴ്ച ക്ലാസ്സുകൾ (സൺഡേസ്കൂളുകൾ) ക്രമീകരിക്കപ്പെട്ടു. ഈ പശ്ചാത്തലത്തിലാണ് പരുമല തിരുമേനി രംഗപ്രവേശം ചെയ്യുന്നത്. സി.എം.എസ്. മിഷനറിമാരും നവീകരണ വിഭാഗക്കാരും ഉയർത്തിവിട്ട കൊടുങ്കാറ്റിനെ ധീരമായി നേരിടുവാൻ മതബോധനത്തിന്റെ ആവശ്യകത തിരുമേനി തിരിച്ചറിഞ്ഞു. മുതിർന്നവരെയും കുട്ടികളെയും വിശ്വാസത്തിൽ പ്രബുദ്ധരാക്കുവാനുള്ള ശ്രമമാണ് അദ്ദേഹം നടത്തിയത്.

1892-ൽ അദ്ദേഹം എഴുതിയ ഒരു കല്പനയിൽ ഇപ്രകാരം കാണുന്നു: എല്ലാ പള്ളികളിലും ഞായറാഴ്ചതോറും വേദോപദേശവും കൂടിപ്രാർത്ഥനയും നടത്തുക, സഞ്ചാരപ്രസംഗത്തിന് ആളുകളെ തെരഞ്ഞെടുത്തയയ്ക്കുക, പുറജാതിക്കാരോട് സുവിശേഷം അറിയിച്ച് അവരെ മശിഹായിലേക്കു തിരിപ്പിക്കുക, വിശ്വാസസ്ഥിരതയ്ക്കും അറിവിനും തക്കതായ പുസ്തകങ്ങൾ തർജ്ജമ ചെയ്തും മറ്റും ഉണ്ടാക്കുക മുതലായവകളിൽ യത്നിപ്പാൻ ആവശ്യപ്പെട്ടിരിക്കുന്നു.

1892-ൽ അദ്ദേഹം എഴുതിയ ഒരു കല്പനയിൽ ഇപ്രകാരം കാണുന്നു: "എല്ലാ പള്ളികളിലും ഞായറാഴ്ചതോറും വേദോപദേശവും കൂടിപ്രാർത്ഥനയും നടത്തുക, സഞ്ചാരപ്രസംഗത്തിന് ആളുകളെ തെരഞ്ഞെടുത്തയയ്ക്കുക, പുറജാതിക്കാരോട് സുവിശേഷം അറിയിച്ച് അവരെ മശിഹായിലേക്കു തിരിപ്പിക്കുക, വിശ്വാസസ്ഥിരതയ്ക്കും അറിവിനും തക്കതായ പുസ്തകങ്ങൾ തർജ്ജമ ചെയ്തും മറ്റും ഉണ്ടാക്കുക മുതലായവകളിൽ യത്നിപ്പാൻ ആവശ്യപ്പെട്ടിരിക്കുന്നു." നവീകരണക്കാറ്റ് കൂടുതലായടിച്ച തെക്കൻ ഇടവകകളിൽ തിരുമേനി തന്നെ സഞ്ചരിച്ച് പ്രബോധനം നടത്തുകയും വിശ്വാസികളെ ഉറപ്പിക്കുകയും ചെയ്തു.

അദ്ദേഹത്തിന്റെ കല്പനയിലെ മറ്റൊരു പ്രസക്തഭാഗം ശ്രദ്ധിക്കുക: "പ്രിയമുള്ളവരേ, നമ്മുടെ വൈരിയായ ദുഷ്ടസാത്താനോട് എതിർത്തുനില്ക്കുവാനുള്ള ആയുധവും അവൻ ഊതിയാൽ കെടാതിരിക്കുന്ന വിളക്കും അവന്റെ കവർച്ചയിൽ നഷ്ടപ്പെടാതിരിക്കുന്ന നിക്ഷേപവും ദൈവികപഠിത്വം അത്രെ. ആ പഠിത്തത്തിൽ അഭ്യസിച്ച റൂഹായിക്കടുത്ത ആയുധം ധരിച്ച കാവൽക്കാരൻ അല്ലാതെ അവനോട് എതിർത്തുനില്പാനും ദൈവത്തിന്റെ ആട്ടിൻകൂട്ടങ്ങളെ അവൻ ആക്രമിക്കാതെ നോക്കുവാനും അവന്റെ മേച്ചിൽസ്ഥലത്തു കൊണ്ടു പോയി വളർത്തുന്നവയെ അവന് ഇരയായിത്തീരാതെ തടുത്തുകൊണ്ടുവരുവാനും മറ്റു യാതൊന്നിനും കഴിയുന്നതല്ല... കുഞ്ഞുങ്ങളെ ദൈവികപഠിത്വത്തിലും ഉപദേശത്തിലും വളർത്തി ദൈവതിരുവിഷ്ടപ്രകാരം ആത്മിക ശുശ്രൂഷക്കാർ ആക്കിത്തീർക്കേണ്ടതത്രെ."

മതബോധനത്തിൽകൂടി ലഭിക്കുന്ന ആത്മികപരിജ്ഞാനത്തെ വിശേഷിപ്പിച്ചിട്ടുള്ളത് വളരെ ശ്രദ്ധേയമാണ്. വേദപുസ്തകസത്തയിൽ ചാലിച്ചെടുത്തിട്ടുള്ള മൂന്നു വിശേഷണങ്ങൾ ഇവിടെ കാണാം:

1) സാത്താനോട് എതിർത്തു നിൽക്കുവാനുള്ള പ്രധാന ആയുധം: പൗലോസ് ശ്ലീഹാ ക്രിസ്തീയജീവിതത്തെ ദുഷ്ടാത്മസേനയോടുള്ള ഒരു പോരാട്ടമായും ആയതിന് ആത്മീയപടച്ചട്ട അണിയണമെന്നും ഉത്ബോധിപ്പിക്കുന്നു. എഫേ. 6:11–18. ആത്മാവിന്റെ വാൾ ആയി പൗലോസ് ചിത്രീകരിക്കുന്നു. മാർ ഗ്രിഗോറിയോസിന്റെ ഭാഷ്യത്തിൽ ദൈവികപരിജ്ഞാനമാണ് നമ്മുടെ ആത്മീയായുധം. അതിൽ വേദവിജ്ഞാനീയവും സഭാവിജ്ഞാനീയവും എല്ലാം ഉൾക്കൊള്ളുന്നു. ഇവയിൽ പ്രബുദ്ധരാകാതെ വെല്ലുവിളികളെ നേരിടുവാൻ സാധ്യമല്ല. എത്ര സംഗതമായ സന്ദേശമാണത്!

2) സാത്താനു കെടുത്തുവാൻ കഴിയാത്ത വിളക്ക്: പ്രകാശം ജ്ഞാനത്തിന്റെ പ്രതീകമായി എല്ലാ മതദർശനങ്ങളിലും വീക്ഷിക്കുന്നു. അജ്ഞത അന്ധകാരമാണ്. ആത്മീയവിജ്ഞാനം നേടുമ്പോൾ അന്ധവിശ്വാസങ്ങളും അനാചാരങ്ങളുമാകുന്ന അന്ധകാരം നീങ്ങിപ്പോകും. സാത്താൻ ഈ വിളക്ക് ഊതിക്കെടുത്തുവാൻ ശ്രമിക്കുമെന്ന് മാർ ഗ്രിഗോറിയോസ് പറയുമ്പോൾ വേദവിപരീതമാകുന്ന കൊടുങ്കാറ്റ് ആഞ്ഞടിക്കുന്നതിനെ അദ്ദേഹം മുന്നിൽ കണ്ടിട്ടുണ്ടാകണം. നവീകരണപ്രചണ്ഡം അന്നൊരു വെല്ലുവിളിയായിരുന്നു.

3) സാത്താന്റെ കവർച്ചയിൽ നഷ്ടപ്പെടാത്ത നിക്ഷേപം: യേശുക്രിസ്തുവിന്റെ വാക്കുകളുടെ പ്രതിധ്വനി ഇവിടെയുണ്ട്: "പുഴുവും തുരുമ്പും കെടുക്കയും കള്ളന്മാർ തുരന്നു മോഷ്ടിക്കുകയും ചെയ്യുന്ന ഭൂമിയിൽ നിക്ഷേപം സ്വരൂപിക്കരുത്. പുഴുവും തുരുമ്പും കെടുക്കാതെയും കള്ളന്മാർ തുരന്നു മോഷ്ടിക്കാതെയുമിരിക്കുന്ന സ്വർഗ്ഗത്തിൽ നിക്ഷേപം സ്വരൂപിച്ചുകൊൾവിൻ" (മത്താ. 6:19, 20).

ആർജ്ജിക്കുന്ന ആത്മീയജ്ഞാനം അനശ്വരനിക്ഷേപമായി തിരുമേനി വീക്ഷിക്കുന്നു. ആർക്കും കവർച്ചചെയ്യാൻ കഴിയാത്ത നിക്ഷേപമാണത്. മതബോധത്തിൽക്കൂടി പകർന്നുകൊടുക്കുന്നത് ഈ അക്ഷയനിക്ഷേപവും അനർഘസമ്പത്തുമാണ്. ഭൗതിക സമ്പത്തിനുവേണ്ടി പരക്കംപായുന്നതും ഏതു കുത്സിതമാർഗ്ഗവും അവലംബിക്കുന്നതുമായ ഒരു തലമുറയാണ് ഇന്നുള്ളത്. അവരോട് വന്ദ്യപിതാവ് ഓർമ്മിപ്പിക്കുന്നത് ആത്മീയജ്ഞാനമായ അക്ഷയനിക്ഷേപത്തെക്കുറിച്ചാണ്.

പരുമല തിരുമേനിയുടെ മതബോധനദർശനമാണ് അദ്ദേഹത്തിന്റെ ശിഷ്യനായ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന് പ്രചോദനം നല്കിയത്. അദ്ദേഹമാണ് മലങ്കരസഭയിൽ ഇന്നു കാണുന്ന സൺഡേസ്കൂൾ പ്രസ്ഥാനത്തിന്റെ പ്രണേതാവ്. പിന്നീട് പൗലോസ് മാർ ഗ്രിഗോറിയോസിന്റെ കാലത്ത് 'ദിവ്യബോധനം' എന്ന പഠനപദ്ധതി രൂപംകൊണ്ടു. ഇന്ന് മലങ്കരസഭയിൽ സുശക്തവും സുസംഘടിതവുമായ ഒരു മതബോധനം പ്രവൃത്തിപഥത്തിലുണ്ട്. പരിശുദ്ധനായ പരുമല തിരുമേനിയുടെ ദർശനവും പ്രവൃത്തിയും അതിനു പ്രചോദനമരുളിയിട്ടുണ്ട് എന്നു നിസ്സർക്കം പറയാം.





ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്

# മിഷൻ പ്രവർത്തനത്തിനു തുടക്കം

പത്തൊമ്പതു നൂറ്റാണ്ടുകൾ നാം പിന്നിട്ടു. ഭാരതത്തിന്റെ തെക്കു പടിഞ്ഞാറെ കോണിൽ നാം ഒതുങ്ങിക്കഴിച്ചുകൂട്ടി. പല വിദേശവേഴ്ചകളും നമുക്കുണ്ടായി. അവയുടെ നേട്ടങ്ങളും കോട്ടങ്ങളും പലതായിരുന്നു. സുവിശേഷവേലയിൽ ഈ സഭയ്ക്ക് സി.എം.എസ്. മിഷനറിമാരായ തോമസ് നോർട്ടൺ(1816), ബഞ്ചമിൻ ബയ്‌ലി(1816), ജോസഫ് ഫെൻ(1818) ഹെൻറി ബേക്കർ (1819) മുതലായവരുടെയും കർണൽ മൺറോയുടെയും ക്ലോഡിയസ് ബുക്കാനന്റെയും കാലം മുതൽ എന്തെങ്കിലും ദർശനം ലഭിച്ചെങ്കിൽത്തന്നെ, അതിന്റെ ഫലമായി സി.എം.എസ്., മാർത്തോമ്മാ പിരിച്ചിലുകളാണുണ്ടായത്. അതേ കാരണത്താൽത്തന്നെ സുവിശേഷവേലയോടു സഭാംഗങ്ങൾക്കു ഭയവും പരോക്ഷമായ വെറുപ്പുമാണുണ്ടായത്. സഭയ്ക്കകത്തു മിഷനറിപ്രവർത്തനം ആദ്യമായി നടത്തിയത് പരുമല മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത എന്ന മലങ്കരയുടെ ഏക പ്രഖ്യാപിത പരിശുദ്ധനായിരുന്നു.

പരുമലത്തിരുമേനി റമ്പാനായിരുന്ന കാലത്തുതന്നെ മലങ്കര മെത്രാപ്പോലീത്തയായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് തിരുമേനിയോടു ചേർന്നു സഭയുടെ ആത്മീയചൈതന്യത്തിനായി പ്രവർത്തിച്ചുകൊണ്ടിരുന്നു. പരുമലയിൽത്തന്നെ ഒരു സെമിനാരി അദ്ദേഹം തുടങ്ങി നടത്തിയത് ആ ഉദ്ദേശ്യത്തോടുകൂടിയായിരുന്നു. 1888-ൽ ഗോവ, ബോംബെ, സിലോൺ പ്രദേശങ്ങളിൽ റോമാസഭയിൽനിന്നു വേർപെട്ടുപോന്നവർക്ക് അൽവാറിസിനെ മെത്രാനായി വാഴിച്ചുകൊടുത്തു. അന്നത്തെ മലങ്കര മെത്രാപ്പോലീത്ത കൊച്ചുതിരുമേനിയുടെ സഹകരണത്തോടുകൂടി അതു ചെയ്തത് സഭയുടെ അതിർ വിശാലപ്പെടുത്തുവാൻ ആഗ്രഹിച്ചായിരുന്നു. 1892-ൽ കൊളംബിൽ വച്ചു റെനി വിലാത്തെയെയും മെത്രാനായി വാഴിച്ച് അമേരിക്കയിലേക്കയച്ചതും ഇവർ ഇരുവരുമായിരുന്നു.

പരുമലത്തിരുമേനിയുടെ താത് പര്യം സ്വജാതിമിഷ്യനിലും വിജാതീയമിഷ്യനിലുമുണ്ടായിരുന്നു. ആദ്യത്തെ കാര്യത്തിനായി നിരണം, കൊല്ലം, തുമ്പമൺ ഭദ്രാസനങ്ങളിലെ വൈദികരുടെയും ശെമ്മാശന്മാരുടെയും ഒരു സമ്മേളനം 1892-ൽ പരുമല സെമിനാരിയിൽ വച്ച് അദ്ദേഹം വിളിച്ചുകൂട്ടി. അന്നത്തെ പതിനഞ്ചു തീരുമാനങ്ങളിൽ അഞ്ചെണ്ണം താഴെപ്പറയുന്നവയാണ്:

1. വി. വേദപുസ്തകം, വിശ്വാസം, പാരമ്പര്യം ഇവ പഠിപ്പിക്കുവാൻ ഓരോ ഇടവകയിലും സൺഡേ സ്കൂളുകളും പ്രാർത്ഥനായോഗങ്ങളും നടത്തണം.

2. വൈദികർ ക്രമമായി പ്രസംഗങ്ങൾ പറയണം. അല്മായക്കാർ അവരുടെ ജീവിതംകൊണ്ടു ക്രിസ്തുവിനെ മറ്റുള്ളവർക്കു കാണിച്ചുകൊടുക്കണം.

3. പ്രസംഗസംഘം ഇടവകകൾതോറും സന്ദർശിച്ചു പാരിഷ്മിഷൻ നടത്തണം.

4. എല്ലാ പുരോഹിതന്മാരും ചുറ്റുപാടുമുള്ള ക്രിസ്തേതരരെ സുവിശേഷം അറിയിക്കണം. ക്രിസ്തീയജീവിതത്തിന്റെയും വിശ്വാസത്തിന്റെയും ഒരു അവിഭാജ്യഘടകമാണ് സുവിശേഷവേല. ഇടവകക്കാർ ഇതിൽ സഹായിക്കണം. വിശ്വാസം സ്വീകരിക്കുന്നവരെ മാമ്മോദീസാ മുക്കി സഭയിൽ ചേർക്കണം. സഭയിൽ ചേരുന്നവർക്കു വിദ്യാലയങ്ങളും പള്ളികളും ആവശ്യാനുസരണം വച്ചുകൊടുക്കണം.

5. വൈദികർക്ക് ക്രമമായ പരിശീലനം അവശ്യം ആവശ്യമാകയാൽ ഒരു വൈദിക സെമിനാരി അതിനായി നടത്തണം. തെറ്റായ ഉപദേശങ്ങളെ ചെറുത്തു തോല്പിക്കുവാൻ വിശ്വാസികളെ പഠിപ്പിക്കണം.

അല്മായ പ്രേഷിതത്വത്തിന്റെ പ്രാധാന്യം കഴിഞ്ഞ നൂറ്റാണ്ടിൽ തിരിച്ചറിഞ്ഞ ചുരുക്കം ചില മഹാരഥന്മാരിൽ ഒരാളായിരുന്നു തിരുമേനി. 1888-ൽതന്നെ മലബാർ സത്യവിശ്വാസസംഘം (മലബാർ ത്രിസൈശുബഹോ സംഘം) കോനാട്ടു മല്പാൻ ആരംഭിച്ചത് കോതമംഗലത്തായിരുന്നു. തിരുമേനിയുടെ ഉത്സാഹത്താൽ മാവേലിക്കര, തിരുവല്ല,കോട്ടയം, കുന്നംകുളം, മുളന്തുരുത്തി മുതലായ സ്ഥലങ്ങളിൽ അതിനു ശാഖകളുണ്ടായി. അന്ന് സി.എം.എസ്. മിഷ്യനറിയായിരുന്ന ഡബ്ല്യു. ജെ. റിച്ചാർഡ്സ് ആലപ്പുഴനിന്നും തിരുവല്ലയിൽ നിന്നും റിപ്പോർട്ടു ചെയ്തത് നവീകരണ ക്കാരും അല്ലാത്തവരും ശമ്പളംകൊടുത്തു സുവിശേഷകന്മാരെ നിയമിക്കുന്ന കാഴ്ച ആദ്യമായി അദ്ദേഹം കണ്ടതായിട്ടുണ്ട്.ത്രിസൈ ശുബഹോ സംഘത്തിന്റെ ചുമതലയിൽ പല സ്ഥലങ്ങളിലും സൺഡേ സ്കൂളുകൾ ആരംഭിച്ചു. പ്രസംഗപര്യടനങ്ങളും നടത്തിപ്പോന്നു. ഹിന്ദുവിദ്യാർത്ഥികൾ സൺഡേ സ്കൂളിൽ പഠിച്ചിരുന്നു. അവർക്കു ഗ്രാന്റും കൊടുക്കുമായിരുന്നു. സഭയിൽ ചേർന്ന ക്രിസ്ത്യാനികൾക്കായി പ്രത്യേകിച്ച് അവരുടെ കുട്ടികൾക്കായി കോട്ടയത്തും മറ്റും പ്രത്യേകം സൺഡേ സ്കൂളുകളും നടത്തിപ്പോന്നു. കല്ലുങ്കത്തറയിൽ ഇരുനൂറിലധികം കുട്ടികൾ സഭയിൽ ചേരുകയും അവർക്കായി 1893-ൽ ഒരു പള്ളി പണിതുകൊടുക്കുകയും ചെയ്തു.

## വിജാതീയ മിഷൻ

അക്കാലത്തെ പ്രവർത്തനങ്ങൾ പുലയർ, പറയർ മുതലായ ജാതിക്കാരുടെ ഇടയിലായിരുന്നു. മാന്നാർ,ചെങ്ങന്നൂർ, മല്ലപ്പള്ളി, പുതുപ്പള്ളി മുതലായ സ്ഥലങ്ങളിൽ അവരിൽ അനേകരെ തിരുമേനിതന്നെ മാമ്മോദീസ മുക്കി സഭയിൽ ചേർത്തു. ഇക്കാലത്ത് സുറിയാനിക്രിസ്ത്യാനികളുടെ എതിർപ്പു ഭയാനകമായിരുന്നു. ഭാഗ്യസ്മരണീയനായ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവയുമായി ഒരിക്കൽദേവലോകം അരമനയിൽവച്ചു സുവിശേഷവേലയെക്കുറിച്ച് ഈ ലേഖകൻ സംസാരിച്ചപ്പോൾ തിരുമേനി എന്നോട് ഇപ്രകാരം കല്പിച്ചു: "പരുമലത്തിരുമേനിയുടെ കാലത്ത് ഈ നാട്ടിലുള്ള എല്ലാ പുലയർക്കും പറയർക്കും സഭയിൽ ചേരണമെന്ന് ആഗ്രഹമുണ്ടായിരുന്നു. തിരുമേനി പലയിടത്തും പലരെയും മാമ്മോദീസ മുക്കുകയും ചെയ്തു. അന്നു നമ്മുടെ പഴയ ക്രിസ്ത്യാനികൾക്ക് അതു വലിയ പിണക്കമായി. അവർ തിരുമേനിയെ സമീപിച്ചു 'തീണ്ടൽ, തൊടീൽ കാരണത്താൽ അവരെ സഭയിൽ ചേർക്കരുതേ' എന്ന് അപേക്ഷിച്ചു. തിരുമേനിയുടെ വാദം ഒന്നും അവർക്കു ഗ്രഹിപ്പാൻ കഴിവില്ലായിരുന്നു. അന്നായിരുന്നെങ്കിൽ അവരെല്ലാം സഭയിൽ ചേരുമായിരുന്നു. ഇന്നാകട്ടെ അവരെല്ലാം കമ്മ്യൂണിസത്തിൽ ലയിച്ചിരിക്കുന്നു."

1895-ൽ വിശുദ്ധനാട്ടിൽനിന്നു മടങ്ങിവന്ന് പരുമലവച്ച് തിരുമേനി ചെയ്ത ചരിത്രപ്രധാനമായ പ്രസംഗത്തിൽ അന്ധതയിലും അജ്ഞതയിലും കഴിയുന്ന താണജാതിക്കാരുടെ ഇടയിൽ സുവിശേഷവേല ചെയ്യേണ്ടതിന്റെ ആവശ്യകത തറപ്പിച്ചും ഉറപ്പിച്ചും പ്രസ്താവിച്ചു. ആ പ്രസംഗം 1939-ൽ ഫാ. ഇ.ജെ. അബ്രഹാം ബഥനി പ്രസ്സിൽ അച്ചടിച്ച മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത എന്ന മലയാളഗ്രന്ഥത്തിലും എം. രാമവർമ്മത്തമ്പുരാൻ സമാഹരിച്ചു പ്രസിദ്ധപ്പെടുത്തിയ പ്രസംഗങ്ങൾ എന്ന കൃതിയിലും ചേർത്തിട്ടുണ്ട്. ആ പ്രസംഗത്തിൽ സുവിശേഷവേലയുടെ ആവശ്യകതയെക്കുറിച്ച് തിരുമേനി കല്പിച്ച ഭാഗം താഴെ ഉദ്ധരിക്കുന്നു:

"ക്രിസ്ത്യാനികളായ നാംചെയ്യേണ്ടത് എന്തെല്ലാമാണെന്ന് ആലോചിക്കാം. ഈ നാട്ടിൽ അജ്ഞാനികളായി ദാരിദ്ര്യത്തിൽ മുഴുകി പാപംചെയ്തും കഷ്ടപ്പെട്ടും വസിക്കുന്ന അനവധി ആളുകൾ ഉണ്ട്. താഴ്ന്ന ജാതിക്കാരെന്നു പറഞ്ഞുവരുന്ന പുലയർ മുതലായവർക്കു രാജപാതയിൽ സഞ്ചാരമോ സമസൃഷ്ടങ്ങളോടുള്ള അടുപ്പമോ സാദ്ധ്യമല്ലാതെയാണിരിക്കുന്നത്. ഈ സാധുക്കൾക്കു സത്യമായ ദൈവവിശ്വാസം ഉണ്ടാകേണ്ടതും അവരുടെ കഷ്ടപ്പാടുകൾ തീർക്കേണ്ടതും അവർക്ക് അറിവുണ്ടാക്കിക്കൊടുത്ത് അവരെ പാപങ്ങളിൽനിന്നും കുറ്റങ്ങളിൽനിന്നും രക്ഷിക്കേണ്ടതും നമ്മുടെ മുഖ്യമായ കർത്തവ്യമാകുന്നു. ഇവരെ ക്രിസ്തുമതത്തിൽ ചേർത്ത് ഇവർക്കു പ്രത്യേകം പള്ളികൾ തത്കാലം ഉണ്ടാക്കിക്കൊടുക്കണം. ഇവരുടെ ഇപ്പോഴത്തെ താഴ്ന്ന സ്ഥിതിയിൽനിന്നും ഇവർ ഉയർന്നുവരുന്നതോടുകൂടി ഇവരെയും നമ്മുടെ പള്ളികളിൽ പ്രവേശിപ്പിച്ചുകൊള്ളാം. പള്ളിക്കൂടങ്ങളും ഇപ്രകാരം ആദ്യം പ്രത്യേകമായും പിന്നീടു സാധാരണമായുംകൊടുക്കണം. ഈ വിഷയത്തിൽ നാംചെയ്ത ശ്രമം വളരെ വളരെ വർദ്ധിപ്പിക്കാനുണ്ട്. ഇവരുടെ ഇടയിൽ സുവിശേഷപ്രസംഗങ്ങൾ നടത്തണം."

പ്രസ്തുത പ്രസംഗത്തിന്റെ അലയടികൾ അനേക വർഷങ്ങൾ നീണ്ടുനിന്നു. ഹരിജനങ്ങളിൽനിന്നു സഭയിലേക്ക് ഒരു ഒഴുക്കുതന്നെ ഉണ്ടായി. തത്കാലം അവർക്കായി വേറെ പള്ളികൾ വച്ചിട്ടാണെങ്കിലും നിലവാരം ഉയർത്താൻ അവരെ സഭയോടു പൂർണ്ണമായി ഏകീഭവിപ്പിക്കണമെന്നായിരുന്നു തിരുമേനിപ്രസംഗിച്ചത്. കൂട്ടത്തോടെ സഭയിൽ പുലയരും പറയരും ചേർന്ന സ്ഥലങ്ങളിൽ അമയന്നൂർ, വേളൂർ, വെളിയനാട്, കാർത്തികപ്പള്ളി, കല്ലിശ്ശേരി മുതലായവ ഉൾ



"പരുമലത്തിരുമേനിയുടെ കാലത്ത് ഈ നാട്ടിലുള്ള എല്ലാ പുലയർക്കും പറയർക്കും സഭയിൽ ചേരണമെന്ന് ആഗ്രഹമുണ്ടായിരുന്നു. തിരുമേനി പലയിടത്തും പലരെയും മാമ്മോദീസ മുക്കുകയും ചെയ്തു. അന്നു നമ്മുടെ പഴയ ക്രിസ്ത്യാനികൾക്ക് അതു വലിയ പിണക്കമായി. അവർ തിരുമേനിയെ സമീപിച്ചു 'തീണ്ടൽ, തൊടീൽ കാരണത്താൽ അവരെ സഭയിൽ ചേർക്കരുതേ' എന്ന് അപേക്ഷിച്ചു. തിരുമേനിയുടെ വാദം ഒന്നും അവർക്കു ഗ്രഹിപ്പാൻ കഴിവില്ലായിരുന്നു. അന്നായിരുന്നെങ്കിൽ അവരെല്ലാം സഭയിൽ ചേരുമായിരുന്നു. ഇന്നാകട്ടെ അവരെല്ലാം കമ്മ്യൂണിസത്തിൽ ലയിച്ചിരിക്കുന്നു."

പ്പെടുന്നു. അന്നു കേരളം സന്ദർശിച്ച പത്രോസ് മൂന്നാമൻ പാത്രിയാർക്കീസിൻെറ ദ്വിഭാഷിയായിരുന്ന പരുമല തിരുമേനിയുടെ ഈ സുവിശേഷപ്രവർത്തനങ്ങൾ അദ്ദേഹത്തിനു സന്തോഷകരമായിരുന്നു. 1893 ഒക്ടോബർ 3-ാം തീയതി പ്രസ്തുത പാത്രിയാർക്കീസ് പരുമല തിരുമേനിക്കയച്ച കല്പനയിൽ ഈ സന്തോഷം രേഖപ്പെടുത്തി, തിരുമേനിയുടെ സുവിശേഷപ്രവർത്തനങ്ങളെ അനുഗ്രഹിച്ചിട്ടുണ്ട്.

**വിശ്വാസസംരക്ഷണവും സുവിശേഷവേലയുടെ ഒരു ഭാഗമാണെന്ന് തിരുമേനി മനസ്സിലാക്കിയിരുന്നു. അദ്ദേഹം ഭരിച്ച മൂന്നു ഭദ്രാസനങ്ങളിലായിരുന്നുവല്ലോ, നവീകരണക്കാരുടെ പ്രവർത്തനം കേന്ദ്രീകരിച്ചിരുന്നത്. അതിനാൽ സഭാമക്കളെ വിശ്വാസത്തിൽ ഉറപ്പിക്കുവാൻ തിരുമേനി സർക്കുലർ കല്പനകൾ പള്ളികൾക്ക് അയയ്ക്കുമായിരുന്നു. നവീകരണക്കാരുടെ ഉണർവ്വു പ്രസംഗങ്ങൾ കൊടുമ്പിരിക്കൊണ്ടിരുന്ന അക്കാലത്ത് തിരുമേനിയും പ്രസംഗകരെ പള്ളിതോറും അയച്ചു വിശ്വാസികളെ ഉറപ്പിച്ചുപോന്നു.**

പരുമല തിരുമേനി ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് അനുകൂലിക്കുവാൻതന്നെ കാരണം, അതു സുവിശേഷവേലയ്ക്കു സഹായകമാകും എന്ന വിശ്വാസമായിരുന്നു എന്നു മുൻ പ്രസംഗത്തിൽ കാണാം. 1893-ൽ പുലിക്കോട്ടു തിരുമേനി എം.ഡി. സ്കൂൾ സ്ഥാപിച്ചുകഴിഞ്ഞിരുന്നു. പരുമല തിരുമേനി അതിനെത്തുടർന്ന് ഇപ്പോൾ പ്രസിദ്ധിയാർജ്ജിച്ചിരിക്കുന്ന തിരുവല്ല എം.ജി.എം. സ്കൂൾ തുടങ്ങി. കുന്നംകുളത്തും തിരുമേനി ഒരു സ്കൂൾ ആരംഭിച്ചു. കൂടാതെ മുളന്തുരുത്തി, നിരണം, തുമ്പമൺ, കോട്ടയം, താഴത്തങ്ങാടി സ്കൂളുകളുടെ ആരംഭത്തിന് തിരുമേനിയുടെ പ്രേരണയാണു കാരണമായത്.

വിശ്വാസസംരക്ഷണവും സുവിശേഷവേലയുടെ ഒരു ഭാഗമാണെന്ന് തിരുമേനി മനസ്സിലാക്കിയിരുന്നു. അദ്ദേഹം ഭരിച്ച മൂന്നു ഭദ്രാസനങ്ങളിലായിരുന്നുവല്ലോ, നവീകരണക്കാരുടെ പ്രവർത്തനം കേന്ദ്രീകരിച്ചിരുന്നത്. അതിനാൽ സഭാമക്കളെ വിശ്വാസത്തിൽ ഉറപ്പിക്കുവാൻ തിരുമേനി സർക്കുലർ കല്പനകൾ പള്ളികൾക്ക് അയയ്ക്കുമായിരുന്നു. നവീകരണക്കാരുടെ ഉണർവ്വു പ്രസംഗങ്ങൾ കൊടുമ്പിരിക്കൊണ്ടിരുന്ന അക്കാലത്ത് തിരുമേനിയും പ്രസംഗകരെ പള്ളിതോറും അയച്ചു വിശ്വാസികളെ ഉറപ്പിച്ചുപോന്നു. ഡേവിഡും വേഡ്സ്വർത്തും വലിയ ഉണർവു പ്രസംഗങ്ങൾ നടത്തിയിരുന്നു. അക്കാലത്ത് ഓർത്തഡോക്സു വിശ്വാസം വിട്ട് വിദേശികളെ പിൻപറ്റേണ്ട ആവശ്യമില്ലെന്ന് തിരുമേനി അജഗണങ്ങളെ പഠിപ്പിച്ചു. സത്യവിശ്വാസം പഠിച്ചിരുന്ന അല്മായപ്രസംഗകന്മാർക്ക് അദ്ദേഹം അനുവാദകല്പന കൊടുത്ത് പള്ളികളിലേക്കയച്ചു. അവർ ശനിയാഴ്ച ക്രിസ്തേതരരോടും ഞായറാഴ്ച പള്ളികളിലും പ്രസംഗിക്കുവാൻ നിർദേശം നല്കി. നാലും അഞ്ചും പേരായും അവർ പല ഇടവകകളും സന്ദർശിച്ചു പ്രൊട്ടസ്റ്റൻറു വിശ്വാസത്തിൻെറ അപര്യാപ്തതയെയും ഓർത്തഡോക്സു വിശ്വാസത്തിൻെറ മഹിമയെയും പറ്റി ജനങ്ങളെ ബോധവാന്മാരാക്കി.

ഇതേസമയത്ത് ഉത്തരതിരുവിതാംകൂറിൽ കോനാട്ടു മാത്തൻ മല്പാൻെറ നേതൃത്വത്തിൽ വൈദികരെയുംസെമിനാരി വിദ്യാർത്ഥികളെയും അയച്ചു ശക്തിയായ വിശ്വാസപ്രചരണവും സുവിശേഷവേലയും ചെയ്യിച്ചു. ആലുവ, പറവൂർ ആദിയായ സ്ഥലങ്ങളിൽ വലിയ സുവിശേഷപ്രചരണം നടത്തി. ആലുവായിൽ പെരിയാർ മണപ്പുറത്തെ യോഗം അക്കാലത്തു വടക്കുള്ള മാരാമൺ കൺവെൻഷനായിരുന്നു. ആലുവാ മണപ്പുറത്തു തിരുമേനിയുടെ പ്രഭാഷണങ്ങൾ കേൾക്കുവാൻ ഹിന്ദുക്കളും തടിച്ചുകൂടുമായിരുന്നു. ശിവരാത്രിയിലെ ഉത്സവകാലം അതിനു പറ്റിയ സമയമായി തിരുമേനി തിരഞ്ഞെടുത്തു. അവിടെ പ്രസംഗിച്ചവരുടെ കൂട്ടത്തിൽ കുന്നുകുഴി കുരുവിള എൻജിനീയർ, കണ്ടത്തിൽ കെ.ഐ. വർഗീസുമാപ്പിള, സിറിയയിൽനിന്നു വന്നിരുന്ന സ്ലീബാ ശെമ്മാശൻ മുതലായവരും ഉൾപ്പെട്ടിരുന്നു.

പരുമലത്തിരുമേനിയുടെ കാലത്തും സഭയെ അഭിമുഖീകരിച്ചപ്രശ്ന ങ്ങൾ ഒട്ടും കുറവല്ലായിരുന്നു. ഇന്ന് ഒരു വിഘടിതഗ്രൂപ്പു മാറി നില്ക്കുന്നത് വിശ്വാസത്തിൻെറ പേരിലല്ല. അന്ന് സി.എം. എസ്. സഭയും മാർത്തോമ്മാസഭയും മാറിപ്പോയതു വിശ്വാസത്തിൻെറ പേരിലായിരുന്നു. അന്നു സുവിശേഷവേല താണ ജാതികളുടെ ഇടയിൽ നടത്തുന്നതിന് സഭാംഗങ്ങൾ എതിരായിരുന്നു. ക്ഷേത്രപ്രവേശനവിളംബരത്തിനു മുമ്പായിരുന്നതിനാൽ തീണ്ടൽ, തൊടീൽ ചിന്ത സർവ്വവ്യാപകമായുണ്ടായിരുന്നു. സഭയിലെ ജാതിവ്യത്യാസവും ഇന്നത്തെക്കാൾ കൂടുതലായിരുന്നു. സുവിശേഷ താത്പര്യം സഭയിൽ ഉണ്ടായാൽ സഭാംഗങ്ങളുടെ എണ്ണം കുറയത്തക്ക വണ്ണം പ്രൊട്ടസ്റ്റൻറിസത്തിലേക്കു കൂടുതൽ വേർപിരിഞ്ഞുപോകും എന്ന ഭയത്താൽ സുവിശേഷവേലയോടുതന്നെ എതിർപ്പായിരുന്നു. ജനങ്ങൾക്ക് ഏബ്രഹാം മല്പാൻെറ നവീകരണത്തെ എതിർക്കുന്നതിലും സഭാംഗങ്ങളെ ഉറപ്പിച്ചു സഭയിൽ നിർത്തുന്നതിലുമല്ലാതെ അന്യജാതികളിൽപ്പെട്ടവരെ സഭയിൽചേർക്കണമെന്ന ചിന്തയും അക്കാലത്തു കുറവായിരുന്നു. എന്നാൽ അക്കാലത്തു സഭാംഗങ്ങളുടെ എണ്ണവും പള്ളികളുടെയും പട്ടക്കാരുടെയും എണ്ണവും വളരെ വർദ്ധിച്ചു എന്നതിൻെറ ഒരു വലിയ ഉത്തരവാദിത്വം പരുമല തിരുമേനിക്കായിരുന്നു. 1816-ൽ ആംഗ്ലിക്കൻ ബിഷപ്പായിരുന്ന തോമസ് ഫാൻഷാ മിഡിൽട്ടൺ മലബാർ സന്ദർശിച്ചപ്പോൾ സുറിയാനിക്കാരുടെ എണ്ണം 65 ഇടവകകളിലായി 13,000 കുടുംബവും പട്ടക്കാർ 144-ഉം ആയിരുന്നെങ്കിൽ 1876-ൽ മുളന്തുരുത്തി സുന്നഹദോസിൽ 150 ഇടവകകൾ പ്രതിനിധീകരിച്ചിരുന്നു. 1906-ലെ സഭാകലണ്ടറിൽ 254 ഇടവകകളും നാലു സെമിനാരികളും ആറു സന്യാസസമൂഹങ്ങളും 200 മലയാളം പ്രൈമറി സ്കൂളുകളും നാലു മാസികകളും 85 സൺഡേ സ്കൂളുകളും ഒരു സുവിശേഷസംഘവും ആറു മിഷ്യൻ കേന്ദ്ര ങ്ങളും രജിസ്റ്റർ ചെയ്തിട്ടുണ്ട്.



പരുമല തിരുമേനി ആഗ്രഹിച്ചതും ആരംഭിച്ചതുമായ സുവിശേഷവേല പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി കുറേക്കൂടി മുമ്പോട്ടു കൊണ്ടുപോയി. എന്നാൽ കൊച്ചുതിരുമേനിയുടെ ആഗ്രഹം ഇന്നും പൂർണ്ണമായി നിറവേറ്റപ്പെടാതെ കിടക്കുകയാണ്. അതിനുവേണ്ടി സഭ ആകമാനം ഒരു നൂതനയത്നം ആരംഭിക്കണം. താഴെപ്പറയുന്ന കാര്യങ്ങൾ അതിനു സഹായിക്കും.

**പരുമല തിരുമേനി ആഗ്രഹിച്ചതും ആരംഭിച്ചതുമായ സുവിശേഷവേല പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി കുറേക്കൂടി മുമ്പോട്ടു കൊണ്ടുപോയി. എന്നാൽ കൊച്ചുതിരുമേനിയുടെ ആഗ്രഹം ഇന്നും പൂർണ്ണമായി നിറവേറ്റപ്പെടാതെ കിടക്കുകയാണ്.**

1. മാവേലിക്കരയിൽ ഭംഗിയായി നടക്കുന്ന മിഷൻ പരിശീലനകേന്ദ്രം നിരന്തരം ഉപയോഗിക്കുവാൻ സഭാംഗങ്ങൾ മുമ്പോട്ടു വരണം. പ. സുന്നഹദോസിൻെറ വകയായിത്തീർന്നിരിക്കുന്ന ഈ കേന്ദ്രത്തിൽ പഠിക്കുവാനും പഠിപ്പിക്കുവാനും തക്ക ആളുകൾ കൂടുതൽ ഉണ്ടാകേണ്ടിയിരിക്കുന്നു.

2. 1979-ൽ തുടങ്ങിയ മിഷ്യൻബോർഡിൻെറ കീഴിൽ സഭയിലെ എല്ലാ മിഷനറി സംഘടനകളും ഒത്തു പ്രവർത്തിക്കത്തക്കവണ്ണം ഏകീകൃതശ്രമം നടത്തണം.

3. മിഷ്യൻ സൺഡേ പ. സുന്നഹദോസ് പ്രഖ്യാപിച്ചിരിക്കുന്നതു സഭയുടെ ദൗത്യത്തെക്കുറിച്ച് എല്ലാ പള്ളികളിലും പ്രസംഗങ്ങൾ നടത്തുന്നതിനും മിഷൻ റാലികൾ സംഘടിപ്പിക്കുന്നതിനും മിഷ്യൻ സൺഡേ കവർ പിരിവ് പള്ളികളിൽ നടത്തു ന്നതിനുംവേണ്ടിയാണ്.

4. പ്രാർത്ഥനായോഗങ്ങൾ മിഷൻ പ്രവർത്തകരുടെ വേദിയായി എല്ലാ ഇടവകകളിലും രൂപീകരിക്കയും അതുവഴി മിഷനറി വീക്ഷണം ഇടവകാംഗങ്ങളിൽ ഉളവാക്കുകയും വേണം.

5. തടാക ആശ്രമം, ഭിലായി മിഷൻ എന്നീ കേന്ദ്രങ്ങളെ തമിഴിലും ഹിന്ദിയിലുമുള്ള മിഷൻ പ്രവർത്തനങ്ങൾക്കായുള്ള പരിശീലനകേന്ദ്രങ്ങളായി വികസിപ്പിക്കണം.

6. നമ്മുടെ പ്രധാന സന്യാസപ്രസ്ഥാനങ്ങളായ ബഥനി, താബോർ മുതലായ മിഷനുകൾ സമർപ്പണബോധത്തോടെ വയലുകളിലേക്കിറങ്ങണം.

7. സഭ മിഷൻ പ്രസ്സും കറസ്പോണ്ടൻസ് കോഴ്സും റേഡിയോ പ്രഭാഷണങ്ങളും ടെലിവിഷൻ പരിപാടികളും ആരംഭിക്കണം.

8. എസ്.എ.എഫ്., എം.എ.എഫ്. മുതലായ പ്രസ്ഥാനങ്ങൾ മിഷൻ ഏറ്റെടുത്തു ദരിദ്രരെ സഹായിക്കുകയും ഉയർത്തുകയും ചെയ്യണം. ●

**പരുമല തിരുമേനിയുടെ വചനങ്ങൾ**

## താഴ്മ വേണം

"മറ്റുള്ളവരെക്കാൾ വലിയവൻ എന്നോർക്കരുത്. എത്ര ദരിദ്രനായാലും തങ്ങളെക്കാൾ അവൻ വലിയവൻ എന്നോർക്ക. ഈ ഓർമ്മ വച്ചുകൊണ്ട് എല്ലാവരെയും ബഹുമാനിക്കയും ആരെയും നിന്ദിക്കാതിരിക്കയും ചെയ്വിൻ. കടം വാങ്ങിപ്പാൻ മടിപ്പിൻ. വാങ്ങിച്ചുപോയാൽ അതു വീട്ടുന്നതുവരെ ഉറങ്ങാതെ ജാഗരണപ്പെട്ടുകൊൾവിൻ. ....മരണം എല്ലാവർക്കും വാതുക്കൽതന്നെ നില്ക്കുന്നു എന്നോർത്തുകൊള്ളണം. നമ്മുടെ കുടുംബത്തിലെ വൃദ്ധന്മാരും വൃദ്ധസ്ത്രീകളും ആയിരിക്കുന്ന കാർന്നവന്മാരെ പോഷിപ്പിക്കുന്നതും അവരെ സന്തോഷിപ്പിക്കുന്നതും നമുക്കു വലുതായ ഒരു നിക്ഷേപമാകുന്നു എന്നും ഓർക്കണം."

**പരുമല തിരുമേനിയുടെ വചനങ്ങൾ**

## ഉത്തിഷ്ഠത, ജാഗ്രത

"നിങ്ങൾ സദാ നേരവും വേദവ്യാഖ്യാനങ്ങൾ വായിക്കയും നിങ്ങളുടെ പിതാക്കന്മാരായ ഞങ്ങൾക്കു നിങ്ങളുടെ നിമിത്തം ദൈവത്തിൻെറ സന്നിധിയിലും മനുഷ്യരുടെ മുമ്പാകെയും ബഹുമാനവും യശസ്സും വർദ്ധിപ്പാനായി നിങ്ങൾ നല്ലവണ്ണം നടക്കയും നിങ്ങളുടെ പിതാക്കന്മാരുടെ ചൊല്ലുവിളിയെ പിന്തുടരുകയും വേണം. നിങ്ങളുടെ സകല നടത്തകളിലും അനുസരണത്തെ പ്രാപിക്ക. തിരിച്ചറിഞ്ഞു നന്മയെ സ്നേഹിക്ക. തിന്മയെ തള്ളിക്കളക. മടിയെ ദൂരെ എറിഞ്ഞുകളഞ്ഞു രാവിലും പകലിലും നല്ല വേലകൾക്കായി ഉത്സാഹിക്ക. ഉറക്കത്തിൽനിന്നും മൗനത്തിൽനിന്നും ഉണരപ്പെടുക. ദൈവമായ കർത്താവു സകലത്തിലും നിങ്ങളെയെല്ലാവരെയും വാഴ്ത്തി അനുഗ്രഹിക്കുമാറാകട്ടെ. നിങ്ങളുടെ സകല പ്രാർത്ഥനയിലും നമ്മുടെ ബലഹീനതയെ ഓർത്തുകൊള്ളുക."



ഫാ. ഡോ. ജേക്കബ് കുര്യൻ



# വിശ്വമാനവികതയുടെ ആചാര്യൻ

ഒരു മതവിഭാഗത്തിലെ മഹാപുരോഹിതൻ എന്നതിലുപരിയായി പരുമല തിരുമേനിയിൽ എല്ലാ മതങ്ങൾക്കും സ്വീകാര്യമായ ഒരു മതദർശനം ഉണ്ടായിരുന്നുവോ? അതന്വേഷിക്കുന്നതിന്റെ അളവുകോലുകൾ എന്തൊക്കെ? അങ്ങനെയൊരു മതദർശനം ഉണ്ടായിരുന്നുവെങ്കിൽ അതിന്റെ പ്രധാന തെളിവുകൾ ഏതൊക്കെ?

ശ്രീ നാരായണഗുരുവിനെ ഈഴവ സമുദായത്തിന്റെ സമുദ്ധാരകൻ എന്നു തെറ്റായി വിശേഷിപ്പിക്കുന്നതു പോലെയാണ്, പരുമല തിരുമേനിയെ മലങ്കരസഭയിലെ വിശുദ്ധനായ ഒരു മഹാ പുരോഹിതൻ എന്നു മാത്രം വിശേഷിപ്പിക്കുന്നത്. സമകാലീനരായ അവർ രണ്ടു പേരിലും വളരെ വിശാലമായ ഒരു മത ദർശനമുണ്ടായിരുന്നു. അതുകൊണ്ടവർ രണ്ടുപേരും വിശ്വമാനവീയതയുടെ ആചാര്യന്മാരായി ബഹുമാനിക്കപ്പെടുന്നു.

ഒരു മതവിഭാഗത്തിലെ മഹാപുരോഹിതൻ എന്നതിലുപരിയായി പരുമല തിരുമേനിയിൽ എല്ലാ മതങ്ങൾക്കും സ്വീകാര്യമായ ഒരു മതദർശനം ഉണ്ടായിരുന്നുവോ? അതന്വേഷിക്കുന്നതിന്റെ അളവുകോലുകൾ എന്തൊക്കെ? അങ്ങനെയൊരു മതദർശനം ഉണ്ടായിരുന്നുവെങ്കിൽ അതിന്റെ പ്രധാന തെളിവുകൾ ഏതൊക്കെ?

എല്ലാ മതങ്ങൾക്കും പൊതുവെ സ്വീകാര്യമായ ചില തത്ത്വങ്ങളുണ്ട്. അവയിൽ അഞ്ചെണ്ണം മാത്രം സൂചിപ്പിക്കട്ടെ:

1. ആത്യന്തികലക്ഷ്യത്തെ പ്രാപിക്കുവാൻ നിസംഗതയുടെ ജീവിതശൈലിക്ക് വലിയ സ്ഥാനമുണ്ട്.
2. ഈശ്വരപ്രീതിയുടെ മാർഗ്ഗം മനുഷ്യ സേവനമാണ്.
3. മനുഷ്യനിൽ ചരിത്രപരമായ ചുറ്റുപാടുകൾക്കതീതമായി ഒരു ആദ്ധ്യാത്മികവശം ഉൾക്കൊള്ളുന്നു. അതിനൊരു പൊതുസ്വഭാവവുമുണ്ട്.
4. വ്രതാനുഷ്ഠാനങ്ങൾ ജീവിതശുദ്ധീകരണത്തിനുപകരിക്കണം.
5. ശാരീരികമരണത്തിനപ്പുറം ഒരു ജീവിത പർവ്വം ഉണ്ട്.

## നിസംഗതയുടെ ജീവിതശൈലി

ആത്യന്തികജീവിതലക്ഷ്യത്തെക്കുറിച്ച് വിവിധ മതങ്ങളിൽ വ്യത്യസ്തങ്ങളായ കാഴ്ചപ്പാടുകളുണ്ടാകാമെങ്കിലും അതിന്റെ പാതയിൽ നിസംഗത അഥവാ അനാസക്തി അഥവാ നിഷ്കാമം പരപ്രധാനമാണെന്ന് എല്ലാ മതങ്ങളും പഠിപ്പിക്കുന്നു. നിസംഗത എന്നു പറഞ്ഞാൽ നിരുത്തരവാദിത്വം എന്നല്ല, ചെയ്യേണ്ടതു സ്വാർത്ഥലക്ഷ്യങ്ങളില്ലാതെ ആത്മാർത്ഥമായി ചെയ്യുക എന്നാണ്. പരുമല തിരുമേനിയിൽ ഈ നിസംഗത അതിന്റെ മൂർത്തരൂപം പ്രാപിച്ചിരുന്നു. കുടുംബമോ സ്വന്തമായിട്ടൊന്നുമോ ഇല്ലെന്നു പറയുകയും നടിക്കുകയും ചെയ്യുന്നവരുണ്ടെങ്കിലും അവരുമായി ബന്ധമുള്ള ചില പ്രസ്ഥാനങ്ങൾ അവരുടെ വ്യക്തിതാത്പര്യങ്ങളുടെയും സ്വാർത്ഥതയുടെയും ലോകബന്ധനങ്ങളുടെയും മുഖംമൂടിയായി പരിണമിക്കുന്നു. എന്നാൽ പരുമല തിരുമേനി നിസംഗതയുടെ നിത്യവിസ്മയമാണ്. നിസംഗതയുള്ളിടത്തേ, സമാനതയും ഏകതാദർശനവും നിഴലിക്കൂ. മുഖപക്ഷമില്ലാതെ എല്ലാവരെയും കാണുന്നതിനെയാണ് സമാനതയെന്നു പറയുന്നത്. ഒരു സ്വകാര്യകത്തിൽ പരുമല തിരുമേനിയുടെ വാക്കുകൾ ശ്രദ്ധിക്കാം; അതിലെ സമാനത നിരീക്ഷിക്കാം:

*"...നാം പൊതുമനുഷ്യൻ എന്നു മാത്രമല്ല, ഇരുഭാഗവും നമ്മുടെ തനതു മനുഷ്യൻ ആയിരിക്കുകയാലും ഇതു ലൗകികകാര്യമാകയാലും, ഒന്നിലും പ്രവേശിക്കാതെ ഇരിക്കണമെന്നുള്ള ആഗ്രഹത്താൽ നമ്മുടെ ഇത്താപ്പിരി സത്യം വിട്ട് ഒന്നും എഴുതുവാൻ ഇടവരുന്നതല്ലെന്നു നാം പറകയും അവർ ഇരുഭാഗത്തെയും രാജിപ്പെടുത്തുവാൻ വേണ്ട ഉത്സാഹം ചെയ്തു രാജി ആലോചനയാൽത്തന്നെ ഉറപ്പിച്ചു അയയ്ക്കുകയും ചെയ്തിരിക്കുന്നു..."* (സാമുവൽ ചന്ദനപ്പള്ളി, മലങ്കര സഭാപിതാക്കന്മാർ, പേജ് 90).

നിരണം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്ത ആയിരിക്കുമ്പോൾ ഭദ്രാസന ത്തിനുമുപരി സഭയെക്കുറിച്ചുള്ള ഏകതാ ദർശനവും മാനവസമൂഹത്തെക്കുറിച്ചുള്ള ഏകതാദർശനവും അദ്ദേഹത്തെ നയിച്ചു. ഉദാഹരണത്തിനു താഴെപ്പറയുന്ന വാക്കുകൾ:

*"ക്രിസ്ത്യാനികളായ നാം ചെയ്യേണ്ടത് എന്തെല്ലാമാണെന്നാലോചിക്കാം. ഈ നാട്ടിൽ അജ്ഞാനികളായി ദാരിദ്ര്യത്തിൽ മുഴുകി പാപം ചെയ്തും കഷ്ടപ്പെട്ടും വസിക്കുന്ന അനവധി ആളുകളുണ്ട്. താഴ്ന്ന ജാതിക്കാരെന്നു പറഞ്ഞുവരുന്ന പുലയർ മുതലായവർക്ക് രാജപാതയിൽ സഞ്ചാരമോ സമസൃഷ്ടങ്ങളോടുള്ള അടുപ്പമോ സാധ്യമല്ലാതെയാണിരിക്കുന്നത്. ഈ സാധുക്കൾക്ക് സത്യമായ ദൈവവിശ്വാസം ഉണ്ടാകേണ്ടതും അവരുടെ കഷ്ടപ്പാടുകൾ തീർക്കേണ്ടതും, അവർക്ക് അറിവുണ്ടാക്കിക്കൊടുത്ത് അവരെ പാപങ്ങളിൽനിന്നും കുറ്റങ്ങളിൽനിന്നും രക്ഷിക്കേണ്ടതും നമ്മുടെ മുഖ്യ കർത്തവ്യമാകുന്നു..."* (സാമുവൽ ചന്ദനപ്പള്ളി, മലങ്കര സഭാപിതാക്കന്മാർ, പേജ് 73). ചുരുക്കത്തിൽ, "ചെങ്കോലു ദൂരത്തിട്ടു യോഗദണ്ഡെടുക്കുന്ന" ഭാരത വർഷത്തിലെ പൂർവ്വരാമൃഷീന്ദ്രന്മാരുടെ പൈതൃകം പരുമല തിരുമേനിയിൽ തുടരുന്നു.

## ഈശ്വരപ്രീതി മനുഷ്യസേവനത്തിലൂടെ...

'മാനവസേവ മാധവസേവ' എന്നുള്ള ഹൈന്ദവതത്ത്വത്തിന്റെയും, കണ്ടിട്ടുള്ള സഹോദരനെ സ്നേഹിക്കാത്തവന് കണ്ടിട്ടില്ലാത്ത ദൈവത്തെ സ്നേഹിക്കുവാൻ സാധ്യമല്ല എന്ന ബൈബിൾ വചനത്തിന്റെയും സക്കാത്ത് കൊടുക്കാതെ സമ്പത്തിനെ അനുഭവിക്കുന്നവൻ മോഷ്ടാവും കൊലപാതകി യുമാണെന്ന ഇസ്ലാമികബോധനത്തിന്റെയും അകംപൊരുൾ ഒന്നുതന്നെ. ഈ വസ്തുതയെ അംഗീകരിച്ച് അതിനായി സ്വയംസമർപ്പിക്കുന്ന സന്നദ്ധസംഘംകൂടിയാണ് സഭയെന്ന സന്ദേശത്തിന് പരുമല തിരുമേനിയുടെ ജീവിതവും പ്രഭാഷണങ്ങളും രചനകളും ഒന്നാം സ്ഥാനം കൊടുത്തു. സഭയെ പലരും കാണാൻ ആഗ്രഹിച്ചതും ആഗ്രഹിക്കുന്നതും പ്രത്യേക പദവി പ്രാപിപ്പാൻ വേർതിരിക്കപ്പെട്ടവരുടെ സമൂഹം എന്ന നിലയിലാണ്. എന്നാൽ, സ്വയം ഇല്ലാതായിത്തീരുവാൻ സന്നദ്ധരായ, ഭൂമിയുടെ ഉപ്പും ലോകത്തിന്റെ വെളിച്ചവും ആകുവാൻ സമർപ്പിതരായ സർവ്വപ്രപഞ്ചത്തിനുവേണ്ടി പ്രാർത്ഥിച്ചു കൊണ്ടിരിപ്പാനുള്ള സേവകഗണം എന്ന നിലയിൽ സഭാംഗങ്ങൾക്ക് ഗൗരവതരമായ ആത്മാവബോധം ഉണ്ടായില്ലെങ്കിൽ സഭയ്ക്ക് പ്രസക്തിയില്ലാതായിത്തീരും. ഈ വസ്തുത നല്ല വണ്ണം മനസ്സിലാക്കിപ്പറഞ്ഞ പരുമല തിരുമേനിയുടെ പ്രഭാഷണമാണ്, 'ഭക്തവചനം' എന്ന ശീർഷകത്തിൽ, സർക്കാരംഗീകരിച്ച പാഠപ്പുസ്തകത്തിലെ പാഠമായത്. മലങ്കര സഭയ്ക്ക് 19-ാം നൂറ്റാണ്ടിലെങ്കിലും ഒരു മിഷണറി ചൈതന്യം ഉണ്ടാക്കിയെടുത്തത് പരുമല തിരുമേനിയാണ്. ആ മിഷനറിചൈതന്യത്തിന്റെ അന്തഃസത്ത മനുഷ്യ സേവനത്തിലൂടെ ഈശ്വരപ്രീതി നേടുന്ന മതമാനവീയത തന്നെയായിരുന്നു. 'മതം മാറ്റം' എന്ന വിലകുറഞ്ഞ ലക്ഷ്യമായിരുന്നില്ല ആ മിഷൻ ദർശനത്തിനു പിന്നിൽ.

## മാനുഷികതയുടെ പൊതു ആത്മീയത

മനുഷ്യന്റെ ഈശ്വരാഭിമുഖ്യത്തിന് എല്ലാ മതങ്ങളിലും ചില പൊതുഘടകങ്ങളുണ്ട്. അതിൽ പ്രധാനമാണ് പ്രാർത്ഥന. പരുമല തിരുമേനി പ്രാർത്ഥനയെക്കുറിച്ച് സർവ്വ മതസംഗ്രാഹിയായ ഒരു വിചിന്തനം നടത്തിയത്, മേലുദ്ധരിച്ചിട്ടുള്ള 'ഭക്തവചനം' പ്രഭാഷണത്തിൽ ശ്രദ്ധേയമാണ്:

*"ജനങ്ങളുടെയിടയിൽ സത്യം, സന്മാർഗ്ഗാചരണം, വിശ്വാസം, ഭക്തി, പരസ്പര ബഹുമാനം ഇവയെ വളർത്താൻ വിദ്യാഭ്യാസത്തിനെ സഹായിക്കുന്നതത്രേ പ്രാർത്ഥന. നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ ദുർമ്മാർഗ്ഗിയോ അവിശ്വാസിയോ ഭക്തിഹീനനോ ജനദ്വേഷിയോ സ്വാമിദ്രോഹിയോ ആയിത്തീരുന്നില്ല. പ്രാർത്ഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവനത്തിലെ ആശ്രയവും വാർദ്ധക്യത്തിലെ സമാധാനവുമാകുന്നു. ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്ന പ്രാർത്ഥന ദൈവം കൈക്കൊൾകയും ഒരു അനുഗ്രഹരൂപമായി അതു നമുക്കു തിരികെ ലഭിക്കുകയുംചെയ്യും. സമസൃഷ്ടങ്ങളെ ആരു നല്ലവണ്ണം സ്നേഹിക്കുന്നുവോ അവനത്രെ ഉത്തമനായ ദൈവഭക്തൻ. എന്തെന്നാൽ ദൈവം സൃഷ്ടിക്കുന്നതെല്ലാം നമുക്കു സ്നേഹിക്കാനാണ്. നമുക്ക് സ്വപ്നത്തിൽ പോലും വിചാരിക്കാൻ കഴിയുന്നതിലധികം കാര്യങ്ങൾ പ്രാർത്ഥനയാൽ സാധ്യമാണ്. ദൈവത്തെ അറിഞ്ഞിട്ടും കൈമലർത്തി തങ്ങൾക്കും തങ്ങൾ ഇഷ്ടപ്പെടുന്നവർക്കും വേണ്ടി പ്രാർത്ഥിക്കയില്ലെങ്കിൽ എങ്ങനെയാണ് മനുഷ്യനെ, ഭാവി ലേശം പോലും അറിയാതെ ജീവിക്കുന്ന ബുദ്ധിഹീനങ്ങളായ ജന്തുക്കളെക്കാൾ ശ്രേഷ്ഠനാണെന്നു പറയുന്നത്? ഈശ്വരപ്രാർത്ഥന, ഈ ലോകത്തെ പല വിധത്തിലും ദൈവത്തിന്റെ പാദാരവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻചങ്ങലയത്രെ. അതിനാൽ രാപ്പകൽ ഭക്തിയോടുകൂടി ഉച്ചത്തിൽ ദൈവത്തെ പ്രാർത്ഥിപ്പിൻ. ഈ പ്രാർത്ഥന നമ്മിലുള്ള ഇരുളു നീങ്ങാനും തളർച്ച തീരാനും വേണ്ട കാര്യങ്ങൾ സാധിക്കുന്നതിനും നമ്മുടെ പരമമായ രക്ഷയും മോക്ഷവും ലഭിക്കാനും ഏറ്റവും ഉത്തമമായ മാർഗ്ഗമാകുന്നു. വിശ്വസിച്ചു പ്രാർത്ഥിച്ചു ഭജിപ്പിൻ. സഹോദരങ്ങളെ, ദൈവം നിങ്ങളിൽ പ്രസാദിക്കും* (മേലുദ്ധരിക്കപ്പെട്ട ഗ്രന്ഥം, പേജ് 74).

ഈ പ്രഭാഷണത്തിൽ ഈശ്വര പ്രാർത്ഥന, പാദാരവിന്ദങ്ങൾ, സ്വാമി ദ്രോഹി, മോക്ഷം, കൈക്കൊണ്ട്... തിരികെ ലഭി'ക്കുക മുതലായ പദപ്രയോഗങ്ങളും സങ്കല്പങ്ങളും നിശ്ചയമായും ഒരു വിശാലമതദർശനത്തിൽ നിന്നു മാത്രമേ ഉരുത്തിരിയൂ.

**വ്രതാനുഷ്ഠാനങ്ങൾ ജീവിത ശുദ്ധീകരണത്തിന്**

വ്രതാനുഷ്ഠാനങ്ങൾ അവയിൽത്തന്നെ ഒരു ലക്ഷ്യമാകുന്ന പ്രതിഭാസവും അതിനെതിരെ തിരുത്തൽ പ്രസ്ഥാനങ്ങൾ ഉണ്ടാകുന്നതും എല്ലാ മതങ്ങളുടെയും ചരിത്രത്തിലുണ്ട്. ഹൈന്ദവപാരമ്പര്യത്തിലെ പൂർവ്വമീമാംസയുടെ അനുഷ്ഠാനാധിപത്യത്തിനെതിരായും കൂടിയാണ് വൈഷ്ണവ, ശൈവഭക്തിപ്രസ്ഥാനങ്ങൾ വളർന്നുവന്നത്. യഹൂദപരീശമതത്തിലെ അനുഷ്ഠാനപദ്ധതിയുടെ വികല്പത്തിനെതിരെയാണ് പരീശൻെറയും ചുങ്കക്കാരൻെറയും പ്രാർത്ഥനയുടെ ഉപമ യേശു തമ്പുരാന് പറയേണ്ടിവന്നത്. ജീവിതവിശുദ്ധിയില്ലാത്ത നിസ്കാരത്തഴമ്പ് അല്ലാഹുവിന് ഹറാം എന്നാണ് ഇസ്ലാം ഗുരുക്കന്മാർ പഠിപ്പിച്ചിട്ടുള്ളത്. വ്രതാനുഷ്ഠാനങ്ങളിലൂടെ ജീവിത ശുദ്ധീകരണം നടക്കണമെന്ന സന്ദേശമാണ് പട്ടമേറ്റയുടനെ ഒരു 'കൊച്ചുതിരുമേനി' മറ്റ് അഞ്ച് മേല്പട്ടക്കാരോടൊപ്പം വെട്ടിക്കൽ താമസിച്ചു നാല്പതു ദിവസം ഉപവാസധ്യാനം നടത്തി നൽകിയത്.

**മരണത്തിനപ്പുറത്തെ ജീവനെ തേടി**

'മരണം' ജീവിതത്തിൻെറ ഏറ്റവും പ്രധാന പരിമിതിയായി എല്ലാ മതങ്ങളും കാണുന്നു. മരണത്തിൻെറ സമസ്യ, പലവിധ ഉത്തരങ്ങളും കണ്ടെത്തിയിട്ടുമുണ്ട്. ഈ ഉത്തരങ്ങളിലെല്ലാം ഒരു കാര്യം വ്യക്തമാണ്. മരണത്തിനതീതമായ ഒരു ജീവിതവീക്ഷണം പ്രാപിച്ചാൽ മരണം ഒരു പരിമിതിയേ അല്ലാതായി മാറും. ഭഗവദ് ഗീതയിൽ ജീവ-അജീവ വ്യത്യാസത്തെക്കുറിച്ച് ശ്രീകൃഷ്ണനും സാരനാഥ് പ്രഭാഷണത്തിൽ ആര്യസത്യങ്ങളെക്കുറിച്ച് ഗൗതമ ബുദ്ധനും ത്രിരത്നങ്ങളെക്കുറിച്ച് വർദ്ധമാന മഹാവീരനും പറയുമ്പോൾ, മരണത്തിനതീതമായ ഒരു ജീവിത വീക്ഷണത്തെയാണ് ലക്ഷ്യമാക്കുന്നത്. ഈ പശ്ചാത്തലത്തിൽ, യേശുക്രിസ്തുവിൽക്കൂടി അനുഭവവേദ്യമാകുന്ന മരണാതീതജീവിതത്തെ പ്രതിനിധാനം ചെയ്യുകയെന്ന ധർമ്മമേറ്റെടുത്തവരിൽ പരുമലത്തിരുമേനിയും ഉൾപ്പെടുന്നു. മരണത്തിനതീതമായ ജീവിത വിക്ഷണത്തെക്കാൾ, മരണത്തെ ജയിച്ച ജീവിതശൈലി അദ്ദേഹം ലോകത്തിനു സമ്മാനിച്ചു. ആ ജീവിതം ഇപ്പോഴും തുടരുന്നു എന്നതിൻെറ തെളിവാണല്ലോ പതിനായിരങ്ങൾക്ക് ആ നാമവും ആ കബറിടവും പുണ്യതീർത്ഥമായിരിക്കുന്നുവെന്നത്.

പരുമലത്തിരുമേനിയിൽ സർവ്വമത സംഗ്രാഹിയായതും, എന്നാൽ ക്രിസ്തുവിൽക്കൂടി പ്രകാശിതമായതുമായ ഒരു മത ദർശനം ഉണ്ടായിരുന്നു. ആ മതദർശനത്തിൽക്കൂടി മതങ്ങളെ നോക്കുമ്പോൾ പലനിറക്കൂട്ടുകളിൽ ചാലിച്ചെഴുതിയ ക്രിസ്തുവിൻെറ മുഖം തെളിയുന്നു. ആ മുഖം നോക്കുമ്പോൾ അപ്രമേയ ദൈവികചൈതന്യത്തിൻെറ പ്രഭയ്ക്ക് മതിലുകളും അതിരുകളും ഇല്ലെന്നു ബോധ്യപ്പെടുന്നു.

**പരുമലത്തിരുമേനിയിൽ സർവ്വമത സംഗ്രാഹിയായതും, എന്നാൽ ക്രിസ്തുവിൽക്കൂടി പ്രകാശിതമായതുമായ ഒരു മത ദർശനം ഉണ്ടായിരുന്നു. ആ മതദർശനത്തിൽക്കൂടി മതങ്ങളെ നോക്കുമ്പോൾ പലനിറക്കൂട്ടുകളിൽ ചാലിച്ചെഴുതിയ ക്രിസ്തുവിൻെറ മുഖം തെളിയുന്നു. ആ മുഖം നോക്കുമ്പോൾ അപ്രമേയ ദൈവികചൈതന്യത്തിൻെറ പ്രഭയ്ക്ക് മതിലുകളും അതിരുകളും ഇല്ലെന്നു ബോധ്യപ്പെടുന്നു.**

**പരുമല തിരുമേനിയുടെ വചനങ്ങൾ**

### വിദ്യതന്നെ ധനം

*"...മക്കൾക്കു വിദ്യ ഉണ്ടാക്കിക്കൊടുക്കുമെങ്കിൽ അതു മതി. സകലത്തിലും സകലപ്രവൃത്തിയിലും നന്മ മാത്രം വിചാരിക്ക... മക്കളോടും അതുതന്നെ ഗുണദോഷിച്ചു പഠിപ്പിക്ക. ....മടിച്ചാൽ പിന്നെ പഠിത്വത്തിനു കയറ്റമുണ്ടാകയില്ല. ആരെയും വ്യസനിപ്പിക്കയും ദുഃഖിപ്പിക്കയും അരുത്. എളിയവൻെറ നിലവിളി ദൈവം കേൾക്കും. വേല ചെയ്‌വാൻ മനസ്സില്ലാത്തവന് അപ്പം ഭക്ഷിപ്പാനും ദുർലഭം എന്നാണല്ലോ ശ്ലീഹാ പറഞ്ഞിരിക്കുന്നത്.*

*പ്രകൃതത്താൽ വന്നു പോകുന്നു. പ്രകൃതം സൃഷ്ടിയിലേ ഉള്ളതാകയാൽ കുറ്റം പറയാവതല്ലല്ലോ. നിങ്ങളിലും അതിലധികമുണ്ടല്ലോ."*









ഡോ. സാമുവൽ ചന്ദനപ്പള്ളി

# കേരളത്തിന്റെ ദാർശനിക ഗുരു

വിശുദ്ധരായ വ്യക്തികൾ ജീവിച്ചിരിക്കുമ്പോൾതന്നെ അലൗകികമായ പ്രവൃത്തികളും ഗുണങ്ങളും പ്രകടിപ്പിക്കുന്നു. അവയുടെ പ്രഭാവം മരണാനന്തരവും അനുഭവപ്പെടുന്നു. ഒരു ദിവ്യരഹസ്യശക്തിയോടോ ഉപാസനാമൂർത്തിയോടോ അവർക്കുള്ള ഗാഢസഹബന്ധത്തിൽനിന്നാണ് പ്രവൃത്തികൾക്കും സ്വഭാവത്തിനും സവിശേഷത കൈവരുത്താൻ കഴിയുന്നത്. ഇതു കൂടാതെ സാമാന്യജനങ്ങൾക്കിടയിൽ നിലവിലുള്ള പരമ്പരാഗതമായ വിശ്വാസസങ്കല്പങ്ങൾ, വിശുദ്ധൻെറ സവിശേഷ ഗുണങ്ങളെ സാക്ഷ്യപ്പെടുത്തി അംഗീകരിക്കുന്നു. സംഘടിതമതത്തിൻെറ അംഗീകാരമുദ്ര കൂടാതെപോലും സാമാന്യജനങ്ങൾ ആത്മചോദന കൊണ്ടു മാത്രം ജീവിച്ചിരിക്കുന്നതോ മരിച്ചതോ ആയ ഒരു വ്യക്തിയുടെ വിശുദ്ധ ശക്തികളെ അറിഞ്ഞംഗീകരിക്കുന്നു. തുടർന്നുള്ള ആരാധനാമനോഭാവത്തെ നിയമിക്കുന്ന കാര്യത്തിൽ ഔദ്യോഗികമായ അംഗീകാരത്തിനുപോലും യാതൊന്നും ചെയ്യാൻ കഴിയാതെ പോകാറുണ്ട്. ഒരു വിശുദ്ധന് ദിവ്യതയോടും ആദ്ധ്യാത്മികശക്തികളോടുമുള്ള സവിശേഷബന്ധത്തെ സഫലവും സമ്പന്നവും ആക്കുന്ന കാര്യത്തിൽ സന്യാസശൈലിയിലുള്ള ആത്മസാക്ഷാത്കാരത്തിനും സ്വാർത്ഥനിഷേധത്തിനും നല്ല പങ്കുണ്ട്. എൻസൈക്ലോപീഡിയ ബ്രിട്ടാനിക്കാ 16-ാം വാല്യത്തിൽ വിശുദ്ധന്മാരെക്കുറിച്ചു പരാമർശിക്കുന്ന ഉദ്ധൃതഭാഗം, പ. പരുമല മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തയുടെ ജീവിതത്തെ സംബന്ധിച്ചിടത്തോളം അർത്ഥവത്താണ്. ഇരുപതാം നൂറ്റാണ്ടിലെ കേരളം ലോകത്തിന് നല്കിയ അതുല്യനായ ആദ്ധ്യാത്മികാചാര്യനും ദാർശനികഗുരുവും സർവോപരി മഹാപരിശുദ്ധനുമായിരുന്നു അദ്ദേഹം. മലങ്കര ഓർത്തഡോക്സ് സഭയുടെ മഹത്ത്വമുദ്രയും മസനിപ്സയും അണിഞ്ഞിരുന്ന മാർ ഗ്രിഗോറിയോസ് സ്വന്തവും ചിന്താബന്ധുരവുമായ ആശയങ്ങളാൽ സമസ്ത ജനങ്ങൾക്കും സമരാദ്ധ്യനായിരുന്നു. ഭാരതത്തിൻെറ ആത്മീയ പൗരുഷത്തെ ആവാഹിച്ചിരുന്ന മെത്രാപ്പോലീത്ത, മതവിഷയത്തിൽ അന്യനും പരദേശിയും ആയി കഴിയുവാൻ ആഗ്രഹിച്ചില്ല. ദേശീയസംസ്കാരത്തിൻെറ വളക്കൂറുള്ള മണ്ണിൽ കാലുറപ്പിച്ചുകൊണ്ട് വേദപുസ്തകത്തിലെ വാക്കുകൾക്കും വാക്യങ്ങൾക്കും നവമാനങ്ങൾ നല്കാൻ ചിന്താകുബേരനായ തിരുമേനിക്ക് കഴിഞ്ഞു. പ്രാർത്ഥനയിലൂടെ ദൈവസ്വരം കേൾക്കുകയും ധ്യാനത്തിലൂടെ ദൈവത്തോട് സംസാരിക്കുകയും ചെയ്തിരുന്ന തിരുമേനി തനിക്ക് ലഭിച്ചിരുന്ന ദിവ്യമായ വെളിപാടുകളെ ഗ്രന്ഥങ്ങൾ, ഇടയലേഖനങ്ങൾ, ലേഖനങ്ങൾ, പ്രസംഗങ്ങൾ, സ്വകാര്യകല്പനകൾ എന്നിവയിലൂടെ വെളിപ്പെടുത്തിയിട്ടുണ്ട്. ഈ നൂറ്റാണ്ടിലെ ഇരുത്തംവന്ന ഒരു മഹാദാർശനികൻെറ വാങ്മയങ്ങൾ എന്ന നിലയിൽ ചിന്താശീലരുടെ നിഷ്കൃഷ്ട പഠനത്തിന് അവ വിധേയമായിക്കൊണ്ടിരിക്കുന്നു.

ചിന്തോദ്ദീപകങ്ങളും ദൈവസ്നേഹ പ്രചോദിതങ്ങളുമായ അനവധി കത്തുകളിലൂടെ -കല്പനകളിലൂടെ ഒരു കാലഘട്ടത്തിൻെറ ചരിത്രത്തെ ഉൾക്കൊണ്ട സർഗധനനായിരുന്നു പ. പരുമല തിരുമേനി. ക്രൈസ്തവ സ്നേഹത്താൽ വ്യക്ത്യന്തര ബന്ധങ്ങളെ പവിത്രീകരിക്കാനും സുരഭിലമാക്കാനുമുള്ള ആചാര്യസൂചനകൾ അടങ്ങുന്നവയായിരുന്നു ആ കത്തുകൾ. എല്ലാ കല്പനകളിലും ഒരാത്മീയ ഗുരുവിൻെറ ശാന്തമോഹനമായ സ്വരം മുഴങ്ങുന്നു. സ്വകാര്യ കത്താണെങ്കിലും അവയ്ക്ക് സാർവത്രികസ്വഭാവമുണ്ട്. കത്തുകളിൽ കൈകാര്യം ചെയ്തിരിക്കുന്ന വിഷയം നിത്യജീവിതത്തിൽ ഏതൊരു മനുഷ്യനും ഉതകുന്നവയാണ്. ഉപദേശരൂപമാണ് കത്തുകൾക്കുള്ളത്. സ്നേഹനിധിയായ ഗുരു ശിഷ്യനെ ഉപദേശിക്കുന്നതുപോലെ ചില സ്ഥലങ്ങളിൽ ഗുരു-ശിഷ്യസംവാദത്തിൻെറ സ്വച്ഛന്ദത പ്രത്യക്ഷപ്പെടുന്നു. പിതാവ്, ജ്യേഷ്ഠൻ, വൈദികർ, അല്മായർ

**പൗരസ്ത്യ പാരമ്പര്യത്തിലെ 'സഭാപിതാക്കന്മാ'രുടെ കാല്പാടുകളെ പിന്തുടർന്ന പ.പരുമല തിരുമേനി ഒരു സഭാപിതാവിനു യോജിച്ച ജീവിതശൈലിയാണ് പിന്തുടർന്നത്. 'സഭാപിതാക്കന്മാർ' എക്കാലവും വിശ്വാസസംരക്ഷകരാണ്. സ്വസഭയുടെ വിശ്വാസത്തിൻെറ വീറും വിശുദ്ധിയും കണ്ണിലെ കൃഷ്ണമണി പോലെ അവർ കാത്തു സൂക്ഷിക്കുന്നു.**

തുടങ്ങിയവർക്കെഴുതുന്ന കല്പനകളിലും ആദ്ധ്യാത്മികമായ ആചാര്യപദവിയുടെ ഔന്നത്യം പുലർത്തുന്നു.

ഊർശ്ലേം യാത്രാനന്തരം പരുമലപ്പള്ളിയിൽ ചെയ്ത ചരിത്രസ്മരണീയമായ പ്രഭാഷണം പ. തിരുമേനിയുടെ സാമൂഹികവും രാഷ്ട്രീയവും വിദ്യാഭ്യാസപരവുമായ ദർശനങ്ങൾ അഭിവ്യഞ്ജിപ്പിക്കുന്ന ഒന്നാണിത്. അധഃകൃതോദ്ധാരണത്തിനുവേണ്ടി സ്കൂളുകളും ദേവാലയങ്ങളും സ്ഥാപിക്കുക മാത്ര മല്ല, സഞ്ചാരസ്വാതന്ത്ര്യം നിഷേധിച്ചിരിക്കുന്ന ആ ഹതഭാഗ്യർക്കുവേണ്ടി സന്ധിയില്ലാത്ത സമരം കൂടി ചെയ്യണമെന്ന് മനുഷ്യമഹത്ത്വവാദിയായ തിരുമേനി ആഹ്വാനംചെയ്തു.

പൗരസ്ത്യ പാരമ്പര്യത്തിലെ 'സഭാ പിതാക്കന്മാ'രുടെ കാല്പാടുകളെ പിന്തുടർന്ന പ.പരുമല തിരുമേനി ഒരു സഭാപിതാവിനു യോജിച്ച ജീവിതശൈലിയാണ് പിന്തുടർന്നത്. 'സഭാപിതാക്കന്മാർ' എക്കാലവും വിശ്വാസസംരക്ഷകരാണ്. സ്വസഭയുടെ വിശ്വാസത്തിൻെറ വീറും വിശുദ്ധിയും കണ്ണിലെ കൃഷ്ണമണി പോലെ അവർ കാത്തുസൂക്ഷിക്കുന്നു. മലങ്കര സഭ ആഭ്യന്തരശൈഥില്യങ്ങൾക്കും ബാഹ്യാക്രമണത്തിനും വിധേയമായിക്കൊണ്ടിരുന്ന വിധിനിർണായകഘട്ടത്തിലാണ് നിരണം, കൊല്ലം, തുമ്പമൺ എന്നീ ഭദ്രാസനങ്ങളുടെ ഭരണകാര്യങ്ങളിൽ തിരുമേനിക്ക് വ്യാപരിക്കേണ്ടിവന്നത്. സഭയെ ഗ്രസിക്കുന്ന സന്ദേഹത, വിശ്വാസത്തിൻെറ നങ്കൂരമുറയ്ക്കായ്കയാൽ ഉണ്ടാകുന്ന ആപൽഭീതികൾ, അസ്തിത്വ സാകല്യത്തിന് സംഭവിക്കുന്ന പിളർപ്പുകൾ—ഇവയൊക്കെ അദ്ദേഹത്തെ ആകുലചിത്തനാക്കി. ഈ വിശ്വാസപ്രതിസന്ധിക്കെതിരെ അദ്ദേഹം ഇടയലേഖനങ്ങളും കല്പനകളും തുടരെത്തുടരെ അയച്ചുകൊണ്ടിരുന്നു. ജനങ്ങളുടെ ഇടയിലേക്ക് ഇറങ്ങിച്ചെന്നു. ദൈവത്തിൻെറ മുന്തിരിത്തോപ്പിൽ പ്രതിജ്ഞാബദ്ധരായി പ്രവർത്തിക്കാൻ വൈദികരെ ആഹ്വാനം ചെയ്തു. കൂട്ടായയത്നത്തിലൂടെ ഏതു പ്രതിബന്ധത്തെയും അതിജീവിക്കാൻ തിരുസഭയുടെ നേതൃത്വത്തെ ആഹ്വാനംചെയ്തുകൊണ്ട് അദ്ദേഹം എഴുതിയ ഇടയലേഖനങ്ങൾക്ക് ചരിത്രമൂല്യത്തോടൊപ്പം കാലദേശാതീതമായ സ്വഭാവമുണ്ട്. മലങ്കര ഓർത്തഡോക്സ് സഭയുടെ ദൈവശാസ്ത്രത്തിൻെറ ആധാരശിലകളാണ് അവ. ആ നിലയിൽ 'മലങ്കര ദൈവശാസ്ത്ര'ത്തിൻെറ ആദിപിതാവുകൂടിയാണ് പ. പരുമല തിരുമേനി. ഇടയലേഖനങ്ങളുടെ സാകല്യേനയുള്ള ശില്പഘടനയ്ക്ക് നൂറ്റാണ്ടുകൾക്കു മുൻപ് സെൻറ് പോൾ എഴുതിയ കത്തുകളോടു സമാനതയുണ്ടെന്നു വരുന്നത് രണ്ടു വ്യക്തിത്വങ്ങളുടെ ക്രിസ്തുവിലുള്ള ഏകതയല്ലേ കാണിക്കുന്നത്? ഈ ഇടയലേഖനങ്ങൾതന്നെ മലങ്കരസഭയുടെ ചരിത്രത്തിൽ ആദ്യമായി സുവിശേഷപ്രസ്ഥാനത്തിൻെറ അഗ്നിബീജങ്ങൾ വിതച്ചു എന്നോർക്കണം. സഭയുടെ ഒരർത്ഥത്തിലുള്ള പുനർനവീകരണത്തിനാണ് ഇതുമൂലം സാധിച്ചത്. അതോടെ എല്ലാ താമസതകളും ദഹിച്ചൊടുങ്ങി പ്രകാശവിശുദ്ധിയോടെ സഭ ക്രിസ്തുവിൻെറ മണവാട്ടിയായി പുനർജനിക്കുന്നു. ●

**പരുമല തിരുമേനിയുടെ വചനങ്ങൾ**

## 'വിയർപ്പാൽ അപ്പം ഭക്ഷിക്കുക'

*"കൃഷി ഈയാണ്ടിൽ ദോഷമില്ലെന്നു കണ്ടതിൽ സന്തോഷിക്കുന്നു. എല്ലാ എഴുത്തുകളിലും ദോഷം ദോഷം എന്നെ കേൾപ്പാനുണ്ടായിരുന്നുള്ളു. ആയത് ദൈവഭയത്തോടും ശുദ്ധതയോടുംകൂടെ തരാതരംപോലെ അന്വേഷിച്ചു പ്രയാസപ്പെട്ട് അദ്ധ്വാനിക്കാതെ നടക്കയില്ല. വിയർപ്പാൽ അപ്പം ഭക്ഷിച്ചുകൊള്ളണമെന്നാണ് ദൈവം കല്പിച്ചിട്ടുള്ളത്. എന്തിനെങ്കിലും കൊള്ളാതിരുന്നാൽ എന്തു ഫലം? ഉള്ളവൻ ഇല്ലാത്തവരെപ്പോലെ വിചാരിച്ചു പരിശ്രമിക്കണം. വേലയെടുക്കാതിരുന്നാൽ പിത്തം ഉണ്ടാകും. മറ്റുള്ളവർക്കും ദൃഷ്ടാന്തമായിരിക്കണം. അയൽവാസികളെയും അഗതികളെയും സഹായിക്കണം...കൃഷിപ്പിഴകൊണ്ട് ഭീരുക്കളായിത്തീരരുത്."*

**പരുമല തിരുമേനിയുടെ വചനങ്ങൾ**

## വിവാഹം കർത്താവ് നിശ്ചയിക്കുന്നു

*"പുരുഷനു വിവാഹം പറഞ്ഞു നിശ്ചയിക്കപ്പെടുന്നതു കർത്താവിൽനിന്നാകുന്നു... കുഞ്ഞുങ്ങളാകയാൽ പുരുഷനും സ്ത്രീയും എന്നുള്ള സ്ഥിതിയും അറിവും ഉണ്ടായിവരുന്നതോടുകൂടെ കല്യാണം നടത്തിയാൽ മതിയെന്നാണു വിചാരിക്കുന്നത്. അവിടെയും ഇവിടെയും ഉള്ളതിൽ ഇളയപുത്രിമാർ ആകകൊണ്ടു വാത്സല്യം വളരെയുണ്ടെന്ന് അറിയുന്നു.*

*എന്നാലും ആ വാത്സല്യം മുഴുവനാകുന്നതു പല്ലു പറിഞ്ഞു മുഴുവനും നിരക്കുന്നതിനു മുമ്പു കല്യാണം കഴിച്ചുകാണുന്നതിൽ അല്ല. അവർ പഠിത്വത്തിലും അറിവിലും പൂർണ്ണമായി ദൈവഭക്തിയാലും മനുഷ്യപ്രീതിയാലും വളർന്നുയർന്നു കാണുന്നതിലത്രെ."*









ഡോ. അലക്സാണ്ടർ കാരയ്ക്കൽ

# കാലത്തിനു മുമ്പേ നടന്ന മഹാത്മാവ്

കാലത്തോടൊപ്പം നടന്നുപോയ ചരിത്രപുരുഷന്മാർ ധാരാളം. കാലത്തിൻെറ കൈ പിടിച്ച് മുമ്പിൽ നടന്നവരാകട്ടെ വിരളവും. നൂറ്റാണ്ടുകളിൽ അപൂർവ്വമായി മാത്രം സംഭവിക്കുന്ന അത്തരം മഹാത്മാക്കളിൽ ഒരാളാണ് പരിശുദ്ധനായ പരുമല തിരുമേനി.

ധന്യമായ ജീവിതംകൊണ്ടും അനന്യസാധാരണമായ സിദ്ധിവിശേഷങ്ങൾകൊണ്ടും പുണ്യവാനായ പരുമല കൊച്ചുതിരുമേനി മലങ്കരസഭാംഗങ്ങൾക്കു മാത്രമല്ല, നാനാജാതിമതസ്ഥർക്കും ഒരാശ്രയ സങ്കേതമാണ്. ഓരോ കാലഘട്ടത്തിനും അനുയോജ്യരായ നേതാക്കൾ രംഗത്തുവരിക സാധാരണമാണെന്ന് ചരിത്രത്തിൻെറ താളുകൾ മറിച്ചു നോക്കിയാൽ കാണുവാൻ കഴിയും. രാഷ്ട്രങ്ങളുടെയും സമുദായങ്ങളുടെയും സഭകളുടെയും ചരിത്രത്തിൽ ഇതു ശരിയാണ്. ഏകാധിപതിയായ ഹിറ്റ്ലറിൽനിന്നും ഫാസിസ്റ്റു നേതാവായ മുസോളിനിയിൽനിന്നും ലോകത്തെ രക്ഷിക്കാൻ ഒരു ചർച്ചിൽ ഉണ്ടായി. പത്തൊൻപതാം നൂറ്റാണ്ടിൻെറ ഒടുവിൽ മലങ്കരസഭയ്ക്ക് കർമ്മധീരനായ ഒരു നേതാവിനെ ആവശ്യമായിരുന്നു. ആ സ്ഥാനത്തേക്ക് സർവ്വശക്തൻ ഒരുക്കിക്കൊണ്ടുവന്നത് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായെയായിരുന്നു. ആ പിതാവിൻെറ യഥാർത്ഥ അനുയായിയായി വളർന്നുവന്ന മഹാനാണ് പരുമല കൊച്ചുതിരുമേനി എന്ന പേരിൽ സുവിഖ്യാതനായ ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത. പരുമല തിരുമേനിയുടെ ജീവിതവീക്ഷണം ചരിത്രവിദ്യാർത്ഥികളുടെ സമഗ്രപഠനത്തിന് വിഷയമാകേണ്ടതാണ്. 19-20 നൂറ്റാണ്ടുകളിലെ കേരളത്തിൻെറ സാമൂഹ്യചരിത്രവുമായി അത് ബന്ധപ്പെട്ടു കിടക്കുന്നു. 18-ാം നൂറ്റാണ്ടിൻെറ അവസാനവും 19-ാം നൂറ്റാണ്ടിലുമായി തിരുവിതാംകൂറിലുണ്ടായ കാർഷികവികാസംകൊണ്ട് സാമ്പത്തികമായി വളർന്ന വിഭാഗങ്ങളിൽ പ്രധാനം ക്രിസ്ത്യാനികളായിരുന്നു. കുട്ടനാടൻ കായൽനിലങ്ങൾ കൃഷിക്കുപയുക്തമാക്കിയതും ഹൈറേഞ്ച് വനങ്ങളിലേക്ക് വ്യാപകമായി കുടിയേറിയതും പില്ക്കാലത്ത് മലബാറിൽ പൊന്നു വിളയിച്ചതും അവരായിരുന്നു. പരമ്പരാഗത കാർഷികരീതി തകർന്നുകൊണ്ടിരുന്ന സാഹചര്യത്തിൽ പുതിയ കാർഷികമുന്നേറ്റമുണ്ടായത് നാണ്യവിളകളിലും വാണിജ്യത്തിലും കേന്ദ്രീകരിച്ച വിഭാഗങ്ങളിൽനിന്നായിരുന്നു. ഈ നൂതനസാഹചര്യങ്ങളെ ആസ്പദമാക്കി ക്രിസ്ത്യാനികളായ കർഷകരുടെയും എസ്റ്റേറ്റ് ഉടമകളുടെയും വിഭാഗങ്ങൾ വളർന്നുവന്നു. മിഷനറിമാരുടെ പ്രവർത്തനങ്ങൾ ക്രിസ്ത്യാനികളുടെ ജനകീയ അടിത്തറയും വർദ്ധിപ്പിച്ചു. പിന്നോക്ക ജാതികളിൽപെട്ട നിരവധി പേർ മതപരിവർത്തനം ചെയ്യപ്പെട്ടു. പ്രൊട്ടസ്റ്റൻറ് മിഷനുകളാണ് ഇക്കാര്യത്തിൽ മുൻകൈയെടുത്തത്. അവർ സ്ഥാപിച്ച സ്കൂളുകളും തൊഴിൽശാലകളും പിന്നോക്കവിഭാഗങ്ങളുടെ വിദ്യാഭ്യാസത്തിനും തൊഴിലിനും ഊന്നൽ നല്കി. മലങ്കരസഭയും ഈ രംഗത്ത് ശ്രദ്ധാപൂർവ്വം പ്രവർത്തിക്കേണ്ടതാണെന്ന് പരുമല തിരുമേനി പല അവസരങ്ങളിലും പ്രസ്താവിച്ചിരുന്നു. ഇരുപതാം നൂറ്റാണ്ടിൻെറ ആരംഭത്തിൽ ക്രിസ്ത്യാനികൾ തിരുവിതാംകൂറിലും ഒരു പരിധിവരെ കൊച്ചിയിലും വലിയ നിർണ്ണായകശക്തിയായി മാറി. വിദ്യാഭ്യാസം, സാമൂഹികസേവനരംഗം തുടങ്ങിയവ സുറിയാനി ക്രിസ്ത്യാനികളുടെ പള്ളികൾ കേന്ദ്രീകരിച്ചു പ്രയോജനപ്പെടുത്തേണ്ടതാണെന്ന് പരുമല തിരുമേനി ആഗ്രഹിച്ചിരുന്നു. മനുഷ്യരുടെ, അവർ ജീവിക്കുന്ന ചുറ്റുപാടുകളുടെ കൂട്ടായ അനുഭവങ്ങളുടെ ആകെത്തുകയാണ് ഓരോ കാലഘട്ടത്തിലും സമാഹരിക്കപ്പെടുന്ന അറിവെന്നുള്ള കാര്യം സഭാംഗങ്ങളെ തിരുമേനി ഉദ്ബോധിപ്പിച്ചിരുന്നു. 18-ഉം 19-ഉം നൂറ്റാണ്ടിൽ വന്ന ചലനങ്ങൾ പരമ്പരാഗത വിദ്യാഭ്യാസത്തിൽ കാതലായ

**മനുഷ്യരുടെ, അവർ ജീവിക്കുന്ന ചുറ്റുപാടുകളുടെ കൂട്ടായ അനുഭവങ്ങളുടെ ആകെത്തുകയാണ് ഓരോ കാലഘട്ടത്തിലും സമാഹരിക്കപ്പെടുന്ന അറിവെന്നുള്ള കാര്യം സഭാംഗങ്ങളെ തിരുമേനി ഉദ്ബോധിപ്പിച്ചിരുന്നു.**



മാറ്റങ്ങൾ വരുത്തി. എഴുത്തും വായനയും പഠിപ്പിക്കുന്ന ആശാൻ പള്ളിക്കൂടങ്ങൾ കൂടുതൽ വ്യാപകമായി. കച്ചവടത്തിന്റെയും പ്രാദേശികവ്യാപാരികളുടെയും വളർച്ച എഴുത്തും വായനയും അറിയുന്നവരുടെ ആവശ്യത്തെ വർദ്ധിപ്പിച്ചു.

പത്തൊൻപതാം നൂറ്റാണ്ടോടെ ആശാൻ പള്ളിക്കൂടങ്ങൾ ജാതിവരമ്പുകൾ മുറിച്ചുകടക്കാൻ തുടങ്ങി. വിവിധ സമുദായക്കാർ, അവരുടെ സ്വന്തക്കാർക്ക് പഠനത്തിനുവേണ്ടിയുള്ള പള്ളിക്കൂടങ്ങൾ സ്ഥാപിച്ചു. പരമ്പരാഗതവിദ്യാഭ്യാസത്തിന് അതിന്റേതായ പരിമിതികൾ ഉണ്ടായിരുന്നതുകൊണ്ട് സ്കൂളുകൾ സ്ഥാപിക്കുകയും മലയാളത്തിനു പുറമെ സുറിയാനിയിലും സംസ്കൃതത്തിലും ഇംഗ്ലീഷിലും സഭാമക്കൾ വിജ്ഞാനം കരസ്ഥമാക്കേണ്ടത് അനുപേക്ഷണീയമാണെന്നും പരുമല തിരുമേനി വിശ്വസിച്ചിരുന്നു. തിരുമേനി ജീവിച്ചിരുന്ന കാലഘട്ടത്തിലെ സാമൂഹ്യസാമ്പത്തിക മാറ്റങ്ങൾ പുതിയ തരത്തിലുള്ള അറിവുകളുടെ ആവശ്യകതയെ വർദ്ധിപ്പിച്ചു. കൊളോണിയൽ ആധിപത്യത്തിന്റെ മറ്റൊരു വശം, പാശ്ചാത്യ ആശയങ്ങളുടെ പ്രചാരണംകൂടിയായിരുന്നു. 1850- കളിൽ ബ്രിട്ടീഷുകാർ ഉന്നതവിദ്യാഭ്യാസത്തിന് ഊന്നൽ നല്കുകയും ഇൻഡ്യയിൽ മൂന്നു സർവകലാശാലകൾ സ്ഥാപിക്കുകയും ചെയ്തു. 19-ാം നൂറ്റാണ്ടിൽ തിരുവിതാംകൂറിൽ സവർണ്ണർക്കു മാത്രമാണ് സർക്കാർ സ്കൂളുകളിൽ വിദ്യാഭ്യാസം നല്കിയത്. ആ സ്കൂളിൽപോകാൻ കഴിയാത്ത അധമവിഭാഗങ്ങൾ ക്രിസ്ത്യൻമിഷൻ സ്കൂളിൽ ചേർന്നു പഠിച്ചിരുന്നു. സ്ത്രീവിദ്യാഭ്യാസത്തിനും തിരുമേനി പ്രോത്സാഹനം നല്കിയിരുന്നു. തിരുമേനി കാലംചെയ്ത വർഷം (1902) തിരുവിതാംകൂറിലെ 31 ശതമാനം സ്ത്രീകൾ സാക്ഷരത നേടിയിരുന്നു.

ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ തിരുവിതാംകൂറിൽ പ്രൈമറി വിദ്യാഭ്യാസത്തിന്റെ കുതിച്ചുകയറ്റത്തിനും ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനും തിരുമേനി നല്കിയ സംഭാവനകൾ വളരെ വിലപ്പെട്ടതായിരുന്നു. 19-ാം നൂറ്റാണ്ടിന്റെ അവസാനത്തിലും 20-ാം നൂറ്റാണ്ടിന്റെ ആരംഭത്തിലും അടിയാർ വിഭാഗങ്ങളായ പുലയർ, പറയർ മുതലായവരുടെ വിദ്യാഭ്യാസകാര്യങ്ങളിൽ തിരുമേനി പ്രത്യേകം ശ്രദ്ധിച്ചിരുന്നു എന്നത് എടുത്തുപറയേണ്ടതാണ്. 1895-ലെ 'ഈഴവ മെമ്മോറിയലി'ന്റെ പ്രധാന ആവശ്യംതന്നെ വിദ്യാഭ്യാസത്തിലും ഗവണ്മെന്റ് സർവീസിലും പിന്നോക്കവിഭാഗങ്ങളെ പ്രവേശിപ്പിക്കുകയെന്നതായിരുന്നു. വിദ്യാലയങ്ങൾ സ്ഥാപിക്കുന്നതിൽ മാത്രമല്ല, വിദ്യാലയങ്ങളിൽ നല്കപ്പെടുന്ന അറിവിന്റെ ഉള്ളടക്കത്തെ

**18–ഉം 19–ഉം നൂറ്റാണ്ടിൽ വന്ന ചലനങ്ങൾ പരമ്പരാഗത വിദ്യാഭ്യാസത്തിൽ കാതലായ മാറ്റങ്ങൾ വരുത്തി. എഴുത്തും വായനയും പഠിപ്പിക്കുന്ന ആശാൻ പള്ളിക്കൂടങ്ങൾ കൂടുതൽ വ്യാപകമായി. കച്ചവടത്തിന്റെയും പ്രാദേശികവ്യാപാരികളുടെയും വളർച്ച എഴുത്തും വായനയും അറിയുന്നവരുടെ ആവശ്യത്തെ വർദ്ധിപ്പിച്ചു.**

ക്രമീകരിക്കുന്നതിലും ചുമതലക്കാർ താത്പര്യമെടുക്കണമെന്ന് തിരുമേനി പറഞ്ഞു.

1924-ൽ മഹാത്മാഗാന്ധി വൈക്കം സത്യഗ്രഹത്തിലൂടെ അയിത്തോച്ചാടനത്തിനായി സജീവമായി മുന്നേറിയ കാര്യം ഇൻഡ്യാചരിത്രത്തിലെ സുപ്രധാനമായ ഒരദ്ധ്യായമാണ്. ഇൻഡ്യൻ ദേശീയപ്രസ്ഥാനത്തിനും സ്വാതന്ത്ര്യസമരത്തിനും അത് വലിയ ഉത്തേജനമാണ് നല്കിയത്. എന്നാൽ ഗാന്ധിജിയുടെ വൈക്കം സന്ദർശനത്തിന് 29 വർഷങ്ങൾക്കു മുമ്പ്- കൃത്യമായി പറഞ്ഞാൽ 1895-ൽ താഴ്ന്ന ജാതിക്കാർക്ക് രാജവീഥിയിൽകൂടി നടക്കുന്നതിന് സ്വാതന്ത്ര്യം നല്കണമെന്ന് ഉദ്ഘോഷിച്ച ഒരു വലിയ സാമൂഹികപരിഷ്കർത്താവാണ് പരുമല തിരുമേനി. അയിത്താചരണ വിരുദ്ധ പ്രസ്ഥാനത്തിൽ പങ്കെടുത്തതിനെ തുടർന്ന്ക്രിസ്തീയജനതയ്ക്കു വിശാലമായ ദേശീയബോധവും മാനുഷികബോധവും തിരുമേനി പകർന്നുകൊടുത്തു. ദേശീയ ജനാധിപത്യപ്രസ്ഥാനത്തെ അതു ശക്തിപ്പെടുത്തി. ഒരർത്ഥത്തിൽ തിരുവിതാംകൂറിലെ നവോത്ഥാനത്തിന്റെ ശില്പികളിൽ പ്രമുഖനാണ് പരുമല തിരുമേനി. വിദ്യാഭ്യാസത്തിന് സമൂഹസൃഷ്ടിയിൽ വഹിക്കാനുള്ള പങ്കിനെക്കുറിച്ച് തിരുമേനി ബോധവാനായിരുന്നു. വിദ്യാഭ്യാസത്തിന്റെ പ്രഥമവും പ്രധാനവുമായ ഉദ്ദേശ്യം "ലക്ഷ്യപ്രാപ്തിയുള്ള തലമുറയെ സൃഷ്ടിക്കുക" എന്നതാണെന്ന് തിരുമേനി ഉറച്ചു വിശ്വസിച്ചു. പരുമല തിരുമേനിയുടെ ഈദൃശപ്രവർത്തനങ്ങളെ ശ്രീനാരായണ ഗുരു പ്രകീർത്തിച്ചിരുന്നുവെന്നും ആലുവായിൽനിന്നും അരുവിപ്പുറത്തേക്കുള്ള യാത്രാമദ്ധ്യേ ശ്രീനാരായണഗുരു തിരുമേനിയുമായി കൂടിക്കാഴ്ച നടത്തിയിരുന്നു എന്നും ഈ ലേഖകൻ കണ്ണൂരിൽ താമസിച്ചിരുന്ന കാലത്ത് വടക്കൻ മലബാറിലെ വിശിഷ്യാ തലശ്ശേരിയിലെ പഴയകാല ശ്രീനാരായണ പ്രവർത്തകരിൽനിന്നും അറിയുവാൻ കഴിഞ്ഞിട്ടുണ്ട്. ഈ രംഗത്ത് കൂടുതൽ ഗവേഷണ പഠനങ്ങൾ നടത്തേണ്ടതാണ്.

മലയാളത്തിലും സുറിയാനിയിലും ഇംഗ്ലീഷിലുമുള്ള വിജ്ഞാനം സമൂഹപുരോഗതിക്ക് അനുപേക്ഷണീയമാണെന്ന് ഈ ദൈവപുരുഷൻ മനസ്സിലാക്കിയിരുന്നു. "പാലാഴിയിൽനിന്നും ദേവാമൃതം" എന്നപോലെ കൈരളിക്കു കാഴ്ച വച്ച അദ്ദേഹത്തിന്റെ ഊർശ്ലേം യാത്രാവിവരണത്തിലൂടെ സ്മര്യപുരുഷന്റെ അന്തർദേശീയവീക്ഷണം മനസ്സിലാക്കാൻ കഴിയും.

1866-ൽ സ്ഥാപിതമായ തിരുവനന്തപുരം യൂണിവേഴ്സിറ്റി (മഹാരാജാസ്) കോളജിന്റെ പ്രവർത്തനവും സംസ്കൃത കോളജ് പ്രിൻസിപ്പലായിരുന്ന (1889-'99) എ.ആർ. രാജരാജവർമ്മയുമായുണ്ടായിരുന്ന വ്യക്തിബന്ധങ്ങൾ മലങ്കരസഭയിൽ കൂടുതൽ വിദ്യാഭ്യാസസ്ഥാപനങ്ങൾ സ്ഥാപിക്കുന്നതിന് തിരുമേനിക്ക് ഉൾപ്രേരണ നല്കിയിരുന്നു. കേരള വർമ്മ വലിയ കോയിത്തമ്പുരാൻ രക്ഷാധികാരിയായിരുന്ന സാഹിത്യസദസ്സിനോടും തിരുമേനി താത്പര്യം പുലർത്തിയിരുന്നതായി ചില പഠനങ്ങളിൽനിന്നും മനസ്സിലാക്കുവാൻ കഴിഞ്ഞിട്ടുണ്ട്. ഇവരുമായി നടത്തിയ ചർച്ചകളിൽ അതിപ്രാചീനമായ ഭാരതീയ ദർശനവിജ്ഞാനത്തിന്റെ സ്രോതസ്സായി നിലകൊള്ളുന്ന അനന്തപുരിയിലെ വിദ്യാഭ്യാസസ്ഥാപനങ്ങളെക്കുറിച്ച് തിരുമേനി അഭിമാനംകൊണ്ടിരുന്നു.

സമൂഹത്തിലെ അധഃസ്ഥിതരെ ഉയർത്തുന്നതിനുവേണ്ടി ഓരോരുത്തരും യത്നിക്കണമെന്നുള്ള കാഴ്ചപ്പാടായിരുന്നു തിരുമേനിയുടെ സാമൂഹ്യദർശനത്തിന്റെ ഉള്ളടക്കം. സുഖത്തിനും സ്വാതന്ത്ര്യത്തിനും വേണ്ടി പുറത്തുള്ള ഒന്നിനോടുമല്ല യുദ്ധം ചെയ്യേണ്ടത്, സ്വന്തം പ്രകൃതിയോടാണെന്ന് തിരുമേനി ഉദ്ബോധിപ്പിച്ചിരുന്നു. ശരീരത്തിന്റെ ബന്ധനത്തിൽനിന്ന് മോചനം നേടാനും ഓരോ വീട്ടുപടിക്കലും മനുഷ്യത്വത്തിന്റെ വെളിച്ചവും ജീവനും കൊണ്ടുചെല്ലുവാനും തിരുമേനി ആഹ്വാനം ചെയ്തത് അതുകൊണ്ടാണ്. ഓരോ വ്യക്തിയിലും മറഞ്ഞുകിടക്കുന്ന ദിവ്യതയെ ഉണർത്തണമെന്നും ലക്ഷ്യപ്രാപ്തിയിൽ വിജയം നേടുവാൻ കഴിഞ്ഞില്ലെങ്കിൽപോലും ഒരു വലിയ കാര്യത്തിനുവേണ്ടി ജീവിച്ചു, യത്നിച്ചു, മരിച്ചു എന്ന കൃതാർത്ഥത നിങ്ങൾക്കുണ്ടാകുമെന്നുള്ളത് മറക്കരുതെന്നും മനുഷ്യരാശിയുടെ ഇന്നത്തെയും നാളത്തെയും മോചനം അതിലത്രേ കേന്ദ്രീകരിച്ചിരിക്കുന്നതെന്നും കാൽവരി അതിലേക്കുള്ള ചൂണ്ടുപലകയാണെന്നും പണസൗകര്യമുള്ളവർ ജീവിതത്തിൽ ഒരിക്കലെങ്കിലും യെറുശലേം സന്ദർശിക്കണമെന്നും നടത്തിയ ഉദ്ബോധനങ്ങൾ ശ്രദ്ധേയമാണ്.

മനുഷ്യസ്വഭാവത്തെ തിരുമേനി വിലയിരുത്തുന്നത് ഇപ്രകാരമാണ്:

*"പ്രപഞ്ചത്തിലേക്കു നോക്കിയാൽ ഒരു കാര്യം നമുക്ക് വ്യക്തമാകും. ദുഃഖമാണ് മനുഷ്യന്റെ സ്ഥായിയായ ഭാവം. കഷ്ടപ്പാടുകളുടെ വറുതിയിൽ ഉഴലുന്ന മനുഷ്യൻ ഒരു തുള്ളി മധുരം നുകരാൻ വെമ്പൽകൊള്ളുന്നു. മധുരം ചാലിച്ചു നല്കുന്ന ആ ഗുളികയിൽ ആധ്യാത്മികതയുടെ ചേരുവ കൂടിയുണ്ടെങ്കിൽ ജീവിതത്തിന് അർത്ഥവും വ്യാപ്തിയും ഉണ്ടാകും."*

സ്വന്തം വിശ്വാസപ്രമാണങ്ങളിൽ

**"പ്രപഞ്ചത്തിലേക്കു നോക്കിയാൽ ഒരു കാര്യം നമുക്ക് വ്യക്തമാകും. ദുഃഖമാണ് മനുഷ്യന്റെ സ്ഥായിയായ ഭാവം. കഷ്ടപ്പാടുകളുടെ വറുതിയിൽ ഉഴലുന്ന മനുഷ്യൻ ഒരു തുള്ളി മധുരം നുകരാൻ വെമ്പൽകൊള്ളുന്നു. മധുരം ചാലിച്ചു നല്കുന്ന ആ ഗുളികയിൽ ആധ്യാത്മികതയുടെ ചേരുവ കൂടിയുണ്ടെങ്കിൽ ജീവിതത്തിന് അർത്ഥവും വ്യാപ്തിയും ഉണ്ടാകും."**

അചഞ്ചലമായ പ്രതിബദ്ധത പുലർത്തിക്കൊണ്ടുതന്നെ അദ്ദേഹം നടന്നുനീങ്ങി. സിദ്ധാന്തവും പ്രയോഗവും തമ്മിലുള്ള വിടവു നികത്തുന്നതിനും വ്യക്തിപ്രഭാവവും അച്ചടക്കത്തോടുകൂടിയുള്ള കൂട്ടായ പ്രവർത്തനവും നടത്തുന്നതിലും പരുമല തിരുമേനി വിജയിച്ചു എന്നുള്ളതാണ് ആ ജീവിതത്തിന്റെ മാഹാത്മ്യം. അധഃസ്ഥിതവർഗ്ഗത്തിന്റെ മോചനത്തിനും സ്വസമുദായത്തിന്റെ ഉന്നമനങ്ങൾക്കുംവേണ്ടിയുള്ള ഈ ആത്മീയനേതാവിന്റെ ഓരോ ചുവടുവെപ്പും കാലത്തെ നടുക്കിയതോടൊപ്പം അതിനെ മറികടക്കുന്നതുകൂടിയായിരുന്നു. ദീർഘദർശികൾ എന്നും അങ്ങനെതന്നെയാണല്ലോ!

അമേരിക്കൻ പ്രസിഡന്റ് തിരഞ്ഞെടുപ്പിൽ രണ്ടു പ്രാവശ്യം ഡമോക്രാറ്റിക് കക്ഷിയുടെ സ്ഥാനാർത്ഥിയായി മത്സരിച്ച സുപ്രസിദ്ധ രാജ്യതന്ത്രജ്ഞനായ അഡലായ് സ്റ്റീവൻസൻ 1953-ൽ തിരുവനന്തപുരം സന്ദർശിച്ചപ്പോൾ, മാർത്തോമ്മാ ക്രിസ്ത്യാനികളുടെ പാരമ്പര്യം അന്വേഷിക്കുവാൻ സ്പെൻസർ ജങ്ഷനിലുള്ള സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവക സന്ദർശിക്കുകയും അപ്പോൾ അവിടെയുണ്ടായിരുന്ന പരിശുദ്ധ കാതോലിക്കാബാവ ഗീവറുഗീസ് ദ്വിതീയനുമായും കൂറിലോസ് മെത്രാപ്പോലീത്ത തിരുമേനിയുമായും (ഇപ്പോൾ പരിശുദ്ധ കാതോലിക്കാബാവ) സംഭാഷണം നടത്തുകയും മലങ്കരസഭയുടെ ഏക പരിശുദ്ധനായ പരുമല തിരുമേനിയെക്കുറിച്ച് അറിയുവാൻ ഇടയായതും "അഡലായ് സ്റ്റീവൻസൺ പേപ്പേഴ്സിന്റെ" ജനറൽ എഡിറ്ററും പ്രശസ്ത ചരിത്രകാരനുമായ വാൾട്ടർ ജോൺസൺ രേഖപ്പെടുത്തിയിരിക്കുന്നത് സ്മരണീയമാണ്.

പരുമലയിൽ അംബരചുംബികളായ ഗോപുരങ്ങളില്ല, കനകമേൽക്കട്ടികളില്ല, പുഷ്യരാഗവും മരതകവും പതിച്ച രത്നപീഠങ്ങളില്ല. ഒരു കബറുണ്ട്. കൂടെ ഒരു വിശുദ്ധ ദേവാലയവും. ഇവിടെയാണ് ഒരു യുഗത്തോളം വ്യാസമുണ്ടായിരുന്ന മലങ്കരയുടെ മനഃസാക്ഷി നിത്യവിശ്രമം കൊള്ളുന്നത്. പരസഹസ്രം ജീവിതങ്ങളുടെ ചന്ദനത്തിരികൾ എരിഞ്ഞുനിന്നിരുന്ന ഇന്നലത്തെ മലങ്കരസഭ- മലങ്കരസഭാഭാസുരനായ വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ് തിരുമേനിയും കാലംചെയ്ത പുണ്യശ്ലോകനായ ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവയുമൊക്കെ ആ ചൈതന്യത്തിൽനിന്നാണ് വെളിച്ചവും ചൂടും ഉൾക്കൊണ്ടിരുന്നത്. ഇന്നത്തെയും നാളത്തെയും മലങ്കരസഭ, അവയുൾക്കൊള്ളുന്നതും മറ്റെങ്ങുംനിന്നല്ല.



ഫാ. ഒ.പി. വർഗീസ്

# വെട്ടിക്കൽ ദയറായിലെ സന്യാസജീവിതം

വെട്ടിക്കൽ ദയറായിലെ ജീവിതം പരുമല
തിരുമേനിയുടെ ജീവിതത്തെ രൂപാ
ന്തരപ്പെടുത്താൻ ഏറെ സഹായിച്ചിട്ടുണ്ട്.
സന്യാസജീവിതം നയിക്കാൻ തീരുമാനിച്ച
കാലംമുതൽ അദ്ദേഹം വെട്ടിക്കൽ ദയറാ
യിലായിരുന്നു താമസിച്ചിരുന്നത്.

ദയറാജീവിതത്തിൽ തന്റെ ആദർശ
പുരുഷനായി അദ്ദേഹം തിരഞ്ഞെടുത്തത്
മൂന്നാം നൂറ്റാണ്ടിൽ ഈജിപ്റ്റിൽ ജീവിച്ചിരുന്ന
മാർ അന്തോണിയോസ് പിതാവിനെയാണ്.
ഈ വിശുദ്ധപിതാവിനെപ്പോലെ അദ്ദേഹവും
സ്വാഭീഷ്ടങ്ങളെ സദാ ഹോമിച്ചും പ്രാർത്ഥ
നാജാഗരണം, നോമ്പ്, ഉപവാസം മുതലായ
സത്യവിശ്വാസാചാരങ്ങളെ അഭേദ്യമായി
പാലിച്ചും ജീവിച്ചുവന്നു. ആത്മസംസ്കരണം
വർദ്ധിച്ചു വന്നതോടെ ഈ മുനിശ്രേഷ്ഠനെ
ക്കുറിച്ചുള്ള കീർത്തി നാടെങ്ങും വ്യാപിച്ചു
തുടങ്ങി. ആദ്യകാലങ്ങളിൽ സ്വഭവനത്തിൽ
നിന്ന് ആവശ്യത്തിനുള്ള ആഹാരപദാർത്ഥ
ങ്ങൾ കൊണ്ടുവന്നിരുന്നു. എങ്കിലും പിന്നീട്
പരാപേക്ഷ കൂടാതെ ഭക്ഷണസാധനങ്ങൾ
പലരും കൊണ്ടുചെന്ന് കൊടുത്തുതുടങ്ങി.
അവിടെയുള്ള ജനങ്ങൾ പിടിയരി മുതലായവ
ഏർപ്പെടുത്തി ദയറായെ സഹായിച്ചു വന്നു.
വെട്ടിക്കൽ ദയറായിൽ താമസിച്ച വേളയി
ലാണ് അദ്ദേഹത്തിൽ ദൈവിക സ്വഭാവം വിക
സിച്ചു പൂർണ്ണത പ്രാപിച്ചത്. ഈ ജീവിതചര്യ
യെക്കുറിച്ച് മൂക്കഞ്ചേരി വർക്കി തന്റെ
'നമ്മുടെ മഹാന്മാർ' എന്ന പുസ്തകത്തിൽ
ഇപ്രകാരം വിവരിക്കുന്നു: ഗീവർഗീസ് റമ്പാൻ
വെട്ടിക്കൽ ദയറായിൽ പ്രവേശിച്ചതുമുതൽ
കഠിനമായ വ്രതം ആചരിച്ചു തുടങ്ങി. താൻ
ഇടവിടാതെ അനുതാപപ്രാർത്ഥനകൾ പ്രാർ
ത്ഥിച്ചുകൊണ്ടിരുന്നതിനാൽ, തന്നെ കാണാ
നായി വന്ന പലരും ആഗ്രഹം സാധിക്കാതെ
മടങ്ങിപ്പോയിട്ടുണ്ട്. പ്രാർത്ഥനയില്ലാത്ത
സമയങ്ങളിൽ റമ്പാച്ചൻ വേദപുസ്തകമോ
അല്ലെങ്കിൽ മറ്റു മതസംബന്ധമായ പുസ്ത
കങ്ങളോ വായിച്ചുകൊണ്ടിരിക്കും. അല്ലെങ്കിൽ
കുമ്പിടീലോ ധ്യാനമോ ആയിരിക്കും. എന്തു
രോഗം വന്നാലും ചികിത്സിക്കുക ചുരുക്കമാ
യിരിക്കും. നോമ്പുകാലങ്ങളിൽ വ്രതങ്ങളും
പ്രാർത്ഥനകളും ഇരട്ടിക്കും. ഇരുപത്തിരണ്ടര
(3 മണി) കഴിയാതെ ഭക്ഷണമില്ല. ആ ഭക്ഷ
ണംതന്നെ വളരെ ലഘുവും ചുരുക്കവുമായി
രുന്നു. ഇതു കഴിഞ്ഞാൽ സുറിയാനി പുസ്തക
ങ്ങൾ പകർത്തുന്ന ജോലിയായിരുന്നു. അച്ചടി
തുല്യമായിരുന്നു അദ്ദേഹത്തിന്റെ കൈപ്പട.
പാതിരായ്ക്കുപോലും സമയവ്യത്യാസം
കൂടാതെ അദ്ദേഹം പ്രാർത്ഥന നടത്തിയി
രുന്നു. അദ്ദേഹത്തിന്റെ ശിഷ്യത്വം ഒരു പദവി
യായിക്കരുതി, ഗമാലിയേലിന്റെ പാദത്തി
ങ്കൽ ശൗൽ എന്ന പ്രകാരം പലർ വെട്ടിക്കൽ
ദയറായിൽ ചെന്ന് വൈദിക വിദ്യാഭ്യാസം
സ്വീകരിച്ചുകൊണ്ടിരുന്നു. വെട്ടിക്കൽ ദയറാ
പ്രശസ്തമായിത്തുടങ്ങി. അതിന്റെ
സുവർണ്ണകാലവുമതുതന്നെയായിരുന്നു.

മെത്രാൻസ്ഥാനം ഏറ്റതിനുശേഷം
അദ്ദേഹം വെട്ടിക്കൽ ദയറായിൽ 40 ദിവസം
നോമ്പിലും നമസ്കാരത്തിലും താമസിച്ചു.
കർത്തൃശ്ലീഹന്മാരെപ്പോലെ, കാത്തിരിപ്പിനു
ശേഷം സഭാപ്രവർത്തനം ആരംഭിച്ചതുപോലെ
അദ്ദേഹത്തോടൊപ്പം പട്ടമേറ്റ മേൽപട്ടക്കാർ
എല്ലാവരുംകൂടി വെട്ടിക്കൽ ദയറാപള്ളിയുടെ
മദ്ബഹാ കൂദാശചെയ്ത ശേഷം, അവരവർക്കു
നിശ്ചയിക്കപ്പെട്ട ഭദ്രാസനങ്ങളിലേക്ക് പുറ
പ്പെട്ടു. ഈ കൂദാശ നിർവ്വഹിച്ചതിന്റെ
വിവരം കൊച്ചുതിരുമേനി തന്റെ സ്വന്തം
കൈപ്പടയിൽ സുറിയാനിയിൽ എഴുതിവച്ചത്
ഇന്നും ചില്ലിട്ട് സൂക്ഷിച്ചിട്ടുണ്ട്. അതിന്റെ
തർജ്ജമ താഴെക്കൊടുക്കുന്നു:

"പിതാവിനും പുത്രനും പരിശുദ്ധ
റൂഹായുമായ ത്രിത്വം. മലബാറിലുള്ള നിരണം
ഭദ്രാസനത്തിന്റെ ഗീവർഗീസ് എന്ന അഭിനാമ
മുള്ള മാർ ഗ്രിഗോറിയോസ് ബഹുമാന്യ
പിതാക്കന്മാരായ തുമ്പമൺ ഭദ്രാസനത്തിന്റെ
മാർ യൂലിയോസ്, കോട്ടയം ഭദ്രാസന
ത്തിന്റെ മാർ അത്താനാസിയോസ്, കൊച്ചി
ഭദ്രാസനത്തിന്റെ മാർ ദീവന്ന്യാസിയോസ്,
കണ്ടനാട് ഭദ്രാസനത്തിന്റെ മാർ ഈവാനി
യോസ്, അങ്കമാലി ഭദ്രാസനത്തിന്റെ മാർ
കൂറിലോസ് എന്നവരോടുകൂടി ഈ മദ്ബഹാ
ക്രിസ്തബ്ദം 1877-മാണ്ട് ഇടവമാസം 22-ാം
തീയതി* ഞായറാഴ്ച കൂദാശ നടത്തിയിരി
ക്കുന്നു.

വെട്ടിക്കൽ ദയറായിൽ 1977 ഡിസംബർ
10-ാം തീയതി പ. പരുമല തിരുമേനിയുടെ
തിരുശേഷിപ്പ് സ്ഥാപിക്കയുണ്ടായി.
അതിന്റെ ഓർമ്മയ്ക്കായി എല്ലാ വർഷവും
ഡിസംബർ 10-ാം തീയതി ആ പരിശുദ്ധന്റെ
പെരുനാൾ ഇവിടെ നടത്തിവരുന്നു. ●

* 1877 ജൂൺ 3









എ.കെ. തോമസ്

# ആത്മാവിന്റെ അയൽക്കാരൻ

പരുമല തിരുമേനി ഓർത്തഡോക്സ് സഭയുടെ മാത്രമല്ല നാനാജാതി മതസ്ഥരുടെയും
കാവൽപിതാവും അനുഗ്രഹദാതാവുമാണ്. തിരുമേനിയുടെ ഓർമ്മപ്പെരുനാൾ ദിനങ്ങളിൽ
പരുമലയിൽ ഉണ്ടാകുന്ന ഭക്തജനപ്രവാഹം അത്ഭുതാവഹമാണ്. ഭക്തജനങ്ങൾക്ക് അനുഗ്രഹ
ങ്ങൾ വർഷിക്കുന്ന പരുമലതിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം തേടാനുള്ള പ്രേരണയും
മദ്ധ്യസ്ഥതാപ്രാർത്ഥനമൂലമുണ്ടാകുന്ന അനുഭവങ്ങളുമാണ് ഈ ഭക്തജനപ്രവാഹത്തിന്
കാരണം.

മലങ്കരസഭയിലെ ഏക പ്രഖ്യാപിത പരിശുദ്ധനായ പരുമല മാർ ഗ്രിഗോറിയോസ് വിശ്വാ
സികളുടെ ജീവിതത്തിനു കരുത്തും പ്രത്യാശയും പകരുന്ന ആത്മീയതേജസ്സാണ്. പരിശുദ്ധ
പിതാവിന്റെ മദ്ധ്യസ്ഥതയ്ക്കായി പ്രാർത്ഥിക്കുമ്പോൾ ആ പുണ്യാത്മാവ് നമ്മുടെ മനസ്സിന്റെ
അയൽക്കാരനാണെന്ന് അനുഭവപ്പെടുന്നു. പരുമല തിരുമേനിയെ എല്ലാ വിശ്വാസികളുടെയും
ആത്മാവിന്റെ അയൽക്കാരനായി മാറ്റിയത് ആ താപസശ്രേഷ്ഠന്റെ പ്രാർത്ഥനാജീവിത
മായിരുന്നു.

മനുഷ്യന്റെ നന്മകൾ എല്ലാം ഒരാളിൽ നിറഞ്ഞുനിന്നാൽ പരുമല കൊച്ചുതിരുമേനി
യായി. ഏറ്റവും പ്രധാനമായിട്ടുള്ളത് അദ്ദേഹത്തിന്റെ പ്രാർത്ഥനാജീവിതമാണ്. പ്രാർത്ഥനയെ
പ്പറ്റിയുള്ള അദ്ദേഹത്തിന്റെ ഭാഷ്യം ഇപ്രകാരമാണ്: 'പ്രാർത്ഥന എന്നതു ശൈശവത്തിലെ
ഉത്സാഹവും യൗവനത്തിലെ ആശ്രയവും വാർദ്ധക്യത്തിലെ സമാധാനവുമാണ്.' പ്രാർത്ഥന
തിരുമേനിയുടെ പ്രധാന ആയുധമായിരുന്നു. പ്രാർത്ഥന ആത്മാവിന്റെ ശ്വാസോച്ഛ്വാ
സമാണെന്നു പറയുന്നത് തികച്ചും ശരിയാണെന്ന് തിരുമേനി വിശ്വസിച്ചിരുന്നു.

ശ്വാസോച്ഛ്വാസം എന്നതു നാം അറിയാതെതന്നെയും ക്രമമായി നടക്കുന്ന ഒന്നാ
ണല്ലോ. അതിൽ ക്രമക്കേടു വരാൻ പാടില്ല. വന്നാൽ മരണമോ അതിനനുസൃതമായ പ്രയാ
സമോ ഉണ്ടാകുമെന്നുള്ളതു സ്പഷ്ടമാണ്. ആത്മാവിനെ സംബന്ധിച്ച് പ്രാർത്ഥന അപ്രകാര
മാണെന്നു പ്രാർത്ഥനയിൽ തിരുമേനി കാണിച്ചുവന്ന നിഷ്ഠയും ശുഷ്കാന്തിയും തെളിയി
ക്കുന്നു.

ഭക്ഷണസമയം തെറ്റുന്നതിൽ തിരുമേനിക്കു ബുദ്ധിമുട്ട് തോന്നിയിരുന്നില്ല. എന്നാൽ
പ്രാർത്ഥനാസമയം തെറ്റാൻ തിരുമേനി ഒരിക്കലും അനുവദിച്ചിരുന്നില്ല. ഒരു യഥാർത്ഥ ക്രിസ്തീയ
ജീവിതത്തിൽ പ്രാർത്ഥന എത്രമാത്രം അനുപേക്ഷണീയമാണെന്നു പരുമല തിരുമേനി തന്റെ
ജീവിതത്തിൽക്കൂടി നമുക്കു കാണിച്ചുതന്നിരിക്കയാണ്. ജീവിച്ചിരിക്കുമ്പോൾതന്നെ തിരു
മേനിയുടെ പ്രാർത്ഥനമൂലം അനുഗ്രഹം പ്രാപിച്ചവർ അനേകരുണ്ട്. എന്നാൽ മരണശേഷവും
അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിൽ ഇന്ന് അനുഗ്രഹം പ്രാപിക്കുന്നവരും എണ്ണത്തിൽ വലുതാണ്. പ്രാർത്ഥന

ധ്യാനത്തിനും തിരുമേനി പ്രാധാന്യം നൽകിയിരുന്നു എന്നതു വ്യക്തമാണ്. പ്രാർത്ഥന
ദൈവത്തോടു സംസാരിക്കുന്നതാണെങ്കിൽ ധ്യാനം ദൈവം തന്നോടു സംസാരിക്കാനുള്ള
അവസരമായിട്ടു തിരുമേനി കരുതിയിരുന്നു. അതിനാൽ രാത്രിയിൽ അധികസമയവും
തിരുമേനി പ്രാർത്ഥനയ്ക്കും ധ്യാനത്തിനുമായി ചെലവഴിച്ചിരുന്നു. ഉപവാസവും പ്രാർത്ഥന
യുമായ ഇരുവായ്ത്തലയുള്ള വാൾ ശരിയായി ഉപയോഗിച്ച ഒരു യോദ്ധാവ് ആയിരുന്നു
തിരുമേനി. സാത്താനെ നേരിടാൻ ഈ ആയുധമല്ലാതെ മറ്റൊന്നില്ല എന്നു വിശ്വസിച്ച
തിരുമേനി ആയുസ് മുഴുവൻ ഈ ആയുധം ഉപയോഗിച്ചു യുദ്ധം ചെയ്യുകയും വിജയം കൈവരി
ക്കുകയും ചെയ്തു.

പൂന്തോട്ടത്തിൽ ഉള്ള പൂക്കളെ അവയുടെ സൗരഭ്യത്താൽ ചിത്രശലഭം തിരിച്ചറിയുന്നു.
അതുപോലെ പരിശുദ്ധന്മാരെ അവരുടെ നല്ല പ്രവൃത്തികൾമൂലവും ജീവിതവിശുദ്ധിമൂലവും
ലോകം മനസ്സിലാക്കുന്നു. ഭക്തജനങ്ങൾക്കു ശക്തികേന്ദ്രവും ആശ്രിതലക്ഷങ്ങൾക്കു വിശ്രമ സങ്കേ
തവുമായി പരിലസിക്കുന്ന പരുമല കൊച്ചുതിരുമേനി എന്ന പരിശുദ്ധനെ ലോകം തിരിച്ച
റിഞ്ഞു. ഈ താപസ ശ്രേഷ്ഠനിൽക്കൂടി യേശുക്രിസ്തു ബഹുമാനിക്കപ്പെടുകയാണ്. ●

**മനുഷ്യന്റെ നന്മകൾ എല്ലാം ഒരാളിൽ നിറഞ്ഞുനിന്നാൽ പരുമല കൊച്ചുതിരുമേനി യായി. ഏറ്റവും പ്രധാനമായിട്ടു ള്ളത് അദ്ദേഹത്തിന്റെ പ്രാർത്ഥനാജീവി തമാണ്. പ്രാർ ത്ഥനയെപ്പറ്റി യുള്ള അദ്ദേഹത്തിന്റെ ഭാഷ്യം ഇപ്രകാരമാണ്: 'പ്രാർത്ഥന എന്നതു ശൈശവത്തിലെ ഉത്സാഹവും യൗവനത്തിലെ ആശ്രയവും വാർദ്ധക്യത്തിലെ സമാധാനവു മാണ്.'**



ഡോ. സിബി തരകൻ



# പ്രതിഭാശാലിയായ പരിശുദ്ധൻ

പരുമല തിരുമേനിയുടെ ജീവിത വിശുദ്ധിയെക്കുറിച്ചും പ്രാർത്ഥനാജീവിതത്തെക്കുറിച്ചും നമുക്കെല്ലാവർക്കും അറിയാം. അദ്ദേഹത്തെ പരിശുദ്ധനായി മലങ്കര ഓർത്തഡോക്സ് സഭ ഔദ്യോഗികമായി പ്രഖ്യാപിക്കുന്നതിന് അനേകവർഷങ്ങൾക്കുമുമ്പുതന്നെ സഭാമക്കൾ അദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിക്കുകയുണ്ടായി. തിരുമേനിയുടെ മദ്ധ്യസ്ഥതയ്ക്കായി യാചിക്കുകയും കബറിങ്കൽ നേർച്ചകാഴ്ചകളുമായി എത്തുകയും ചെയ്ത സഭാമക്കൾ അത്തരത്തിലുള്ള ഒരു പ്രഖ്യാപനമാണ് നടത്തിയത്.

കാലംചെയ്ത പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി പരുമല തിരുമേനിയെ 'പ്രതിഭാശാലിയായ പരിശുദ്ധൻ' എന്ന് വിശേഷിപ്പിക്കുകയുണ്ടായി. ഭാരതീയ കാവ്യശാസ്ത്രത്തിൽ 'പ്രതിഭ'യ്ക്ക് പല നിർവ്വചനങ്ങളും കാവ്യമീമാംസകന്മാർ നല്കിയിട്ടുണ്ട്. അഭിനവഗുപ്തൻ നല്കിയ നിർവ്വചനം ശ്രദ്ധേയമാണ്. 'പ്രതിഭ അപൂർവ്വവസ്തു നിർമ്മാണ ക്ഷമാപ്രജ്ഞൈവ.' അപൂർവ്വവസ്തുവിനെ നിർമ്മിക്കാൻ കഴിവുള്ള ബുദ്ധിയാണ് പ്രജ്ഞ എന്നർത്ഥം. മുൻപില്ലാത്ത ഒന്നിനെ സൃഷ്ടിക്കാൻ കഴിവുള്ളയാളെയാണ് നമ്മൾ പ്രതിഭാശാലി എന്നു വിളിക്കുന്നത്. 'പ്രതിഭ' എന്നത് കാവ്യ മീമാംസയിലെ ഒരു സംജ്ഞയാണെങ്കിൽപ്പോലും മാനുഷികമായ എല്ലാ കർമ്മങ്ങളെയും നിർവ്വചിക്കാൻ അത് പര്യാപ്തമാണ്. പരുമല തിരുമേനി മുൻപില്ലാതിരുന്ന ചിലതിനെ സൃഷ്ടിച്ചതുകൊണ്ടാണ് പ്രതിഭാശാലിയായിത്തീരുന്നത്. അദ്ദേഹം ഒരു പ്രാർത്ഥനാമനുഷ്യനായിരുന്നു, മഹാഗുരുവായിരുന്നു, സമർത്ഥനായ അജപാലകനായിരുന്നു, എഴുത്തുകാരനായിരുന്നു, പ്രവാചക ദൃഷ്ടിയുള്ള സമുദായനേതാവും സാമൂഹികപ്രവർത്തകനുമായിരുന്നു. ഈ രംഗങ്ങളിലെല്ലാം അദ്ദേഹം തന്റെ പ്രതിഭ പ്രസരിപ്പിച്ചിട്ടുണ്ട്.

മലങ്കരസഭയുടെ പാരമ്പര്യത്തിൽ മുമ്പ് ഇല്ലായിരുന്ന ചിലതിനെ സൃഷ്ടിക്കാൻ അദ്ദേഹം ഉത്സുകനായിരുന്നു. മിഷൻപ്രവർത്തനത്തിലും ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനുവേണ്ടിയുള്ള പ്രവർ ത്തനങ്ങളിലുമെല്ലാം ഒരു പ്രതിഭയുടെ പ്രകാശം നമുക്കു കാണാൻ കഴിയും.

മലങ്കരസഭയുടെ പാരമ്പര്യത്തിൽ മുമ്പ് ഇല്ലായിരുന്ന ചിലതിനെ സൃഷ്ടിക്കാൻ അദ്ദേഹം ഉത്സുകനായിരുന്നു. മിഷൻപ്രവർത്തനത്തിലും ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനും വേണ്ടിയുള്ള പ്രവർത്തനങ്ങളിലുമെല്ലാം ഒരു പ്രതിഭയുടെ പ്രകാശം നമുക്കു കാണാൻ കഴിയും.

മിഷൻ പ്രവർത്തനം സംബന്ധിച്ച് തിരുമേനിക്ക് വ്യക്തമായ ദർശനമുണ്ടായിരുന്നു. 1892-ൽ അദ്ദേഹം നിരണം, കൊല്ലം, തുമ്പമൺ ഭദ്രാസനങ്ങളിലെ വൈദികരുടെയും ശെമ്മാശന്മാരുടെയും യോഗം പരുമല സെമിനാരിയിൽ വിളിച്ചുകൂട്ടി. അവിടെ കൈക്കൊണ്ട തീരുമാനങ്ങളിൽ ശ്രദ്ധേയമായ നാലെണ്ണം ഇവയാണ്:

1. വിശുദ്ധവേദപുസ്തകം, വിശ്വാസം, പാരമ്പര്യം ഇവ പഠിപ്പിക്കുവാൻ ഓരോ ഇടവകയിലും സൺഡേസ്കൂളുകളും പ്രാർത്ഥനായോഗങ്ങളും നടത്തണം.
2. വൈദികർ ക്രമമായി പ്രസംഗങ്ങൾ പറയണം. അൽമായർ അവരുടെ ജീവിതംകൊണ്ട് ക്രിസ്തുവിനെ മറ്റുള്ളവർക്ക് കാണിച്ചുകൊടുക്കണം.
3. പ്രസംഗസംഘം ഇടവകകൾ തോറും സന്ദർശിച്ച് പാരിഷ്മിഷൻ നടത്തണം.
4. എല്ലാ പുരോഹിതന്മാരും ചുറ്റുമുള്ള ക്രിസ്തേതരെ സുവിശേഷമറിയിക്കണം.

ക്രിസ്തീയജീവിതത്തിന്റെയും വിശ്വാസത്തിന്റെയും ഒരു അവിഭാജ്യഘടകമാണ് സുവിശേഷമേഖല. ഇടവകക്കാർ ഇതിൽ സഹായിക്കണം. വിശ്വാസം സ്വീകരിക്കുന്നവരെ മാമോദീസാ മുക്കി സഭയിൽ ചേർക്കണം. സഭയിൽ ചേരുന്നവർക്ക് വിദ്യാലയങ്ങളും പള്ളികളും ആവശ്യാനുസരണം വച്ചുകൊടുക്കണം.

ഈ നാലു കാര്യങ്ങളും സഭയുടെ ആത്മീയവളർച്ച ലക്ഷ്യമാക്കിക്കൊണ്ടുള്ളതായിരുന്നു. ഇതിനെ 'സ്വജാതി' മിഷൻ എന്നാണ് വിളിച്ചിരുന്നത്. ഇതോടൊപ്പം 'വിജാതിമിഷ'നിൽ തിരുമേനി പ്രത്യേക താത്പര്യം കാട്ടുകയുണ്ടായി. വിജാതീയരെ സഭയിലേക്ക് കൊണ്ടുവരുന്നതിൽ യാഥാസ്ഥിതികരായ സുറിയാനി ക്രിസ്ത്യാനികൾക്ക് വലിയ എതിർപ്പുണ്ടായിരുന്നു. 1895-ൽ വിശുദ്ധനാട് സന്ദർശിച്ച് തിരികെയെത്തിയ തിരുമേനി പരുമലയിൽ നടത്തിയ ഒരു പ്രസംഗത്തിൽ ഇക്കാര്യം വ്യക്തമാക്കുന്നുണ്ട്. അദ്ദേഹം ഇങ്ങനെ പറഞ്ഞു: "ക്രിസ്ത്യാനികളായ നാം ചെയ്യേണ്ടത് എന്തെല്ലാമാണെന്ന് ആലോചിക്കാം. ഈ നാട്ടിൽ അജ്ഞാനികളായി ദാരിദ്ര്യത്തിൽ മുഴുകി പാപം ചെയ്തും കഷ്ടപ്പെട്ടും വസിക്കുന്ന അനവധി ആളുകളുണ്ട്. താഴ്ന്ന ജാതിക്കാരെന്നു പറഞ്ഞുവരുന്ന പുലയർ മുതലായവർക്ക് രാജപാതയിൽ സമന്മാരോ സമദൃഷ്ടികളോടുള്ള അടുപ്പമോ സാദ്ധ്യമല്ലാതെയാണിരിക്കുന്നത്. ഈ സാധുക്കൾക്ക് സത്യമായ ദൈവവിശ്വാസം ഉണ്ടാക്കേണ്ടതും അവരുടെ കഷ്ടപ്പാടുകൾ തീർക്കേണ്ടതും അവർക്ക് അറിവുണ്ടാക്കിക്കൊടുത്ത് അവരെ പാപങ്ങളിൽനിന്നും കുറ്റങ്ങളിൽനിന്നും രക്ഷിക്കേണ്ടതും നമ്മുടെ മുഖ്യമായ കർത്തവ്യമാകുന്നു.

സഭയുടെയും സമൂഹത്തിന്റെയും ഭാവിയെ മുന്നിൽ കണ്ടുകൊണ്ട് ദീർഘവിക്ഷണത്തോടെ ചെയ്ത പ്രവർത്തനങ്ങളാണ് അദ്ദേഹത്തെ 'പ്രതിഭാശാലി' എന്ന വിശേഷണത്തിന് അർഹനാക്കുന്നത്. ●

സഭയുടെയും സമൂഹത്തിന്റെയും ഭാവിയെ മുന്നിൽ കണ്ടുകൊണ്ട് ദീർഘവീക്ഷണത്തോടെ ചെയ്ത പ്രവർത്തനങ്ങളാണ് അദ്ദേഹത്തെ 'പ്രതിഭാശാലി' എന്ന വിശേഷണത്തിന് അർഹനാക്കുന്നത്.

## പരുമല തിരുമേനിയും പാമ്പാക്കുടയും

**മലങ്കര മല്പാൻ കോനാട്ട് ഏബ്രഹാം കത്തനാർ**

പരുമല തിരുമേനി ശെമ്മാനായിരുന്ന കാലത്ത് പാമ്പാക്കുട പള്ളിമേടയിൽ താമസിച്ച് കോനാട്ട് ഗീവറുഗീസ് മല്പാന്റെ ശിഷ്യനായി പഠിച്ചിരുന്നു. പരുമല തിരുമേനിയുടെ പിതൃസഹോദരനായിരുന്ന ചാത്തുരുത്തിൽ ഗീവറുഗീസ് കശ്ശീശായുടെ മരണശേഷമാണിത്. ഈ കോനാട്ട് ഗീവറുഗീസ് മല്പാനാണ് പിന്നീട് തുമ്പമൺ ഇടവകയുടെ മെത്രാപ്പോലീത്തയായി വാഴിക്കപ്പെട്ട മാർ യൂലിയോസ് മെത്രാപ്പോലീത്ത. അന്നു വാഴിക്കപ്പെട്ട ആറു മെത്രാപ്പോലീത്തമാരിൽ ഏറ്റവും പ്രായംകൂടിയ ആൾ ഈ മാർ യൂലിയോസും ഏറ്റവും പ്രായം കുറഞ്ഞ ആൾ പ. പരുമല തിരുമേനിയും ആയിരുന്നു.

എന്റെ സ്യാലനായ പാലക്കാട്ട് ജോൺ കോറെപ്പിസ്കോപ്പായുടെ വിവാഹം ഇവിടെവച്ചാണു നടന്നത്. അന്നു തന്നെ അദ്ദേഹത്തിനു ശെമ്മാശു പട്ടവും (കോറൂയോ) നല്കുന്നതിനു നിശ്ചയിച്ചിരുന്നു. എന്നാൽ വിവാഹദിനം അടുത്തപ്പോഴേക്കും ജോണിന് കഠിനമായ പനി പിടിച്ചു. പനി മാറാതെ വിവാഹവും ശെമ്മാശുപട്ട സ്വീകരണവും നടക്കുന്ന കാര്യത്തിൽ എല്ലാവർക്കും ഭയമായി. ഈ കാര്യങ്ങൾ നടത്തുന്നതിനു പുലിക്കോട്ടിൽ തിരുമേനിയും പരുമല ത്തിരുമേനിയും പാമ്പാക്കുട പള്ളിയിൽ എത്തിയിരുന്നു. മുളന്തുരുത്തിയിൽനിന്ന് പനി പിടിച്ച എന്റെ സ്യാലനെ തലേ ദിവസം ഏതാനും പേർ പല്ലക്കിൽ പാമ്പാക്കുടയിൽ കൊണ്ടുവന്നു. വരന്റെ രോഗവിവരമറിഞ്ഞ പരുമലത്തിരുമേനി അദ്ദേഹത്തെ സന്ദർശിച്ചു പ്രാർത്ഥിക്കുകയും നേരം വെളുത്തപ്പോൾ പനി വിട്ടു പോകുകയും ചെയ്തു. തുടർന്ന് ശെമ്മാ ശു പട്ടംകൊടയും വിവാഹവും നടന്നു. പാമ്പാക്കുടയിൽ, നെടുമ്പാമ്പാക്കുട എന്ന കുടുംബവും ചാത്തുരുത്തിൽ കുടും ബവും തമ്മിൽ അടുത്ത ബന്ധമാണുണ്ടായിരുന്നത്. തിരുമേനി ശെമ്മാശ്ശനായി ഇവിടെ പഠിച്ചിരുന്ന കാലത്ത് പല പ്പോഴും പ്രസ്തുത വീട്ടിൽ പോയി താമസിക്കുമായിരുന്നു എന്നു കേട്ടിട്ടുണ്ട്. മെത്രാനായ ശേഷവും തിരുമേനി പല പ്രാവ ശ്യവും പാമ്പാക്കുട പള്ളി സന്ദർശിച്ചിട്ടുണ്ട്.

തന്റെ ഗുരുവായിരുന്ന പാമ്പാക്കുട മാർ യൂലിയോസ് മെത്രാപ്പോലീത്തയുടെ ഓർമ്മയ്ക്കായി പില്ക്കാലത്ത് സുറിയാനി വായനപ്പടി ഏവൻഗേലിയോൻ പുസ്തകത്തിന്റെ ഒരു പ്രതി സ്വന്തകൈപ്പടയിൽ എഴുതി ഇവിടത്തെ ലൈബ്രറിയിൽ സംഭാവനയായി നല്കിയത് ഇവിടെ ഭദ്രമായി സൂക്ഷിച്ചിരിക്കുന്നു എന്നറിയിക്കാനും സന്തോഷമുണ്ട്.



ജോർജ് തഴക്കര

# കൗണ്ടർ മലയാളി മെമ്മോറിയൽ

തിരുവിതാംകൂർ ചരിത്രത്തിലെ രണ്ടു പ്രധാന സംഭവങ്ങളാണ് മലയാളി മെമ്മോറിയലും അതിനു വിരുദ്ധ നിലപാട് സ്വീകരിച്ചവരുടെ കൗണ്ടർ മലയാളി മെമ്മോറിയലും. പരുമല തിരുമേനി കൗണ്ടർ മലയാളി മെമ്മോറിയലിനെ അനുകൂലിച്ചവരുടെ നേതാക്കളിൽ ഒരാളായിരുന്നു.

തിരുവിതാംകൂർ സർവീസിൽ പരദേശി ബ്രാഹ്മണർക്കായിരുന്നു മുമ്പ് ഉയർന്ന ഉദ്യോഗങ്ങളെല്ലാം. അതിനാൽ സർക്കാർ സർവീസിൽ ക്രിസ്ത്യാനികൾക്കും നായർ സമുദായാംഗങ്ങൾക്കും മറ്റും ജോലിസംവരണം ഏർപ്പെടുത്തണമെന്ന് ആവശ്യപ്പെട്ട് ഈ സമുദായാംഗങ്ങൾ മഹാരാജാവിനു നിവേദനം നൽകി. ഇതാണ് മലയാളിമെമ്മോറിയൽ.

'രാജ്യത്തിൻെറ ജീവരക്തം ഊറ്റിക്കുടിക്കുന്ന പരദേശിബ്രാഹ്മണരെ' നിയന്ത്രിക്കേണ്ടുന്നതിൻെറ ഭാഗമായി 1891 ജനുവരി 10-നായിരുന്നു 10,037 പേർ ഒപ്പിട്ട മെമ്മോറിയൽ മഹാരാജാവിന് അയച്ചുകൊടുത്തത്.

തിരുവിതാംകൂർ സർവ്വീസിൽ ഉയർന്ന ഉദ്യോഗങ്ങൾ മറുനാട്ടുകാരായ ബ്രാഹ്മണർക്കു നൽകിയത് വിവേചനമാണെന്നും ഇതവസാനിപ്പിക്കണമെന്നും ആവശ്യപ്പെട്ടുകൊണ്ട് സമർപ്പിക്കപ്പെട്ട അഭ്യർത്ഥന തിരുവിതാംകൂറിൽ വിവാദം ഉയർത്തി.

മലയാളി മെമ്മോറിയലിനെ അനുകൂലിച്ചുകൊണ്ട് 1891 ജനുവരി 24-ന് 'തിരുവിതാംകൂർ സർക്കാർ ഉദ്യോഗം' എന്ന തലക്കെട്ടിൽ മനോരമയിൽ മുഖപ്രസംഗം വന്നു. അതിനുമുമ്പ് അനുകൂലിച്ചും പ്രതികൂലിച്ചും മനോരമയിൽ ലേഖകന്മാർ വാദം നടത്തുകയും പരിസമാപ്തി കാണാതെ ലേഖനങ്ങൾ അവസാനിപ്പിക്കുകയും ചെയ്തിരുന്നു. ഈ മുഖപ്രസംഗത്തിൽ പരദേശിബ്രാഹ്മണാധിപത്യം സൃഷ്ടിച്ചേക്കാവുന്ന പ്രശ്നങ്ങളെക്കുറിച്ച് വ്യക്തമായ സൂചന നൽകിയിട്ടുണ്ടായിരുന്നു.

നാട്ടുകാർക്ക്, പ്രത്യേകിച്ചു സുറിയാനി ക്രിസ്ത്യാനികൾക്കു സർക്കാർ തൊഴിലിൽ സംവരണം ആവശ്യപ്പെട്ടു നൽകിയ മെമ്മോറിയലിനെ പരുമല തിരുമേനി എതിർത്തത് എന്തുകൊണ്ടാണ്?

തിരുവിതാംകൂർ എന്നത് ഒറ്റപ്പെട്ട ഒരു ദേശമല്ലെന്നും ഒരു വലിയ രാജ്യത്തിൻെറ ഭാഗമാണെന്നും തിരുമേനി ദീർഘവീക്ഷണം ചെയ്തു. സർക്കാർ ഉദ്യോഗത്തിൻെറ യോഗ്യത ജാതിയല്ലെന്നും കഴിവാണെന്നും വിശ്വസിച്ചു. പരദേശി-സ്വദേശിവ്യത്യാസം കേവലമാണെന്നും അദ്ധ്വാനത്താലും പരിശ്രമത്താലും ആർജിക്കേണ്ടതാണ് സ്ഥാനമാനങ്ങളെന്നും തിരുമേനി കരുതി.

തിരുവിതാംകൂർ ഹൈക്കോടതി വക്കീലായ ഇ. രാമയ്യരും മറ്റൊരു ഹൈക്കോടതി വക്കീലായ ആർ. രാമനാഥറാവുവുമായിരുന്നു കൗണ്ടർ മെമ്മോറിയലിൻെറ നേതാക്കൾ.

ആലപ്പുഴ ജില്ലയിൽ വച്ചുനടന്ന കൗണ്ടർ മെമ്മോറിയലിൻെറ യോഗത്തിൽ മാർ ഗ്രിഗോറിയോസ് അദ്ധ്യക്ഷത വഹിച്ചു. 'സന്നിഹിതരായ എല്ലാ ക്രിസ്ത്യാനികളുടെ പേരിലും അല്ല, തിരുവിതാംകൂറിലെ ക്രിസ്ത്യൻ സമുദായത്തിൻെറ പേരിലും ക്രിസ്ത്യാനികൾക്ക് ഒരു പരാതിയുമില്ലെന്നു സർക്കാരിന് യോഗം ഉറപ്പു നൽകി.'

പരുമല തിരുമേനിയുടെ പൊതുജീവിതത്തിലെ ഒരു സുപ്രധാനസംഭവമായി കൗണ്ടർ മലയാളി മെമ്മോറിയലിനെ കരുതാം.

ആലപ്പുഴ ജില്ലയിൽ വച്ചുനടന്ന കൗണ്ടർ മെമ്മോറിയലിൻെറ യോഗത്തിൽ മാർ ഗ്രിഗോറിയോസ് അദ്ധ്യക്ഷത വഹിച്ചു. 'സന്നിഹിതരായ എല്ലാ ക്രിസ്ത്യാനികളുടെ പേരിലും തിരുവിതാംകൂറിലെ ക്രിസ്ത്യൻ സമുദായത്തിൻെറ പേരിലും ക്രിസ്ത്യാനികൾക്ക് ഒരു പരാതിയുമില്ലെന്നു സർക്കാരിന് ഉറപ്പു നൽകി.'



## പഴയ താളുകളിൽ നിന്ന്









കെ.സി. മാമ്മൻ മാപ്പിള

# മലങ്കരയിലെ ധ്രുവനക്ഷത്രം

ലൗകികമായ ബുദ്ധിസാമർത്ഥ്യം, കർമ്മകുശലത, ചൊടിപ്പ്, വാചാലത, നേട്ടങ്ങൾ ആദിയായവയെക്കാൾ മനുഷ്യരുടെ സ്ഥായിയായ സ്നേഹാദരങ്ങളെ ആർജ്ജിക്കുന്നത് ആന്തരികമായ ദൈവഭക്തിയും ജീവിതനൈർമ്മല്യവുമാണെന്നുള്ളതിന് അനേകം ഉദാഹരണങ്ങൾ നമ്മുടെ ചുറ്റുംതന്നെ കാണാറുണ്ട്. ലൗകികങ്ങളായ സാമർത്ഥ്യവിശേഷങ്ങൾ പുറംപൂച്ചുപോലെ താൽക്കാലികമായ ഒരു ശോഭകാണിച്ചു മറയുകയേ ചെയ്യുകയുള്ളൂ. എന്നാൽ ആന്തരികമായ ആത്മവിശുദ്ധിയാകട്ടെ, നിലവിലിരിക്കുന്ന പരിസരങ്ങളിലും ഭാവിതലമുറകളിലും വെളിച്ചം വീഴ്ത്തിക്കൊണ്ടേയിരിക്കും. അങ്ങനെയുള്ള പുണ്യാത്മാക്കൾ തലമുറകളിൽ വല്ലപ്പോഴും മാത്രമേ ആവിർഭവിക്കാറുള്ളൂ. അവർ മനുഷ്യസമുദായത്തിൻെറ കെടാവിളക്കുകളാണ്.

മലങ്കര സഭാചരിത്രത്തിൻെറ ആകാശവീഥിയിൽ, ഇക്കഴിഞ്ഞ ഒരു ശതാബ്ദക്കാലത്തിൻെറ പൂർവ്വാർദ്ധത്തിൽ ശോഭിച്ചുനിന്ന ഒരു ധ്രുവനക്ഷത്രമായിരുന്നു പുണ്യാത്മാവായ (കാലം ചെയ്ത) മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താതിരുമേനി.

മലങ്കരസഭ നവീകരണക്കക്ഷി മത്സരത്തിൻെറ കാറ്റും കോളുംകൊണ്ട് ഒരു പ്രക്ഷുബ്ധസമുദ്രമായി രൂപാന്തരപ്പെട്ടിരുന്ന കാലഘട്ടത്തിലായിരുന്നു ആ അഭിവന്ദ്യ തിരുമേനി തൻെറ പ്രശാന്തസുന്ദരമായ ജീവിതമാതൃകകൊണ്ടു സഭയ്ക്കു നേതൃത്വമരുളിക്കൊണ്ടിരുന്നത്.

അക്കാലത്തു ഞാൻ ഒരു ബാലനായിരുന്നു. എൻെറ ജനനം ക്രിസ്തുവർഷം 1873-ലാണ്. പരുമല തിരുമേനി മെത്രാൻ പട്ടമേറ്റത് 1876-ലോ മറ്റോ ആണെന്നു തോന്നുന്നു. പ്രായത്തിൽ അത്ര അന്തരമുണ്ടായിരുന്നു ഞങ്ങൾ തമ്മിൽ. അക്കാലത്ത് സർവജന സമാരാദ്ധ്യനായ ഒരു മെത്രാപ്പോലീത്തായെപ്പറ്റി, തിരുമനസ്സിലെ സവിശേഷമായ സ്നേഹവാത്സല്യങ്ങൾക്ക് പാത്രീഭവിച്ചിരുന്ന ഒരു കുടുംബത്തിലെ അംഗമായ ഒരു ബാലന് ഉണ്ടാവുന്ന സ്മരണാശകലങ്ങളിൽ കൂടുതലായി തിരുമേനിയെപ്പറ്റി എന്തെങ്കിലും സവിസ്തരം എഴുതത്തക്കവണ്ണം എനിക്കു പ്രായപൂർത്തിയായശേഷം ഞങ്ങൾ തമ്മിൽ സഭാരംഗത്തോ പൊതുജന ജീവിതരംഗത്തോ അടുത്തു പെരുമാറാൻ അവസരമുണ്ടായിട്ടില്ല. ഞങ്ങൾ തമ്മിലുണ്ടായിരുന്ന ഗണ്യമായ പ്രായവ്യത്യാസമായിരുന്നു അതിനു കാരണം. എങ്കിലും എനിക്ക് ഒരു ബാലനെന്ന നിലയിൽ തിരുമേനിയെ പലപ്പോഴും അടുത്തു കാണുന്നതിനും തിരുമേനിയുടെ വാത്സല്യമസൃണമായ സൗഹാർദ്ദസൽക്കാരങ്ങൾക്കു പാത്രീഭവിക്കുന്നതിനും ഇടയായിട്ടുള്ള സന്ദർഭങ്ങൾ ഞാൻ ഈ എൺപതാം വയസ്സിലും സുവ്യക്തമായി ഓർക്കുന്നു.

എൻെറ പിതാവും പരുമലത്തിരുമേനിയും തമ്മിൽ വളരെ അടുപ്പത്തിലായിരുന്നു കഴിഞ്ഞുവന്നിരുന്നത്. സാധാരണയിൽ കവിഞ്ഞ ഒരു സ്നേഹബന്ധം അവരെ ഇരുവരെയും തമ്മിൽ ബന്ധിച്ചിരുന്നു. അക്കാലത്ത് ഞങ്ങളുടെ നിരണം ദിക്കിൽനിന്നു പലരും പലപ്പോഴും പരുമല സെമിനാരിയിൽ പോയി മെത്രാപ്പോലീത്താ തിരുമേനിയെ സന്ദർശിക്കുക പതിവായിരുന്നു. അക്കൂട്ടത്തിൽ ഞങ്ങളുടെ തയ്യിൽ വീട്ടിൽനിന്ന് എൻെറ കുടുംബാംഗങ്ങളും പോകുമായി

**തിരുമേനി ചിലപ്പോൾ പരുമലപ്പള്ളിയിൽനിന്ന് പരിവാരസമേതം നിരണത്തു പള്ളിയിലേക്കു പല്ലക്കിൽ എഴുന്നള്ളി വരുന്ന എൻെറ കാഴ്ചയും എൻെറ സ്മൃതിപഥത്തിൽ തങ്ങിനില്ക്കുന്ന ഒന്നാണ്.**

രുന്നു. മെത്രാപ്പോലീത്തമാരെ കാണാൻ പോകുമ്പോൾ പലതരം പലഹാരങ്ങൾ ഉണ്ടാക്കിക്കൊണ്ടു ചെന്നു കാഴ്ചവയ്ക്കുക സുറിയാനി ക്രിസ്ത്യാനികളുടെ പണ്ടേയുള്ള ഒരു ഉപചാരരീതിയാണല്ലോ. ചിലപ്പോൾ വീട്ടിൽനിന്നു പലഹാരങ്ങൾ ഉണ്ടാക്കി തിരുമേനിക്കു കൊണ്ടുചെന്നു കൊടുക്കാൻ എന്നെ നിയോഗിച്ചയയ്ക്കും. ഞാൻ അവ കൊണ്ടുചെന്നു കൊടുക്കും. മെത്രാപ്പോലീത്താതിരുമേനി ധരിച്ചിരുന്ന തെളുതെളമിന്നുന്ന പട്ടുകുപ്പായവും മുടിയും മറ്റും അന്ന് എന്നെ ആകർഷിച്ച ഒരു കാഴ്ചയായിരുന്നു. ഉജ്ജ്വലമായ ആ വേഷഭൂഷാദികളിൽ ഞാൻ സശ്രദ്ധം നോക്കി വളരെനേരം നിന്നിട്ടുള്ളതോർക്കുന്നു. തിരുമേനി എന്നെ വാത്സല്യപൂർവ്വം അരികിൽ വിളിച്ചു കുശലപ്രശ്നങ്ങൾ ചെയ്യുകയും എനിക്കു പലഹാരങ്ങൾ തരുകയും ചെയ്തിരുന്നതും ഞാൻ ഓർക്കുന്നു.

പിന്നീട് എൻെറ അക്കാലത്തെ ബാല്യകാലസ്മരണകളിൽ ഉദിക്കുന്ന മറ്റൊരു രംഗം അന്ന് തിരുവിതാംകൂർ ദിവാൻജിയായിരുന്ന രാമയ്യങ്കാരവർകൾ മെത്രാപ്പോലീത്താ തിരുമനസ്സിലെ ആസ്ഥാനമായിരുന്ന പരുമല സെമിനാരി സന്ദർശിച്ച അവസരത്തിൽ മെത്രാപ്പോലീത്താതിരുമനസ്സിലെ നേതൃത്വത്തിൽ ദിവാൻജിക്കു നല്കപ്പെട്ട സ്വീകരണസമ്മേളനമാണ്. സമീപത്തും ദൂരദിക്കിലുമുള്ള അനേകമാളുകൾ അന്നേദിവസം പരുമല വന്നു കൂടിയിരുന്നു. ഒരു ചെറു ബാലനായിരുന്ന ഞാൻ ആ മഹാസമ്മേളനരംഗത്തിൽവച്ചു ദിവാൻജിയും മെത്രാപ്പോലീത്തായും മറ്റും ഉപവിഷ്ടരായിരുന്ന വിശിഷ്ടാസനങ്ങൾക്കു തൊട്ടരികിലാണ് നിന്നത്. അങ്ങനെ നിൽക്കുന്നവേളയിൽ ഞാൻ ബാല്യപ്രായസാധാരണമായ ജിജ്ഞാസാകൗതുകങ്ങളാൽ പുറകിൽ നിന്നു ദിവാൻജിയുടെ കസവു തലപ്പാവിൽ വിരൽകൊണ്ട് ഒന്ന് തൊട്ടുനോക്കിയതും ഓർക്കുന്നു. ദിവാൻ രാമയ്യങ്കാരുടെ ഭരണനയത്തെപ്പറ്റി ആയിടയ്ക്ക് നാട്ടിൽ പൊതുജനങ്ങളുടെയിടയിൽ കുറെയൊക്കെ അസംതൃപ്തി ഉണ്ടായിരുന്നെങ്കിലും അദ്ദേഹം വാസ്തവത്തിൽ രാജ്യക്ഷേമകാംക്ഷിയും ദീർഘദൃഷ്ടിയുമുള്ള ഒരു ഭരണാധികാരിയായിരുന്നു. അന്നത്തെ സമ്മേളനത്തിൽ വച്ച് ദിവാൻജിക്കു സ്വാഗതമരുളിക്കൊണ്ട് മെത്രാപ്പോലീത്താ തിരുമേനി ചെയ്ത ഒരു ലഘു പ്രസംഗത്തിൽ, രാജ്യഭരണം സംബന്ധിച്ചുള്ള രാമയ്യങ്കർ ദിവാൻജിയുടെ നയത്തെയും നേട്ടങ്ങളെയും പ്രശംസിച്ചിരുന്നു. തുടർന്ന് ദിവാൻജി ചെയ്ത മറുപടി പ്രസംഗത്തിൽ മെത്രാപ്പോലീത്തായെപ്പോലെ ബുദ്ധിയും തിരിച്ചറിവും കാര്യ വിവരവുമുള്ളവരുടെ പിന്തുണയെയാണ് താൻ വിലമതിക്കുന്നതെന്നും പ്രസ്താവിച്ചിരുന്നു. ആ സമ്മേളനരംഗം ഇന്നും ഞാൻ നല്ലവണ്ണം ഓർക്കുന്നു.

തിരുമേനി ചിലപ്പോൾ പരുമലപ്പള്ളിയിൽനിന്ന് പരിവാരസമേതം നിരണത്തു പള്ളിയിലേക്കു പല്ലക്കിൽ എഴുന്നള്ളിവരുന്ന കാഴ്ചയും എൻെറ സ്മൃതിപഥത്തിൽ തങ്ങിനില്ക്കുന്ന ഒന്നാണ്.

ഒരിക്കൽ തിരുമേനി നിരണത്തു വന്ന് ആ പള്ളിയിടവകയിലെ ജനങ്ങളെ വിളിച്ചുകൂട്ടി അവർ തമ്മിലുള്ള കക്ഷി വഴക്കുകൾ പറഞ്ഞു രമ്യമാക്കാൻ ശ്രമിക്കുകയായിരുന്നു. തിരുമേനി ആവുന്നത്ര സൽപ്രബോധനങ്ങൾ നൽകിയിട്ടും ഇടവകാംഗങ്ങൾ തമ്മിലുള്ള കക്ഷിവഴക്കുകൾ തീർക്കാൻ സാധിച്ചില്ല. പള്ളിയിൽ ഒരു ഇടവക യോഗത്തിൽ വച്ചു തിരുമേനി സൗമ്യതയുടെയും പരസ്പര രഞ്ജനയുടെയും മഹത്ത്വത്തെപ്പറ്റി ഉദ്ബോധരൂപേണ പ്രസംഗിച്ചുകൊണ്ടിരുന്ന വേളയിലാണ് ഞാനും എൻെറ അനുജൻ കെ.സി. ഈപ്പനും കൂടി (ഞങ്ങൾ അന്ന് എട്ടും പത്തും വയസ്സുമാത്രം പ്രായമുള്ള കുട്ടികളാണ്) വീട്ടിൽനിന്നും തന്നയച്ച പലഹാരങ്ങൾ എടുപ്പിച്ചുകൊണ്ട് പള്ളിയകത്തേക്ക് കയറിച്ചെന്നത്. തിരുമേനി ഞങ്ങളെ കണ്ടപ്പോൾ പ്രസംഗഗതിയിൽ ജനങ്ങളോടായി, 'നിങ്ങൾ മനസ്സ് തിരിഞ്ഞു ശിശുക്കളെപ്പോലെയായിത്തീരുന്നില്ലെങ്കിൽ നിങ്ങൾ സ്വർഗ്ഗരാജ്യത്തിനവകാശികളായിത്തീരുന്നതല്ല" എന്ന വേദവാക്യത്തെ സ്പർശിച്ചു ചിലതു പറഞ്ഞു. അക്കാര്യം ഞാനിപ്പോഴും ഓർക്കുന്നു.

തിരുമേനിയുടെ ജീവിതത്തിൻെറ അന്ത്യഘട്ടത്തിൽ ഒന്നുരണ്ട് മാസക്കാലം അതികഠിനമായ ശരീരവേദന അനുഭവിച്ചുകൊണ്ടു രോഗശയ്യയിൽ കഴിച്ചുകൂട്ടി. അന്ന് തിരുമേനിയെ കാണാനും രോഗാന്വേഷണത്തിനും മറ്റുമായി ഒട്ടനവധിയാളുകൾ പരുമല സെമിനാരിയിൽ വന്നു പൊയ്ക്കൊണ്ടിരുന്നു. വരുന്നവർക്കെല്ലാം പള്ളിയിൽനിന്നുതന്നെ ഭക്ഷണം കൊടുക്കുന്നതിന് വേണ്ട ചട്ടംകെട്ടുകൾ ചെയ്തിരുന്നു. അക്കൂട്ടത്തിൽ ഞാനും കോട്ടയത്തുനിന്നു തിരുമേനിയെ കാണാൻ പോയി. അന്നു ഞാൻ കോട്ടയത്ത് എം.ഡി. സെമിനാരി ഹൈസ്കൂളിൽ ഹെഡ്മാസ്റ്ററായിരുന്നു. ദീനക്കിടക്കയിൽ അതികഠിനമായ ശരീരവേദനയനുഭവിച്ചുകൊണ്ടുകിടക്കുന്ന ആ വേളയിലും തിരുമേനി എന്നെക്കണ്ടയുടൻ തിരിച്ചറിഞ്ഞു: "നീ എപ്പോഴാണ് വന്നത്? വന്നിട്ട് ആഹാരം വല്ലതും കഴിച്ചോ?" എന്നിങ്ങനെ എന്നോടു സ്നേഹപുരസ്സരം കുശലം ചോദിച്ചതും മറ്റും ഇന്നും തിരുമേനിയെപ്പറ്റി അനുസ്മരിക്കുമ്പോൾ മനസ്സിൽ പൊന്തിവരുന്ന മധുരസ്മരണകളാണ്.

അന്നത്തെ സമ്മേളനത്തിൽ വച്ച് ദിവാൻജിക്കു സ്വാഗതമരുളിക്കൊണ്ട് മെത്രാപ്പോലീത്താ തിരുമേനി ചെയ്ത ഒരു ലഘു പ്രസംഗത്തിൽ, രാജ്യഭരണം സംബന്ധിച്ചുള്ള രാമയ്യങ്കർ ദിവാൻജിയുടെ നയത്തെയും നേട്ടങ്ങളെയും പ്രശംസിച്ചിരുന്നു. തുടർന്ന് ദിവാൻജി ചെയ്ത മറുപടി പ്രസംഗത്തിൽ മെത്രാപ്പോലീത്തായെപ്പോലെ ബുദ്ധിയും തിരിച്ചറിവും കാര്യവിവരവുമുള്ളവരുടെ പിന്തുണയെയാണ് താൻ വിലമതിക്കുന്നതെന്നും പ്രസ്താവിച്ചിരുന്നു. ആ സമ്മേളനരംഗം ഇന്നും ഞാൻ നല്ലവണ്ണം ഓർക്കുന്നു.





തിരുമേനി കഠിനമായ രോഗാസ്വാസ്ഥ്യംകൊണ്ടു പീഡിതനായിരുന്ന അന്ത്യഘട്ടത്തിലും പള്ളിയിലെ ആരാധനാശുശ്രൂഷകളിലും മറ്റും മുടക്കം കൂടാതെ പങ്കെടുക്കണമെന്നും അവയിൽ മെത്രാൻസ്ഥാനത്തിനടുത്ത തൻെറ കർമ്മങ്ങൾ സ്വയം അനുഷ്ഠിക്കണമെന്നും അഭംഗമായ നിഷ്ഠ പുലർത്തിവന്നു. തിരുമേനി കാലം ചെയ്യുന്നതിന് ഏതാനും മാസങ്ങൾക്കുമുമ്പ് കഷ്ഠാനുഭവആഴ്ചയിൽ ദുഃഖവെള്ളിയാഴ്ച തിരുമേനി പള്ളിശുശ്രൂഷയിൽ സംബന്ധിക്കുന്നതിനിടയിൽ ധൂപക്കുറ്റി വീശുക മുതലായ കർമ്മങ്ങൾ തന്നത്താൻ നടത്തിയതിൽ പ്രദർശിപ്പിച്ച ആത്യന്തികമായ ശരീരപാരവശ്യം കാണികളായ ബഹുജനങ്ങളെ സംഭ്രമവിഹ്വലരാക്കി. ആ ആരാധനാശുശ്രൂഷയ്ക്കിടയിൽ തിരുമേനി അവിടെത്തന്നെ നിലംപതിച്ചു കാലം ചെയ്തുപോകുമെന്നു ജനങ്ങൾക്കുതോന്നി. പള്ളിയകത്തു കൂടിയിരുന്ന ജനക്കൂട്ടം വാവിട്ടു നിലവിളിച്ചുപോയി.

1876-ാമാണ്ട് പത്രോസ് പാത്രിയർക്കീസ് ബാവ മലങ്കരവന്ന് ആറ് മെത്രാന്മാരെ വാഴിച്ചിട്ടാണല്ലോ മടങ്ങിപ്പോയത്. അതിനുശേഷം മലങ്കരസഭയിലെ കക്ഷിമത്സരങ്ങളെപ്പറ്റി ഇവിടെനിന്നു പലരും പല വിധത്തിലുള്ള റിപ്പോർട്ടുകൾ ബാവയ്ക്ക് എഴുതി അയച്ചുകൊണ്ടിരുന്നു. എങ്കിലും പരുമല തിരുമേനിയുടെ കത്തുകൾ ബാവ പ്രത്യേകം വിലമതിക്കുകയും വിശ്വസിക്കുകയും ചെയ്തിരുന്ന സംഗതി ഈയവസരത്തിൽ സവിശേഷം സ്മരണീയമാണ്.

തിരുമേനിയെപ്പോലെ ഉയർന്ന ജീവിതപവിത്രതയുടെ മഹത്ത്വംകൊണ്ട് അനുഗൃഹീതരായ പുണ്യാത്മാക്കളിൽ സാധാരണ ജനങ്ങൾ ദിവ്യത്വം ആരോപിച്ചുപോകുന്നതാശ്ചര്യമല്ല. മനുഷ്യത്വത്തിൻെറ സാധാരണ നിരപ്പിൽനിന്ന് ഉയർന്നു നില്ക്കുന്ന സ്വഭാവനന്മയുടെ ഭാവകോടികളെല്ലാം ദൈവസ്വഭാവത്തോടഭിമുഖമായ സാമീപ്യപുരോഗതിയാണെന്നുള്ള അർത്ഥത്തിൽ ഈ ദിവ്യത്വം സാധൂകരിക്കാത്തതുമാണെന്നു പറയാം.

ഈ തത്ത്വത്തെ അനുസ്മരിപ്പിക്കുന്ന ഒരു സംഭവം ഒരിക്കൽ ഉണ്ടായി.

1901-ാമാണ്ട് പുലിക്കോട്ട് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ വൈദിക ജൂബിലി മഹോത്സവം കോട്ടയത്തുവച്ച് അഭൂതപൂർവ്വമായ ആഘോഷസമേതം നടത്തപ്പെടുകയുണ്ടായല്ലൊ. മലങ്കരയുടെ നാനാഭാഗങ്ങളിൽനിന്ന് അനേകമായിരം ജനങ്ങൾ തദവസരത്തിൽ കോട്ടയത്തു പഴയ സെമിനാരിയിൽ വന്നുകൂടുകയുണ്ടായി. വമ്പിച്ച ഘോഷയാത്രയ്ക്കും പൊതുയോഗത്തിനും മറ്റുമുള്ള വിപുലമായ സജ്ജീകരണങ്ങളെല്ലാം ചെയ്തിരുന്നു. അന്ന് മഴക്കാലമായിരുന്നു. ആഘോഷത്തീയതിയുടെ തലേദിവസം ഒരു വലിയ പെരുമഴയ്ക്കുള്ള ലക്ഷണങ്ങൾ കാണപ്പെട്ടു. പിറ്റേദിവസം മഴ ഉണ്ടായേക്കുമെന്നും അങ്ങനെ സംഭവിച്ചാൽ ഘോഷയാത്രയും മററു ചടങ്ങുകളും അലങ്കോലപ്പെട്ടുപോയേക്കുമെന്നും പലരും ഭയപ്പെട്ടു. തലേദിവസം പഴയ സെമിനാരി പള്ളിയാരാധനാശുശ്രൂഷയ്ക്കിടയിൽ പരുമല തിരുമേനി ചെയ്ത ഒരു പ്രസംഗത്തിൽ, വരുവാനുള്ള കാര്യങ്ങൾ തൻെറ ജ്ഞാനദൃഷ്ടിയിലൂടെ മുൻകൂട്ടി കണ്ടിട്ടെന്നപോലെ ഉറപ്പായി പ്രസ്താവിച്ചു, പിറ്റേദിവസം മഴ ഉണ്ടാവുകയില്ലെന്ന്.

അതുപോലെതന്നെ ജൂബിലിയാഘോഷദിവസം മഴ ഉണ്ടായതുമില്ല. ഈ സംഭവം പരുമല തിരുമേനിയുടെ ദിവ്യത്വത്തോടനുബന്ധിച്ച ഒരു അത്ഭുതസംഭവമായി ബഹുജനങ്ങൾ പരിഗണിച്ചുപോരുന്നു. അങ്ങനെ പലതും പറയാനുണ്ട്. മലങ്കര സുറിയാനി സഭയിൽ, പ്രത്യേകിച്ചു കോട്ടയത്തിനു തെക്കോട്ടുള്ള പ്രദേശങ്ങളിൽ, തലയെടുത്തുനിന്ന വൈദികപ്രമുഖരെന്ന നിലയിൽ ശോഭിച്ചിരുന്ന വട്ടശ്ശേരിൽ മല്പാനച്ചൻ (പിന്നീട് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ) മട്ടയ്ക്കലച്ചൻ, പുത്തൻകാവ് കിഴക്കേത്തലയ്ക്കാമിറ്റത്തച്ചൻ, ഓമല്ലൂർ വടക്കേടത്തച്ചൻ, പനയ്ക്കാമിറ്റത്തച്ചൻ ആദിയായവരെല്ലാംതന്നെ ആദ്യകാലത്തു പരുമല സെമിനാരിയിൽ താമസിച്ചു പരുമലത്തിരുമേനിയുടെ കീഴിൽ സുറിയാനി വിദ്യാഭ്യാസം കഴിച്ചവരാണ്.

ആ അഭിവന്ദ്യ പുണ്യാത്മാവിനെപ്പറ്റിയുള്ള പരിപാവനസ്മരണ നമ്മുടെ സഭയ്ക്ക് എന്നെന്നും അഭിമാനം കൊള്ളാനുള്ള ഒരു അനർഘസമ്പത്താണ്. ആ തിരുമേനിയുടെ ആത്മാവ് പരലോകത്തിൽനിന്നു നമ്മുടെ സമുദായത്തിൻെറ ഭാഗധേയഗതികളെ സശ്രദ്ധം സൂക്ഷ്മാവലോകനം ചെയ്തുകൊണ്ടിരിക്കുന്നു എന്നു നമുക്കു വിശ്വസിക്കാം. തിരുമേനിയുടെ ആത്മാവിന് ആനന്ദം ചേർക്കുവാനുള്ള ജീവിത വിശുദ്ധിയിലേക്കും സ്വഭാവനൈർമ്മല്യത്തിലേക്കും ഉയരുവാൻ നമുക്ക് ഒരു സമുദായമെന്ന നിലയിൽ ശ്രദ്ധിക്കുകയും ചെയ്യാം.

*(1952-ൽ പരുമല തിരുമേനിയുടെ അമ്പതാം ചരമവാർഷിക സോവനീറിൽനിന്ന്)*

ആ അഭിവന്ദ്യ പുണ്യാത്മാവിനെ പ്പറ്റിയുള്ള പരിപാവനസ്മരണ നമ്മുടെ സഭയ്ക്ക് എന്നെന്നും അഭിമാനം കൊള്ളാനുള്ള ഒരു അനർഘ സമ്പത്താണ്. ആ തിരുമേനിയുടെ ആത്മാവ് പരലോകത്തിൽനിന്നു നമ്മുടെ സമുദായത്തിൻെറ ഭാഗധേയഗതികളെ സശ്രദ്ധം സൂക്ഷ്മാവലോകനം ചെയ്തു കൊണ്ടിരിക്കുന്നു എന്നു നമുക്കു വിശ്വസിക്കാം.



സെഡ്. എം. പാറേട്ട്

# പരുമല പുണ്യവാളൻ

മലങ്കര നസ്രാണി ജാതിയിൽപെട്ട ഏക പരിശുദ്ധനായ പരുമല തിരുമേനിയുടെ ഒരു ജീവചരിത്രം എഴുതിയാൽ കൊള്ളാമെന്ന് അഭ്യസ്തവിദ്യനായ ഒരു സ്നേഹിതൻ അഭിപ്രായപ്പെട്ടു. ആ അഭിപ്രായത്തെ ആദരിച്ച് വിവരങ്ങൾ ശേഖരിക്കാൻ ചെയ്ത ശ്രമം വിജയപ്രദമായിരുന്നില്ല. കിട്ടിയ വിവരങ്ങൾ വച്ചുകൊണ്ട് ഒരു ചരിത്രനോവൽ എഴുതിക്കൂടായോ എന്ന് ചോദ്യമുണ്ടായി. ഇതാണ് ഞാൻ 'പരുമല പുണ്യവാളൻ' എഴുതുന്നതിനിടയായ പരിതഃസ്ഥിതികൾ. പരുമല കൊച്ചുമെത്രാൻ ഒരു പുണ്യവാളനാണെന്നു വിശ്വസിക്കുന്ന ഞാൻ, അദ്ദേഹത്തെ ഒരു കഥാപാത്രം ആക്കുന്നത് ശരിയാണോ എന്നു ബലമായ സംശയം ഉണ്ടായിരുന്നു. "അപ്പോസ്തലന്മാർ", "വി. പൗലൂസ്", "ക്രിസ്തുമതത്തിൻെറ ആഗമം" എന്ന ആറു വാല്യങ്ങളുള്ള ഗ്രന്ഥം, മൂന്നു വാല്യങ്ങളുള്ള "ഇസ്രായേൽ ചരിത്രം" എന്നിങ്ങനെ അനേകം ഗ്രന്ഥങ്ങൾ എഴുതിയിട്ടുള്ള പ്രഖ്യാതനായ ഏർണസ്റ്റ് റെനൻ (1823– 1892) സുവിശേഷങ്ങൾതന്നെ കഥയും ചരിത്രവും കൂട്ടിച്ചേർത്ത് എഴുതിയിട്ടുള്ളതാണെന്നു രേഖപ്പെടുത്തിയിട്ടുണ്ട്. ആ പണ്ഡിതൻെറ അഭിപ്രായം എന്നെ ധൈര്യപ്പെടുത്തി.

"പരുമല പുണ്യവാളനെ വെറും കെട്ടുകഥകൾ കൂട്ടിക്കെട്ടി വളർത്താൻ ഞാൻ ശ്രമിച്ചിട്ടില്ല. അറുപതിലധികം വർഷക്കാലമായി, മലങ്കര നസ്രാണികളെ കാത്തുരക്ഷിക്കുന്ന ദിവ്യചേതസ്സായി ബോദ്ധ്യപ്പെട്ടിട്ടുള്ള ആ മഹാസിദ്ധൻെറ ചൈതന്യം കലർപ്പുകൂടാതെ എടുത്തു കാണിക്കുക എന്നതാണ് എൻെറ ഉദ്ദേശ്യം. അത് എത്രകണ്ട് സാധിച്ചിട്ടുണ്ട്, എൻെറ ശ്രമം എത്രകണ്ട് വിജയിച്ചിട്ടുണ്ട് എന്നു വായനക്കാർ വിധിക്കണം. ഒരു പുണ്യവാനെ കഥാപാത്രമാക്കാമോ എന്നുണ്ടായിരുന്ന ശങ്കയ്ക്കു പരിഹാരം കാണുന്നതിനായി മറ്റൊരാളുടെ അഭിപ്രായം ആരായാമെന്നുവച്ച്, കൈയെഴുത്തുപ്രതി കാണിച്ച ഒരു മാന്യൻ അതു വായിച്ചശേഷം എഴുതിയ കുറിപ്പിൽ നിന്നു രണ്ടുമൂന്നു വാചകങ്ങൾ ഉദ്ധരിച്ചു കൊള്ളട്ടെ: "ഇത് ഒരു ജീവചരിത്രമോ ചരിത്രാഖ്യായികയോ ആയി ഗ്രന്ഥകാരൻ ഉദ്ദേശിച്ചിട്ടില്ല എന്നു തോന്നുന്നു. എന്നാൽപിന്നെ എന്താണ്? പരുമല തിരുമേനിയുടെ ജീവിതത്തിലേക്കു വെളിച്ചം പകർന്നു കൊടുക്കുന്ന ഒരു കൈത്തിരിയാണ്. ഒരു യഥാർത്ഥ സിദ്ധനായിരുന്ന പരുമല തിരുമേനിയുടെ അമൂല്യങ്ങളായ സ്വഭാവവിശേഷങ്ങൾ വായനക്കാർക്ക് ഇതു കാട്ടിക്കൊടുക്കുന്നു.

പൊതുവെ ചരിത്രത്തെ ആശ്രയിച്ചാണ് എഴുതിയിരിക്കുന്നതെങ്കിലും ഒരു ആഖ്യായികാകാരനുള്ള സ്വാതന്ത്ര്യം ഞാൻ വേണ്ടിടത്തോളം ഉപയോഗപ്പെടുത്തിയിട്ടുണ്ട്. ആഖ്യാനത്തിനു സങ്കല്പസൃഷ്ടമായ സംഭാഷണമാണ് സുഗമമായ മാർഗ്ഗം എന്നു കണ്ടതുകൊണ്ട് ആ മാർഗ്ഗം സ്വീകരിച്ചു. അതിനു ക്ഷമാപണം ആവശ്യമുണ്ടെന്നു വിചാരമില്ല.

ഈ ഉപാഖ്യാനത്തിൽ, 'ഗൂഢ ശാസ്ത്രങ്ങൾ' രണ്ടു ദിക്കിൽ അവതരിപ്പിക്കപ്പെട്ടിട്ടുണ്ട്. ഒന്നു പല്ലി ചൊല്ലിയതു കേട്ട്, 'കൊച്ചയ്പോര' ഫലം പറഞ്ഞത്. ഇത് കഥാനായകൻെറ സഹോദരപുത്രനും വയോവൃദ്ധനും ഈ ഗ്രന്ഥം അച്ചടിച്ചു തുടങ്ങിയശേഷം ചരമമടഞ്ഞ ദേഹവുമായ ചാത്തുരുത്തിൽ അയ്പോര ഒരു അഭിമുഖസംഭാഷണത്തിൽ പറഞ്ഞ







വിവരത്തിൽനിന്ന് എടുത്തതാണ്. രണ്ടാമത്തേത് വീയപുരം പള്ളിയിൽ വച്ച് ഒരു വിവാഹകൂദാശ നടത്തുമ്പോൾ വാഴ്ത്തിക്കൊണ്ടിരുന്ന മോതിരം താഴെ വീണുപോയപ്പോൾ, 'ഇനി ഞാൻ ഒരു വിവാഹകൂദാശ നടത്താൻ ഇടയാകയില്ല' എന്ന് കൊച്ചുമെത്രാച്ചൻ പറഞ്ഞതും. അക്കാലത്തുതന്നെ ഇത് പരസ്യമായതാണ്. ചിങ്ങവനം സ്വദേശിയായ ഒരു അന്ധകവി ആ സംഭവം വിവരിച്ച് എഴുതിയതിൽ ചില വരികൾ ഇന്നും ഞാൻ ഓർക്കുന്നുണ്ട്.

ഈ ഉപാഖ്യാനത്തിൽ, 'തിരുമേനി' എന്ന പ്രയോഗം വളരെ വളരെ കുറവാണെന്ന് ഇന്നത്തെ വായനക്കാർക്കു സംശയം തോന്നാം. ചരിത്രപുരുഷന്മാരുടെ പേരിനോടുകൂടെ ബഹുമാന പദങ്ങൾചേർക്കുക പതിവില്ല. 1113-ലാണ് എൻെറ പത്രാധിപത്യത്തിൽ 'പൗരപ്രഭ' ദിനപത്രമായി ആരംഭിച്ചത്. അതിന് അല്പദിവസങ്ങൾക്കു മുമ്പ് സി.പി. രാമസ്വാമി അയ്യർ കഴുത്തിൽ ഞെക്കി നിഷ്ക്കരുണം കൊന്ന 'മലയാളമനോരമ'യുടെ പത്രാധിപസമിതിയിൽ ജോലി ചെയ്തിരുന്ന ഒരാളായിരുന്നു ആരംഭത്തിൽ പത്രാധിപത്യത്തിൽ എന്നെ സഹായിച്ചിരുന്നത്. ഒരു മെത്രാപ്പോലീത്തയെ സംബന്ധിച്ച് വന്ന വാർത്താശകലത്തിൽ 'മെത്രാപ്പോലീത്താ അവർകൾ' എന്ന് അദ്ദേഹം എഴുതി ചേർത്തതു കണ്ടപ്പോൾ, അവർകൾ അല്ല, തിരുമേനി എന്നാക്കണം എന്നു ഞാൻ പറഞ്ഞതും, 'മനോരമയിൽ അങ്ങനെ ചെയ്യാറില്ലായിരുന്നു' എന്നു മറുപടി കിട്ടിയതും ഇന്നലത്തെപ്പോലെ ഓർക്കുന്നു. അന്നു മുതൽ പത്രത്തിൽ 'മെത്രാപ്പോലീത്താതിരുമേനി' ആയി, പിന്നെ വന്ന പത്രങ്ങളും, 'മലയാളമനോരമ' പുനരുത്ഥാനം ചെയ്തപ്പോൾ അവരും ആ രീതി തുടരുകയും ചെയ്തു. ഈ വിധമാണ് 'തിരുമേനി' പ്രയോഗം സാർവ്വത്രികമായത്. മെത്രാനെ നേരിട്ട് അഭിസംബോധന ചെയ്യുമ്പോൾ ഒരു സമയം തിരുമേനി എന്നു പറയുമായിരുന്നു എങ്കിലും, മെത്രാന്മാരെപ്പറ്റി സംസാരിക്കുമ്പോൾ എല്ലാം ആ ബഹുമാനപദം ഉപയോഗപ്പെടുത്താറില്ലായിരുന്നു. കണ്ടത്തിൽ വറുഗീസ് മാപ്പിള, എം.പി. വർക്കിയെക്കൊണ്ട് 'മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ' എന്നൊരു ജീവചരിത്ര ഗ്രന്ഥം എഴുതിച്ച് 1078 കർക്കടകത്തിൽ – കൊച്ചുമെത്രാച്ചൻ കാലംചെയ്ത് ഒരു വർഷം തികയുന്നതിനു മുമ്പുതന്നെ പ്രസിദ്ധപ്പെടുത്തി. അതിൻെറ മുഖവുരയിൽ വറുഗീസ് മാപ്പിള പറയുന്നു:

"...ഈ ചെറിയ ചരിത്ര പുസ്തകത്തിനു വിഷയീഭൂതനായ മാർ ഗ്രിഗോറിയോസു മെത്രാപ്പോലീത്താ അവർകൾ ജീവിച്ചിരുന്ന കാലത്തുതന്നെ... കർത്താവിൻെറ സദാചാരവാക്യങ്ങൾ മാത്രം എഴുതിയ ഒരു സുവിശേഷ സംഗ്രഹംപോലെ ശോഭിച്ചിരുന്നു. ഇതേ സ്ഥിതിയിൽ സ്വർഗ്ഗാരോഹണം ചെയ്ത ഈ യഥാർത്ഥ നീതിമാൻെറ ഓർമ്മ... നിശ്ചയമായി നിലനില്ക്കുന്നതാണെന്നും സംശയമില്ല..."

കാലംചെയ്യുന്ന കാലത്തുതന്നെ അദ്ദേഹം ഒരു സിദ്ധനാണെന്നു ജനങ്ങൾ വിശ്വസിച്ചിരുന്നു എന്നും 'തിരുമേനി' എന്ന ബഹുമാനപദം വറുഗീസ് മാപ്പിള ഉപയോഗിച്ചിരുന്നില്ലെന്നും കാണിക്കുന്നതിനാണ് ഞാൻ ഇത് ഉദ്ധരിച്ചത്.

*(1965-ൽ 'പരുമല പുണ്യവാളൻ' എന്ന ചരിത്രനോവലിന് എഴുതിയ ആമുഖത്തിൽനിന്ന്).*

"...ഈ ചെറിയ ചരിത്ര പുസ്തകത്തിനു വിഷയീഭൂതനായ മാർ ഗ്രിഗോറിയോസു മെത്രാപ്പോലീത്താ അവർകൾ ജീവിച്ചിരുന്ന കാലത്തുതന്നെ... കർത്താവിൻെറ സദാചാരവാക്യങ്ങൾ മാത്രം എഴുതിയ ഒരു സുവിശേഷ സംഗ്രഹംപോലെ ശോഭിച്ചിരുന്നു. ഇതേ സ്ഥിതിയിൽ സ്വർഗ്ഗാരോഹണം ചെയ്ത ഈ യഥാർത്ഥ നീതിമാൻെറ ഓർമ്മ... നിശ്ചയമായി നിലനില്ക്കുന്നതാണെന്നും സംശയമില്ല..."

**പരുമല തിരുമേനിയുടെ വചനങ്ങൾ**

## പള്ളിവഴക്കിൽ പ്രവേശിക്കരുത്

"പള്ളിക്കു കൊടുപ്പാനുള്ളതു വേഗത്തിൽ കൊടുത്തുതീർക്കണം. ആ കാര്യത്തിൽ നിങ്ങൾക്കു ശുദ്ധമനസ്സുണ്ടായിരിക്കുമെങ്കിൽ മാത്രമേ നിങ്ങളുടെ ഭവനകാര്യവും ശുഭമായിത്തീരൂ. ആ വകയിൽ വല്ല ലാഭമോ എന്തെങ്കിലും ഇങ്ങോട്ടു പറ്റുവാൻ ഇടവരുന്നു എന്നാകിൽ അതും അതിൽ പത്തിരട്ടിയും നിങ്ങളിൽനിന്നും അന്യർ കൊണ്ടുപോകുവാൻ ഇടവരികയും ചെയ്യും. അതിനാൽ നിങ്ങളെല്ലാവരും ദൈവാശ്രയത്തിലും സഹോദരസ്നേഹത്തിലും അയൽക്കാരോടുള്ള സംപ്രീതിയിലും നിർമ്മലമുള്ളവരായിരിപ്പിൻ....

......പള്ളിക്കു കൊടുപ്പാൻ ഉള്ള നെല്ല് ഒരിക്കലും നാഴി നെല്ലു കുടിശ്ശിക ആക്കരുത്. പള്ളിവഴക്കിൽ പ്രവേശിച്ചു തങ്ങളുടെ നിമിത്തം ഒരു പ്രകാരവും പള്ളിക്കു ദോഷം പറ്റുവാൻ ഇടയാക്കരുത്.

.....വാശിയും വഴക്കും വലിപ്പവും ഭാവവും പള്ളിസംബന്ധമായ കാര്യത്തിൽ ഒരിക്കലും വിചാരിക്കാതെ അവനവൻെറ താഴ്മയെ ശോഭിപ്പിച്ചും ദൈവത്തിൽ ആശ്രയിച്ചും ബഹുജനങ്ങളെ തൃപ്തിപ്പെടുത്തിയും നടക്കുന്നവർ ഭാഗ്യവാന്മാർ. ദൈവം അവരെ അനുഗ്രഹിക്കുകയും ചെയ്യട്ടെ."



ചിത്രമെഴുത്ത് കെ.എം. വർഗീസ്



# ആകാശമണ്ഡലത്തിൽ നടന്ന അത്ഭുതസംഭവം

I

"ആ തിരുമനസ്സുകൊണ്ടു മഹാ ഭക്തനും അതിപരിശുദ്ധനുമായിരുന്നു."

"അപ്പോൾ ഡിക്രൂസ് "സായ്പ്പി"ന് തിരുമേനിയെ വളരെ അടുത്തു പരിചയമുണ്ടായിരുന്നുവെന്നു തോന്നുന്നുവല്ലോ."

"അത്ര വളരെ അടുത്തു പരിചയമുണ്ടായിരുന്നില്ല. എങ്കിലും ഇവിടത്തെ സുറിയാനിപ്പള്ളിയുടെ മുറ്റത്തുവെച്ചു നടന്നതായ ഒരു അത്ഭുതസംഭവം എന്നെ ഇപ്പോഴും എന്തെന്നില്ലാതെ ആശ്ചര്യപ്പെടുത്തുന്നു."

"അത്ഭുതസംഭവമോ?" തിരുവിതാംകൂർ ഗവണ്മെൻറ് ഫോട്ടോഗ്രാഫർ മി. ഡിക്രൂസിനോടു ഞാൻ അല്പമൊരു ഉത്കണ്ഠയോടുകൂടി ചോദിച്ചു.

"അതേ; അത്ഭുതസംഭവംതന്നെ. കാര്യകാരണങ്ങൾക്കും യുക്തിക്കും അപ്പുറമായ ഒരു അത്ഭുതസംഭവം. പറഞ്ഞാൽ പക്ഷേ, നിങ്ങൾ വിശ്വസിക്കയില്ലായിരിക്കും."

"പറയണം. പറയണം. എനിക്ക് അത് അറിയേണ്ടതായ ആവശ്യമുണ്ട്."

മുന്നോട്ട് അല്പം മലർത്തി നീട്ടിയിരുന്ന ഇരുകൈകളിലുമായി മി. ഡിക്രൂസ് കേവലം അലസമായി വിലങ്ങെ വച്ചിരുന്ന ഒരു പൊന്തൻവടിയുടെ തലയ്ക്കൽ പിടിച്ചുകൊണ്ടു ഞാൻ പബ്ലിക് റോഡിൽനിന്ന് അദ്ദേഹത്തോടൊരുമിച്ച് തിരുവനന്തപുരം സയൻസ്കോളജിൻെറ കിഴക്കെ വളപ്പഴികളുടെ സമീപത്തേക്കു നീങ്ങി. അടുത്തായി കണ്ടങ്കി ഉടുത്ത ഒന്നു രണ്ടു തമിഴത്തികൾ പരന്ന വീഞ്ഞപ്പെട്ടികളിലായി പേരയ്ക്ക, ഉറുമ്പിൻപഴം, കപ്പലണ്ടി, കടലയ്ക്ക മുതലായവ വെച്ചുകൊണ്ടു പഥികന്മാരുടെ ശ്രദ്ധയെ പ്രതീക്ഷിച്ച് എന്തൊക്കെയോ പുലമ്പുന്നുണ്ടായിരുന്നു.

അരുമനാഥനായ ശ്രീയേശുക്രിസ്തുവിനെ പരിത്യജിക്കായ്ക കാരണം വേണാട്ടു ഭരണാധികാരികളായ സർക്കാർ ഉദ്യോഗസ്ഥന്മാരിൽനിന്നു നിരവധി ക്രൂരപീഡകൾ ക്ഷമാപൂർവം സഹിച്ചു കൊല്ലവർഷം 927 മകരമാസം 14-ാം തീയതി വെള്ളിയാഴ്ച വെടിയേറ്റു രക്തസാക്ഷ്യ മരണം വരിച്ച ക്രിസ്തു ഭക്ത ശിരോമണിയായ പത്മനാഭപുരം നട്ടാലം മരുതൂക്കുളങ്ങര നീലകണ്ഠപിള്ള സർവാധികാര്യക്കാരെ (ദേവസഹായം പിള്ള അഥവാ ലാസർ) ഒഴിച്ചാൽ കേരളക്കരയിൽ ഉണ്ടായിട്ടുള്ള അദ്ധ്യാത്മനിരതന്മാരിൽ അദ്വിതീയസ്ഥാനം അർഹിക്കുന്ന പുണ്യപുരുഷരത്നം 1078-ൽ കബറടങ്ങിയ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ അഥവാ ചാത്തുരുത്തിൽ തിരുമേനിയാണെന്നുള്ള വസ്തുത ക്രൈസ്തവലോകസുസമ്മതംതന്നെ. ഇപ്പോൾ പ്രചാരത്തിലിരിക്കുന്നതായ മെത്രാപ്പോലീത്താ തിരുമനസ്സിലെ ഛായാചിത്രം മി. ഡിക്രൂസ് എടുത്തിട്ടുള്ള ഫോട്ടോയുടെ അച്ചടിപ്പകർപ്പാണെന്നുള്ള കഥ അധികം ആർക്കുംതന്നെ അറിഞ്ഞുകൂടെന്നു തോന്നുന്നു. ഒരിക്കൽ ഈ അച്ചടിപ്പകർപ്പിൻെറ മൂലപ്രതിച്ഛായയായ അസൽ ഫോട്ടോയുടെ ഒരു പ്രതി എനിക്ക് ആവശ്യമായിത്തീർന്നു. സാക്ഷാൽ ഫോട്ടോയ്ക്കുള്ളിടത്തോളം നൈർമ്മല്യവും തുടിപ്പും വെടിപ്പും സൂക്ഷ്മപ്രകൃതിദ്യോതകത്വവും സാധാരണ അച്ചടിപ്പകർപ്പുകൾക്കില്ലാത്തതിനാൽ ഉത്തരവാദിത്വമുള്ള ചിത്രമെഴുത്തുകാർ ആരുംതന്നെ ഛായാചിത്രണലേഖനത്തിൽ അച്ചടിപ്പകർപ്പുകളെ പ്രായേണ മൗലികചിത്രങ്ങളായി സ്വീകരിക്കുമാറില്ല. അതിനാൽ മെത്രാപ്പോലീത്താ തിരുമേനിയുടെ അച്ചടിച്ചിത്രങ്ങളുടെ മൂലപ്രതിച്ഛായയായ ഫോട്ടോതന്നെ എവിടെ കിട്ടുമെന്നുള്ള അന്വേഷണത്തിൽ ഞാൻ തുടരെ വ്യാപൃതനായിത്തീർന്നു.

**ഇപ്പോൾ പ്രചാരത്തിലിരിക്കുന്നതായ മെത്രാപ്പോലീത്താ തിരുമനസ്സിലെ ഛായാചിത്രം മി.ഡിക്രൂസ് എടുത്തിട്ടുള്ള ഫോട്ടോയുടെ അച്ചടിപ്പകർപ്പാണെന്നുള്ള കഥ അധികം ആർക്കും തന്നെ അറിഞ്ഞുകൂടെന്നു തോന്നുന്നു.**

കഥ ഈവിധമിരിക്കെ ഒരിക്കൽ എൻെറ ഒരു മാന്യമിത്രവും സമീപസ്ഥനുമായ ഡോ. പി.വി. മാമ്മൻ അവർകൾ സ്വഗൃഹത്തിൽ പിതാവിൻെറ (മാവേലിക്കര ഗവണ്മെൻറ് ഇംഗ്ലീഷ് ഹൈസ്കൂളിൽ വളരെക്കാലം അദ്ധ്യാപകനായിരുന്ന് ധാരാളം ശിഷ്യസമ്പത്തും ജനസമ്മതിയും സമാർജ്ജിച്ച് പ്രസിദ്ധനായിരുന്ന മി. പി.കെ. വർക്കി) കൈവശം ചാത്തുരുത്തിൽ തിരുമേനിയുടെ ഒരു ഫോട്ടോ ഉണ്ടെന്നും, അത് എ.ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു സ്വപിതാവിനു സമ്മാനമായി നല്കിയതാണെന്നും എന്നോടു പറയുകയുണ്ടായി. ഞാൻ ഒട്ടും താമസിയാതെ മി. വർക്കിയെ ചെന്നു കണ്ടു വിവരം ധരിപ്പിക്കുകയും അദ്ദേഹം ഫോട്ടോ സസന്തോഷം എന്നെ കാണിക്കുകയും ചെയ്തു. ഫോട്ടോ കണ്ടപ്പോൾ എനിക്കുണ്ടായ ആനന്ദം അനിർവചനീയമായിരുന്നു. പക്ഷേ, സന്താപം അതിലും കവിഞ്ഞിരുന്നു. തിരുമേനിയുടെ മുഖത്തും ശരീരത്തിൻെറ പല ഭാഗങ്ങളിലുമായി ഇരട്ടവാലൻ അവിടവിടെ കരണ്ടു ഫോട്ടോ ആകപ്പാടെ ഉപയോഗശൂന്യമായിത്തീർന്നിരുന്നു. എങ്കിലും ഫോട്ടോ പതിച്ചിരുന്ന തടിക്കടലാസിൻെറ ഒരു മൂലയ്ക്ക് മി. ഡിക്രൂസിൻെറ പേർ ഭംഗിയായി മുദ്രകുത്തിയിരുന്നതിനാൽ ഫോട്ടോഗ്രാഫറെ കണ്ടുപിടിക്കുന്നതിനുള്ള പ്രയാസം പരിഹരിക്കപ്പെട്ടു.

വർഷങ്ങൾ ഏതാനും കഴിഞ്ഞു. നൂറ്റേഴിലോ നൂറ്റെട്ടിലോ ആണെന്നു തോന്നുന്നു, തിരുവനന്തപുരം സുറിയാനി പള്ളിയുടെ സമീപത്തുവച്ചു ഞാൻ മി. ഡിക്രൂസിനെ യാദൃച്ഛികമായി കണ്ടുമുട്ടി. ചില കുശലപ്രശ്നങ്ങൾക്കുശേഷം ഞാൻ എൻെറ ആവശ്യം മി. ഡിക്രൂസിനെ ധരിപ്പിച്ചു. ക്രമേണ ഞങ്ങളുടെ സംഭാഷണം ഫോട്ടോയിൽ കാണുന്നതായ മെത്രാപ്പോലീത്തായുടെ നിലയുടെ ക്രമീകരണം, അതിലെ ഇരുൾവെളിച്ചങ്ങളുടെ യഥോചിതനിയന്ത്രണം, സ്ഫുടത, ഔജ്വല്യം, മെത്രാപ്പോലിത്തായുടെ മുഖത്തു പ്രസ്ഫുരിക്കുന്നതായ വിരാഗത, സാത്വികസ്തോഭപാരമ്യം എന്നിവയെ സ്പർശിച്ചു.

മി. ഡിക്രൂസ് പറഞ്ഞു: "എങ്ങനെ നോക്കിയാലും ആ തിരുമേനി ഒരു പരമഭക്തനായിരുന്നു. ഏതു നിലയിലും അതൊരു അത്ഭുതസംഭവവുമായിരുന്നു."

"അദ്ദേഹം മഹാഭക്തനായിരുന്നു. സംശയമില്ല. പക്ഷേ, ആ സംഭവം കാര്യ കാരണങ്ങൾക്ക് അപ്പുറമായ ഒരു അത്ഭുതസംഭവമായിരുന്നോ?" ഞാൻ അക്ഷമനായി ചോദിച്ചു.

ആശ്ചര്യദ്യോതകമായ മുഖഭാവത്തോടുകൂടി മി. ഡിക്രൂസ് പറഞ്ഞു:

"ആ സംഭവം ഈ നിമിഷത്തിൽ കൂടിയും എന്നെ അത്ഭുതപ്പെടുത്തുന്നു. ഞാൻ വല്ലാതെ ഭയന്നുപോയി. ഒന്നും രണ്ടുമല്ല; ഒരു മുപ്പതു കൊല്ലത്തെ നിരന്തരപരിചയമാണ് ഫോട്ടോഗ്രാഫിയിൽ എനിക്കുള്ളത്. സ്റ്റുഡിയോ ഫോട്ടോയുടെ കഥ ഒഴിച്ച് വെളിസ്ഥലത്തുവെച്ച് ഫോട്ടോ എടുക്കുന്ന കാര്യ ത്തിൽ വെളിച്ചം, ഇരുൾ, സമയം എന്നിവയുടെ ക്രമീകരണത്തിൽ എനിക്കു ബഹുനിർബന്ധമാണ്. ഒരുതരത്തിൽ പറകയെന്നിരുന്നാൽ എൻെറ ഫോട്ടോയുടെ മേന്മയും പ്രസിദ്ധിയുമെല്ലാം ഇരുൾവെളിച്ചങ്ങളുടെയും സമയത്തിൻെറയും തന്മയത്വത്തിൻെറയും വിഷയത്തിൽ എനിക്കുള്ള നിഷ്ഠയെയും ശുഷ്കാന്തിയെയും മാത്രം ആശ്രയിച്ചിരിക്കയാണ്. എന്നാൽ വെളിച്ചവും ഇരുളും കാലവും സ്ഥലവുമെല്ലാം തീരെ പ്രതികൂലമായിരുന്ന ഒരു ശനി പിടിച്ച സന്ദർഭത്തിൽ ആ തിരുമേനിയുടെ ഒരു ഫോട്ടോ എടുക്കേണ്ടിവന്നപ്പോൾ ആ പുണ്യവാൻെറ പ്രാർത്ഥനാശക്തി ഒന്നുകൊണ്ടു മാത്രം ആകാശമണ്ഡലത്തിൽ ഒരു ഇരുൾമേഘം താനേ പ്രത്യക്ഷമായി എരിഞ്ഞുനിന്നിരുന്ന സൂര്യബിംബത്തെ അല്പനേരത്തേക്കു മറച്ചുനിറുത്തി എന്നു പറഞ്ഞാൽ നിങ്ങൾ വിശ്വസിക്കുമോ? ഓ, അത് ഒരിക്കലും മറക്കുവാൻ കഴിയാത്ത ഒരു യാദൃച്ഛികസംഭവമല്ല; യാദൃച്ഛിക സംഭവം ആവുകയുമില്ല."

അല്പനിമിഷങ്ങൾക്കുശേഷം ഞാൻ മൗനഭഞ്ജനം ചെയ്തു ചോദിച്ചു: "എന്തുകൊണ്ട് അത് ഒരു യാദൃച്ഛിക സംഭവമാവുകയില്ല? അന്തരീക്ഷത്തിൽ മേഘങ്ങൾ സഞ്ചരിക്കയെന്നത് എത്രയോ സാധാരണമാണ്. സായ്പിന് പക്ഷേ, സ്ഥലസന്ദർഭവിഭ്രാന്തികൊണ്ട് അത് ഒരു അത്ഭുതസംഭവമായി തോന്നിയതായിരിക്കും."

മി. ഡിക്രൂസ്: "ആകാശത്തിൽ മേഘങ്ങൾ സഞ്ചരിക്കുന്ന കാര്യം എനിക്കും അറിഞ്ഞുകൂടേ. അതു കിടക്കട്ടെ. അത്ഭുതങ്ങൾ ഉണ്ടാകുവാൻ പാടില്ലെന്നാണോ നിങ്ങളുടെ അഭിപ്രായം. ഹിന്ദുക്കൾപോലും അങ്ങനെ പറയുമെന്നു തോന്നുന്നില്ല."

ഞാൻ: "അത്ഭുതങ്ങൾ ഉണ്ടാവാൻ പാടില്ലെന്ന് ഞാൻ പറയുന്നില്ല. സർവശക്തനായ ദൈവം ലോകത്തിൽ മനുഷ്യനായി അവതരിച്ച് മനുഷ്യനെപ്പോലെ വളർന്ന് മനുഷ്യനെപ്പോലെ ഭക്ഷിച്ച് മനുഷ്യനെപ്പോലെ ഉറങ്ങി മനുഷ്യനെപ്പോലെ കണ്ണുനീർ വാർത്ത് മനുഷ്യനെപ്പോലെ നിലവിളിച്ച് മനുഷ്യനെപ്പോലെ മരിച്ചതു

**"അദ്ദേഹം മഹാഭക്തനായിരുന്നു. സംശയമില്ല. പക്ഷേ, ആ സംഭവം കാര്യ കാരണങ്ങൾക്ക് അപ്പുറമായ ഒരു അത്ഭുതസംഭവമായിരുന്നോ?" ഞാൻ അക്ഷമനായി ചോദിച്ചു.**

> **“നിശ്ചയമായും സമ്മതിക്കുന്നു. അത്ഭുതങ്ങൾ ഉണ്ടാവാമെന്നു മാത്രമല്ല, യേശുക്രിസ്തുവിൻെറ ഭക്തദാസന്മാരായ പുണ്യാത്മാക്കൾക്ക് ക്രിസ്തു പ്രവർത്തിച്ചതിലും വലുതായ അത്ഭുതകർമ്മങ്ങൾ പ്രവർത്തിപ്പാൻ കഴിയുമെന്ന് അദ്ദേഹം തന്നെ കല്പിച്ചിട്ടുള്ളതായും കാണുന്നുണ്ട്.**

തന്നെ അത്ഭുതങ്ങളിലേക്കും വെച്ച് മഹാത്ഭുതമാണല്ലോ.”

“അപ്പോൾ അത്ഭുതങ്ങൾ ഉണ്ടാവാമെന്ന് മി. വറുഗീസ് സമ്മതിക്കുന്നു.” മി. ഡിക്രൂസ് അല്പമൊരു മന്ദഹാസത്തോടുകൂടി പറഞ്ഞു.

“നിശ്ചയമായും സമ്മതിക്കുന്നു. അത്ഭുതങ്ങൾ ഉണ്ടാവാമെന്നു മാത്രമല്ല, യേശുക്രിസ്തുവിൻെറ ഭക്തദാസന്മാരായ പുണ്യാത്മാക്കൾക്ക് ക്രിസ്തു പ്രവർത്തിച്ചതിലും വലുതായ അത്ഭുതകർമ്മങ്ങൾ പ്രവർത്തിപ്പാൻ കഴിയുമെന്ന് അദ്ദേഹം തന്നെ കല്പിച്ചിട്ടുള്ളതായും കാണു ന്നുണ്ട്. പോരെങ്കിൽ തൻെറ ശിഷ്യന്മാർക്ക് അത്ഭുതപ്രവർത്തനങ്ങൾക്കായുള്ള ദിവ്യവരത്തെ യേശുക്രിസ്തു തൻെറ പുനരുത്ഥാനശേഷം പ്രദാനം ചെയ്തതായും കാണുന്നു. പക്ഷേ, സായ്പു പറയുന്നതായ ഈ സംഭവം ഒരു അത്ഭുതസംഭവമായി കണക്കാക്കാമോ എന്നാണ് ഞാൻ ചോദിക്കുന്നത്. അതു വെറുമൊരു യാദൃച്ഛികസംഭവമാണെന്ന് അവയുടെ സ്വഭാവംകൊണ്ടുതന്നെ ഊഹിക്കാവുന്നതാണ്.”

“അപ്പോൾ ഒരു യാദൃച്ഛിക സംഭവത്തിൻെറ സാധാരണഗതിയിൽനിന്ന് ഒരു അത്ഭുതസംഭവത്തിൻെറ പ്രത്യേകതയെ വേർതിരിച്ചറിവാൻ തക്ക വിവേചനാശക്തിയില്ലാത്ത ഒരുവനാണ് ഞാൻ എന്നാണോ മി. വറുഗീസ് പറയുന്നത്. അതു കുറച്ച് സാഹസമല്ലേ. ഞാനും ഈ ഇരുപതാം നൂറ്റാണ്ടിൽ ജീവിക്കുന്ന ഒരു മനുഷ്യനല്ലേ. പക്ഷേ, സംഭവത്തിൻെറ യഥാർത്ഥസ്ഥിതിഗതികൾ മനസ്സിലാവുമ്പോൾ ഞാൻ കേവലമൊരു അന്ധവിശ്വാസിയല്ലെന്ന് നിങ്ങൾക്കു ബോധപ്പെടാതിരിക്കയില്ല.”

ഞാൻ ദത്തശ്രദ്ധനായി നിന്നു.

## II

മി. ഡിക്രൂസ് തലയിൽനിന്നു തൊപ്പി എടുത്ത് കൈയിലുണ്ടായിരുന്ന ഒരു ചെറിയ തൂവാലകൊണ്ടു കഷണ്ടിയും പരിസരങ്ങളും മന്ദമായി തുടച്ച ശേഷം സുസ്മേരവദനനായി പറഞ്ഞു: “ആയിരത്തി തൊള്ളായിരത്തി ഒന്നിലോ രണ്ടിലോ ആണ് ആ സംഭവം നടന്നത്. അധികവും തൊള്ളായിരത്തിരണ്ടിലാണെന്നാണ് തോന്നുന്നത്. തിരുവിതാംകൂർ സ്റ്റേറ്റ് മാനുവലിൽ പുത്തൻകൂറ്റു മെത്രാന്മാരുടെ ഒരു വേഷമാതൃക കാണിക്കുന്നതായ ചിത്രം ചേർക്കേണ്ടതിലേക്ക് ദിവാൻ പേഷ്ക്കാർ മി. നാഗമയ്യായുടെ ആവശ്യം പ്രമാണിച്ചായിരുന്നു ഞാൻ അദ്ദേഹത്തിൻെറ ഫോട്ടോ എടുത്തത്. ഇപ്പോൾ സ്റ്റേറ്റ്മാനുവലിൽ കാണുന്നത് അതിൻെറ പ്രിൻറിംഗാണ്. മകരമാസത്തിലായിരുന്നുവെന്നു തോന്നുന്നു ഫോട്ടോ എടുത്തത്. തിരുമനസ്സുകൊണ്ട് ആയിടയ്ക്ക് ഇവിടത്തെ സുറിയാനിപ്പള്ളിയുടെ കിഴക്കെ ഷെഡ്ഡിൽ എഴുന്നെള്ളി താമസിക്കുകയായിരുന്നു. ഞാൻ ഫോട്ടോ എടുക്കാൻ ചെല്ലുന്ന വിവരം മി. നാഗമയ്യാ തിരുമേനിയെ നേരത്തെതന്നെ അറിയിച്ചിരുന്നതനുസരിച്ച് ഒരു ദിവസം അതിരാവിലെ ഞാൻ ക്യാമറയുമായി അദ്ദേഹത്തിൻെറ താമസസ്ഥലത്തെത്തി. തിരുമനസ്സുകൊണ്ട് അപ്പോൾ പള്ളിയിൽ നമസ്കാരമായിരുന്നു. അതു കഴിഞ്ഞു വിശുദ്ധ കുർബാനയായി. ഏഴര മണിയായപ്പോഴേക്കു വെയിൽ ഉറച്ചു കഴിഞ്ഞു. പിന്നീട് അവിടെ താമസിച്ചാൽ യാതൊരു ഫലവുമില്ലെന്നുകണ്ടു ഞാൻ മടങ്ങിപ്പോന്നു. അന്നു വൈകിട്ടു നാലു മണിക്കു വീണ്ടും ചെന്നു. പക്ഷേ, ഞാൻ ചെല്ലുന്നതിന് അരമണിക്കൂർ മുമ്പായി തിരുമനസ്സുകൊണ്ട് രഹസ്യപ്രാർത്ഥനയ്ക്കായി മുറിയിൽ കയറി കതകടച്ചു കഴിഞ്ഞു. പിന്നീട് പുറത്തു വന്നത് അഞ്ചര മണിക്കായിരുന്നു. അപ്പോഴേക്കു വെളിച്ചവും തീരെ പൊയ്പോയിരുന്നു. രണ്ടുമൂന്നു ദിവസം ഞാൻ ഇങ്ങനെ ബുദ്ധിമുട്ടി. രാവിലെയും വൈകിട്ടും തിരുമനസ്സിലേക്കു തീരെ സമയമില്ലെന്നായി. വൈകിട്ടു കിട്ടുന്ന ഇരുണ്ട വെളിച്ചം തീരെ പറ്റുന്നതല്ലായിരുന്നു. പോരെങ്കിൽ ഇവിടത്തെ ചില വലിയ ഉദ്യോഗസ്ഥന്മാർ തിരുമേനിയെ കണ്ടു സംസാരിപ്പാനായി അപ്പോഴേക്ക് അവിടെ വന്നു ചേരുകയുമായി. ഈ നിലയിൽ ഒന്നുരണ്ടു ദിവസങ്ങൾകൂടി കഴിഞ്ഞു. മി. നാഗമയ്യാ ഇതിനിടയ്ക്കു തിരുമേനിയെ ഒന്നുരണ്ടു പ്രാവശ്യം കണ്ടു സംസാരിക്കുകയും ഫോട്ടോ വേഗം എടുത്ത് അയയ്ക്കണമെന്ന് എന്നെ ധൃതിപ്പെടുത്തുകയും ചെയ്തു.

ഞാൻ ശാന്തസ്വരത്തിൽ ചോദിച്ചു: “വിശുദ്ധ കുർബാന രഹസ്യമായി അർപ്പിക്കുന്നതിന് ഒരു മുക്കാൽ മണിക്കൂറിൽ കൂടുതൽ വേണ്ടിവരികയില്ല. അതിനുമുമ്പായി ഫോട്ടോ എടുപ്പാൻ അനുവാദം ചോദിക്കാമായിരുന്നല്ലോ.”

“ഇക്കഥ ഞാനും ആലോചിച്ചതാണ്. പക്ഷേ, രാവിലത്തെ നമസ്കാരവും കുർബാനയും കഴിയാതെ തിരുമനസ്സുകൊണ്ട് മറ്റു കാര്യങ്ങളിൽ പ്രവേശിക്കുന്നതല്ലെന്ന് അദ്ദേഹത്തിൻെറ റൈട്ടർ പറകയാൽ ഞാൻ അതിനായി ശ്രമിച്ചില്ല.”

ഞാൻ: “ഈവക അസൗകര്യങ്ങളൊക്കെ തിരുമേനിയെ അറിയിച്ച് അദ്ദേഹത്തെ സായ്പിൻെറ സ്റ്റുഡിയോവിലേക്കു കൂട്ടിക്കൊണ്ടുപോകാമായിരുന്നു. സ്റ്റുഡിയോവിലാകുമ്പോൾ പിന്നെ വെയിലെന്നും മഴയെന്നും ഒന്നും ശങ്കിക്കേണ്ടല്ലോ.







മി. ഡിക്രൂസ്: “അതിനും ഞാൻ തന്നെ ഉത്സാഹിച്ചതാണ്. സാധിച്ചില്ലെന്നേ ഉള്ളൂ. അത്യാവശ്യ സന്ദർഭങ്ങളിൽ രോഗികളെ സന്ദർശിപ്പാനായി വീടുകളിൽ എഴുന്നെള്ളുകയെന്നുള്ള തല്ലാതെ മറ്റു യാതൊരു കാരണവശാലും അങ്ങനെ ചെയ്യുന്നതല്ലെന്നു റൈട്ടർ അച്ചൻ തീർത്തു പറഞ്ഞു.”

“ചുരുക്കം പറഞ്ഞാൽ എട്ടരയ്ക്കും മൂന്നരയ്ക്കും മദ്ധ്യേ ഉച്ചനമസ്കാരത്തിനുള്ള സമയം ഒഴിച്ച് എപ്പോഴെങ്കിലും ഒരു സമയം ഉപയോഗിക്കയല്ലാതെ മറ്റു സമയത്തു ഫോട്ടോ എടുപ്പാൻ തീരെ നിവൃത്തിയില്ലെന്നു വന്നു. ഫോട്ടോ കിട്ടായ്കയാൽ മി. നാഗമയ്യാ അക്ഷമനായിത്തീർന്നു. രണ്ടുമൂന്നു പ്രാവശ്യം ഡഫേദാരെ പറഞ്ഞയച്ചു. ഞാൻ എന്തു ചെയ്യും? ഉച്ചസമയം വെയിലിലും നിഴലിലും വച്ച് ഫോട്ടോ എടുത്താലുണ്ടാവുന്ന ദൂഷ്യങ്ങൾ ഇന്നിന്നതൊക്കെയാണെന്നു ഞാൻ ഇതിനിടയ്ക്ക് തിരുമേനിയെ മുഖദാവിൽ വിശദമായി ധരിപ്പിച്ചു. എന്തായിട്ടും ഫലമുണ്ടായില്ല. ഫോട്ടോ ഇരുണ്ടാലും വെളുത്താലും മുറി ഇരുൾ വീണാലും എന്തായാലും അനുഷ്ഠാനങ്ങൾ തെറ്റിപ്പാൻ പാടില്ലെന്നും ഇതു വേഷമാതൃക കാണിപ്പാനുള്ള ഫോട്ടോ ആയതുകൊണ്ട് അത്ര ഭംഗി ആയില്ലെങ്കിലും കുഴപ്പമൊന്നുമില്ലെന്നും തിരുമനസ്സുകൊണ്ട് തീർത്തു പറഞ്ഞു. മാത്രമല്ല, അദ്ദേഹം രണ്ടു ദിവസത്തിനുള്ളിൽ തിരുവനന്തപുരം വിടുമെന്നുള്ളതിനാൽ അതിനുമുമ്പായി ഫോട്ടോ എടുത്തുകൊള്ളണമെന്നും പ്രസ്താവിച്ചു. ഞാൻ ധർമ്മസങ്കടത്തിലായി. എന്തായാലും അടുത്ത ദിവസം രാവിലെ ഞാൻ പള്ളിയിലെത്തി. തിരുമനസ്സു കൊണ്ട് കുർബാനയും ലഘുഭക്ഷണവും കഴിഞ്ഞു കുറച്ചുസമയം മറ്റാരുമായോ അത്യാവശ്യമായി സംഭാഷണത്തിൽ ഏർപ്പെട്ടിരുന്നു. അവരെ പിരിച്ചയച്ച് എന്നെ വിളിച്ചപ്പോഴേക്കു മണി പത്തു കഴിഞ്ഞു. ഞാൻ വേഗം ക്യാമറ ശരിപ്പെടുത്തി പ്രതിച്ഛായയുടെ സ്വഭാവം ഏതു വിധത്തിലാണെന്നറിയുവാൻ ഒരാളെ വെയിലത്തും നിഴലത്തും മാറ്റിനിറുത്തി. അല്പസമയം പരിശോധിച്ചു നോക്കി.

നിഴൽ ആകപ്പാടെ ഇരുളിച്ച തന്നെ. വെയിലിൽ, തിളങ്ങൽ വെളിച്ചവും, കനത്തമുറി ഇരുളും. കാര്യം ആകപ്പാടെ അവതാളത്തിലാണെങ്കിലും വെയിലത്തു വച്ചെടുക്കുന്നതാണ് തമ്മിൽ ഭേദമെന്നു നിശ്ചയിച്ചു. ക്യാമറ യഥാസ്ഥാനത്തുറപ്പിച്ച് വിവരം തിരുമേനിയെ അറിയിച്ചു. തൽക്ഷണം തിരുമനസ്സുകൊണ്ട് പുറം കുപ്പായവും ശീമമുടിയും ധരിച്ചു കർട്ടൻെറ മുൻവശത്തായി വന്നുനിന്നു. വെയിൽ തട്ടാതിരിപ്പാൻ ഒരാൾ ഒരു കുട പിൻവശത്തായി അസൗകര്യം നേരിടാത്ത വണ്ണം ഉയർത്തിപ്പിടിച്ചിരുന്നു. ക്യാമറയിൽ നോക്കിയതിൽ തിരുമേനിയുടെ രൂപം ആകപ്പാടെ ഒന്നുമൊന്നും പന്തിയല്ലാത്ത മട്ടിൽ അങ്ങുമിങ്ങും മിന്നി വെളുത്തു നിഴൽ വീശി വളരെ വികൃതമായ നിലയിൽ കണ്ടു. ഞാൻ വളരെ വിഷമിക്കുന്നതായും വ്യസനിക്കുന്ന തായും അദ്ദേഹത്തിനു ക്ഷണത്തിൽ മനസ്സിലായി. ഞാൻ വളരെ സങ്കടത്തോടുകൂടി പറഞ്ഞു: ‘ഒന്നാന്തരത്തിൽപെട്ട പല നല്ല ഫോട്ടോകൾ ചേർക്കുന്നതായ ഗവണ്മെൻറിൻെറ ഒരു റിക്കാർഡിൽ, അഞ്ചാറു ദിവസം ബുദ്ധിമുട്ടിയിട്ടും തിരുമനസ്സിലെ ഒറ്റ ചിത്രം മാത്രം വളരെ വികൃതമായ നിലയിൽ ചേർക്കേണ്ടി വരുന്നത് എൻെറ പേരിന് അവമാനകരമാണ്. എനിക്കു സഹിക്കവയ്യാത്ത മനഃസ്താപമുണ്ട്.’

ഞാൻ പറഞ്ഞവസാനിപ്പിക്കുന്നതിനു മുമ്പായി ദയാലുവായ തിരുമേനി എൻെറ മുഖത്തേക്ക് ഏറ്റവും അനുകമ്പയോടുകൂടി സൂക്ഷിച്ചുനോക്കി. പിന്നീട് അവിടുന്നു കണ്ണടച്ചു ധ്യാനനിഷ്ഠനായി. സൂര്യബിംബത്തിനെതിരെ മുഖം ഉയർത്തിപ്പിടിച്ചുകൊണ്ട് അല്പനേരത്തേക്ക് മൗനമായി നിന്നു. തിരുമേനി എന്തു ചെയ്കയാണെന്നറിവാൻ ഞാൻ അദ്ദേഹത്തിൻെറ മുഖത്തേക്കും ആകാശത്തേക്കും സൂക്ഷിച്ചു നോക്കി. ഏതോ ഒരു വലിയ കാര്യം നിർവ്വഹിക്കുന്നതായ വിധത്തിൽ അദ്ദേഹം കൈവശമുണ്ടായിരുന്ന സ്വർണ്ണക്കുരിശ് ആകാശത്തേക്കുയർത്തി. കുരിശിൻെറ ആകൃതിയിൽ വാഴ്ത്തി ഞാൻ ഇമ അടച്ചു തുറന്ന താമസം മാത്രം. എന്തൊരു ദിവ്യശക്തിയോ! ജ്വലിച്ചു നിന്നിരുന്ന സൂര്യനെ തൽക്ഷണം ഒരു ഇരുൾമേഘം മറച്ചു. നല്ല സുഖകരമായ സമയം! പാകമായ ലൈറ്റ് (വെളിച്ചം) സ്റ്റുഡിയോ ലൈറ്റായാലും ഇത്ര നന്നാവുകയില്ല. ഞാൻ വല്ലാതെ പരിഭ്രമിച്ചുപോയി. ആ മഹാത്മാവിൻെറ സന്നിധിയിൽ അടുത്തു നില്പാൻപോലും എനിക്കു ഭയമായി. “ഫോട്ടോ വേഗം എടുക്കാം.” എന്നു തിരുമേനി വളരെ ശാന്തമായി പറഞ്ഞു. ഞാൻ അതിവേഗത്തിൽ അദ്ദേഹത്തിൻെറ നിലയും ചുറ്റുപാടും ഒന്നു ക്രമപ്പെടുത്തീട്ടു ലെൻസ് (ഛായാഗ്രഹമുകുരം) തുറന്നടച്ചു. ഒരു നിമിഷം കഴിഞ്ഞില്ല. തൽക്ഷണം വെയിൽ

> **തിരുമേനി എന്തു ചെയ്കയാണെന്നറിവാൻ ഞാൻ അദ്ദേഹത്തിൻെറ മുഖത്തേക്കും ആകാശത്തേക്കും സൂക്ഷിച്ചു നോക്കി. ഏതോ ഒരു വലിയ കാര്യം നിർവ്വഹിക്കുന്നതായ വിധത്തിൽ അദ്ദേഹം കൈവശമുണ്ടായിരുന്ന സ്വർണ്ണക്കുരിശ് ആകാശത്തേക്കുയർത്തി. കുരിശിൻെറ ആകൃതിയിൽ വാഴ്ത്തി ഞാൻ ഇമ അടച്ചു തുറന്ന താമസം മാത്രം. എന്തൊരു ദിവ്യശക്തിയോ! ജ്വലിച്ചു നിന്നിരുന്ന സൂര്യനെ തൽക്ഷണം ഒരു ഇരുൾമേഘം മറച്ചു.**

ഞാനും ഡിക്രൂസും കണ്ണോടു കണ്ണു നോക്കി. കുറച്ചു നേരത്തേക്കു ഞങ്ങൾ രണ്ടാളും പിന്നീടൊന്നും ശബ്ദിച്ചില്ല. സയൻസ് കോളജിൻെറ പടിഞ്ഞാറു വശത്തായി നീലാകാശത്തിൽ സുവർണ്ണ മേഘങ്ങൾ തങ്കത്തരി തിരയടിച്ചു കേറ്റി ഒരു കനക കടലോരം സൃഷ്ടിച്ചിരിക്കുന്നു. തത്തിത്തിളങ്ങുന്ന കൊഴുപ്പൻ കാറുകൾ വഴിയിൽ ചടപടാ പാഞ്ഞു കൊണ്ടിരുന്നു.

മിന്നൽ വേഗത്തിൽ താഴോട്ടു പാഞ്ഞു പരക്കുന്നതായി കണ്ട് ഞാൻ ആകാശമണ്ഡലത്തിലേക്ക് വീണ്ടും സൂക്ഷിച്ചുനോക്കി. എല്ലാം പൂർവ്വസ്ഥിതിയിൽത്തന്നെ; ഒരു വ്യത്യാസവുമില്ല. കത്തിത്തിളങ്ങുന്ന സൂര്യബിംബം മാത്രം അവിടെയുണ്ട്. ഇരുൾ മേഘവും ഇല്ല, ഒന്നുമില്ല. എങ്ങനെ മറഞ്ഞോ എങ്ങോട്ടു പോയോ! എന്തോ എല്ലാം പെട്ടെന്നു കഴിഞ്ഞു."

ഞാനും ഡിക്രൂസും കണ്ണോടു കണ്ണു നോക്കി. കുറച്ചു നേരത്തേക്കു ഞങ്ങൾ രണ്ടാളും പിന്നീടൊന്നും ശബ്ദിച്ചില്ല. സയൻസ് കോളജിൻെറ പടിഞ്ഞാറു വശത്തായി നീലാകാശത്തിൽ സുവർണ്ണ മേഘങ്ങൾ തങ്കത്തരി തിരയടിച്ചു കേറ്റി ഒരു കനകക്കടലോരം സൃഷ്ടിച്ചിരിക്കുന്നു. തത്തിത്തിളങ്ങുന്ന കൊഴുപ്പൻ കാറുകൾ വഴിയിൽ ചടപടാ പാഞ്ഞുകൊണ്ടിരുന്നു.

ഞാൻ ചോദിച്ചു: "ആ ഫോട്ടോയുടെ പ്രതികൾ എടുത്തതു കൈവശമുണ്ടല്ലോ."

"ഇല്ല; ഒന്നുപോലുമില്ല." മി. ഡിക്രൂസ് അത്യന്തം വ്യസനസൂചകമായ സ്വരത്തിൽ തുടർന്നു പറഞ്ഞു: "അതിൻെറ നെഗറ്റീവ് (ഛായാഗ്രഹിത ഫലകം) പോലും നഷ്ടപ്പെട്ടുപോയി. കഷ്ടം! അക്കഥ ഓർമ്മിക്കാൻ പോലും ഞാൻ ശക്തനല്ല. കുറെ കണ്ണാടിച്ചില്ലുകൾ ഒരിക്കൽ തകരപ്പണിക്കാർക്കു വാരിക്കൊടുത്ത കൂട്ടത്തിൽ അതും നഷ്ടപ്പെട്ടിരിക്കുമെന്നാണ് ഊഹിക്കുന്നത്. പലരും അതിൻെറ പ്രതി ഇതിനകം ആവശ്യപ്പെടുകയുണ്ടായി. എന്തു ചെയ്യാം. ഭാഗ്യദോഷമെന്നല്ലാതെ മറ്റെന്തു പറവാനാണ്."

"ഒരു വലിയ നഷ്ടംതന്നെ. സുറിയാനി സമുദായത്തിൽ വിശേഷിച്ചും. സംശയമില്ല."

"അതിൻെറ അച്ചടിപ്പകർപ്പു കിട്ടുമോ?"

"കിട്ടും: മനോരമയിൽ അച്ചടിച്ചതാണ്. ആ ഒറ്റ ബ്ലോക്കു മാത്രമേ ഇപ്പോഴുള്ളു."

"നാകത്തകിടാണെങ്കിൽ അച്ചടിച്ച ബ്ലോക്കിന് ചതവു പറ്റിക്കാണും. ചെമ്പാണെങ്കിൽ ആ ദൂഷ്യമില്ല."

"അല്പമൊക്കെ തേയ്മാനം പറ്റിക്കണ്ടേക്കും."

"അദ്ദേഹം കബറടങ്ങിയത് തിരുവല്ലാത്താലൂക്കിൻെറ തെക്കോ വടക്കോ?"

"തെക്കേ അറ്റം."

"മി. ജോണിൻെറ സമീപത്താണോ?"

"അതേ, മൺകോട്ട മഹർഷിയുടെ സമീപംതന്നെ."

"ദൂരം?"

"നിരണത്തുനിന്നു രണ്ടു മൈൽ."

"സ്ഥലം പരുമല."

"പരുമല."

*( 1937 സെപ്റ്റംബർ 17, 18-ന് (1113 കന്നി 1, 2) 'മലയാള മനോരമ'യിൽ പ്രസിദ്ധപ്പെടുത്തിയ ലേഖനം. )*

## പരുമല തിരുമേനിയുടെ വചനങ്ങൾ

### വേദം പഠിപ്പിക്കുക

ലോകാസ്ഥമാനത്തിൽ നമ്മുടെ യജമാനൻ വെളിപ്പെടുമ്പോൾ നമുക്ക് എല്പ്പിക്കപ്പെട്ടിരിക്കുന്ന കട്ടിവരാഹൻെറയും നമ്മുടെ വേലയുടെയും കണക്കുകൊടുക്കേണ്ടിവരികയാലും നമ്മുടെ വേല ലൌകികമല്ലാ ആത്മികമാകയാലും ഇതുപ്രകാരമുള്ള ആത്മികവേലയിലും ഈ ധർമ്മശേഖരപിരിവിലും നിങ്ങൾ അത്യുത്സാഹം ഉള്ളവരായിരിക്കയും വിശുദ്ധ ശാബതയിൽ സ്വസ്ഥമായി സകല ജനവും പള്ളിയിൽ വരുവാൻ ചട്ടം കെട്ടുകയും പള്ളിയിൽ കുർബാന പ്രസംഗം മുതലായത് ഉച്ചയ്ക്ക് അകമായി കഴിച്ചു ജനം പിരിഞ്ഞാൽ പിന്നെ മൂന്നുമണിയോടുകൂടെ പള്ളിയിലും മുറികളിലുമുള്ള സ്കൂളുകളിലും വേദപുസ്തകവായന, പ്രാർത്ഥന മുതലായതുകളാൽ കഴിച്ചു കൂട്ടുകന്നല്ലാതെ ആ വിശുദ്ധ ദിവസത്തെ ലോകജോലികളാൽ അശുദ്ധപ്പെടുത്തി ആത്മപാപത്തിനു കാരണമാക്കി തീർക്കാതെയിരിക്കയും മുറികൾതോറും സ്കൂളുകൾ ഉണ്ടാക്കിച്ച നമ്മുടെ കുഞ്ഞുങ്ങളെ നമസ്കാരം, വേദപുസ്തകം, നമ്മുടെ വിശ്വാസസ്ഥിരതയ്ക്കുള്ള പുസ്തകങ്ങൾ മുതലായതു പഠിപ്പിച്ചു പരിശോധിക്കുകയും സകല ജനവും ദുർവിഷയത്തിൽനിന്ന് ഒഴിഞ്ഞ സത്യക്രിസ്ത്യാനിക്കടുത്ത ക്രമത്തിൽ നടപ്പാൻ തക്കവണ്ണം എല്ലാ സമയവും ഉപദേശിച്ചു പഠിപ്പിക്കുകയും നിങ്ങളുടെ നല്ല ക്രിയകൾ കണ്ടു സ്വർഗ്ഗസ്ഥനായ പിതാവിന്നു മഹത്ത്വംകൊടുപ്പാൻതക്കവണ്ണം മനുഷ്യരുടെ മുൻപാകെ നിങ്ങളുടെ നടപടിയാകുന്ന വെളിച്ചം പ്രകാശിച്ചിരിക്കണം എന്നുള്ള കല്പനയെ നിറവേറ്റുന്നവരായിരിക്കയും മറ്റും ചെയ്യുന്നതു കൂടാതെ നിങ്ങളുടെ ഇടവകയ്ക്കടുത്തുള്ള പുറജാതികളോടു സുവിശേഷം പ്രസംഗിക്കയും എളുപ്പത്തിൽ നേടുവാൻ ദൈവം നമുക്കു കാണിച്ചുതന്നിട്ടുള്ള പുലയർ, പറയർ, കുറവർ മുതലായ ഹിന്ദുക്കളെ വേദം പഠിപ്പിച്ചു ദൈവത്തിനുള്ളവരാക്കി തീർക്കേണ്ടുന്നതിന് അവരോടും പ്രത്യേകം അവരുടെ രക്ഷാധിപന്മാരായി നമ്മിൽതന്നെയുള്ള ജനത്തോടും ഉപദേശിക്കയും വേണം.







പത്രാധിപർ ജേക്കബ് കുര്യൻ

# നമ്മുടെ പരിശുദ്ധൻ

പരുമല കാലം ചെയ്ത മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് മലങ്കരസഭയിൽ ഉണ്ടായിട്ടുള്ള സിദ്ധന്മാരുടെ കൂട്ടത്തിൽ പ്രഥമ ഗണനീയനാണ്. ആ തിരുമനസ്സിലെ ജീവിതവിശുദ്ധിയെയും തപോനിഷ്ഠയെയും ആത്മശക്തിയെയും പറ്റി അദ്ദേഹത്തിൻെറ സമകാലീനന്മാരായ സർവ്വ ആളുകളും ഒന്നുപോലെ വാഴ്ത്തിവരുന്നു.

മലയാളത്തെ സുറിയാനിസഭയുടെ പുരാതനത്വവും വിശ്വാസനൈർമ്മല്യവും ആധുനികക്രൈസ്തവലോകത്തിൻെറ സവിശേഷമായ ശ്രദ്ധയ്ക്കും ബഹുമാനത്തിനും പാത്രീഭവിച്ചിട്ടുണ്ട്. എന്നാൽ മറ്റുള്ള പുരാതന സഭകളിൽ എന്നവണ്ണം നമ്മുടെ സഭയിൽ ചരിത്ര പ്രസിദ്ധന്മാരായ പുണ്യവാന്മാർ ഉണ്ടായിട്ടില്ല എന്നൊരാക്ഷേപം ചിലർ പുറപ്പെടുവിക്കുമ്പോൾ നാം തല കുനിച്ചിരുന്നുപോകേണ്ടിവരുന്നു. പരമാർത്ഥം പറയുന്നപക്ഷം, ത്യാഗിവര്യന്മാരും പുണ്യാത്മാക്കളുമായ പല സിദ്ധന്മാർ നമ്മുടെ സഭയിലും ഉണ്ടായിട്ടുണ്ട്. പക്ഷേ, അവരുടെ ജീവിതവൃത്താന്തങ്ങളും അവരുടെ മദ്ധ്യസ്ഥപ്രാർത്ഥനമൂലം സിദ്ധിച്ചിട്ടുള്ള ഉപകാരങ്ങളും രേഖപ്പെടുത്തുന്ന ഗ്രന്ഥങ്ങളാകട്ടെ, ആ പുണ്യാത്മാക്കളെ അഭയം ചൊല്ലി പ്രാർത്ഥിക്കുന്ന പതിവാകട്ടെ നമുക്ക് ഇല്ലാത്തതുകൊണ്ടാണ് നമ്മുടെ സിദ്ധന്മാരെപ്പറ്റി ലോകവും നാംതന്നെയും അറിയാതെയിരിക്കുന്നത്. നമ്മുടെ മഹാന്മാരുടെ ചരിത്രകഥകൾ എഴുതി പ്രസിദ്ധപ്പെടുത്തുന്നതിന് ആരും ഒരുമ്പെടുന്നില്ല. ആത്മകഥാകഥനം എഴുതുന്ന പതിവ് നമ്മുടെ ഇടയിൽ ഇനിയും നടപ്പിൽ വരേണ്ടതായിട്ടുമാണിരിക്കുന്നത്. ഈ വക കാരണങ്ങളാൽ ലോകത്തിനും സമകാലീനന്മാർക്കും ഭാവിതലമുറകൾക്കും അറിയപ്പെടാത്തവരായി പല മഹാന്മാരും സിദ്ധന്മാരും നമ്മുടെയിടയിൽ ജീവിച്ച് യവനികയ്ക്കുള്ളിൽ മറഞ്ഞുപോയിട്ടുണ്ടെന്നാണ് എൻെറ അഭിപ്രായം.

പരുമല കാലം ചെയ്ത മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താതിരുമനസ്സുകൊണ്ട് മലങ്കര സഭയിൽ ഉണ്ടായിട്ടുള്ള സിദ്ധന്മാരുടെ കൂട്ടത്തിൽ പ്രഥമഗണനീയനാണ്. ആ തിരുമനസ്സിലെ ജീവിതവിശുദ്ധിയെയും തപോനിഷ്ഠയെയും ആത്മശക്തിയെയുംപറ്റി അദ്ദേഹത്തിൻെറ സമകാലീനന്മാരായ സർവ്വ ആളുകളും ഒന്നുപോലെ വാഴ്ത്തിവരുന്നു. നിർദോഷങ്ങളും ഭക്തിദ്യോതകങ്ങളുമായ അദ്ദേഹത്തിൻെറ കല്പനകളും ഗ്രന്ഥങ്ങളും ഇവയ്ക്ക് ഉത്തമ സാക്ഷ്യം വഹിക്കുന്നുണ്ട്. എന്നു മാത്രമല്ല, അദ്ദേഹത്തിൻെറ അനുഗ്രഹങ്ങളും ശാപങ്ങളും എത്രമാത്രം ഫലവത്തുകളായിരുന്നുവെന്നുള്ളതിനെ അനുഭവസ്ഥലോകം ഒന്നുപോലെ സമ്മതിക്കുകയും ചെയ്യുന്നു. ഈ പുണ്യപുരുഷൻെറ നിര്യാണശേഷം അദ്ദേഹത്തിൽ ശരണപ്പെട്ടു പ്രാർത്ഥിക്കുന്ന വിശ്വാസികൾക്കു സിദ്ധിക്കുന്ന അനുഗ്രഹങ്ങളെപ്പറ്റിയുള്ള കേൾവി കേരളക്കരയൊട്ടുക്കും അതിനപ്പുറവും വ്യാപിച്ചിട്ടുള്ളതും ജാതിമത വ്യത്യാസം കൂടാതെ, കേരളീയരായ സകലരെയും അദ്ദേഹത്തിൻെറ സമാധിസ്ഥാനത്തേക്ക് ആകർഷിച്ചുകൊണ്ടിരിക്കുന്നതുമാകുന്നു.

പരുമലത്തിരുമേനി നമ്മുടെ പരിശുദ്ധനാണ്. അദ്ദേഹത്തെ സ്മരിക്കുകയും അദ്ദേഹത്തിൻെറ പുണ്യചരിത്രം വായിക്കുകയും ചെയ്യുന്നത് നമ്മുടെ എല്ലാ കുടുംബങ്ങൾക്കും അനുഗ്രഹപ്രദമായിരിക്കും, നിശ്ചയം.

.(1939)



ഒ.എം. ചെറിയാൻ

# ഒരു മഹാപുരുഷൻ

പരുമല കൊച്ചുതിരുമേനി എന്നതു കേരള സുറിയാനി സഭക്കാരുടെ ഗൃഹങ്ങളിൽ ഒരു വലിയ പേരാണ്. ആ തിരുമേനി ജീവിച്ചിരുന്ന കാലത്ത് ദൈവഭക്തി, പ്രാർത്ഥനാജീവിതം, ഏകാഗ്രത, സമുദായപ്രണയം, ആത്മത്യാഗം എന്നീ വിഷയങ്ങളിൽ അനിതരസാധാരണമായ പ്രാമുഖ്യം സമ്പാദിച്ചിരുന്നു എന്നുള്ളത് പ്രസിദ്ധമാണ്. സർവ്വ സഭകളിൽ പ്രാമുഖ്യം സ്വാധീനമായിരുന്ന വലിയ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തതന്നെയും ഈ തിരുമേനിയെ ഉള്ളഴിഞ്ഞ് അനുസരിക്കാതിരിക്കാൻ ഭയപ്പെടുകയും ചെയ്യുപോന്നതായി കേട്ടിട്ടുണ്ട്. മരണാനന്തരം ആ തിരുമേനിയിൽനിന്നു ഭക്തന്മാർക്കു ലഭിച്ചിട്ടുള്ള അനുഗ്രഹങ്ങൾ അനേകങ്ങളും കേരളത്തിൽ പ്രസിദ്ധങ്ങളുംതന്നെ. ദൈവസംബന്ധമായ വിഷയങ്ങളിൽ ആയുസ്സിലും ആയുശേഷത്തിലും പ്രജകളെ ഇത്ര ആകർഷിച്ചിട്ടുള്ള ഒരു മഹാപുരുഷൻ ആധുനികകാലത്തിലാകട്ടെ ചരിത്രകാലത്തിലാകട്ടെ കേരളത്തിൽ ഉണ്ടായിട്ടുള്ളതായി തോന്നുന്നില്ല. നിരന്തരമായ ദൈവാനുഗ്രഹത്താൽ ആയുസ്സ് കഴിഞ്ഞുകൂടുന്നതുവരെ മരണശേഷം സിദ്ധപഥത്തിലേക്ക് ഉന്നമനം ചെയ്യുന്ന ഒരു രീതി, റോമൻ കത്തോലിക്കാസമുദായത്തിൽ ഇന്നും നടപ്പുണ്ട്. പൗരസ്ത്യസഭയിൽ അങ്ങനെ ഒരു രീതി ഇന്ന് ഇല്ലാത്തതിനാൽ മാത്രം—പരുമല കൊച്ചുതിരുമേനി—സിദ്ധൻ എന്നു നാമാർഹനായി വിധി ഉണ്ടാകാത്തതാണ് എന്നു ഞാൻ വിശ്വസിക്കുന്നു.* എന്നാൽ കേരള ക്രൈസ്തവന്മാർ സർവാശംസകളെക്കൊണ്ട് മംഗളാശംസ നൽകിയിരിക്കുന്ന ഈ തിരുമേനി മൂർദ്ധാഭിഷിക്തനായി ആയിരമായിരം ആളുകളുടെ മനസ്സാമ്രാജ്യത്തിൽ പല ദശവർഷങ്ങളായി സിംഹാസനാരൂഢനായി വാഴുന്നു. (1939) ●

* *നാമകരണത്തിനു മുൻപ് എഴുതിയത്.*

## പരുമല തിരുമേനിയുടെ വചനങ്ങൾ

### വൈദികരെ ബഹുമാനിക്കണം

"പട്ടക്കാരെ ബഹുമാനിച്ചുകൊള്ളണം. പ്രവർത്തിയിലാകട്ടെ വചനത്തിലാകട്ടെ ഭാവത്തിലാകട്ടെ ഹൃദയത്തിലാകട്ടെ ഒരിക്കലും നിന്ദിക്കയോ അവർക്കു ചെയ്യേണ്ടുന്ന മുറ ചെയ്യാതിരിക്കുകയോ അവരുമായി വഴക്കുപിടിക്കുകയോ കൊടുക്കൽവാങ്ങലിൽ അവരുമായി പലിശയ്ക്കു തർക്കിക്കുകയോ ഏതൊരു വിധത്തിലും അവരുടെ മനോദണ്ഡം തങ്ങളുടെ മേൽ വരുവാൻ തക്കവണ്ണം കാണിക്കയോ ഒരിക്കലും ചെയ്യരുത്. ചെയ്തിട്ടുണ്ടെങ്കിൽ പൊറുത്തപേക്ഷിച്ച് അനുഗ്രഹം വാങ്ങിക്കൊള്ളണം. അതുപ്രകാരം തങ്ങളുടെ കാരണവന്മാരോടും തങ്ങളിൽ പ്രായമുള്ള എല്ലാവരോടും വിചാരിക്കണം.

......പട്ടം കൊടയ്ക്കു നാം സംശയിക്കുന്നു. വിവാഹം കൂടാതെ പാടില്ല. അല്ലെങ്കിൽ റമ്പാന്മാരാകണം. ആ സ്ഥിതിയിൽ ഒരുത്തൻ ഉണ്ടായാൽ നമ്മെ പ്രത്യേകം ഓർപ്പാൻ ഇടവരുമല്ലോയെന്നു വിചാരവും ഉണ്ട്. അതു നാം ദൈവത്തിൽ വച്ചിരിക്കുന്നു."





## ഛായാസ്മരണ









വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത

# ഞാൻ തിരുമേനിയുടെ ശിഷ്യൻ

**കാലം ചെയ്ത മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തയുടെ സ്ഥിര താമസം പരുമലയിൽത്തന്നെ ആയിരുന്നു. 1053–ാം ആണ്ടുമുതൽ അദ്ദേഹം മരിക്കുന്നതുവരെ അവിടെത്തന്നെയാണു താമസിച്ചത്. പരുമല സെമിനാരി കാര്യങ്ങൾ ഒരു ഉടമസ്ഥനെന്ന നിലയിൽ അദ്ദേഹം അന്വേഷിച്ചു വന്നിരുന്നു.**

മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ യ്ക്ക് കാനോൻ പുസ്തകം ഉണ്ടായി രുന്നു. ആ പുസ്തകംതന്നെയാണ് ഞാനും ഉപയോഗിച്ചുവന്നിട്ടുള്ളത്. ആ പുസ്തകം അദ്ദേഹത്തിൻെറ കൈയെഴുത്താണ്. അദ്ദേ ഹത്തിൻെറ കൈപ്പട കണ്ടാൽ എനിക്ക റിയാം. അദ്ദേഹത്തിൻെറ കൂടെ ഞാൻ താമ സിച്ചിട്ടുണ്ട്. അദ്ദേഹം മരിക്കുന്നതുവരെ മിക്കവാറും ഞാൻ അദ്ദേഹത്തിൻെറ കൂടെ യാണ് താമസിച്ചിരുന്നത്. അദ്ദേഹം സുറിയാ നിയും മലയാളവും എഴുതുന്നതും ഒപ്പിടു ന്നതും ഞാൻ കണ്ടിട്ടുണ്ട്. അദ്ദേഹത്തിൻെറ കല്പനകൾ എൻെറ പേർക്കു വന്നിട്ടുണ്ട്. ഞാൻ അദ്ദേഹത്തിൻെറ ശിഷ്യനായിരുന്നു.

* * * * *

കാലം ചെയ്ത മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തയുടെ സ്ഥിരതാമസം പരുമലയിൽത്തന്നെ ആയിരുന്നു. 1053–ാം ആണ്ടുമുതൽ അദ്ദേഹം മരിക്കുന്നതുവരെ അവിടെത്തന്നെയാണു താമസിച്ചത്. പരുമല സെമിനാരി കാര്യങ്ങൾ ഒരു ഉടമസ്ഥനെന്ന നിലയിൽ അദ്ദേഹം അന്വേഷിച്ചുവന്നിരുന്നു. 1053–ൽ പരുമല സെമിനാരിക്കു മുപ്പതു ദണ്ഡ് സമചതുരത്തിൽ ഉയർച്ചയും താഴ്ച യുമായി ഒരു പുരയിടം മാത്രമെ സ്വത്തായി ഉണ്ടായിരുന്നുള്ളു. അതുതന്നെയാണ് സെമി നാരിപ്പുരയിടം എന്ന് അന്നു പറഞ്ഞുവന്നത്. അത് അരികുപുറത്ത് മാത്തൻ എന്നൊരാൾ മാർ ജോസഫ് ദീവന്നാസ്യോസിന് ദാനമായി കൊടുത്തതാണ്. 1053–ൽ കോട്ടയം പഴയ സെമിനാരി തോമസ് അത്താനാസ്യോസി ൻെറ കൈവശം ആയിരുന്നു. മേൽപ്പറഞ്ഞ സെമിനാരിപ്പുരയിടം ദാനം കിട്ടിയത് 1047–ലോ 1048–ലോ ആണ്.

സെമിനാരിക്ക് സ്വത്ത് ഒന്നും ഉണ്ടാ യിരുന്നില്ലെങ്കിലും അവിടെ പഠിത്തം നടത്തി യിരുന്നു. അതിലേക്ക് ആവശ്യപ്പെട്ട വരുമാന ങ്ങൾ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീ ത്തയും ഞാനും തെക്കുള്ള ഓരോ പള്ളിയിൽ സഞ്ചരിച്ച്, പിടിയരി, കെട്ടുതെങ്ങ് മുതലായ വരുമാനങ്ങളും ഓരോരുത്തരിൽനിന്നും ചില ദാനങ്ങളും ശേഖരിച്ചുവാങ്ങി. അതു കൊണ്ടും ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത യുടെ തനതു വകകൾകൊണ്ടും പഠിത്തം മുതലായതു നടത്തുകയും പുരയിടം നന്നാക്കി ദേഹണ്ഡം ചെയ്കയും മറ്റും ചെയ്തു വന്നു.

മുൻപറഞ്ഞ മുപ്പതു ദണ്ഡ് സ്ഥലം ഒഴിച്ചുള്ള സകലതും അദ്ദേഹം ഉണ്ടാക്കി യതും അദ്ദേഹം മൂലം സമ്പാദിപ്പാൻ ഇട യായിട്ടുള്ളതുമാണ്.

(സമുദായക്കേസിൽ കാനോനെപ്പറ്റി വട്ടശ്ശേരിൽ തിരുമേനി നല്കിയ മൊഴിയിൽ പരുമല തിരുമേനിയെപ്പറ്റിയുള്ള ഭാഗം–ഇത് ഇസെഡ്. എം. പാറേട്ടിൻെറ 'നിത്യാക്ഷര ങ്ങൾ' എന്ന ഗ്രന്ഥത്തിൽനിന്ന്). ●

**പരുമല തിരുമേനിയുടെ വചനങ്ങൾ**

## സത്യം ജയം തരും

"നിങ്ങളെ പ്രത്യേകം സൂക്ഷ്മപ്പെടുത്തുന്നതെന്തെന്നാൽ ആരുതന്നെയായാലും വ്യാജമായി സാക്ഷി പറയുന്നത് ആത്മനാശവും കുടുംബനാശവും എന്നു മാത്രമല്ല സജ്ജനങ്ങളുടെയിടയിൽ വല്യ ആക്ഷേപത്തിനു കാരണവും ആയിത്തീരുന്നതാകയാൽ ഒരിക്കലും അങ്ങനെ ചെയ്യുപോകരുതെന്നു ഞാൻ നിങ്ങളോടപേക്ഷിക്കുന്നു.

നിങ്ങൾ കള്ളസാക്ഷിക്കാരൻ ആയിത്തീരരുതെന്നു മാത്രമല്ലാതെ സത്യം വിട്ട് ഒരു കക്ഷിക്കു ദോഷമായി പ്രവർത്തിക്കണമെന്ന് എനിക്ക് എഴുതുവാനും പറവാനും നിരൂപിക്കാനും പാടുള്ളതല്ലല്ലൊ.

നിങ്ങൾ ആരുടെ മേലും ആരും നിങ്ങളുടെ പേരിലും നമ്പരുകൊടുപ്പാൻ ഇടവരുത്തരുത്. അതിന് എപ്പോൾ എങ്കിലും സംഗതി ആയിപ്പോകുന്നു എങ്കിൽ സത്യം നിങ്ങളിൽ ഉണ്ടായിരിക്കണം. ദൈവം നിങ്ങൾക്കു ജയം തരും. സത്യം ഉണ്ടെന്നുവച്ച് ആരുടെ മേലും നമ്പരിട്ടു കഷ്ടപ്പെടുത്തരുത്."



പരിശുദ്ധ ബസേലിയോസ് ഗീവറുഗീസ്
ദ്വിതീയൻ കാതോലിക്കാബാവ

# എന്റെ ഗുരു

നമ്മുടെ ജീവിതം നന്നാക്കുന്നതിനു ശുദ്ധിമാന്മാരോടുള്ള സംസർഗ്ഗവും അവരുടെ ചരിത്രങ്ങളും ഏറ്റവും സഹായിക്കുന്ന ഒന്നാകുന്നുവല്ലോ!

എന്നാൽ നമ്മുടെ അഭക്തിയുടെ ഈ കാലത്തിൽ പരിശുദ്ധന്മാർ ചെയ്തതായി പറയുന്ന അതിശയങ്ങളെപ്പറ്റി, എന്നിൽ വിശ്വസിക്കുന്നവൻ ഞാൻ ചെയ്യുന്നതിൽ അധികം അതിശയങ്ങൾ ചെയ്യും എന്നും മറ്റും കർത്താവു കല്പിച്ചിരിക്കുന്നതിനെ ആലോചിക്കാതെ അസംഭവ്യങ്ങളെന്നു പലരും സംശയിക്കുന്നു. ശുദ്ധിമാന്മാരുടെ ശക്തിയിലുള്ള സംശയം തീർക്കുവാനെന്നപ്രകാരം ദൈവം ഇക്കാലത്തിൽ ആർക്കും എതിർത്തു പറയുവാൻ പാടില്ലാത്തവിധം കാലം ചെയ്ത നമ്മുടെ വിശുദ്ധ പിതാവ് (മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത) മുഖാന്തരം പല അത്ഭുതങ്ങളും ചെയ്കയാൽ വീണ്ടും ഈ ചരിത്രങ്ങൾ തർജ്ജമ ചെയ്‌വാൻ ധൈര്യമുണ്ടായി.

(നമ്മുടെ കണ്ണുകൾക്കു മുമ്പാകെ ജീവിച്ചു കാലംചെയ്ത ഈ പരിശുദ്ധന്റെ കബറിങ്കൽ അസംഖ്യം അത്ഭുതങ്ങൾ ഉണ്ടാകുന്നതിന് കൊച്ചി-തിരുവിതാം കൂറിലുള്ള നാനാജാതിമത സ്ഥന്മാരും സാക്ഷികളാകുന്നു. 'സുറിയാനിക്കാർ, റോമാക്കാർ, ഇംഗ്ലീഷുകാർ മുതലായ ക്രിസ്ത്യാനികളും ബ്രാഹ്മണർ, ശൂദ്രർ, ഈഴവർ, പുലയർ മുതലായ ഹിന്ദുക്കളും മുഹമ്മദീയരും' എന്നുവേണ്ട, നാനാജാതികളും കബറിങ്കൽ വന്നു വഴിപാടു കഴിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്. ദൈവ കൃപയാൽ ഈ വിശുദ്ധന്റെ നാമത്തിൽ തങ്ങൾക്കായി സിദ്ധിച്ചിട്ടുള്ള അനുഗ്രഹങ്ങളെ ഓർത്തിട്ടു ചിലർ തങ്ങളുടെ സത്യമാതാവിന്റെ മടിയിലേക്കുതന്നെ തിരിച്ചുവന്നിട്ടുണ്ട്. ചിലർ കാര്യം സാധിക്കുമ്പോൾ കുഷ്ഠരോഗികളെപ്പോലെ തങ്ങളുടെ വഴിക്കു പോകുന്നുമുണ്ട്. "സൗഖ്യമാക്കപ്പെട്ട പത്തു കുഷ്ഠരോഗികളിൽ ദൈവത്തെ മഹത്ത്വപ്പെടുത്തുവാൻ ഒരു പുറജാതിക്കാരൻ മാത്രമേ ഉണ്ടായിരുന്നുള്ളൂ" എന്നു കല്പിച്ചതുപോലെ പ്രവർത്തിക്കുന്നവരാകുന്നു അധികവും. എങ്കിലും ഒഴികഴിവില്ല. മല്ലപ്പള്ളിയിലെ പിശാചു പുറപ്പെട്ടുപോയാറെ ആ കൊച്ചൻ രണ്ടുമൂന്നു മാസം ഞങ്ങളോടു കൂടെ താമസിച്ചു. തിരുവനന്തപുരത്തു പോയി ഒരു വടക്കൻ റോമാക്കാരൻ ഭ്രാന്തൻ സൗഖ്യമായി നേർച്ച തന്നു. കുഷ്ഠരോഗിയായ ഒരീഴവൻ മിക്കവാറും സൗഖ്യം പ്രാപിച്ച് ഇവിടെ വന്നു നേർച്ച കൾ കഴിച്ചു. തലേ ആണ്ടിൽ ആളുകളാൽ വഹിക്കപ്പെട്ടവൻ പിറ്റേ ആണ്ടിൽ നടന്നുവന്നു. തൊണ്ടയിൽ ഒരു ചൂണ്ടൽ കോർത്ത പുലയൻ ഇവിടെ വന്ന് നേർച്ച ഇട്ടതിന്റെ ശേഷം ചൂണ്ടൽ താനെ ഊരിപ്പോയി. അയിരൂർ തെങ്ങുംതോട്ടത്തിൽ ഒരു സ്ത്രീക്ക് ആൺകുട്ടി ഇല്ലാത്തതിനാൽ ഗർഭമുണ്ടായതിനു ശേഷം തിരുമേനിക്കു നേർച്ച നേരുകയും കുട്ടി ആണായിരിക്കണമെന്നു മാത്രമല്ല നേർച്ചക്കുട്ടി എന്നറിയാൻ തിരുമേനിയിലുള്ള ഏതെങ്കിലും ഒരു അടയാളം ഉണ്ടായിരിക്കണ മെന്നും അപേക്ഷിക്കുകയും ചെയ്തു. ആ കുട്ടി ആണും തിരുമനസ്സിലെ കാലിന്റെ വിരൽ പെട്ടയായിരുന്നതുപോലെ ആ കുട്ടിയുടെ കാലിന്റെ വിരലും പെട്ടയായിരിക്കുകയും ചെയ്തു. ആ കുട്ടിയെ ഇവിടെ കൊണ്ടുവന്നു സ്പർഹായിലേക്ക് അവർ പണം കൊടുത്തു എന്നും കുർബാന ചൊല്ലത്തക്കവിധത്തിൽ അതിന്റെ പേരും എഴുതിച്ചു. അനേകം പിശാചുക്കൾ കബർ കാണുമ്പോൾ വിറച്ചു കരഞ്ഞുംകൊണ്ട് പുറപ്പെട്ടുപോകും. എല്ലാത്തരം ക്രിസ്ത്യാനികളിൽനിന്നും പുറജാതികളിൽ നിന്നും സംഖ്യയില്ലാതെ പിശാചുക്കൾ പുറപ്പെട്ടു പോയിട്ടുണ്ട്. അവരുടെ സംസാരം ആരോ ചോദിച്ചിട്ട് ഉത്തരം പറയുന്നതുപോലെ ആകുന്നു. ഇവിടെ വരുന്ന പിശാചുക്കളോടു ഞങ്ങൾ ആരും ഒന്നും ചോദിക്ക പതിവില്ല. എന്നാലും അവ ഇപ്രകാരം ദീർഘസ്വരത്തിൽ സംസാരിച്ചു പുറപ്പെട്ടുപോകുന്നു. ഈ തരത്തിൽ ഇവിടെ നടക്കുന്ന അത്ഭുതങ്ങൾ അവർണ്ണനീയംതന്നെ. അതുകളെല്ലാം ഇപ്പോൾ വിവരിച്ചെഴുതുവാൻ ആവശ്യമില്ല. ആരും പറയാതെയും ആവശ്യപ്പെടാ തെയും മനുഷ്യർ ഈ പണമെല്ലാം കൊണ്ടിടുന്നതുതന്നെ അവയ്ക്കു സാക്ഷിയാകുന്നു. അത്യാവശ്യങ്ങൾക്കും കഴിവുംപോലെ പണം ചുരുക്കുന്ന ആളുകൾ ഇത്ര അധികം പണമിടുന്നതു കാര്യമില്ലാഴിക അല്ലല്ലോ. ഉപായത്തിലോ സൂത്രത്തിലോ ആരും ഇതിനെപ്പറ്റി പറയുകയോ ഇതി ലേക്കു ഉത്സാഹിക്കുകയോ ചെയ്തിട്ടില്ല. അസൂയാകക്ഷികൾ 'ശമരിയക്കാരനാണെന്നും പിശാചു ണ്ടെന്നും' പറയുമായിരിക്കും. "പിശാചിനു ശക്തിയുണ്ടെന്നും ദൈവത്തിനും തന്റെ മക്കൾക്കും ശക്തിയില്ലെന്നും പറയുന്ന ഇവർ ആരുടെ മക്കളാകുന്നു? പരിശുദ്ധന്മാർക്കു ശക്തിയുണ്ടെങ്കിൽ അതു ദൈവത്തിന്റെ ആകുന്നു. ഇല്ലെങ്കിൽ തനിക്കു ശക്തി ഇല്ലാത്തതുകൊണ്ടും ആകുന്നു. അപ്പനു ശക്തി യുണ്ടെങ്കിൽ അതു നിശ്ചയമായിട്ടു മകനും കാണും."

ഇപ്പോൾ നടക്കുന്ന ഈ ശക്തി മുമ്പുള്ളവർക്കും സാക്ഷിയാണല്ലോ. ഈ പരിശുദ്ധനിൽ നാം കണ്ട വിശേഷം നോമ്പുനമസ്കാരം, വിനയം ഇത്യാദി ആയിരുന്നുവല്ലോ.

*(മലയാളത്തിലേക്ക് വിവർത്തനം ചെയ്ത 'പരിശുദ്ധ സ്ത്രീകളുടെ ചരിത്രം' എന്ന ഗ്രന്ഥത്തിന്റെ മുഖവുരയിൽനിന്ന്).*

നമ്മുടെ കണ്ണുകൾക്കു മുമ്പാകെ ജീവിച്ചു കാലംചെയ്ത ഈ പരിശുദ്ധന്റെ കബറിങ്കൽ അസംഖ്യം അത്ഭുതങ്ങൾ ഉണ്ടാകുന്നതിന് കൊച്ചി-തിരുവിതാം കൂറിലുള്ള നാനാജാതിമത സ്ഥന്മാരും സാക്ഷികളാകുന്നു.









ഫാ. ടി.ജി. സഖറിയ

# പരുമല തിരുമേനിയുടെ ശിഷ്യൻ

ഏലിയാ ദീർഘദർശി മേഘത്തിൽ സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ടു. ഇതു
കണ്ടുകൊണ്ടുനിന്ന തന്റെ ശിഷ്യൻ ഏലിശാ വികാരഭരിതനായി 'എന്റെ
പിതാവേ' എന്ന് ഉറക്കെ ഗുരുവിനെ
വിളിച്ചു. ഏലിയാ തന്റെ പുതപ്പ് താഴേക്കിട്ടു. ഏലിശാ ആ പുതപ്പ് എടുത്ത് ഭക്തിയോടെ
സൂക്ഷിച്ചു. യോർദ്ദാൻനദിയുടെ അക്കരെ കടക്കാനായി ഏലിശാ നദീതീരത്തെത്തി.
വെള്ളംമൂലം അക്കരെ കടക്കാൻ സാധിച്ചില്ല. ഗുരുവിൽനിന്നു ലഭിച്ച പുതപ്പെടുത്ത് ആ
ശിഷ്യൻ വെള്ളത്തെ അടിച്ചു. വെള്ളം അങ്ങോട്ടും ഇങ്ങോട്ടും പിരിഞ്ഞു. നദിയുടെ
മദ്ധ്യേ ഉണങ്ങിയ നിലത്തുകൂടെ ഏലിശാ അക്കരെ കടന്നു. പ്രവാചകശിഷ്യന്മാർ
ഏലിശായെ കണ്ടിട്ട് 'ഏലിയായുടെ ആത്മാവ് ഏലിശായുടെമേൽ അധിവസിക്കുന്നു'
എന്നു പറഞ്ഞ് ഏലിശായുടെ മുമ്പിൽ സാഷ്ടാംഗം വീണു.
വി. വേദപുസ്തകത്തിൽ (രണ്ടു രാജാക്കന്മാർ 2: 11-15) വിവരിച്ചിട്ടുള്ള ഒരു
സംഭവമാണ് ഇത്. ഈ സംഭവത്തെ അനുസ്മരിപ്പിക്കുന്ന ഒന്നായിരുന്നു പുണ്യവാനായ
പരുമലത്തിരുമേനിയും അദ്ദേഹത്തിന്റെ കാലശേഷം തന്റെ കുർബാനകാപ്പ
ധരിച്ചിരുന്ന കല്ലാശ്ശേരിൽ പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനിയും.
വ്യക്തിജീവിതത്തിലും സഭാജീവിതത്തിലും ഗീവറുഗീസ് ദ്വിതീയൻ സർവ്വഥാ
മാർഗ്ഗദർശിയായി സ്വീകരിച്ചിരുന്നത് വന്ദ്യഗുരുവായ പരുമല പുണ്യവാളനെയാണ്.
സുദീർഘമായ വ്യവഹാര മദ്ധ്യത്തിൽ ആശ്വാസവും വിജയവും പ്രാപിച്ചിട്ടുള്ളത്
ഗുരുവായ പരുമല പുണ്യവാളന്റെ കബറിൽ അഭയം തേടിയതുകൊണ്ടാണെന്നുള്ള
യാഥാർത്ഥ്യം എനിക്കു നേരിട്ടറിയാം.
കല്ലാശ്ശേരിൽബാവായുടെ സെക്രട്ടറിയായി ദീർഘകാലം സേവനം
അനുഷ്ഠിക്കുവാൻ ഭാഗ്യം ലഭിച്ച എനിക്ക് ആ ഗുരുവും ശിഷ്യനും തമ്മിലുള്ള
ബന്ധത്തിന്റെ ഫലമായി ശിഷ്യനു ലഭിച്ച അനുഗൃഹീതാനുഭവങ്ങൾ
അദ്ദേഹത്തിൽനിന്ന് നേരിട്ടു മനസ്സിലാക്കുവാൻ അവസരം ലഭിച്ചിട്ടുണ്ട്.
ജീവിതവിശുദ്ധി, കൂദാശാനുഷ്ഠാനങ്ങൾ, പ്രാർത്ഥനാജീവിതം തുടങ്ങി തന്റെ
ദിനചര്യ കളിൽപോലും ഗുരുവായ പരുമലത്തിരുമേനിയുടെ മാതൃക സ്വീകരിക്കുക
എന്നുള്ളത് കല്ലാശ്ശേരിൽ തിരുമേനിക്ക് നിർബന്ധമായിരുന്നു. 'ഇത് പരുമല മെത്രാച്ചൻ
പഠിപ്പിച്ചതാണ്' എന്ന് അദ്ദേഹം പലതിനും വിവരണം പറയാറുണ്ടായിരുന്നു.
പാതിരായാമത്തിലും എഴുന്നേറ്റിരുന്നു പ്രാർത്ഥിക്കുന്നതിൽ പരുമല തിരുമേനിയെ
അദ്ദേഹം മരണംവരെ അനുകരിച്ചിരുന്നു.
പ. പരുമല തിരുമേനി ധരിച്ചിരുന്ന കുപ്പായങ്ങളിൽപോലും കല്ലാശ്ശേരിൽ ബാവാ
ദിവ്യത്വം ദർശിച്ചിരുന്നു. ഗുരു ഉപയോഗിച്ചിരുന്ന ഒരു കുർബാനകാപ്പ ശിഷ്യൻ
ദിവ്യമായി സൂക്ഷിക്കുകയും ചില പ്രത്യേക അവസരങ്ങളിൽ അതു ധരിച്ച് വി.
കുർബാന അണയ്ക്കുകയും ചെയ്യുന്നതിൽ അദ്ദേഹം സന്തുഷ്ടി പ്രാപിച്ചിരുന്നു.
ദീർഘദർശിയായ ഏലിയായുടെ പുതപ്പ് ഏലിശാ ധരിച്ച് ശക്തി പ്രാപിച്ചതുപോലെ
പരുമല പുണ്യവാളന്റെ കാപ്പയണിഞ്ഞ് ശക്തി പ്രാപിക്കുവാനും മലങ്കര ഓർത്ത
ഡോക്സ്സഭയെ ആത്മികദീപ്തിയോടെ ഭരിച്ച് സമാധാനം
തുറമുഖത്തെത്തിക്കുവാനുമുള്ള മഹാഭാഗ്യം ഈ ശിഷ്യപ്രമുഖന് ലഭിച്ചു. താൻ
മരിക്കുമ്പോൾ ഗുരുവിന്റെ ആ ദിവ്യമായ കാപ്പ അദ്ദേഹത്തെ ധരിപ്പിച്ച്
കബറടക്കണമെന്നും അദ്ദേഹം പ്രത്യേകം നിർദ്ദേശിച്ചിരുന്നു. അങ്ങനെ സംഭവിക്കുകയും
ചെയ്തു. അതിന് ഈ ലേഖകൻ ദൃക്സാക്ഷിയാണ്.



# തോമ്മാ മാർ ദീവന്നാസ്യോസിനെ കണ്ടെത്തിയ ജ്ഞാനദൃഷ്ടി

**1893** ഒരു ഞായറാഴ്ച. മാവേലിക്കര പുതിയകാവ് പള്ളിയിൽ പരിശുദ്ധനായ പരുമല മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത എഴുന്നള്ളിയ സുദിനം. കുർബാന കഴിഞ്ഞപ്പോൾ കൊച്ചുകുട്ടികൾ തിരുമേനിയുടെ ചുറ്റും കൂടി. എല്ലാവർക്കും കൈമുത്തം വേണം. പരുമലത്തിരുമേനിക്കു കൊച്ചുകുട്ടികളോടു വലിയ വാത്സല്യമായിരുന്നു. കൈമുത്തം കിട്ടിയിട്ടും കുട്ടികൾ വിട്ടുപോയില്ല. തിരുമേനിയെ തൊട്ടു നില്പാണ്.

"ഇവൻ ഏതാണ്?"

അതിനിടയിൽ ഒരു കുട്ടിയെ ചൂണ്ടി തിരുമേനി ചോദിച്ചു.

"കല്ലുംപുറത്തെ മാത്തൂച്ചൻെറ മകനാണ്." അപ്രതീക്ഷിതമായ ചോദ്യം കേട്ട വികാരിയച്ചനാണ് മറുപടി നല്കിയത്.

"കൊള്ളാം.... ഇവൻെറ തലയിൽ ഒരു തൊപ്പി കയറുന്നതിനു ഭാഗ്യമുണ്ടല്ലോ..." തിരുമേനി കല്പിച്ചു.

അതു കേട്ടയുടനെ ആറു വയസുകാരനായ കൊച്ചുകുഞ്ഞ് അമ്മയുടെ അടുത്തേക്ക് ഓടി. സന്തോഷം കൊണ്ടു മതിമറന്നു.

"അമ്മേ...തിരുമേനി അപ്പച്ചൻ എനിക്കൊരു തൊപ്പി തരാൻ പോകുന്നു..."

കൊച്ചുകുഞ്ഞിനെയും കൂട്ടി മാതാവായ ഏലിയാമ്മ ഉടനെതന്നെ തിരുമേനിയുടെ സന്നിധിയിലെത്തി. അനുഗ്രഹം വാങ്ങിയിട്ട് ഉണർത്തിച്ചു:

"ഒരു ആഗ്രഹമുണ്ട്..."

"എന്താണ്?" തിരുമേനി ചോദിച്ചു.

"ഇവനെ ദൈവത്തിനു നേർന്നതാണ്. അപ്പൻ സമ്മതിക്കുന്നില്ല..."

"അപ്പനെ കൂട്ടിക്കൊണ്ടു വാ."

കൊച്ചുകുഞ്ഞിൻെറ പിതാവായ തൊമ്മിമാത്തുവിനെ കൂട്ടിക്കൊണ്ടുവരാൻ ഉടനെതന്നെ പള്ളി അങ്കണത്തിലേക്ക് ആളയച്ചു. ആ ഭക്തകുടുംബം അന്നു പതിവുപോലെ ആരാധനയിൽ പങ്കെടുക്കാൻ എത്തിയതാണ്. പരിശുദ്ധനായ പരുമലത്തിരുമേനിയുടെ അനുഗ്രഹവും വാങ്ങണം. തൊമ്മിമാത്തു വന്നപ്പോൾ തിരുമേനി പറഞ്ഞു:

"നിൻെറ മോനെ ഞാൻ എടുത്തിരിക്കുന്നു."

"തിരുമേനി ഇവൻ മൂത്ത മകനാണ്...ഇവൻെറ അനിയനെ തരാം." തൊമ്മിമാത്തു അറിയിച്ചു.

"രണ്ടുപേരും ഇരിക്കട്ടെ. എടുത്തത് എടുത്തു. ഇവൻ വലിയവനാകും."

കൊച്ചുകുഞ്ഞ് എന്ന ഓമനപ്പേരിൽ അറിയപ്പെട്ടിരുന്ന സി.എം. തോമസിനെ പിന്നെ ആറു വർഷം കഴിഞ്ഞു ദൈവവിളിയുടെ അനുഗ്രഹം തേടിയെത്തി. പന്ത്രണ്ടാം വയസ്സിൽ കൈവയ്പു ലഭിച്ചു മദ്ബഹായിൽ ശുശ്രൂഷകനായി.

തോമസ് പിന്നെ ഡീക്കനായി, വൈദികനായി, റമ്പാനായി, മെത്രാപ്പോലിത്തയായി, ഒടുവിൽ പരുമല തിരുമേനിയുടെതന്നെ പിൻഗാമിയായി-നിരണത്തിൻെറ അജപാലകൻ മാർ തോമാ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത.

*(പോൾ മണലിൽ രചിച്ച മഹാനായ ദീവന്നാസ്യോസ് എന്ന ഗ്രന്ഥത്തിൽനിന്ന്)*

**പരുമല തിരുമേനിയുടെ വചനങ്ങൾ**

## പിതൃസ്മരണ

*"തമ്പുരാനെ പെറ്റ അമ്മയുടെ അടിയന്തിരം എന്നും ഭക്തിയായി എല്ലാവരും പോയി നടത്തിക്കൊൾവിൻ. അമ്മ നിങ്ങളെ കാത്തുകൊള്ളും. അങ്ങനെതന്നെ തോമാശ്ലീഹായുടെ ദുഃഖ്റോനോതും കഴിപ്പിൻ. അവിടത്തെ ഓർമ്മ നിങ്ങൾക്കു വാഴ്വിനും ആയിരിക്കും. പിന്നെ പിതാക്കന്മാരുടെ അടിയന്തിരം - കാരണവന്മാരുടെ അടിയന്തിരം ചുരുക്കത്തിൽ ആയാലും മുടക്കരുത്. അവരുടെ വാഴ്വും വലിയതാണ്."*





# കാവ്യാഞ്ജലി









കണ്ടത്തിൽ വറുഗീസ് മാപ്പിള

# മാർ ഗ്രിഗോറിയോസ് സ്മരണ

*("മധുവനമേ വൃന്ദാവനമേ" എന്നപോലെ)*

*പല്ലവി:*

ഓർപ്പതിതേ നല്ലോർമ്മയഹോ

*ചരണങ്ങൾ:*

ഓർപ്പവർക്കനുഗ്രഹമുള്ള നീതിമാൻ നാമം-ഓ
വന്ദ്യ മാർ ഗ്രിഗോറിയോസ്സെന്നൊരത്തിരുനാമം-ഓ
സൽഗുണനിലയ മാ മഗുരുവരൻനാമം-ഓ
നലമൊടാറോൻ മുടിയും നല്ലിടയൻ വടിയും-ഓ
അങ്കിചേരും താടിയുമപ്പുഞ്ചിരിമോടിയും-ഓ
നേർവഴിയിഷ്ടവും നിയമമതിൽ നിഷ്ഠയും-ഓ
സമതയെഴും ചിത്തവും സത്യതപോവിത്തവും-ഓ
ദീനരിൽ കാരുണ്യവും ദിനവുമേറും പുണ്യവും-ഓ

---



ചെമ്മനം ചാക്കോ

# കാവൽദൈവം

അന്ധബോധത്തിൻ കരിമുകിൽ കേറിവ-
ന്നെൻെറയുൾക്കണ്ണിൻ വെളിച്ചം മറയ്ക്കവേ
സ്ലീബയുയർത്തി വാഴ്ത്തി പ്രകാശത്തിൻെറ
സീമ വളർത്തുമെൻ സൂര്യനല്ലോ ഭവാൻ!

ആശകൾ വറ്റിവരണ്ടു ഹൃദന്തരം
നാശവിചിന്തയാൽ വീർപ്പറ്റുനിൽക്കവേ
ഭക്തിതൻ പൂനിലാവുള്ളിൽ പരത്തിയെൻ
ശക്തിയുണർത്തുന്ന ചന്ദ്രനല്ലോ ഭവാൻ!

ശങ്കയും രോഗവും ഭീതിയുംകൊണ്ടു വൻ-
സങ്കടത്തിൻെറ കടലിൽ പതിക്കവേ
വന്നടുത്തെത്തിക്കരേറാൻ കനിവേകി-
യെന്നെ രക്ഷിക്കുന്ന തോണിയല്ലോ ഭവാൻ!

ഉള്ളത്തിൽനിന്നും സുഖഭോഗചിന്തകൾ,
കള്ള, മഹന്ത, വിദ്വേഷ, മസൂയയും
മായ്ച്ചു തന്നാശ്രിതചിത്തങ്ങളിൽ നന്മ
കാഴ്ചവയ്ക്കും ഭക്തദാസനല്ലോ ഭവാൻ!

എൻ നയനങ്ങൾ തൻ പൊൻവെളിച്ചം ഭവാൻ,
എൻ കാലുകൾ തന്നടിയുറപ്പും ഭവാൻ.
എൻ മനസ്സിൻ ശക്തിചൈതന്യവും ഭവാൻ,
എൻ ജീവിതത്തിൻെറ കാവൽ ദൈവം ഭവാൻ!



മഹാകവി പുത്തൻകാവ് മാത്തൻ തരകൻ

# ഭക്തഗാഥ

പീയുഷ പൂർണ്ണമാം സ്വർണ്ണക്കുടങ്ങളെ
പ്രീതിയിൽ പൊക്കിപ്പിടിച്ചുകൊണ്ടും
വ്യായത പാണി സഹസ്രങ്ങളംബര
വീഥിയിൽ സാദരം വീശിക്കൊണ്ടും
സ്വാഗതമാഗതർക്കേവർക്കുമോതുന്ന
തുംഗ കേര ദ്രുമപംക്തി തിങ്ങി
കല്ലോലത്തൂവെള്ളിക്കങ്കണ പാളിക
ളുല്ലസിച്ചീടും കരങ്ങൾ നീട്ടി
ശ്രീലയാം പമ്പാതരംഗിണി വർഷിക്കും
ലാളനസൗഖ്യാമൃതത്തിൽ മുങ്ങി
പച്ചരത്നപ്രഭ തങ്ങി വിളങ്ങുന്നു
പാരം ‘പരുമല’ സുപ്രദേശം.
മന്നിൽ ‘മാർ ഗ്രിഗോറിയോസെ’ന്നഖിലരു
മെന്നും കൊണ്ടാടി സ്തുതിച്ചീടുന്ന

വന്ദ്യപിതാവിൻെറ ശാന്തഗംഭീരമാം
വൈഖരിയിന്നും മുഴങ്ങിക്കേൾക്കും
ദിവ്യമാമുത്തുംഗ ദൈവനികേതവും
തൊട്ടടുത്തുത്തരഭാഗത്തായി
തന്തിരുമേനിതൻ പുണ്യകളേബര
മന്തിമ വിശ്രമം കൊള്ളുകയാൽ
പൊന്നൊളി ചുറ്റും പരത്തിക്കൊണ്ടെപ്പോഴും
മിന്നും വിശുദ്ധമാം മണ്ഡപവും
മഞ്ജുളമാകുമാ ദ്വീപിലുത്ഭാസിപ്പൂ
ഞങ്ങൾക്കു മംഗളദീപങ്ങളായ്.

## II

തന്നുടെ വാത്സല്യപാത്രങ്ങളായ് വാണ
നന്ദനരാകും കുഞ്ഞാടുകളെ
നിത്യപവിത്രമാം നാട്ടിലെത്തിപ്പതിൽ
കീർത്തി സമ്പാദിച്ച ‘മോസസ്സാ’യി
സർവേശ വിശ്വാസവായ്പി‘ലബ്രാഹാമാ’യ്
സർവേശ യോഗത്തി‘ലിസ്സാക്കാ’യി
നാകാധിനായകത്തുമുഖ ദർശന
ഭാഗ്യത്തിൽ ശുദ്ധനാം ‘യാക്കോബാ’യി
പാർത്തട്ടിൽ ജീവിച്ച വന്ദ്യമഹാഗുരോ,
ഭക്തജനാർച്ചിതസച്ചരിത,







നിന്തിരു മദ്ധ്യസ്ഥപ്രാർത്ഥനയ്ക്കായ് ഞങ്ങൾ
നിന്തിരുപാദത്തിലെത്തിടുന്നു.
സ്വർഗ്ഗസ്ഥതാതനോടർത്ഥിച്ചു ഞങ്ങൾ തൻ
സങ്കടമൊക്കെയും തീർക്കേണമേ.

## III

സർവ പ്രതാപവും സർവാധികാരവും
സംത്യജിച്ചേവർക്കും സംപ്രാപ്യനായ്
ക്ഷുദ്രവിചാര വിഹീനനായ്ത്തൻ ജന
ഹൃത്തറിയുന്ന വിജ്ഞാനിയായി.
സ്ഥാനമാനങ്ങളിൽ മോഹമിയലാതെ
ദീനരിൽക്കാരുണ്യശാലിയായി
ഭൗമിക സമ്പത്തിലാശവച്ചീടാതെ
സൗമ്യ സ്വഭാവസംശോഭിതനായ്
വാത്സല്യപൂർവകം തന്നുടെ മക്കളെ
വിശ്രമമെന്യേ പാലിച്ച വിഭോ
സർവേശകാരുണ്യം ഞങ്ങളിലുണ്ടാവാൻ
നിർവ്യാജമങ്ങു സഹായിക്കേണം.

## IV

കണ്മുമ്പിൽ മായയാം കമ്പതിൽ നില്ക്കയാൽ
കാണേണ്ട ദൈവത്തെക്കണ്ടീടാതെ
ലൗകികചിന്തയാം ഘോരാന്ധകാരത്താ-
ലുൾക്കളം മുറ്റും നിറയുകയാൽ
ധാത്രിയിൽ വിണ്ണിൽനിന്നെത്തി പ്രകാശിച്ച
സത്യമേതാണെന്നറിഞ്ഞീടാതെ
പൈശാചികാട്ടഹാസങ്ങളാൽ ധർമ്മത്തിൽ
ശാശ്വതസംഗീതം കേട്ടിടാതെ
നിത്യമുഴലുന്ന ഞങ്ങളെപ്പാവന
മൂർത്തേ, മുനീന്ദ്ര, സംപൂജ്യപാദ,
കാത്തുകൊള്ളേണം വിപത്തുകളേശാതെ
മുക്തിയും ബോധവും തന്നരുളി
സന്തതം കൊച്ചുതിരുമേനിയായ്ക്കന്യാ
പുത്രനാം യേശുവിൽ പാർശ്വഭൂവിൽ
വാഴും വിശുദ്ധ പിതാവേ, ഭവദീയ
വാഴ്‌വിന്നായ് ഞങ്ങൾ യാചിച്ചീടുന്നു. ●

**പരുമല തിരുമേനിയുടെ വചനങ്ങൾ**

### ഉണർന്നിരിക്കുക

വീട്ടുമസ്ഥർ കാവൽക്കാരോടുകൂടെ വിളക്കുവച്ച് ഉണർന്നിരിക്കുമ്പോൾ കള്ളന്മാർ അടുത്തുവരുവാനും അവൻെറ ഭവനം കവർച്ച ചെയ്‌വാനും എളുപ്പം അല്ലല്ലോ. എന്നാൽ കരുണ അറ്റ കള്ളൻ അടുത്തുവരുവാനും നമ്മുടെ ഭവനം കവർച്ച ചെയ്‌വാൻ ഉറക്കം ഇളച്ച് ഓടി നടക്കുന്നു എന്നും നമ്മുടെ ആട്ടിൻകൂട്ടത്തിലെ ആടുകളെ ആക്രമിപ്പാനും വിഴുങ്ങുവാനും സിംഹവും പെരുമ്പാമ്പും ചെന്നായും അലറി നടക്കുന്നു എന്നും നാം കണ്ടറിഞ്ഞിരിക്കുന്ന ഈ കാലത്തു രാവും പകലും ആ ഒരു ഓർമ്മയും വ്യസനവും കൂടാതെയും വിളക്കുംവച്ചു കാവൽക്കാരോടും ആയുധങ്ങളോടും കൂടെ ഉണർന്നിരിക്കാതെയും മൃഗസ്വഭാവത്തിൽ നാം ഉറക്കക്കാരും മടിയന്മാരും ആയി തീരുന്നതു കഷ്ടവും വലിയ സങ്കടവുംതന്നെ. നമ്മുടെ ശത്രുവായ സാത്താൻ ഒരിക്കലും ഉറങ്ങുന്നില്ല. അവൻ നമ്മെ ദുർമ്മോഹം, മദ്യപാനം മുതലായവകളാൽ രസിപ്പിച്ച് ഉറക്കുവാനും അവൻെറ സൈന്യത്തെ കവർച്ചയിൽ സന്തോഷവും ആശയും കൊടുത്ത് ഉണർത്തുവാനും അത്രെ രാവും പകലും ഉള്ള അവൻെറ ശ്രമം.



സി.ജെ. മണ്ണുംമ്മൂട്

# പമ്പയുടെ ഗാനം

പാടുക പമ്പാ സരസ്സേ പവിത്രത
ചൂടുന്ന നാടിൻ മഹച്ചരിതങ്ങളെ,
ആർഷപ്രഭാവസമുജ്ജ്വലമാം ഗത-
കാലസമുദ്രിത സാമഗാനങ്ങളെ,
പുണ്യചരിതരെപ്പെറ്റൊരെൻ നാടിൻെറ
ധന്യത ചാർത്തും പ്രഭാകന്ദളങ്ങളെ.

യോഗികൾ വാഴുന്ന പർണ്ണാശ്രമങ്ങളാൽ
യാഗസുരഭില ഹോമധൂപങ്ങളാൽ
വേദാന്തതത്ത്വ വിശുദ്ധ സ്വരങ്ങളാൽ
പൂതമീ നാടിന്നനശ്വര ജ്യോതിസായ്
ഈ മലനാട്ടിൽ വെളിച്ചം വിതറിയ
പാവന ജീവിത പുണ്യനക്ഷത്രമേ
ഈയന്ധകാരത്തിനുള്ളിലും ഞങ്ങൾക്കു
തൂവിത്തരേണമേ വിണ്ണിൻ കതിരുകൾ.

പാടുക പമ്പാസരസ്സേ പവിത്രത
ചൂടുന്ന പുണ്യമഹിതസ്മരണകൾ
ഭാരതത്തിന്നു പരിശുദ്ധിതൻ കതിർ
ചൂടി ജയിപ്പു പരുമലപ്പുണ്യവാൻ
ദക്ഷിണഗംഗയായ് തീർത്ഥമായ് നിത്യവു-
മിക്കഥ പാടിയൊഴുകട്ടെ പമ്പയും.

## പരുമല തിരുമേനിയുടെ വചനങ്ങൾ

### മഹത്വം തിരിച്ചറിയുക

കർത്താവിൻെറ തിരുമണവാട്ടി ആകുന്ന അപ്പസ്തോലസഭയ്ക്ക് തൻെറ കഷ്ടാനുഭവത്തിൻെറ സംബന്ധമായി ഞെരുക്കങ്ങളും പീഡകളും പരിഹാസങ്ങളും കൈക്കൊള്ളുന്ന മഹത്ത്വം എന്നുള്ള ഒരു പ്രശംസ നമുക്കുണ്ട്. നമ്മുടെ പിതാക്കന്മാരുടെ കാലങ്ങളിൽ അവരുടെ സത്യംകൊണ്ടും ഭക്തികൊണ്ടും ദൈവത്തോടും തൻെറ തിരുസഭയോടും ഉള്ള കളങ്കമറ്റ സ്നേഹംകൊണ്ടും ഈ കഷ്ടതകൾ അവർ സഹിച്ചിട്ടുള്ളതാകയാൽ അവർക്ക് ആയതു മഹത്ത്വം തന്നെയായിരുന്നു. നാമോ ഈ കാലത്തിൽ അപ്രകാരം അല്ലാ. നമ്മുടെ അക്രമത്താലും അത്യാഗ്രഹത്താലും വല്ല ഞെരുക്കവും വന്നു സംഭവിക്കുന്ന സമയം അതു കർത്താവിനെക്കുറിച്ചുള്ള കഷ്ടാനുഭവം ആയിട്ടും ദുർവാശിയാലും ദുരഭിപ്രായത്താലും വല്ല വിശേഷവും നടത്തുന്ന തിരുസ്സഭയുടെ മഹത്വം ആയിട്ടും നമ്മുടെ ബലഹീനതനിമിത്തം തട്ടിപ്പറിച്ചുകൊണ്ടുപോകുന്നതു നീതിധർമ്മമായിട്ടും അത്രെ നമ്മിൽ അനേകർ കണക്കിട്ടു പ്രശംസിച്ചു വരുന്നതു. ഇതുകൾ കർത്താവിൻെറ കഷ്ടാനുഭവത്തിനു സംബന്ധവും മഹത്വത്തിനു കാരണവും ആയിത്തീരുമെന്നു തോന്നുന്നില്ല.









മാത്യു ഉലകംതറ

# പരുമലപ്പള്ളി

പാവനക്ഷേത്രത്തിൻ ശ്രീകോവിലിൽ വസിപ്പോനെ
ദൈവീകമഹത്ത്വത്തെയതിൽനിന്നയപ്പോനേ
പൂജ്യമാം പരുമലപ്പള്ളിയെ വർണ്ണിക്കുവാൻ
നീയെനിക്കരുളേണം പാവനാത്മാവിൻ കൃപ

നീതിസൂര്യനാം നിൻെറയുദയപ്രഭ കാണാൻ
പ്രാചിയിൽ കണ്ണുംനട്ടു പ്രണമിക്കുന്നു ഞങ്ങൾ.

യാക്കോബിൻ കിനാവിലെ സോപാനം കണക്കിതു
മേല്പോട്ടു മേല്പോട്ടുയർന്നെത്തട്ടെ സ്വർഗ്ഗത്തോളം
നിന്നിലേക്കണയുവാനുള്ള കോവിണിയായി
ഞങ്ങൾക്കിതെന്നും മാർഗ്ഗം തെളിയിച്ചരുളട്ടെ.

മൊത്തത്തിലിതിനുള്ള വർത്തുളാകൃതി നമ്മെ
ക്രിസ്തുവിൻ സഭ സാർവത്രികമെന്നോർമ്മിപ്പിക്കും.

നാലു തലങ്ങളിപ്പള്ളിതൻ തറയ്ക്കവ
നാലുമോരോരോ ഘട്ടം കുറിക്കുന്നാദ്ധ്യാത്മികം
നീതിമത്കരണവും പവിത്രീകരണവും
മഹത്വീകരണവും മുക്തിനേടലുംതന്നെ.

ഇളകും മണ്ണിൻകീഴെയാഴത്തിലടിസ്ഥാന-
മിതിനുണ്ടൊരിക്കലുമിളകാതിരിക്കുവാൻ
ഞങ്ങൾ തൻ വിശ്വാസമിതുപോലല്ലോ, ക്രിസ്തു-
വെന്ന പാറമേൽ നിത്യമുറപ്പിച്ചിരിക്കുന്നു.

താങ്ങുന്നു ബലിഷ്ഠമാം നാലു തൂണുകൾ, നമ്മെ
താങ്ങിനിറുത്തീടും നാലു സുവിശേഷങ്ങൾപോലെ.
ആകാശം സ്വർഗ്ഗത്തിൻെറ മഹത്ത്വം വർണ്ണിക്കുംപോൽ
നാകത്തെയോർമ്മിപ്പിക്കുന്നിതിൻെറ മേൽത്തട്ടുകൾ

എത്രയോ വിവിധങ്ങളാകുന്നു ദൈവത്തിൻെറ
സൽകൃപാപ്രവാഹങ്ങളെന്നനുസ്മരിപ്പിക്കാൻ
ഭിന്ന വർണ്ണങ്ങൾകൊണ്ടു പൂക്കളം നിർമ്മിക്കയാ-
ണുന്നത വാതായനപംക്തികൾ പ്രതീകങ്ങൾ.

മൂകമിത്തിരശ്ശീല ഘോഷിപ്പിതവിടുത്തെ
സ്നേഹപാരമ്യത്തിൻെറ നിസ്തുലകഥാശേഷം
ഞങ്ങൾക്കു നിൻ സ്നേഹവും രക്ഷയും വെളിപ്പെട്ടു
നിന്നുടലാകും തിരശ്ശീല നീങ്ങിയ ശേഷം.

ഈ മഹാദേവാലയ മദ്ധ്യത്തിൽ സ്ഥിതിചെയ്യും
പാവനദീപം നാഥാ നിൻ പ്രതിരൂപംതന്നെ
ഭൂവിതിലവതാരം ചെയ്തു സൽഫലം തന്ന
ജീവൻെറ വൃക്ഷം കാന്തി ചിന്തുന്ന വിളക്കായി.

ഇതിലെമ്പാടും കാണും വെണ്മ നിന്നകളങ്ക
പരിശുദ്ധിയെ മൂകഭാഷയിൽ പ്രകീർത്തിപ്പു.

കുരിശൊന്നിതിന്മീതെയാകാശമാർഗ്ഗത്തിൽ കൈ
വിരിച്ചു നിന്നീടുന്നു സ്വർഗ്ഗീയവാഗ്ദാനംപോൽ
അതു മാനവരക്ഷാസ്മാരകമായും വെല്ലു-
വിളി നേരിടാനുള്ള പ്രേരകമായും നില്പൂ.

പാരിതിൻ പുണ്യത്തിൻെറ സൗരഭം പര
സൂരിയാം പരുമലത്തിരുമേനി തന്നോർമ്മ
വാസ്തുകൗശലരൂപം ധരിച്ചു വിളങ്ങുന്നു
ക്രിസ്തുവിൻ തിരുനിവാസത്തിനീ ദേവാലയം.

## കാവ്യാഞ്ജലി



സഭാകവി സി.പി. ചാണ്ടി

# പുണ്യപിതാവ്

മുളംതുരുത്തിയിൽ ചാത്തുരുത്തിൽത്തറവാട്ടിൽ
വന്നുദിച്ച നക്ഷത്രമേ! ദിവ്യതേജസ്സേ!

മാലിയന്ന മാലോകർക്കു ഘോരമരുഭൂമി തന്നിൽ
പാലും തേനുമൊഴുകുന്ന പുണ്യതീർത്ഥമേ!

ഇക്ഷിതിയിൽ വന്നുചേർന്ന സ്വർഗ്ഗീയസന്തോഷമാകും
അക്ഷയ നിക്ഷേപം തിങ്ങും ശ്രീഭണ്ഡാരമേ!

ഭക്തജന സങ്കേതമേ! മുക്തിലോകമാർഗ്ഗദർശി!
ശക്തിയും ശാന്തിയും മുറ്റും ദിവ്യദീപികേ!

പമ്പയാം യോർദ്ദാൻെറ തീരത്തെന്നും പച്ചത്തഴപ്പോട-
ങ്ങെമ്പാടും സൽഫലം നല്കും കല്പവൃക്ഷമേ!

'മലങ്കരസഭ'യുടെ മാന്യരക്ഷകർത്തൃസ്ഥാനം
അലങ്കരിക്കുന്ന തേജോമയനാം താതാ!

പരിതാപംപൂണ്ട ഞങ്ങൾ പരിതോഷമണയുവാൻ
പരുമല തിരുമേനി! കനിയണമേ!

അവിടുത്തെ പ്രാർത്ഥനയാൽ നവചൈതന്യം പ്രാപിച്ചു
വിവിധ ഘട്ടങ്ങളിലീ മാസികാ നൗക

മുപ്പത്തഞ്ചു വർഷമായിത്തെല്ലുപോലും കുലുങ്ങാതെ
കെൽപ്പോടു സഞ്ചരിക്കുന്നുണ്ടിച്ചെറുവഞ്ചി.

തിരമാലയുയരട്ടെ, കൊടുങ്കാറ്റു കയർക്കട്ടെ,
ഇരുളിൻെറ പട ചുറ്റും നടമാടട്ടെ,

പൊടിപോലും പേടിയില്ല,പ്പടവിൻെറയമരത്തിൽ
കുടികൊള്ളുന്നുണ്ടു താതൻ കരുണാസിന്ധു

മക്കളാം ഞങ്ങൾക്കു നന്മ വർദ്ധിക്കുവാൻ കർത്താവിൻെറ
പക്കലെന്നുമർത്ഥിക്കണേ പുണ്യപിതാവേ!





# ജീവിത രേഖകൾ





രവിവർമ്മ വരച്ച ചിത്രം





ജോൺ കുന്നപ്പള്ളി

# നിറക്കൂട്ടുകൾക്ക് വഴങ്ങാത്ത ദിവ്യതേജസ്

കിളിമാനൂർ കോവിലകത്തിന്റെ തൊട്ടുമുമ്പിലാണ് വിശ്വോത്തര ചിത്രകാരൻ രാജാ രവിവർമ്മയുടെ ചിത്രശാല. 95 വർഷങ്ങൾക്കു മുമ്പ് ഒരു ദിവസം. ഒരു ചിത്രം രചിക്കുന്നതിനുവേണ്ടി ചിത്രകലാവല്ലഭനായ അദ്ദേഹം സ്കെച്ചുബുക്കും പെൻസിലും മേശപ്പുറത്ത് എടുത്തുവച്ചു. അന്നുവരെ വരച്ചതിൽനിന്നു ഭിന്നമായ ഒരു എണ്ണഛായാചിത്രമാണ് ലക്ഷ്യം. ക്രിസ്ത്യൻ പുരോഹിതശ്രേഷ്ഠനായ പരിശുദ്ധ പരുമല തിരുമേനിയുടെ ചിത്രം. അതുകൊണ്ടുതന്നെ കരുതലോടെയായിരുന്നു ചിത്രമെഴുത്തുതമ്പുരാന്റെ തുടക്കം.

മനസ്സിരുത്തി ഇഷ്ടദേവനെ ധ്യാനിച്ചുകൊണ്ട് പരുമല തിരുമേനിയുടെ ഫോട്ടോയും രാജാ രവിവർമ്മ മേശപ്പുറത്തു വച്ചു. ഗീവർഗീസ് മാർ ഗ്രിഗോറിയോസ് എന്ന് അറിയപ്പെട്ടിരുന്ന അദ്ദേഹം ഒരു പുണ്യചരിതനാണെന്ന് തന്റെ സുഹൃത്ത് ഇലഞ്ഞിക്കൽ ജോൺ വക്കീൽ പറഞ്ഞത് രവിവർമ്മ ഓർത്തു. ആ മുഖതേജസും സൗമ്യഭാവവും തലേന്ന് സ്വപ്നത്തിൽ കണ്ടതുതന്നെ. അപ്പോൾതന്നെ ആ രൂപം സ്കെച്ച് ബുക്കിൽ ആ ചിത്രകലാ ചക്രവർത്തി പകർത്തിയിരുന്നു.

കാൻവാസിൽ ചിത്രം ആവിഷ്കരിക്കുകയാണ് അടുത്ത പടി. അനായാസമായിട്ടായിരുന്നു തുടക്കം. നിറക്കൂട്ടിൽ മുക്കിയ ബ്രഷ് ചലിച്ചുതുടങ്ങി. നിറങ്ങൾ വർണ്ണങ്ങളും വരകളുമായി... കാൻവാസിൽ തെളിഞ്ഞ രൂപം ചിത്രകാരൻ നിർന്നിമേഷനായി നോക്കിയിരുന്നു.

''ഇല്ല, പോരാ.'' ആരോടെന്നില്ലാതെ ആ ചിത്രകലാവല്ലഭൻ പറഞ്ഞു.

''മുഖത്തിനു വേണ്ടത്ര മിഴിവു വന്നിട്ടില്ല.'' ഭാരതീയ ചിത്രകലയുടെ ആചാര്യന്റെ മനസ്സ് മന്ത്രിച്ചു.

ഒറ്റനോട്ടത്തിൽ കുറവുകളൊന്നും കണ്ടില്ല. അതുകൊണ്ട് മുഖത്തിന്റെ ഓരോ അണുവും നിരീക്ഷിച്ചു. അപ്പോഴും അപാകതകളൊന്നും തോന്നിയില്ല. ബ്രഷ് വീണ്ടും ചായക്കൂട്ടിൽ മുക്കി മിനുക്കുപണികൾ നടത്തിനോക്കി. മൊത്തത്തിൽ തകരാറൊന്നുമില്ല. എങ്കിലും അനശ്വരനായ ആ ചിത്രകാരന്റെ മനസ്സിന് പൂർണ സംതൃപ്തി വന്നില്ല.

മെത്രാപ്പോലീത്തയുടെ ഫോട്ടോ മേശപ്പുറത്തിരുന്നത് ഒരിക്കൽക്കൂടി പരിശോധിച്ചു. അതും കാൻവാസിലെ ചിത്രവുമായി ഒത്തുനോക്കി.

ഇല്ല, കാര്യമായ വ്യത്യാസമൊന്നുമില്ല.

പൂർണത കൈവന്നിട്ടില്ലെന്ന് അപ്പോഴും മനസ്സ് മന്ത്രിച്ചു.

''ഇല്ല, ശരിയായിട്ടില്ല.'' പ്രതിഭാശാലിയായ കലാകാരന്റെ ചുണ്ടുകൾ അനങ്ങി.

മിക്കവാറും പൂർത്തിയായ ചിത്രം അദ്ദേഹം ചിത്രശാലയുടെ മൂലയിൽ ചാരി വച്ചു.

രാജാക്കന്മാർക്കിടയിലെ ചിത്രകാരനും ചിത്രകാരന്മാർക്കിടയിലെ രാജാവുമായ



രവിവർമ്മയ്ക്ക് ഇങ്ങനെ ഒരനുഭവം ആദ്യമായിരുന്നു. അവസാന മിനുക്കുപണികൾ നടത്തുമ്പോൾ ചിത്രങ്ങളിൽ ചില്ലറ മാറ്റങ്ങൾ വരുത്താറുണ്ട്. എന്നാൽ വരച്ചത് പൂർണമായും വേണ്ടെന്നു വയ്ക്കേണ്ടിവന്നിട്ടില്ല.

ചിത്രകലാരംഗത്തെ കുലപതിയായ രാജാ രവിവർമ്മയെ സംബന്ധിച്ചിടത്തോളം ഒരു എണ്ണച്ഛായാചിത്രം വരയ്ക്കുക എന്നത് അത്ര വലിയ കാര്യമല്ല. പുരാണേതിഹാസങ്ങളിലെ ഭാവനാസുന്ദരങ്ങളായ എത്ര എത്ര രംഗങ്ങളാണ് അദ്ദേഹം കാൻവാസിലേക്ക് പകർത്തിയിരിക്കുന്നത്. എത്രയോ ദേവന്മാർക്കും ദേവിമാർക്കും രവിവർമ്മ മുഖവും ഭാവവും നല്കിയിരിക്കുന്നു.

മഹാവിഷ്ണു, ഗണപതി, ഹനൂമാൻ, രാവണൻ, മേനക, മോഹിനി, രംഭ, പാർവതി, സരസ്വതി, ലക്ഷ്മി എന്നിങ്ങനെ ആ പട്ടിക നീളുന്നു... ഈ പ്രതിഭാശാലിയുടെ രചനാവൈഭവം തെളിയിക്കാൻ കാലിൽ ദർഭമുനകൊണ്ടിട്ടെന്ന വ്യാജേന ദുഷ്യന്തനെ നോക്കുന്ന ശകുന്തളയും വിരാടസദസിലെ ദ്രൗപതിയും മാത്രം മതിയല്ലോ?

മെത്രാപ്പോലീത്തയുടെ ചിത്രം വേണ്ടത്ര നന്നായില്ല എന്ന കാരണത്താൽ മറ്റൊന്നു വരയ്ക്കാൻ ഉദ്ദേശിക്കുന്നതായി രവിവർമ്മ ബന്ധപ്പെട്ട ആളിനെ എഴുതി അറിയിച്ചു. കോട്ടയത്തിനടുത്ത് കുമരകം മുറിപ്പുരയ്ക്കൽ (ഇളയിടത്തുശേരിൽ) ഡോ. എം.ഐ. ഫിലിപ്പാണ് ചിത്രം വരയ്ക്കാൻ ഏല്പിച്ചിരുന്നത്. വൈകാതെ പുതിയ ചിത്രത്തിൻെറ രചന പൂർത്തിയാക്കി വിവരത്തിന് എഴുതുന്നതാണെന്നും കത്തിൽ വ്യക്തമാക്കിയിരുന്നു. വാക്കുപാലിക്കുന്നതിൽ കണിശക്കാരനായിരുന്ന ചിത്രമെഴുത്തുതമ്പുരാൻ ആ ഇടയ്ക്കുതന്നെ പുതിയ ചിത്രത്തിൻെറ ജോലികൾ തുടങ്ങിവച്ചു.

ഈ മെത്രാപ്പോലീത്ത ഒരു പരിശുദ്ധനാണെന്ന് ഇലഞ്ഞിക്കൽ ജോൺ വക്കീൽ പല തവണ പറഞ്ഞിട്ടുള്ളത് രവിവർമ്മ ഓർത്തു. ആ നിലയ്ക്ക് തിരുമേനിയുടെ ഫോട്ടോയുടെ ഘടന പഠിക്കാനായിരുന്നു അദ്ദേഹത്തിൻെറ ശ്രമം. അങ്ങനെ ആ മുഖത്തെ ദിവ്യതേജസ് ചിത്രമെഴുത്തുതമ്പുരാൻ കണ്ടെത്തി. ആ സൂര്യതേജസിൻെറ തിളക്കം കാൻവാസിലേക്ക് ആവാഹിക്കാൻ കഴിയാഞ്ഞതാണ് ആദ്യ ചിത്രം സംതൃപ്തി നല്കാതിരുന്നതെന്ന് ബോധ്യമായി.

ഈ മെത്രാപ്പോലീത്ത ഒരു പരിശുദ്ധനാണെന്ന് ഇലഞ്ഞിക്കൽ ജോൺ വക്കീൽ പല തവണ പറഞ്ഞിട്ടുള്ളത് രവിവർമ്മ ഓർത്തു. ആ നിലയ്ക്ക് തിരുമേനിയുടെ ഫോട്ടോയുടെ ഘടന പഠിക്കാനായിരുന്നു അദ്ദേഹത്തിൻെറ ശ്രമം. അങ്ങനെ ആ മുഖത്തെ ദിവ്യതേജസ് ചിത്രമെഴുത്തു തമ്പുരാൻ കണ്ടെത്തി.

ഇത്തവണ ബ്രഷിൻെറ ചലനത്തിൽപോലും അനിർവചനീയമായ മാറ്റം. കൈകൾക്ക് ദൈവസ്പർശമേറ്റാലത്തെ അനുഭവം. നിറക്കൂട്ടുകളിൽനിന്ന് ഇറങ്ങി വന്നത് ഒരു വിശുദ്ധരൂപം...കുരിശും അംശവടിയും തൊപ്പിയും കറുത്ത പട്ടുകുപ്പായവും ധരിച്ച തിരുമേനിയുടെ തേജോമയമായ രൂപം... സൂര്യതേജസിൻെറ പരിവേഷമാർന്ന മുഖവും ചൈതന്യം തുടിക്കുന്ന കണ്ണുകളും രവിവർമ്മയുടെ മനം കുളിർപ്പിച്ചു. ചിത്രത്തിനു പൂർണത കൈവന്നതായി രവിവർമ്മ തിരിച്ചറിഞ്ഞു. ചിത്രകാരന് ആത്മനിർവൃതിയുടെ അനർഘനിമിഷം...



▲ ചിത്രകലാചക്രവർത്തി: രാജാരവിവർമ്മ

അങ്ങനെ വിശ്വോത്തര ചിത്രകാരൻ രൂപപ്പെടുത്തിയ പുതിയ ചിത്രം മിഴിവുറ്റതായി. അത് കാൻവാസിൽ ദിവ്യപരിവേഷം ചൊരിഞ്ഞു. ആ മുഖശോഭ പ്രസാദം പരത്തി. അതു കണ്ട് ആത്മനിർവൃതി നേടിയ ചിത്രകാരൻ കുമരകത്തുള്ള ഡോ. ഫിലിപ്പിന് എഴുതി. മെത്രാപ്പോലീത്തയുടെ ചിത്രം വീണ്ടും എഴുതി പൂർത്തിയാക്കിയെന്നും അദ്ദേഹം ഒരു പരിശുദ്ധനാണെന്ന് തനിക്കു ബോധ്യപ്പെട്ടുവെന്നുമായിരുന്നു കത്തിലെ സാരം. ആ ദൈവികമനുഷ്യൻെറ തേജസ് പൂർണമായി ആവാഹിച്ചെടുക്കാൻ കഴിയാതെ വന്നതുകൊണ്ടാണ് ആദ്യ ചിത്രം വേണ്ടെന്നു വച്ചതെന്നും കത്തിൽ പറഞ്ഞിട്ടുണ്ട്. കത്തിൻെറ പൂർണരൂപം താഴെച്ചേർക്കുന്നു:





*കിളിമാനൂർ, 81 തുലാം 15*

*പീലിപ്പോസ് അപ്പോത്തിക്കരിക്ക്,*

*മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താവിൻെറ ചിത്രം മിക്കതും എഴുതിത്തീർന്നിരിക്കുന്നു. എനിക്കു മാസം പുറന്നു 15-നു യോടു മൈസൂർക്കു പോകേണ്ടിയിരിക്കുന്നതും പൊയാൽ പിന്നെ കുറെ താമസമുള്ളതിനാൽ നിങ്ങളുടെ അപെക്ഷയെ സാധിച്ചുതരുന്നതിന് അധികം താമസമായിപ്പോകുമെന്നും വിചാരിച്ച് മറ്റുള്ള ബദ്ധപ്പാടുകളുണ്ടെങ്കിലും അത് പത്തു ദിവസത്തെക്ക ഒന്നു നിറുത്തിവെച്ച് ഉടനെ ഇതു തീർക്കാൻ തുടങ്ങിയതാണ്. ചിത്രം ൟ മാസം 30 നു യോടുകൂടി വാർണിഷ് ഇട്ടു ശരിയാക്കി തിരുവനന്തപുരത്ത് കൊണ്ടപോയി വക്കീൽ മിസ്റ്റർ ജോണിനെ ഏൾപ്പിക്കുന്നതാണ്. ൟ ചിത്രം വെണ്ടവിധം മനസ്സിരുത്തിയും ഭംഗിയായും എഴുതീട്ടുണ്ട്. എന്നാൽ ൟ ചിത്രം എഴുതിയതൊടുകൂടി ആ മഹാനു ഒരു അമാനുഷ മാഹാത്മ്യം ഒണ്ടെന്നുള്ളത് എനിക്കും തൊന്നാനിടയായി. എന്തെന്നാൽ ൟ ചിത്രം ആദ്യം ഒന്നെഴുതി കുറെ ആയപ്പോൾ സൈസ് കൊണ്ടൊ എന്തൊ ഇത് മതിയായില്ലെന്നുള്ള അഭിപ്രായം തൊന്നിത്തുടങ്ങി. ഉടനെ ഫൊട്ടൊ എടുത്തു ഒത്തുനോക്കും. ഒരു കുറവും വ്യത്യാസവും തൊന്നുകയില്ല— എങ്കിലും പൊരെന്നുള്ളത് തൊന്നുകയും ചെയ്യും. ഒടുക്കം കുറെക്കൂടി വലിപ്പത്തിലും ഭംഗിയിലും എന്നെക്കൊണ്ട ഒരു ചിത്രം കുടെ തീർപ്പിച്ചു എന്നേ പറയാനുള്ളു—ഇപ്പോൾ നിങ്ങളുടെ അപെക്ഷപ്രകാരമുള്ള ഒരു വലിയ ചിത്രവും അതിലല്പം ചെറുതായി മുൻപിൽ തുടങ്ങി പാതിയായ ഒരു ചിത്രവും. ഇങ്ങനെ രണ്ടെണ്ണം മറ്റൊരു ജൊലിക്കും അവസരമില്ലാത്ത എന്നെക്കൊണ്ട ൟ സന്ദർഭത്തിൽ തീർക്കുന്നു. ഏതായാലും ആ ചെറിയ ചിത്രവും ശരിയായി മുഴുവനാക്കിവെക്കാൻതന്നെ ഞാൻ തീർച്ചയാക്കിയിരിക്കുന്നു. നിങ്ങളുടെ സമുദായത്തിൽതന്നെ ഇതു വാങ്ങിച്ചവെക്കുന്നതിനും ആർക്കെങ്കിലും ആ മഹാനിലുള്ള ഭക്തികൊണ്ടു ആഗ്രഹമുള്ളപക്ഷം എനിക്കു സ്വല്പം നഷ്ടംവന്നാലും ഒരു കുറഞ്ഞ തുക (300 or 250)ക്കു സന്തോഷമായി ഞാൻ കൊടുക്കുന്നതാണ്. വലിയ ചിത്രത്തിൻെറ വകക്കുള്ള അഞ്ഞൂറു രൂപയും ഞാൻ മൈസൂർക്കു പോകുന്ന വഴിക്കു വൃശ്ചികം 15 നു യൊടു തിരുവനന്തപുരത്ത വരുമ്പൊൾ തരത്തക്കവണ്ണം വക്കീൽ മിസ്റ്റർ ജാൺ വശം തയാറായിരിക്കയും വെണം.*

*ൟ എഴുത്തു കിട്ടിയ വിവരത്തിനു മറുപടിയും ഉടനെ അയക്കുമല്ലൊ.*

*എന്ന് **രവിവർമ്മ***

കത്തു കിട്ടിയതനുസരിച്ച് ഡോ. എം.ഐ. ഫിലിപ്പ് എന്ന പീലിക്കുഞ്ഞ് അപ്പോത്തിക്കരി തിരുവനന്തപുരത്തു ചെന്ന് ചിത്രം കണ്ടു. മൂന്നു വർഷം മുമ്പ് കാലംചെയ്ത തിരുമേനിയെ ജീവനോടെ നേരിൽ കാണുന്ന അനുഭവം. അത്ര ജീവസ്സുറ്റതായിരുന്നു ചിത്രം. കുമരകത്ത് തൻെറ ഡിസ്പെൻസറിയിലാണ് തിരുമേനിയുടെ ചിത്രം ആദ്യം സ്ഥാപിച്ചത്. ശ്രീമൂലം തിരുനാൾ മഹാരാജാവിൻെറ ചിത്രത്തിനു തൊട്ടടുത്ത്. പരിശുദ്ധ തിരുമേനിയുടെ ചിത്രം രോഗികൾക്ക് വലിയൊരു അനുഗ്രഹ മായി.



▲ *സഫലമായ ജീവിതം: രാജാരവിവർമ്മയെക്കൊണ്ട് പരിശുദ്ധ പരുമല തിരുമേനിയുടെ ചിത്രം വരപ്പിച്ച ഡോ. എം.ഐ. ഫിലിപ്പ് (പീലിക്കുഞ്ഞ് അപ്പോത്തിക്കരി)*

പരിശുദ്ധ പരുമല തിരുമേനിയുമായി പരിചയപ്പെടാനും ആ പുണ്യവാൻെറ സ്നേഹവും വാത്സല്യവും അനുഭവിക്കാനും ഫിലിപ്പ് അപ്പോത്തിക്കരിക്ക് ഭാഗ്യമുണ്ടായതാണ് എല്ലാറ്റിനും കാരണം. അപ്പോത്തിക്കരി സ്വന്തം നാട്ടിൽ ഒരു ഡിസ്പെൻസറി നടത്തിയിരുന്നു. തിരുവിതാംകൂറിലും പുറത്തും സേവനമനുഷ്ഠിച്ച് സർവീസിൽ നിന്നു വിരമിച്ച ശേഷമായിരുന്നു പുതിയ സംരംഭം.

മൂന്നു വർഷം മുമ്പ് കാലംചെയ്ത തിരുമേനിയെ ജീവനോടെ നേരിൽ കാണുന്ന അനുഭവം. അത്ര ജീവസ്സുറ്റതായിരുന്നു ചിത്രം. കുമരകത്ത് തൻെറ ഡിസ്പെൻസറിയിലാണ് തിരുമേനിയുടെ ചിത്രം ആദ്യം സ്ഥാപിച്ചത്. ശ്രീമൂലം തിരുനാൾ മഹാരാജാവിൻെറ ചിത്രത്തിനു തൊട്ടടുത്ത്.

ആയിടെ ഒരു ദിവസം അസാധാരണനായ ഒരു രോഗി ഡിസ്പെൻസറിയിൽ എത്തി. അത് പരിശുദ്ധ പരുമല തിരുമേനിയാണെന്നറിഞ്ഞപ്പോൾ ഡോക്ടർക്ക് അതിരറ്റ സന്തോഷം. കണ്ണു ചികിത്സയ്ക്കാണ് തിരുമേനി എത്തിയത്. ഏതാനും ദിവസത്തെ ചികിത്സകൊണ്ട് രോഗം ഭേദമായി. അപ്പോത്തിക്കരിയുടെ സ്നേഹവും പരിചരണവും തിരുമേനിയെ സന്തോഷിപ്പിച്ചു.

ആശുപത്രി വിടാൻനേരം തിരുമേനി കുപ്പായത്തിൻെറ കീശയിൽനിന്ന് അൻപതു രൂപ എടുത്ത് ഡോക്ടറുടെ നേർക്ക് നീട്ടി.

''ഇതാ, നമ്മുടെ അപ്പോത്തിക്കരിക്ക് സമ്മാനമായി ഇതിരിക്കട്ടെ.''

ആ തുക സ്വീകരിക്കാൻ അപ്പോത്തിക്കരി ആദ്യം മടിച്ചു. തിരുമേനി നിർബന്ധിച്ചപ്പോൾ വാങ്ങാതിരിക്കാൻ കഴിഞ്ഞില്ല. ആ തുക ഒരു അമൂല്യനിധിയായി ഡോക്ടർ സൂക്ഷിച്ചുവച്ചു. അഭിവന്ദ്യനായ തിരുമേനി കാലംചെയ്യുംവരെ അദ്ദേഹവുമായുള്ള ആത്മബന്ധം മുറിയാതെ സൂക്ഷിക്കാനും ഡോക്ടർ ശ്രമിച്ചിരുന്നു.

കുമരകം നിവാസികളുടെ ആരോഗ്യകാര്യങ്ങൾക്ക് ചെറിയൊരു ഡിസ്പെൻസറി തീരെ അപര്യാപ്തമാണെന്ന് അപ്പോത്തിക്കരിക്കറിയാമായിരുന്നു. അതിനാൽ അതു വിപുലീകരിക്കുന്നതിന് അദ്ദേഹം ആഗ്രഹിച്ചു. ആദ്യം സർക്കാരിൻെറ ഗ്രാൻറിന് അപേക്ഷിച്ചു. ആനുകൂല്യം കാത്തിരിക്കുമ്പോൾ പരുമല തിരുമേനിയെപ്പറ്റി ഓർത്തു:

''എൻെറ തിരുമേനീ, ആശുപത്രിക്ക് ഒരു ഗ്രാൻറനുവദിച്ചുകിട്ടിയാൽ നാട്ടുകാർക്ക് ഉപകാരപ്രദമായിരുന്നു. തിരുമേനിയുടെ ഒരു ചിത്രം വരപ്പിച്ച് ആശുപത്രിയിൽ വച്ചുകൊള്ളാം.'' അപ്പോത്തിക്കരി നേർന്നു.

ചിത്രകാരനായി വിശ്രുതനായ രാജാ രവിവർമ്മയെയാണ് അദ്ദേഹം മനസ്സിൽ കണ്ടത്. രവിവർമ്മയെ കിട്ടുമോ എന്ന ആശങ്കയും ഇല്ലാതിരുന്നില്ല. അത്ഭുതമെന്നു പറയട്ടെ, ആയിടെ ഒരു ദിവസം യാദൃച്ഛികമായി രവിവർമ്മയെ കണ്ടുമുട്ടാൻ ഇടയായി. ഉറ്റ സുഹൃത്തായ ഇലഞ്ഞിക്കൽ ജോൺ വക്കീലിൻെറ തിരുവനന്തപുരത്തുള്ള വസതിയിൽവച്ചായിരുന്നു കൂടിക്കാഴ്ച. പരിശുദ്ധനായ പരുമല തിരുമേനിയുടെ ചിത്രം വരച്ചുകൊടുക്കണമെന്ന അഭ്യർത്ഥന രവിവർമ്മ സ്വീകരിച്ചു.

മഹാനായ ആ ചിത്രകാരൻ പരിശുദ്ധൻെറ ചിത്രം വരച്ചു തുടങ്ങിയ ഉടൻ അപ്പോത്തിക്കരിക്ക് സർക്കാരിൽനിന്ന് ഗ്രാൻറ് അനുവദിച്ചു. ആ വിവരം അദ്ദേഹം രാജാ രവിവർമ്മയെ അറിയിക്കുകയും ചിത്രം വേഗം പൂർത്തിയാക്കാൻ അഭ്യർത്ഥിക്കുകയും ഉണ്ടായി. ചിത്രത്തിന് 700 രൂപയാണ് ചിത്രകാരൻ നേരത്തെ ആവശ്യപ്പെട്ടിരുന്നത്. എന്നാൽ 500 രൂപയായി അദ്ദേഹം അതു കുറച്ചു. ഒരു പരിശുദ്ധൻെറ ചിത്രം എന്ന നിലയിലായിരുന്നു ഈ സൗജന്യം.

അൻപത്തിയേഴാം വയസിലാണ് തിരുമേനിയുടെ ചിത്രം രവിവർമ്മ വരച്ചത്. അടുത്ത വർഷം അദ്ദേഹം ദിവംഗതനായി. 1848-ൽ ആയിരുന്നു അദ്ദേഹത്തിൻെറ ജനനം. അതായത് തിരുമേനി ജനിച്ച അതേ വർഷം.

ആശുപത്രി പിന്നീട് സർക്കാർ ഏറ്റെടുത്തപ്പോൾ തിരുമേനിയുടെ ചിത്രം അപ്പോത്തിക്കരിയുടെ വീട്ടിലേക്കു മാറ്റുകയുണ്ടായി. അതു പിന്നീട് ആറ്റാമംഗലം പള്ളിക്കു സമർപ്പിച്ചു.

ഈ ചിത്രത്തിന് പാരീസിലെ ഒരു മ്യൂസിയം അധികൃതർ 20,000 രൂപ വില പറഞ്ഞിരുന്നു. ഡെയ്‌ലി ന്യൂസ് എന്ന ഇംഗ്ലീഷ് പത്രത്തിൻെറ പത്രാധിപരായിരുന്ന നാഗമ്പടം പുകടിയിൽ (കൊണ്ടാട്ടുപറമ്പിൽ) പി. ജേക്കബ് പോത്തൻ വഴിയായിരുന്നു എഴുത്തുകുത്തുകളും മറ്റും നടന്നത്. എന്തുകൊണ്ടോ കച്ചവടം നടന്നില്ല.

വരച്ച ശേഷം മാറ്റിവച്ച ആദ്യ ചിത്രം തിരുവല്ല എം.ജി.എം. ഹൈസ്കൂൾ അധികൃതർ അന്നു വിലയ്ക്കു വാങ്ങിയിരുന്നു. അഞ്ഞൂറു രൂപയായിരുന്നു വില. ●

ആയിടെ ഒരു ദിവസം അസാധാരണനായ ഒരു രോഗി ഡിസ്പെൻസറിയിൽ എത്തി. അത് പരിശുദ്ധ പരുമല തിരുമേനിയാണെന്നറിഞ്ഞപ്പോൾ ഡോക്ടർക്ക് അതിരറ്റ സന്തോഷം. കണ്ണു ചികിത്സയ്ക്കാണ് തിരുമേനി എത്തിയത്. ഏതാനും ദിവസത്തെ ചികിത്സകൊണ്ട് രോഗം ഭേദമായി. അപ്പോത്തിക്കരിയുടെ സ്നേഹവും പരിചരണവും തിരുമേനിയെ സന്തോഷിപ്പിച്ചു.

### പരുമല തിരുമേനിയുടെ വചനങ്ങൾ

## കുർബാന

*ശുദ്ധമുള്ള കുർബാന തൻെറ ശരീരരക്തങ്ങളാകുന്നു എന്നും ഞാൻ കൊടുക്കുന്ന അപ്പം ലോകത്തിൻെറ ജീവനുവേണ്ടി ഞാൻ കൊടുക്കുന്ന എൻെറ ശരീരവും ആകുന്നു (യോഹ. 6:5) എന്നും നമ്മുടെ കർത്താവ് തൻെറ സുവിശേഷത്താലും ഇതിനെ സാധാരണ ഭക്ഷണമെന്നുവച്ച അയോഗ്യതയായി കൈക്കൊള്ളുന്നവൻ തൻെറ ശരീരത്തിനും രക്തത്തിനും കുറ്റക്കാരനായി തീരുമെന്നു (1 കൊരി. 11:27) ശ്ലീഹായും പറഞ്ഞിരിക്കുന്നതിനെ നിങ്ങൾ ഓർത്തുകൊൾവിൻ.*







# പരുമലതിരുമേനി ചിത്രങ്ങളിൽ

ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ

പരുമല തിരുമേനി ധ്യാനനിഷ്ഠനായി സൂര്യബിംബത്തിനെതിരെ മുഖം ഉയർത്തി മൗനമായി നിന്നു. പിന്നീട് സ്വർണക്കുരിശ് ആകാശത്തിലേക്കുയർത്തി കുരിശിൻെറ ആകൃതിയിൽ വാഴ്ത്തി. അത്ഭുതം! ജ്വലിച്ചുനിന്ന സൂര്യനെ തൽക്ഷണം ഒരു ഇരുൾമേഘം വന്നു മറച്ചു. നല്ല പാകമായ വെളിച്ചം. സ്റ്റുഡിയോ ലൈറ്റായാലും ഇത്ര നന്നാവുകയില്ല. ഞാൻ വല്ലാതെ പരിഭ്രമിച്ചു.

ഫോട്ടോ വേഗം എടുക്കുവാൻ തിരുമേനി ശാന്തമായി നിർദ്ദേശിച്ചു. ഞാൻ അതിവേഗത്തിൽ തിരുമേനിയുടെ നില്പും ചുറ്റുപാടും ക്രമപ്പെടുത്തിയിട്ട് ലെൻസ് തുറന്നടച്ചു.

ഒരു നിമിഷം കഴിഞ്ഞില്ല. ഞാൻ ആകാശത്തേക്കു നോക്കി. എല്ലാം പൂർവ്വസ്ഥിതിയിൽ. ഒരു വ്യത്യാസവുമില്ല. കത്തിത്തിളങ്ങുന്ന സൂര്യബിംബം മാത്രം അവിടെയുണ്ട്. ഇരുൾമേഘവുമില്ല. ഒന്നുമില്ല. എങ്ങനെ മറഞ്ഞോ, എങ്ങോട്ടു പോയോ എന്തോ, എല്ലാം പെട്ടെന്നു കഴിഞ്ഞു.

1902 ജനുവരിയിൽ തിരുവനന്തപുരം സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയങ്കണത്തിൽ പരുമല തിരുമേനിയുടെ ഫോട്ടോ എടുത്ത രംഗം തിരുവിതാംകൂർ കൊട്ടാരത്തിലെ ഗവൺമെൻറ് ഫോട്ടോഗ്രാഫറും പ്രശസ്ത ചിത്രകാരനുമായ ഡിക്രൂസ് സായിപ്പ് രേഖപ്പെടുത്തിയിരിക്കുന്നു.

തിരുവിതാംകൂർ സ്റ്റേറ്റ് മാനുവലിൽ മെത്രാപ്പോലീത്തമാരുടെ വേഷമാതൃക കാണിക്കുന്നതിനായി ദിവാൻ പേഷ്കാർ നാഗമയ്യായുടെ ആവശ്യപ്രകാരമായിരുന്നു ഡിക്രൂസ് സായിപ്പ് പരുമല തിരുമേനിയുടെ ഫോട്ടോ എടുക്കുവാനെത്തിയത്.

'നല്ല ഫോട്ടോകൾ ചേർക്കുന്ന ഗവൺമെൻറിൻെറ ഒരു റിക്കാർഡിൽ അങ്ങയുടെ ഒരു നല്ല ഫോട്ടോ എടുക്കുവാൻ സാധിക്കാത്തതിൽ എനിക്ക് ദുഃഖം വരുന്നതായി' ഡിക്രൂസ് സായിപ്പ് പറഞ്ഞു. അപ്പോൾ തിരുമേനി സായിപ്പിൻെറ മുഖത്തേക്ക് സൂക്ഷിച്ചുനോക്കി. അപ്പോഴായിരുന്നു പരുമല തിരുമേനി കൈയിലിരുന്ന സ്വർണ്ണക്കുരിശുയർത്തി ആകാശത്തേക്ക് നോക്കി വാഴ്ത്തിയതും തൽക്ഷണം സൂര്യനെ മേഘം മറച്ചതും.

തിരുവിതാംകൂർ സ്റ്റേറ്റ് മാനുവലിൽ ചേർത്തിരിക്കുന്ന പരുമല മാർ ഗ്രിഗോറിയോസിൻെറ ചിത്രം ദിവാൻ പേഷ്കാർ നാഗമയ്യായുടെ ആവശ്യപ്രകാരം പ്രശസ്ത ചിത്രകാരനായ ഡിക്രൂസ് സായിപ്പ് എടുത്തിട്ടുള്ളതാണ്.

പരുമല തിരുമേനി കറുത്ത കുപ്പായം ധരിച്ച് വടിയും മുടിയും കുരിശുമാലയും അണിഞ്ഞ് സ്ലീബായും പിടിച്ച് അല്പം ഇടതുഭാഗത്തേക്ക് ചെരിഞ്ഞ് നില്ക്കുന്ന ഈ അർദ്ധകായ ചിത്രമാണ് ഇന്ന് ഏറ്റവും പ്രശസ്തമായിട്ടുള്ളത്. പരുമല തിരുമേനിയുടെ കറുത്ത കുപ്പായത്തിൻെറ മെഷീൻ തയ്യൽവരെ ഇതിൽ വ്യക്തമായി കാണാം. അത്രയ്ക്ക് ജീവസ്സുറ്റ ചിത്രമായിരുന്നു ഡിക്രൂസ് സായിപ്പ് എടുത്തത്. ഇതിൻെറ പകർപ്പുകളാണ് ഇപ്പോൾ പ്രചാരം നേടിയിട്ടുള്ളത്. പിന്നീടുള്ള എല്ലാ ചിത്രകാരന്മാരും പരുമല തിരുമേനിയുടെ ഫോട്ടോ വരച്ചിരിക്കുന്നത് ഈ ചിത്രം ആധാരമാക്കിയാണ്. 1902 ജനുവരിയിൽ ഈ ചിത്രം എടുത്തു. പിന്നീട് ഒൻപതു മാസം മാത്രമേ തിരുമേനി ജീവിച്ചിരുന്നുള്ളു.

പരുമല തിരുമേനിയുടെ മറ്റ് നാല് ഫോട്ടോകൾ കൂടിയുണ്ട്. പരുമല തിരുമേനിയുടെ ലഭ്യമായ ഫോട്ടോകളിൽ ആദ്യത്തേത് 1876-ൽ ഉള്ളതാണ്. മുടിവെച്ച് വടിയും സ്ലീബായും പിടിച്ച് കറുത്ത കുപ്പായമിട്ട് ഇരിക്കുന്ന ഈ ചിത്രം മെത്രാൻസ്ഥാനം ഏറ്റ ഉടനെ എടുത്തതാണ്.

മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് അഞ്ചാമനോടൊപ്പം ഒൻപതു പേർ ചേർന്നുള്ള 1890-ലെ ഗ്രൂപ്പ്ഫോട്ടോയിൽ പരുമല തിരുമേനി വലതുഭാഗത്തായി ഇരിക്കുന്നു. മലങ്കരസഭയിലെ അക്കാലത്തെ പ്രഗല്ഭരായ നേതൃത്വനിരയുടെ ഗ്രൂപ്പ് ഫോട്ടോയാണിത്.

അൽവാറീസ് മാർ യൂലിയോസ് (ഗോവ), ഫാദർ റെനി വിലാത്തി എന്നിവരോടും മറ്റ് തിരുമേനിമാരോടും ഒപ്പം 1889-ൽ എടുത്ത ചിത്രത്തിലും വലതുഭാഗത്ത് രണ്ടാമതായി പരുമല തിരുമേനി ഇരിക്കുന്നു.






◀ തിരുവിതാംകൂർ സ്റ്റേറ്റ് മാനുവലിൽ പ്രസിദ്ധപ്പെടുത്തിയ ഡിക്രൂസ് എടുത്ത ചിത്രം

പരുമല തിരുമേനിയുടെ ചിത്രങ്ങൾ എല്ലാം ഇടതുഭാഗത്തേക്ക് ചെരിഞ്ഞും ഒരു വശത്തേക്ക് നോ
ക്കുന്നതുമായ ചിത്രങ്ങളാണ്. പരുമല തിരുമേനിയുടെ പൂർണ്ണമായ മുഖദൃശ്യമുള്ള ഒരു ചിത്രവും ലഭ്യമാ
യിട്ടില്ല. ആരും വരച്ചിട്ടുമില്ല. പരുമല തിരുമേനി 1902 നവംബർ 2-ന് കാലംചെയ്ത് ഇരിക്കുന്നതായ ഒരു
ചിത്രവും ലഭ്യമായിട്ടുണ്ട്. അതു കോട്ടയം കാതോലിക്കേറ്റ് അരമനയിലുണ്ട്.

വിശ്രുത ചിത്രകാരനായ കിളിമാനൂർ ചിത്രമെഴുത്ത് രവിവർമ്മകോയിത്തമ്പുരാൻ വരച്ച
തിരുമേനിയുടെ എണ്ണച്ഛായാ ചിത്രം പ്രസിദ്ധമാണ്.

രവിവർമ്മയുടെ ശിഷ്യനും തിരുവിതാംകൂർ കൊട്ടാരം ആർട്ടിസ്റ്റുമായ പി. മുകുന്ദൻ തമ്പിയും പരു
മല തിരുമേനിയുടെ ചിത്രങ്ങൾ വരച്ചിട്ടുണ്ട്. ആദ്യ കാലത്ത് പരുമലയിൽ വച്ചിരുന്നത് അനുഗൃഹിത ചി
ത്രകാരനായ മുകുന്ദൻ തമ്പി വരച്ച ചിത്രമായിരുന്നു. പിന്നീടത് പരുമല മാർ ഗ്രിഗോറിയോസ് ആശുപത്രി
യിലേക്ക് മാറ്റി സ്ഥാപിച്ചു. ചിത്രമെഴുത്ത് കെ.എം. വർഗീസും പരുമല തിരുമേനിയുടെ ചിത്രം വരച്ചതായി
രേഖകളിൽ കാണുന്നു.

മുളന്തുരുത്തി കട്ടമ്പള്ളിൽ ഏബ്രഹാം മാസ്റ്റർ, മല്ലപ്പള്ളി എൻ.കെ. ആചാരി എന്നിവരും പരുമല
തിരുമേനിയുടെ എണ്ണഛായാചിത്രം വരച്ച ആദ്യകാല ചിത്രമെഴുത്തുകാരാണ്.

ആർട്ടിസ്റ്റ് ബേബി ചെങ്ങന്നൂർ 1960-ൽ ചിത്രമെഴുത്ത് ആരംഭിച്ചതോടെ പരുമല തിരുമേനിയുടെ
എണ്ണഛായാചിത്രങ്ങൾക്ക് വിപുലമായ പ്രചാരം ലഭ്യമായി. പരുമല തിരുമേനിയുടെ ശിഷ്യനായ പ.
ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവയാണ് ബേബി ചെങ്ങന്നൂരിനെ പരുമല തിരുമേനിയുടെ പടം
വരയ്ക്കുവാൻ പ്രേരിപ്പിച്ചതും അനുഗ്രഹിച്ചതും.

ചിത്രമെഴുത്തിൽ ഒരു ഗുരുവിൻെറ കീഴിലും അഭ്യസിച്ചിട്ടില്ലാത്ത ബേബി ചെങ്ങന്നൂർ 26-ാം വയസ്സി
ലാണ് ചിത്രകലാരംഗത്ത് എത്തിയത്. ഇതിനോടകം പരുമല തിരുമേനിയുടെ മാത്രം 600-ൽപരം ചിത്ര
ങ്ങൾ വരച്ചിട്ടുണ്ട്. ഏറ്റവും കൂടുതൽ ചിത്രങ്ങൾ ഡിക്രൂസ് സായിപ്പ് എടുത്ത പരുമല തിരുമേനിയുടെ
അർദ്ധകായ ചിത്രത്തിൻെറ പകർപ്പിൽനിന്നുള്ളതാണ്. ഇപ്പോഴും ആ ചിത്രത്തിനാണ് ഏറ്റവും കൂടുതൽ
ആവശ്യക്കാരുള്ളത്.

നോക്കിവരയ്ക്കാൻ പരുമല തിരുമേനിയുടെ യഥാർത്ഥ ചിത്രങ്ങളില്ലാത്ത രണ്ട് ചിത്രങ്ങൾ ബേബി
ചെങ്ങന്നൂർ ഭാവനയിൽനിന്ന് കാൻവാസിലേക്ക് പകർത്തിയിട്ടുണ്ട്. അതിൽ ഒന്ന് പരുമല തിരുമേനിയുടെ
'പൂർണകായ ചിത്രമാണ്.' പ. ഔഗേൻ കാതോലിക്കാ ബാവായുടെ നിർദ്ദേശാനുസരണം 1972-ൽ ഇത്
പൂർത്തീകരിച്ചു. മറ്റൊന്ന് പരുമല തിരുമേനി അംശവസ്ത്രങ്ങളണിഞ്ഞ് ത്രോണോസിന് പടിഞ്ഞാറോട്ട്
തിരിഞ്ഞു നില്ക്കുന്നതാണ്. ഈ ചിത്രമെഴുതിയത് 1978-ലാണ്. പരുമല തിരുമേനിയുടെ അംശവസ
ത്രങ്ങളണിഞ്ഞ ഈ ചിത്രത്തെ അധികരിച്ച് വരച്ച ഒരു ഐക്കൺ അർമീനിയായിലുമുണ്ട്.

പരുമല തിരുമേനിയുടെ ചിത്രങ്ങളിൽ ഏറ്റവും വലുത് 10 അടി ഉയരവും 5 അടി വീതിയുമുള്ളതാ
ണ്. ഇതാണ് ഇപ്പോൾ പരുമല കബറിടത്തിൽ വച്ചിരിക്കുന്നത്. പരുമല തിരുമേനിയുടെ ചിത്രത്തിൽ കാ
ണുന്ന അംശവടിക്ക് മുട്ടുകളില്ലാത്തതാണ്. അഞ്ചര അടി നീളമുള്ള വെള്ളിവടിയാണിത്. പരുമല തിരു
മേനിക്ക് ഏകദേശം അഞ്ചര അടി ഉയരം കണക്കാക്കുന്നതായി ബേബി ചെങ്ങന്നൂർ പറഞ്ഞു.

1980-ൽ ചിത്രമെഴുത്ത് ആരംഭിച്ച ബാബു ചെങ്ങന്നൂരും പരുമല തിരുമേനിയുടെ 200 ലധികം
ചിത്രങ്ങൾ വരച്ചിട്ടുണ്ട്. മാവേലിക്കര രവിവർമ്മ ഫൈൻ ആർട്സ് കോളജിൽനിന്നും അഞ്ച് വർഷത്തെ
ഡിപ്ലോമ കരസ്ഥമാക്കിയ ബാബു ചെങ്ങന്നൂർ പരുമല തിരുമേനിയുടെ മുഖത്തു ശോഭ തെളിയുന്ന
ചിത്രങ്ങളാണ് വരച്ചിരിക്കുന്നത്.

കേരളത്തിൻെറ വടക്കൻ ഭാഗത്ത് പരുമല തിരുമേനിയുടെ മുഖത്തിന് ഇരുണ്ട നിറവും തെക്കൻ ഭാ
ഗത്ത് ശോഭയുള്ള മുഖവുമാണ് വിശ്വാസികൾ ഇഷ്ടപ്പെടുന്നത്. പരുമല തിരുമേനിക്ക് ഇരുണ്ട നിറമായി
രുന്നെങ്കിലും ജനങ്ങളുടെ മനസ്സിൽ വെണ്മ നിറഞ്ഞ പ്രസന്നമുഖമാണുള്ളതെന്ന് ബാബു ചെങ്ങന്നൂർ
പറഞ്ഞു.

പരുമല തിരുമേനിയുടെ നിരവധി ചിത്രങ്ങൾ പ്രിൻറു ചെയ്തിട്ടുണ്ട്. അവയിൽ ഏറ്റവും
പ്രശസ്തമായത് 1987-ൽ ബാബു ചെങ്ങന്നൂർ വരച്ച് പരുമല എം.ജി.എം. ബുക്ക് ഹൗസ് പ്രിൻറ് ചെയ്ത
പരുമല തിരുമേനിയുടെ ചിത്രമാണ്. മേഘങ്ങളുടെ പശ്ചാത്തലത്തിലാണ് പരുമല തിരുമേനിയെ വരച്ചി
രിക്കുന്നത്. മുഖഭാവത്തിന് കൂടുതൽ തെളിച്ചവും ചുറ്റും പ്രഭയും ലഭിക്കുവാനാണ് മേഘം പശ്ചാത്തലമാ
ക്കിയത്. പരുമലയിൽ ലഭിക്കുന്ന മോതിരങ്ങളിൽ ഈ ചിത്രമാണ് ആലേഖനം ചെയ്തിരിക്കുന്നത്.
1902-ലെ പരുമല തിരുമേനിയുടെ ചിത്രത്തെ ആധാരമാക്കിയാണ് ഇത് വരച്ചിരിക്കുന്നത്.

പരുമല തിരുമേനിയുടെ ചിത്രം ആദ്യം അച്ചടിച്ചു പ്രസിദ്ധീകരിച്ചത് കുന്നംകുളത്തുനിന്നുമാണ്.
മുളന്തുരുത്തി കട്ടമ്പള്ളിൽ ഏബ്രഹാം മാസ്റ്റർ വരച്ച പരുമല തിരുമേനിയുടെ ചിത്രവും ആദ്യകാലത്ത്
പ്രിൻറു ചെയ്ത ചിത്രങ്ങളിൽപ്പെടുന്നു. ആർട്ടിസ്റ്റ് ബേബി ചെങ്ങന്നൂർ വരച്ച പരുമല തിരുമേനിയുടെ വി
വിധ ചിത്രങ്ങളും പ്രിൻറ് ചെയ്തിട്ടുണ്ട്.

പരുമല തിരുമേനി 'കാലം ചെയ്തിരിക്കുന്ന' ചിത്രം വരച്ചത് വി. എം. വർക്കി ആണ്. ഇത് 1902-ലെ
ഒരു ഫോട്ടോ അടിസ്ഥാനമാക്കി വരച്ചതാണ്. ഇതിൻെറ കോപ്പികൾ ഇന്നും ലഭ്യമാണ്. ഇതിന് അധികം
പ്രചാരം ലഭിച്ചിട്ടില്ല. പരുമല തിരുമേനിയുടെ ആകൃതിയിലും മുഖഭാവത്തിലുമുള്ള വ്യത്യാസവും കാലം
ചെയ്ത് ഇരിക്കുന്ന ഫോട്ടോയും ആയതിനാൽ ഇതിന് വേണ്ടത്ര അംഗീകാരം ലഭിച്ചിട്ടില്ലെന്ന്
എഴുപത്തിരണ്ടുകാരനായ ആർട്ടിസ്റ്റ് വി.എം. വർക്കി (കോട്ടയം) പറയുന്നു. ഇതല്ലാതെ പരുമല തിരു
മേനിയുടെ നിരവധി ചിത്രങ്ങളും വി.എം. വർക്കി വരച്ചിട്ടുണ്ട്.

ഇന്തോനേഷ്യൻ കലാകാരൻ ബോറിസ് സത്യവാൻ, പുനലൂർ ബേബി, കെ.യു. സാലി,
ഫാ. ജോർജ് മാത്യു മണർകാട് തുടങ്ങിയവരും തിരുമേനിയുടെ ചിത്രങ്ങൾ വരച്ചിട്ടുണ്ട്. ചിത്രങ്ങൾ വി
വിധ ആർട്ടിസ്റ്റുകളാണ് വരയ്ക്കുന്നതെങ്കിലും പരുമല തിരുമേനിയുടെ മുഖഭാവത്തിന് മാറ്റം വരുത്തു
വാൻ ആരും ശ്രമിച്ചിട്ടില്ല. ഡിക്രൂസ് സായിപ്പ് എടുത്ത ചിത്രത്തിൻെറ അനുകരണങ്ങളാണ് എല്ലാം.

വിശ്വാസികളുടെ ഹൃദയത്തിൽ വിശുദ്ധിയുടെ തെളിച്ചം പകരുന്നതിൽ പരുമല തിരുമേനിയുടെ
ചിത്രങ്ങൾക്ക് വശ്യതയുണ്ട്. ആ ജീവിതത്തിൻെറ തീക്ഷ്ണതയും വിശുദ്ധിയും ചിത്രത്തിലുള്ള
മുഖഛായയിലും തെളിയുന്നു. ●









വർഗീസ് പടിയറ

# വിശുദ്ധന്റെ ജീവിതരേഖ

ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് എന്ന അഭിനാമത്താൽ അറിയപ്പെടുന്ന പരിശുദ്ധ പരുമല തിരുമേനി ജനിച്ചത് എറണാകുളം ജില്ലയിലെ മുളന്തുരുത്തിയിലാണ്. 'പള്ളത്തട്ട' കുടുംബത്തിലുൾപ്പെട്ട ചാത്തുരുത്തി തറവാട്ടിൽ കൊച്ചുമത്തായിയുടെയും മറിയാമ്മയുടെയും പുത്രനായി 1848 ജൂൺ 15-നാണ് ഗീവറുഗീസ് എന്ന കൊച്ചയ്പോരയുടെ ജനനം. ദൈവഭക്തരും അദ്ധ്വാനശീലരും സഭാകാര്യങ്ങളിൽ തീക്ഷ്ണതയുള്ളവരുമായിരുന്നു മാതാപിതാക്കൾ. കുര്യൻ, ഏലി, മറിയം, വർക്കി എന്നിവരായിരുന്നു ഗീവറുഗീസിൻെറ സഹോദരീസഹോദരന്മാർ. മഹത്തായ ഒരു പാരമ്പര്യത്തിലും പവിത്രമായ സാഹചര്യത്തിലുമാണ് ഗീവറുഗീസ് വളർന്നുവന്നത്.

ഗീവറുഗീസിന് രണ്ടു വയസ് തികയും മുമ്പ് മാതാവ് അന്തരിച്ചു. പിന്നീട് സഹോദരി മറിയാമ്മയുടെ സംരക്ഷണത്തിലാണ് വളർന്നത്. കുട്ടിയെ അടുത്തുണ്ടായിരുന്ന ഒരു 'കുടിപ്പള്ളിക്കൂടത്തിൽ ചേർത്തു. എഴുത്തിനിരുത്തിയത്' ഓണക്കാവിൽ അയ്യാ എന്ന ആശാനായിരുന്നു. 'മണി' എന്ന മറ്റൊരു ആശാനും പഠിപ്പിക്കുകയുണ്ടായി. ശിഷ്യനിൽ പ്രകടമായ ഗുരുഭക്തി, വിനയം, അനുസരണം എന്നീ ഗുണവിശേഷങ്ങൾ ഗുരുക്കന്മാരെ സന്തുഷ്ടരാക്കി. പരിശുദ്ധന്മാരുടെ ജീവിതകഥകൾ കേൾക്കുന്നതിൽ ബാലനായ ഗീവറുഗീസ് അനിതരസാധാരണമായ താല്പര്യം പ്രദർശിപ്പിച്ചിരുന്നു.

അക്കാലത്ത് മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയിലെ വികാരിയായി സേവനമനുഷ്ഠിച്ചിരുന്നത് ഗീവറുഗീസിൻെറ പിതൃസഹോദരനായ ഗീവറുഗീസ് മല്പാനായിരുന്നു. ബാല്യകാലത്തുതന്നെ കൊച്ചയ്പോരയിൽ വെട്ടിത്തിളങ്ങിനിന്ന ആദ്ധ്യാത്മിക ചൈതന്യത്തിൻെറ നിഗൂഢ ഭാവങ്ങൾ മല്പാൻെറ സൂക്ഷ്മനയനങ്ങൾ തിരിച്ചറിഞ്ഞു. പ്രാഥമികവിദ്യാഭ്യാസത്തിനുശേഷം ഒൻപതാമത്തെ വയസ്സിൽ പുരോഹിതനായ പിതൃസഹോദരനോടൊത്ത് ഗീവറുഗീസ് താമസമാരംഭിക്കുകയും വിദ്യാഭ്യാസം തുടരുകയും ചെയ്തു. അവിടത്തെ ജീവിതം ഗീവറുഗീസിൻെറ ഭാവിരൂപവത്കരണത്തിൽ ഗണ്യമായ സ്വാധീനം ചെലുത്തി. പള്ളിയുമായി കൂടുതൽ ബന്ധപ്പെടാൻ അവസരവും ലഭിച്ചു. ജീവിതക്ലേശങ്ങൾ വിസ്മരിച്ച് ദൈവിക സമാധാനം അനുഭവിച്ച ആ പുണ്യദിനങ്ങൾ ഗീവറുഗീസിൻെറ ജീവിതത്തിന് നവ്യമായ ദിശാബോധം നല്കി. വിദ്വൽ ശിരോമണിയായിരുന്ന മല്പാൻ ഗീവറുഗീസ് തൻെറ സഹോദരപുത്രനിൽ ഒരു ദൈവദാസൻെറ സാന്നിദ്ധ്യം അനുഭവിച്ചറിഞ്ഞു. ദൈവകാര്യങ്ങളിൽ പ്രത്യേകം ശ്രദ്ധയുണ്ടായിരുന്ന ആ ബാലനെ സുറിയാനി ഭാഷ പഠിപ്പിക്കുവാൻ അദ്ദേഹം തീരുമാനിച്ചു. സുറിയാനി ഗീതങ്ങൾ കർണ്ണാനന്ദകരമായി ആലപിക്കുവാൻ ആ കുട്ടിക്കു കഴിയുമായിരുന്നു. താഴ്മയുള്ളവനായി, പ്രാർത്ഥനാനിരതനായി ഗീവറുഗീസ് അവിടെ കഴിഞ്ഞുകൂടി. സ്വഭാവമഹിമയുള്ള ഗീവറുഗീസിനെ വൈദികവൃത്തിക്കായി നിയോഗിക്കണമെന്ന് മല്പാൻ നിശ്ചയിച്ചു. ഇതിനോടകം ഗീവറുഗീസ് സാമാന്യ വിദ്യാഭ്യാസം നേടിക്കഴിഞ്ഞിരുന്നു.

ബന്ധുക്കളുടെയെല്ലാം അനുവാദം വാങ്ങിയശേഷം മല്പാൻ ഗീവറുഗീസ് തൻെറ സഹോദരപുത്രനെ ദൈവവേലയ്ക്കായി വേർതിരിച്ചു. 1857 സെപ്റ്റംബർ 26-ന് ആ ശിരസ്സിൽ ദൈവകൃപയുടെ കിരീടം അണിയിക്കപ്പെട്ടു. ക്രിസ്തുവിൻെറ പൗരോഹിത്യ പദവിയിൽ പങ്കുചേരാൻ അദ്ദേഹത്തെ മെൽക്കിസെദേക്കിൻെറ ഗണത്തിലേക്ക് 'കോറൂയോ' സ്ഥാനം നല്കി കൈപിടിച്ചുയർത്തിയത് (കരിങ്ങാശ്രപള്ളിയിൽവച്ച്) പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായാണ്.

ഒരിക്കൽ ഗുരുവും പിതൃസഹോദരനുമായ ഗീവറുഗീസ് മല്പാൻ ദുഃഖസാന്ദ്രമായ ശബ്ദത്തിൽ ഗീവറുഗീസ് ശെമ്മാശനെ തൻെറ അടുത്തേക്ക് വിളിച്ചു. കൂട്ടുകാരോടൊപ്പം പ്രാർത്ഥിച്ചുകൊണ്ടിരുന്ന ശെമ്മാശൻ അദ്ദേഹത്തിൻെറ സമീപം ചെന്നു. മല്പാൻ പറഞ്ഞു: "എനിക്കു ക്ഷീണം വർദ്ധിച്ചിരിക്കുന്നു. മസൂരിരോഗമാണ് എന്നെ ബാധിച്ചിരിക്കുന്നതെന്നു തോന്നുന്നു. ഞാൻ നടന്നുവന്ന പാതയിൽക്കൂടിതന്നെ ശെമ്മാശനും നടന്നുകൊള്ളണം. ദൈവത്തിൻെറ അദൃശ്യകരങ്ങളിൽ പിടിച്ച് മുന്നോട്ടു പോകുക." 'ശെമ്മാശൻെറ കണ്ണുകൾ നിറഞ്ഞുകവിഞ്ഞു. തുടർന്ന് മല്പാനച്ചനെ ശുശ്രൂഷിക്കുവാനും ആരംഭിച്ചു. അധികനാൾ കഴിഞ്ഞില്ല, സ്നേഹസമ്പന്നനായ ആ

മല്പാൻ കാലയവനികയ്ക്കുള്ളിൽ മറഞ്ഞു. താമസിയാതെ ഗീവറുഗീസ് ശെമ്മാശനും മസൂരി പിടിപെട്ടു. മാതൃതുല്യം തന്നെ സ്നേഹിച്ച സഹോദരി മറിയമാണ് ശുശ്രൂഷിച്ചത്. രോഗവിമുക്തനായിത്തീർന്ന അദ്ദേഹം കോനാട്ടുമല്പാൻെറ ശിഷ്യത്വം സ്വീകരിക്കുന്നതിനായി പിതൃസഹോദരനിൽനിന്നു ലഭിച്ച ഗ്രന്ഥശേഖരവുമായി പാമ്പാക്കുടയിലേക്ക് പോകുകയും തൻെറ സഹോദരി ഏലിയാമ്മയുടെ ഭർത്തൃഗൃഹത്തിൽ (നെടുംപാമ്പാക്കുട) താമസിച്ചുകൊണ്ട് സുറിയാനിയിലും സഭാചരിത്രത്തിലും പാണ്ഡിത്യം നേടുകയും ചെയ്തു. അക്കാലത്ത് കേരളത്തിലെത്തിയ അന്ത്യോഖ്യാപ്രതിനിധിയുയാക്കീം മാർ കുറീലോസ് മെത്രാപ്പോലീത്തയുമായി ശെമ്മാശൻ ഉറ്റബന്ധം സ്ഥാപിച്ചു. ദൈവഭക്തനായിരുന്ന ശെമ്മാശൻെറ ബുദ്ധിസാമർത്ഥ്യവും സൽഗുണങ്ങളും മെത്രാപ്പോലീത്തായെ ആകർഷിച്ചു. ശെമ്മാശനെ ശിഷ്യനായി സ്വീകരിക്കുകയും അദ്ദേഹത്തിന് കശീശാപട്ടവും കോർഎപ്പിസ്കോപ്പാസ്ഥാനവും നല്കി ബഹുമാനിക്കുകയും ചെയ്തു. മാർ കൂറീലോസ് തൻെറ ദ്വിഭാഷിയായി അദ്ദേഹത്തെ നിയമിച്ചു. മൂന്നാം നൂറ്റാണ്ടിൽ ഈജിപ്റ്റിൽ ജീവിച്ചിരുന്ന മുനിശ്രേഷ്ഠനും ഭക്താഗ്രേസരനുമായിരുന്ന അന്തോണിയോസിൻെറ ജീവിതകഥകൾ അദ്ദേഹത്തിൽ വലിയ സ്വാധീനമാണ് ചെലുത്തിയത്. വലിയ ധനികനായിരുന്ന വിശുദ്ധ അന്തോനിയോസ് സർവ്വവും ദരിദ്രർക്കു നല്കിയ ശേഷം ദൈവത്തിൻെറ പിന്നാലെ പോയവനാണ്.

ഇടവകഭരണം സ്വീകരിക്കണമെന്ന് പലരും അഭ്യർത്ഥിച്ചെങ്കിലും അദ്ദേഹം ഒഴിഞ്ഞുമാറി. വെട്ടിക്കൽ ദയറായിലേക്ക് താമസവും മാറ്റി. "എൻെറ ജീവിതം ഞാൻ ദൈവത്തിനുവേണ്ടി സമർപ്പിച്ചിരിക്കുകയാണ്." തന്നെ സന്ദർശിക്കാനെത്തുന്നവരോട് അദ്ദേഹം പറയുമായിരുന്നു. സഭാമക്കളുടെ താല്പര്യപ്രകാരം 1872 ഏപ്രിൽ 7-ാം തീയതി മുളന്തുരുത്തി പള്ളിയിൽ വച്ച് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്ത അദ്ദേഹത്തിന് റമ്പാൻ സ്ഥാനം നല്കി. വെട്ടിക്കൽ ദയറായിലെ താമസം അദ്ദേഹത്തിൻെറ ആദ്ധ്യാത്മിക ജീവിതത്തിന് അനുയോജ്യമായിരുന്നു.

1875-ൽ മാർ പത്രോസ് പാത്രിയർക്കീസ് ബാവ മലങ്കര സന്ദർശിച്ചപ്പോൾ അദ്ദേഹത്തിൻെറ ദ്വിഭാഷിയും സെക്രട്ടറിയുമായി പ്രവർത്തിച്ചത് ഗീവറുഗീസ് റമ്പാനായിരുന്നു. റമ്പാച്ചൻെറ വ്യക്തിത്വവും ദൈവികചൈതന്യവും ബാവയെ ആകർഷിച്ചു. 1876 ഡിസംബർ 10-ന് വടക്കൻ പറവൂർ പള്ളിയിൽ വച്ച് പരിശുദ്ധ പാത്രിയർക്കീസ് ബാവ ഗീവറുഗീസ് റമ്പാനെ മെത്രാപ്പോലീത്തയായി വാഴിച്ചു. യെറുശലേം മെത്രാപ്പോലീത്തയുടെ സ്ഥാനപ്പേരായ "മാർ ഗ്രിഗോറിയോസ്" എന്ന നാമവും നല്കി. സഹകാർമ്മികർ കോനാട്ട് ഗീവറുഗീസ് മാർ യൂലിയോസ്, കടവിൽ പൗലോസ് മാർ അത്താനാസിയോസ് എന്നീ മെത്രാപ്പോലീത്തമാരായിരുന്നു. മാർത്തോമ്മാ ശ്ലീഹ സ്ഥാപിച്ച ഭദ്രാസന ഇടവകയായ നിരണത്തിൻെറ ഭരണമേധാവിയായി 1877 മെയ് 5-ന് ഗ്രിഗോറിയോസ് മെത്രാപ്പോലീത്തയെ നിയമിക്കുകയും ചെയ്തു. അന്ന് അദ്ദേഹത്തിന് വയസ്സ് 29. അതുകൊണ്ട് ജനങ്ങൾ അദ്ദേഹത്തെ 'കൊച്ചുതിരുമേനി' എന്ന് സ്നേഹാദരങ്ങളോടെ വിളിച്ചു.

തുടർന്ന് ഈ താപസശ്രേഷ്ഠൻ പരുമലയിൽ എത്തി ശിഷ്യന്മാരായ ശെമ്മാശന്മാർക്ക് വൈദികവിദ്യാഭ്യാസവും നല്കി.

1895 ജനുവരി 27-ന് ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തയുടെ സാന്നിദ്ധ്യത്തിൽ മാർ ഗ്രിഗോറിയോസ് തിരുമേനി പരുമലപ്പള്ളിയുടെ കൂദാശ നിർവ്വഹിച്ചു. കോനാട്ട് മാർ യൂലിയോസ് മെത്രാപ്പോലീത്ത കാലം ചെയ്തപ്പോൾ തുമ്പമൺ ഭദ്രാസനത്തിൻെറ ഭരണവും തിരുമേനിക്ക് കൈയേല്ക്കേണ്ടിവന്നു. അധികം താമസിയ്ക്കാതെ കൊല്ലം ഇടവകയുടെ ചുമതലയും മാർ ഗ്രിഗോറിയോസിനെ ഏല്പിച്ചു.

അമേരിക്കൻ ഐക്യനാടുകളിൽ നിന്ന് സുറിയാനിസഭയിൽ ചേർന്ന വിശ്വാസികൾക്ക് മെത്രാപ്പോലീത്തയായി ഫാ. റിനി വിലാത്തിയെ വാഴിക്കാൻ വേണ്ടി കോട്ടയം, അങ്കമാലി ഇടവകകളുടെ മാർ അത്താനാസിയോസ്, ഗോവയുടെ മെത്രാപ്പോലീത്ത അൽവാറീസ് മാർ യൂലിയോസ്, എന്നിവരോടൊപ്പം 1892-ൽ കൊച്ചുതിരുമേനി കൊളംബോയിലേക്ക് പോയി. കൊളംബോയിലെ സന്മരണ മാതാവിൻെറ പള്ളിയിൽവച്ച് ഫാ. റിനി വിലാത്തിയെ മാർ തീമോത്തിയോസ് എന്ന പേരിൽ മെത്രാനായി വാഴിച്ചു. "കമാൻഡർ ഓഫ് ദി ക്രൗൺ ഓഫ് ത്രോൺസ്" എന്ന ബഹുമതിയും സിലോണിൽ വച്ച് കൊച്ചുതിരുമേനിക്കു ലഭിച്ചു.

യേശുവിൻെറ കാല്പാടുകൾ പതിഞ്ഞ നാട് സന്ദർശിക്കുന്നതിന് 1895 മകരം 16-ന് അദ്ദേഹം ഊർശ്ലേമിലേക്ക് പുറപ്പെട്ടു. രണ്ടു മാസത്തെ വിദേശവാസത്തിനു ശേഷം 1895 ഏപ്രിൽ ഒന്നാം തീയതി നാട്ടിൽ തിരിച്ചെത്തി. മലയാളത്തിലെ അച്ചടിച്ച ലക്ഷണയുക്തമായ ആദ്യ സഞ്ചാരകൃതിയായ ഊർശ്ലേം യാത്രാവിവരണം തുടർന്നാണ് എഴുതിയത്.

1902 നവംബർ രണ്ടിന് രാത്രി ഒരു മണിക്കാണ് പരിശുദ്ധ തിരുമേനി കാലം ചെയ്തത്. നവംബർ 4 ചൊവ്വാഴ്ച മുറിമറ്റത്ത് പൗലോസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തയുടെ പ്രധാന കാർമ്മികത്വത്തിൽ പരുമലയിൽ അദ്ദേഹത്തെ കബറടക്കി. ജീവിച്ചിരിക്കുമ്പോൾത്തന്നെ തനിക്ക് കബർ പണിയേണ്ട സ്ഥലം തിരുമേനി തെരഞ്ഞെടുത്തിരുന്നു. 1947 നവംബർ 2-ന് പരിശുദ്ധ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവ പുറപ്പെടുവിച്ച കല്പനയിലൂടെ കൊച്ചുതിരുമേനിയെ മലങ്കരസഭയുടെ പരിശുദ്ധനായി പ്രഖ്യാപിച്ചു.

ഇടവകഭരണം സ്വീകരിക്കണമെന്ന് പലരും അഭ്യർത്ഥിച്ചെങ്കിലും അദ്ദേഹം ഒഴിഞ്ഞുമാറി. വെട്ടിക്കൽ ദയറായിലേക്ക് താമസവും മാറ്റി. "എൻെറ ജീവിതം ഞാൻ ദൈവത്തിനുവേണ്ടി സമർപ്പിച്ചിരിക്കുകയാണ്." തന്നെ സന്ദർ ശിക്കാനെത്തുന്ന വരോട് അദ്ദേഹം പറയുമായിരുന്നു.







ജിമ്മി ചാത്തുരുത്തി

# കുടുംബസ്മരണകൾ

മുളന്തുരുത്തിയിൽ ശ്രാമ്പിക്കൽ പള്ളത്തട്ട കുടുംബത്തിൻെറ ഒരു ശാഖയാണ് ചാത്തുരുത്തിൽ കുടുംബം. പള്ളത്തട്ടക്കാരുടെ പൂർവ്വികർ എ.ഡി. നാലാം നൂറ്റാണ്ടിൽ സിറിയയിൽനിന്നു കുടിയേറിയ രണ്ടു സഹോദരന്മാരാണ്. അവർ കുറച്ചുകാലം പിറവം പള്ളിയുടെ ശ്രാമ്പിയിൽ പാർക്കുകയും അനന്തരം മുളന്തുരുത്തിയിൽ വന്ന് പള്ളിയിൽനിന്നു രണ്ടുമൂന്നു ഫർലോങ് തെക്കുമാറി താമസമാക്കുകയും ചെയ്തു. തങ്ങളുടെ പുരയിടപ്പേരിനോടു ശ്രാമ്പിക്കൽ എന്നു ചേർക്കുന്നതിൽ അവർ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അവരുടെ പിൻതലമുറക്കാരായി ഇന്നുള്ളവരും അപ്രകാരം ചെയ്തു പോരുന്നു.

പൂർവ്വോക്തമായ സഹോദരദ്വയത്തിൻെറ പിൻതലമുറക്കാരിൽപെട്ട അയ്പു കത്തനാർ പള്ളിയിലെ പ്രധാന വികാരിയായിരുന്നു. പൗരപ്രധാനിയും പ്രസിദ്ധനുമായിരുന്ന ജ്യേഷ്ഠൻ, അയ്പോരത്തരകൻ പള്ളിക്കു പല പരിഷ്കാരങ്ങൾ വരുത്തുവാൻ നേതൃത്വം വഹിച്ചു. പള്ളിയിൽനിന്ന് അല്പദൂരം കിഴക്കായി കരവട്ടക്കുരിശ് എന്നു പറയുന്നിടത്തു രണ്ടു കുരിശുകളുള്ളതിൽ വടക്കുവശത്തെ കുരിശ് അദ്ദേഹം സ്വന്തം ചെലവിൽ സ്ഥാപിച്ചതാണ്. പെരുമ്പടപ്പു രാജാവിൻെറ വിശ്വസ്ത സേവകനുമായിരുന്നു അദ്ദേഹം. രാജാവ് പ്രജാക്ഷേമാന്വേഷണാർത്ഥം വേഷം മാറി സഞ്ചരിക്കുമ്പോഴും പള്ളിവേട്ടയ്ക്കിറങ്ങുമ്പോഴും വിശ്രമിക്കുന്നതിനുള്ള താവളമാക്കിയിരുന്നത് അദ്ദേഹത്തിൻെറ വസതിയായിരുന്നു. തൻെറ സൗഹാർദ്ദത്തിൻെറയും കൃതജ്ഞതയുടെയും പ്രതീകമായി രാജാവ് അദ്ദേഹത്തിന് ഒരു വീടു പണിയിച്ചു ദാനം ചെയ്തുവെന്നും ആ പാർപ്പിടത്തിന് 'പള്ളിത്തിട്ട'യെന്ന് രാജകീയ പരിവേഷം ചാർത്തി പറഞ്ഞിരുന്നുവെന്നും ആ സംജ്ഞ കാലാന്തരത്തിൽ രൂപഭേദപ്പെട്ടതാണ് 'പള്ളത്തട്ട' എന്നും വിശ്വസിക്കപ്പെടുന്നു.

അയ്പോരത്തരകൻെറ ഏക സന്താനമായ കുഞ്ഞന്നമ്മയെ പിറവത്തിനു സമീപം നെച്ചൂരിലെ ചോളോത്തിൽ കുടുംബാംഗമായ പുരവത്ത് വിവാഹംചെയ്തു. മാർതോമാ ശ്ലീഹാ സുവിശേഷം അറിയിച്ചപ്പോൾ ക്രിസ്തുമതം സ്വീകരിച്ച ഒരു ബ്രാഹ്മണ കുടുംബമാണ് ചോളോത്തിൽ കുടുംബം. വൈക്കത്തിനടുത്ത് തെക്കൻ പള്ളിപ്പുറത്ത് ആ കുടുംബത്തിലെ ചിലർ വന്നുകൂടാൻ സംഗതിയായി. തൈലാദിവസ്തുക്കൾ അശുദ്ധമായാൽ അതു തൊട്ടു ശുദ്ധമാക്കാൻ പാഴൂർ പടുതോൾമനയിലെ നമ്പൂതിരിപ്പാട് ബ്രാഹ്മണകുലം മൂലമായിരുന്ന അവരെ അവിടന്ന് സന്തോഷപുരസ്സരം ക്ഷണിച്ചുകൊണ്ടുപോയി താമസിപ്പിച്ചതാണ് നെച്ചൂരിൽ. തച്ചുശാസ്ത്രത്തിൽ അവഗാഹമുണ്ടായിരുന്ന കുഞ്ഞന്നമ്മ പള്ളിയിൽനിന്നു കുറച്ചു പടിഞ്ഞാറുമാറിയുള്ള തൻെറ വക കരപ്പിള്ളിപ്പറമ്പ് ലക്ഷണയുക്തമാണെന്നു കണ്ട് അവിടെ ഒരു പുര പണിയിക്കുകയും പള്ളത്തട്ടയിൽനിന്ന് ആ സ്ഥലത്തേക്കു ഭർത്തൃസമേതം താമസം മാറ്റുകയും ചെയ്തു. അവരുടെ പിൻതലമുറകളിലെ ഒരാളാണ് പരുമല സെമിനാരി മാനേജരായിരുന്ന മല്പാൻ കെ.ഇ.തോമസ് കത്തനാർ.

പള്ളത്തട്ടയിൽ താമസിച്ചിരുന്ന അയ്പോരയുടെ സീമന്തപുത്രനായിരുന്നു വലിയ മല്പാനച്ചനെന്ന് അറിയപ്പെട്ടിരുന്ന ഗീവറുഗീസ് കത്തനാർ. വൈദ്യം ആദിയായ പല ശാസ്ത്രശാഖകളിലും നിപുണനും അവിവാഹിതനുമായിരുന്നു അദ്ദേഹം. 1863-ൽ അദ്ദേഹം മസൂരി രോഗം പിടിപെട്ടു ദിവംഗതനായി. മുളന്തുരുത്തിപ്പള്ളിയുടെ തെക്കെ വരാന്തയിലാണ് അദ്ദേഹത്തിൻെറ കബർ സ്ഥിതി ചെയ്യുന്നത്. പരുമല ബാവയുടെ സ്വന്തം കയ്യാലുള്ള ഒരു സുറിയാനി ലിഖിതം കൃഷ്ണശിലയിൽ കൊത്തി കബറിൻെറ തലയ്ക്കൽ തെളിഞ്ഞു കാണത്തക്കവണ്ണം പതിച്ചിട്ടുണ്ട്. തൻെറ പിതൃസഹോദരനും ഗുരുഭൂതനുമായ മല്പാനച്ചൻ രോഗശയ്യയിലായിരുന്നപ്പോൾ അന്നു ശെമ്മാശ്ശനായിരുന്ന ബാവ അദ്ദേഹത്തെ അന്തികത്തിൽനിന്ന് മാറാതെ പരിചരിച്ചിരുന്നു. അടുത്തകാലത്ത് പള്ളിക്കാര്യത്തിൽനിന്ന് സ്മരണക്കുറിപ്പ് ഉല്ലേഖനം ചെയ്ത ഒരു മാർബിൾ ഫലകം കബറിനടുത്ത് ഭിത്തിയിൽ സ്ഥാപിച്ചിട്ടുണ്ട്.

ഇനിയും ബാവയുടെ അമ്മവീടിനെക്കുറിച്ച് ഒരു വാക്ക്. മാർതോമാശ്ലീഹാ മലങ്കരയിൽ സുവിശേഷം പ്രചരിപ്പിച്ച നാളിൽ തെക്കൻ പള്ളിപ്പുറത്തെ കല്ലറയ്ക്കൽ എന്ന

ബ്രാഹ്മണ കുടുംബം ജ്ഞാനസ്നാനം കൈക്കൊണ്ടു. ആ കുടുംബത്തിൽനിന്നു കുറച്ചു പേർ അവിടെനിന്ന് അധികം അകലെ അല്ലാത്ത കണ്ടനാട്ടു വന്നു താമസിച്ചു. അല്പകാലം അവർ കണ്ടനാട്ടിലെ കത്തോലിക്കാ സമുദായത്തിൽ ചേർന്നു നടന്ന ശേഷം ഓർത്തഡോക്സ് സമുദായത്തിലേക്കു പരിവർത്തനം ചെയ്തു. പള്ളിപ്പുറം എന്ന് തങ്ങളുടെ ഗൃഹനാമത്തോടു ഘടിപ്പിച്ചാണ് അവർ എഴുത്തുകുത്തുകൾ നടത്തിയിരുന്നത്. വലിയ മല്പാനച്ചന്റെ അനുജനായ മത്തായി പള്ളിപ്പുറം കല്ലറയ്ക്കലെ ഗീവറുഗീസിന്റെ ഏക സന്താനമായ മറിയത്തിനെ വിവാഹം ചെയ്യുകയും കുറച്ചു കാലം ഭാര്യ വീട്ടിൽ താമസിക്കുകയും ചെയ്തു. മുളന്തുരുത്തി, കണ്ടനാട്ട് എന്നീ രണ്ടു പള്ളികളിലും മത്തായിക്ക് ഇടവകാംഗത്വമുണ്ടായിരുന്നു. മത്തായി-മറിയം ദമ്പതികളുടെ പുത്രനാണ് ബാവ.

2

മറിയത്തിന്റെ മാതാപിതാക്കളുടെ കാലശേഷം മത്തായി പിതൃകുടുംബത്തിൽനിന്ന് ഓഹരിയായി ലഭിച്ച മുളന്തുരുത്തിയിലെ ചാത്തുരുത്തി പുരയിടത്തിലേക്കു മാറി പാർപ്പുറപ്പിച്ചു. തത്സമയം ബാവയ്ക്കു മാതൃഗർഭത്തിൽ ഒമ്പതു മാസം പ്രായമായിട്ടുണ്ടായിരുന്നു. കല്ലറയ്ക്കൽ ചാത്തുരുത്തിൽ എന്ന വീട്ടുപേരാണ് മത്തായി സ്വീകരിച്ചത്. കണ്ടനാട്ടിലെ പുരയിടം അദ്ദേഹത്തിന്റെ അവകാശികൾ കൈമാറ്റം ചെയ്തിട്ട് അധികം കാലമായിട്ടില്ല.

മത്തായി കൊല്ലവർഷം 1058 ചിങ്ങം 11-ാം തീയതി നിര്യാതനായി. അദ്ദേഹത്തിന് ചെറിയാൻ കുര്യ, കുഞ്ഞുവർക്കി, മറിയം, ഏലി, അയ്പോര എന്നിങ്ങനെ അഞ്ചു സന്താനങ്ങൾ ഉണ്ടായിരുന്നു. ചെറിയാൻ കുര്യ കണ്ടനാട്ടു കരവട്ടുവീട്ടിൽനിന്നും കുഞ്ഞുവർക്കി മുളന്തുരുത്തി പുതുമനയിൽനിന്നും വിവാഹംചെയ്തു. മറിയത്തിനെ പുത്തൻ കുരിശിനു സമീപം അയ്ക്കരനാട്ടിലെ പാലാൽ വടക്കെവീട്ടിലും ഏലിയെ പാമ്പാക്കുടയ്ക്കടുത്ത് നെടുംപാമ്പാക്കുടയിലും വിവാഹംചെയ്തയച്ചു. എല്ലാവരിലും ഇളയവനും ഗീവറുഗീസ് എന്ന് മാമോദീസാപ്പേരിട്ട് അയ്പോര എന്ന ഓമനപ്പേർ വിളിച്ചിരുന്നവനുമാണ് യഥാകാലം ദൈവേച്ഛയാൽ വൈദികനായി 'പരുമലത്തിരുമേനി' എന്ന് പ്രകീർത്തിതനായത്. അദ്ദേഹം സ്വകുടുംബത്തിലെ പതിനെട്ടാമത്തെ വൈദികനാണെന്ന് പത്രപ്രവർത്തകനായിരുന്ന എം.പി. വർക്കി 1903-ൽ പ്രസിദ്ധീകരിച്ച തന്റെ 'മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത' എന്ന പുസ്തകത്തിൽ 'സുറിയാനി സാമൂഹ്യവൃത്താന്തം' പരിശോധിച്ചു രേഖപ്പെടുത്തിയിട്ടുണ്ട്.

ഉദാരശീലനും ധർമ്മനിഷ്ഠനുമായിരുന്നു ചെറിയാൻ കുര്യ. അദ്ദേഹത്തിന്റെ ഭരണകാലത്ത് കുടുംബത്തിനു വളരെ അഭിവൃദ്ധിയും ശ്രേയസ്സുമുണ്ടായി. അനപത്യനായിരുന്ന അദ്ദേഹം നിര്യാതനായപ്പോൾ ഭാര്യ സ്വകുടുംബത്തിലേക്കു മാറി താമസമാക്കിയെങ്കിലും ഭർത്തൃഗൃഹവുമായുള്ള ബന്ധം സുദൃഢമായി പുലർത്തിപ്പോന്നു. അവരെ സ്വന്തം അമ്മയെപ്പോലെ വിചാരിക്കുകയും അവരുടെ സകല ആവശ്യങ്ങളും നിറവേറ്റുകയും ചെയ്തുകൊള്ളണമെന്ന ബാവയുടെ അനുശാസനത്തെ കുടുംബാംഗങ്ങൾ സനിഷ്കർഷം പാലിക്കുകതന്നെ ചെയ്തു. അവർ മരണമടഞ്ഞപ്പോൾ അവരുടെ ശേഷക്രിയാദികളും ഭർത്തൃഗൃഹക്കാരുടെ ചുമതലയിലാണ് നടത്തപ്പെട്ടത്.

ബാവയ്ക്കു രണ്ടു വയസ്സു തികയുന്നതിനു മുൻപ് മാതാവ് കർത്താവിൽ നിദ്രപ്രാപിച്ചു. ഉടനെ മറിയം അയ്ക്കരനാട്ടിൽനിന്ന് ചാത്തുരുത്തിയിൽ വന്ന് കൊച്ചു സഹോദരനെ അതേ പ്രായത്തിൽത്തന്നെയുള്ള സ്വന്തം കുഞ്ഞിനോടൊപ്പം പരിപാലിക്കുന്ന ചുമതല വഹിച്ചു. ശെമ്മാശ്ശനായിരുന്ന കാലം ബാവ ഏറ്റവും മാരകമായ ഇനത്തിൽപെട്ട മസൂരിരോഗം ബാധിച്ചു കിടപ്പിലായ അവസരത്തിൽ അവർ അധീരയാകാതെ അദ്ദേഹത്തെ ശുഷ്കാന്തിയോടെ ശുശ്രൂഷിച്ചു. ബാവയ്ക്ക് അവരോട് അത്യധികം സ്നേഹവും കൃതജ്ഞതയുമുണ്ടായിരുന്നു. അയ്ക്കരനാട്ടിൽ അഞ്ചൽ സൗകര്യം ഇല്ലാതിരുന്നതിനാൽ അദ്ദേഹം തന്റെ ചില കല്പനകൾ മറിയത്തിനെക്കൂടി കാണിക്കണമെന്ന് ആവശ്യപ്പെടാറുണ്ടായിരുന്നു. അദ്ദേഹം പയ്യാരത്തു പുത്തൻപള്ളിയിൽനിന്ന് 1897 മീനം 13-ാം തീയതി കൊച്ചു മാത്തുവിന് അയച്ച കല്പനയിൽനിന്ന്: "അയ്ക്കരനാട്ടിൽനിന്ന് പെങ്ങൾ വരുന്നതിന് നിങ്ങൾ ആളയച്ചു എന്നറിയുന്നത് വളരെ സന്തോഷമാകുന്നു."

എന്റെ ബാല്യകാലത്ത് എനിക്ക് മാതാപിതാക്കളുടെ കൂടെ നെടുംപാമ്പാക്കുട മാണിയെന്ന മാന്യന്റെ വീടു സന്ദർശിക്കുവാൻ സംഗതിയായി. അവിടെ ഒരു മുറിയുടെ കിഴക്കെ ഭിത്തിയിൽ ഒരു കുരിശു മനോഹരമായി വരച്ചിരിക്കുന്നത് ഗൃഹനാഥൻ ഞങ്ങളെ കാണിച്ചുകൊണ്ടു പറഞ്ഞു: "ശെമ്മാശ്ശനായി കോനാട്ടു സെമിനാരിയിൽ പഠിക്കുന്ന കാലത്ത് പരുമലത്തിരുമേനി വരച്ചതാണിത്."

ചെറിയാൻ കുര്യയുടെ കാലശേഷം കുടുംബഭരണം കുഞ്ഞുവർക്കിയിൽ നിക്ഷിപ്തമായി. കുഞ്ഞുവർക്കി പൊതുകാര്യപ്രസക്തനും മാനേജിങ് കമ്മിറ്റി അംഗവുമായിരുന്നു. ബാവ ജനിച്ച വീടിന് കാലപ്പഴക്കം വന്നപ്പോൾ എ.ഡി. 1893-ൽ അദ്ദേഹം പണിയിച്ചിട്ടുള്ളതാണ് ഇപ്പോൾ കാണുന്ന വീട്. പഴയ വീടിന്റെ സ്ഥാനത്താണ് ഇത് ഇരിക്കുന്നത്. ദൈവാനുഗ്രഹത്തിന് ഇന്നിന്നത് ചെയ്തിട്ടു വേണം പണി ആരംഭിക്കാനെന്ന് ബാവ ഉപദേശിക്കുകയുണ്ടായി. അദ്ദേഹം വാഴ്ത്തി കൊടുത്തയച്ച കല്ലുകളും മറ്റും പുരയുടെ പ്രധാന സ്ഥാനങ്ങളിൽ സ്ഥാപിച്ചിട്ടുണ്ട്. പണിയുടെ പുരോഗതി അദ്ദേഹം കത്തുകൾ വഴിയും തന്നെ കാണാൻ ചെല്ലുന്ന മുളന്തുരുത്തിക്കാർ പറഞ്ഞുകേട്ടും അറിഞ്ഞുകൊണ്ടിരുന്നു. നിർമ്മാണത്തിന്റെ

**ശെമ്മാശ്ശനായിരുന്ന കാലം ബാവ ഏറ്റവും മാരകമായ ഇനത്തിൽപെട്ട മസൂരി രോഗം ബാധിച്ചു കിടപ്പിലായ അവസരത്തിൽ അവർ അധീരയാകാതെ അദ്ദേഹത്തെ ശുഷ്കാന്തിയോടെ ശുശ്രൂഷിച്ചു. ബാവയ്ക്ക് അവരോട് അത്യധികം സ്നേഹവും കൃതജ്ഞതയുമുണ്ടായിരുന്നു.**







വിശദാംശങ്ങളെക്കുറിച്ചുപോലും വേണ്ട ഗുണദോഷങ്ങൾ നല്കുവാൻ അദ്ദേഹം അലംഭാവം വിചാരിച്ചിരുന്നില്ല. വീട്ടിൽനിന്ന് കഷ്ടി ഒരു ഫർലോങ് പടിഞ്ഞാറു മാറി അക്കാലത്ത് ഒരു വള്ളക്കടവുണ്ടായിരുന്നു. ബാവ അവിടെ വള്ളമിറങ്ങി തോട്ടുവരമ്പിലൂടെ നടന്ന് വീട്ടിൽ കയറി എല്ലാവരെയും കണ്ടും കുശലം അന്വേഷിച്ചും വെട്ടിക്കൽ ദയറായിലേക്കു പോകുകയും ചെലവിനുള്ള അരിയും കൂട്ടാൻ 'വല്ലതും' എത്തിക്കാൻ അവിടുന്ന് ആളെ അയയ്ക്കുകയുമായിരുന്നു പതിവ്.

"എന്റെ പണം നിങ്ങൾക്കു കൊള്ളുകയില്ല." ബാവ കുഞ്ഞുവർക്കിയോടു പറഞ്ഞതാണിത്. സന്ദർഭം വിവരിക്കേണ്ടത് ആവശ്യമാണ്. പാടത്തെ പണിക്കു മികച്ചതരം കാളകളെ വാങ്ങുന്നതിനും അവയെ പരിപാലിക്കുന്നതിനും കുഞ്ഞുവർക്കി അതീവ തത്പരനായിരുന്നു. ഒരിക്കൽ അദ്ദേഹം ഒരു കാളയെ വാങ്ങാൻ സേവകന്മാരെ കൂട്ടി പരുമല കാളച്ചന്തയ്ക്കു പോയി. അദ്ദേഹം ലക്ഷണമൊത്ത ഒരു കാളയെ കണ്ട് എന്തു വില കൊടുത്തും അതിനെ കരസ്ഥമാക്കണമെന്നു നിശ്ചയിച്ചു നില്ക്കവേ മറ്റു പലരും രംഗത്തെത്തി വാശിയോടെ വിലപേശി മത്സരം തുടങ്ങി. ഒടുവിൽ കുഞ്ഞുവർക്കിതന്നെ അതിൽ വിജയിക്കുകയും ഉടമസ്ഥനുമായി കച്ചവടം ഉറപ്പിക്കുകയുംചെയ്തു. എന്നാൽ, അദ്ദേഹം മടിശ്ശീല അഴിച്ചു പണം എണ്ണിയപ്പോൾ തുച്ഛമായ ഒരു തുകകൂടി കരാർ പാലിക്കുവാൻ വേണമെന്നു കണ്ടു. ഉടമസ്ഥൻ ഒരു നീക്കുപോക്കു ചെയ്യാനും ഒരുക്കമല്ലായിരുന്നു. നിസ്സാരതുകയുടെ കുറവുകൊണ്ട് ആ ഋഷഭരാജൻ കൈവിട്ടുപോകുന്നതിൽ കുഞ്ഞുവർക്കി ശോകാർത്തനായി. സേവകന്മാർ അദ്ദേഹത്തിന് എളുപ്പമായ ഒരു നിവൃത്തിമാർഗ്ഗം പറഞ്ഞുകൊടുത്തു: "മുതലാളി എന്തിനിത്ര വിഷമിക്കുന്നു. അടുത്തുള്ള ആ പള്ളിവരെ ഒന്നു പോയാൽ പോരേ." തികയാത്ത പണം ബാവയോടു ചോദിച്ചാൽ കിട്ടുമെന്നാണ് അവർ സൂചിപ്പിച്ചത്. എന്നാൽ കുഞ്ഞുവർക്കിക്ക് അതിന് അശേഷം മനസ്സുണ്ടായിരുന്നില്ല. എങ്കിലും അവരുടെ ശക്തമായ നിർബന്ധത്തിനു വഴങ്ങി പള്ളിയിലേക്കു നടന്നു. ബാവ ചന്തയിലെ കോലാഹലങ്ങൾ വീക്ഷിച്ച് പള്ളിയങ്കണത്തിൽ നില്ക്കുന്നുണ്ടായിരുന്നു. കുഞ്ഞുവർക്കി കാളയിടപാടിനെപ്പറ്റി ബാവയെ ധരിപ്പിച്ച ശേഷം തന്റെ ആവശ്യം ഉന്നയിച്ചു: "പോരാതെ വന്നിരിക്കുന്ന തുക കടം തന്നാൽ അത് വീട്ടിൽ ചെന്ന് ഉടൻതന്നെ തിരികെ എത്തിച്ചുകൊള്ളാം." എന്നാൽ, കുഞ്ഞുവർക്കി ചോദിച്ച ലോഹത്തുട്ടുകളല്ല, പിന്നെയോ, മേലുദ്ധരിച്ച വിലയേറിയ സാരോപദേശമാണ് സ്നേഹവായ്പോടെ ബാവ അദ്ദേഹത്തിനു നല്കിയത്.

കുഞ്ഞുവർക്കി 1897-ൽ കാലധർമ്മം പ്രാപിച്ചു. ബാവയ്ക്ക് അദ്ദേഹത്തിന്റെ സംസ്കാരത്തിനു യഥാസമയം വന്നെത്താൻ നിർഭാഗ്യവശാൽ സാധിച്ചില്ല. സംസ്കാരശേഷം പാതിരാവോടെ ആഗതനായ അദ്ദേഹം വീടിന്റെ രണ്ടാം നിലയിലെ വരാന്തയിൽ ജനാലയ്ക്കു സമീപം ഭിത്തിയിൽ ചേർത്ത് ആൾക്കു കിടക്കാൻ തക്കവണ്ണം പണിതുണ്ടാക്കിയിരുന്ന മരപ്പലകയിൽ ഒരു പായയും തലയണയും വാങ്ങി ശയിക്കുകയും നേരം വെളുക്കുന്നതിനു വളരെ മുൻപേ എഴുന്നേറ്റ് പള്ളിയിലേക്കു നടകൊള്ളുകയുമാണ് ചെയ്തത്. കുഞ്ഞുവർക്കിയുടെ മരണവാർത്ത അറിഞ്ഞപ്പോൾ പരിശുദ്ധ അബ്ദെദ് മിശിഹാ പാത്രിയർക്കീസ് ബാവ അനുശോചിച്ചുകൊണ്ട് ഒമീദ് പട്ടണത്തിൽനിന്ന് 18.7.1897-ൽ ബാവയ്ക്കും കുടുംബാംഗങ്ങൾക്കുമായി ഒരു കല്പന അയയ്ക്കുകയുണ്ടായി. അത് വീട്ടിൽ സൂക്ഷിച്ചുവച്ചിട്ടുണ്ട്. അതിലെ ഭാഷാശൈലി സാധാരണ സുറിയാനിയിൽനിന്ന് കുറച്ചു വ്യത്യസ്തമാണെന്ന് പറയപ്പെടുന്നു.

കൊച്ചുമത്തായി, കൊച്ചു മാത്തു, ചെറിയാൻ കുര്യ, അയ്പോര എന്നിവരാണ് കുഞ്ഞുവർക്കിയുടെ ആൺമക്കൾ. കൊല്ലവർഷം 1081-ൽ ഇവർ ഭാഗം പിരിഞ്ഞ് അയ്പോര മാതാവിനോടുകൂടി തറവാട്ടിലും മറ്റുള്ളവർ തറവാടിനടുത്തുള്ള ഓരോ പുരയിടങ്ങളിലും താമസമാക്കി. അയ്പോര 1965-ൽ അന്തരിച്ചു. അതോടെ ബാവയുടെ സഹോദരസന്താനങ്ങളിൽ ഒടുവിലായി ജീവിച്ചിരുന്ന ആളും കാലയവനികയ്ക്കുള്ളിൽ മറഞ്ഞു. അയ്പോരയുടെ മൂന്നു പുത്രന്മാരിൽ മാത്യുവും ജോർജും ജീവിച്ചിരിപ്പില്ല. ഏറ്റവും ഇളയവനും ഇതെഴുതുന്നവനുമാണ് തറവാട്ടിൽ താമസിക്കുന്നത്.

3

ബാവ കാലംചെയ്തപ്പോൾ അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാളിന് പരുമലയിൽ ചെല്ലുന്ന ചാത്തുരുത്തിക്കാർക്കു മലങ്കര മെത്രാപ്പോലീത്ത പുലിക്കോട്ടിൽ മാർ ദിവന്നാസിയോസ് തിരുമേനി ചില അവകാശങ്ങൾ അനുവദിച്ചു. അവ പെരുന്നാൾ ദിവസങ്ങളിലെ ഭക്ഷണം, മടക്കയാത്രയിൽ വേണ്ട അരി-കറി സാധനങ്ങൾ, വരവെടുത്ത ശേഷം 50 രൂപ എന്നിവയാണ്. പണമായി അനുവദിച്ച 50 രൂപ അധികമാണെന്നും അത് വള്ളക്കൂലിയായ 10 രൂപയായി കുറയ്ക്കുന്നതുകൊണ്ട് വിഷമമുണ്ടാകുകയില്ലെന്നും കുടുംബകാരണവർ ബോധിപ്പിക്കുകയാൽ

തിരുമേനി അതിൻപ്രകാരം നിശ്ചയിച്ചു. പെരുന്നാളിൽ സംബന്ധിക്കുവാൻ ഒരു ക്ഷണക്കത്തും സെമിനാരിയിൽനിന്ന് തറവാട്ടിലേക്ക് അയയ്ക്കും. പാലാൽ വടക്കെവീട്ടുകാർക്കും ചില അവകാശങ്ങൾ അനുവദിക്കുകയുണ്ടായി. പരുമലയിൽ അരികുപുറത്ത് പരേതനായ ഉമ്മച്ചന്റെ ഭവനത്തിലാണ് ചാത്തുരുത്തിക്കാരുടെ വിശ്രമവും രാത്രിയിൽ കിടപ്പും. ആ കുടുംബക്കാർ അതിനു വേണ്ട സൗകര്യങ്ങൾ സ്നേഹപൂർവ്വം ചെയ്തു തരും.

പെരുന്നാളിന് കുടുംബാംഗങ്ങൾ ഒരു വള്ളത്തിലാണ് മുളന്തുരുത്തിയിൽനിന്ന് പോകുക. മൂന്നു ദിവസം വേണം പരുമലയിൽ എത്താൻ. പ്രധാന പെരുന്നാളിന്റെ തലേദിവസം സന്ധ്യാപ്രാർത്ഥനയിൽ സംബന്ധിക്കത്തക്കവണ്ണമാണ് പുറപ്പെടുന്നത്. തുലാവർഷക്കാലമാകയാൽ തണ്ണീർമുക്കം മുതലായ ദുർഘട സ്ഥാനങ്ങളിലെത്തുമ്പോൾ അന്തരീക്ഷം അവലോകനം ചെയ്തു സുരക്ഷിതമാണെന്ന് ഉറപ്പായാൽ മാത്രമേ മുന്നോട്ടു ഗമനം തുടരുകയുള്ളു. അരൂക്കുറ്റിയിൽ ചൗക്കക്കാരുടെ (സാൾട്ടുകാർ) പരിശോധന താമസംകൂടാ കഴിച്ചുവിടും. പിന്നെയും ഇടയ്ക്കിടെയുള്ള ചൗക്കക്കാർ "വള്ളം അടുത്തു പോണം." എന്ന് വിളിച്ചുപറയുമ്പോൾ "യജമാനന്മാരേ, ഞങ്ങൾ മുളന്തുരുത്തിക്കാർ, പരുമല പെരുന്നാളിനു പോകുന്നവർ" എന്ന് ഊന്നുകാർ ഭവ്യതയോടെ പറഞ്ഞാൽ അവർ അടുപ്പിക്കുവാൻ നിർബന്ധിക്കാതെ പൊയ്ക്കൊള്ളുവാൻ അനുവദിക്കും.

ഒരിക്കൽ പരുമലയാത്രയിലുണ്ടായ ഒരനുഭവം ഓർമ്മവരുന്നു: പള്ളിപ്പുറം ദിക്കിലെത്തിയപ്പോൾ അരിവയ്ക്കുന്നതിനും മറ്റും സൗകര്യമുള്ള ഒരു സ്ഥലം നോക്കി വള്ളം കരയോടു ചേർന്നു പോകുമ്പോൾ സാമാന്യം ഭേദപ്പെട്ട ഒരു വീടും പരിസരവും ദൃഷ്ടിയിൽ പെട്ടു. അവിടെ വള്ളം കെട്ടി എല്ലാവരും കരയിലിറങ്ങിയപ്പോൾ വീട്ടുകാരൻ വന്നു ഞങ്ങളെ പരിചയപ്പെട്ട ശേഷം പറഞ്ഞു: "നമ്മൾ ഒന്നാണ്. ഞങ്ങൾ കല്ലറയ്ക്കൽകാർ. ഞങ്ങളുടെ ഒരു ശാഖ കണ്ടനാട്ടിലേക്കു മാറിത്താമസിച്ചു. അതിൽപെട്ടവരാണല്ലൊ നിങ്ങൾ." ദൈവഗത്യാ സംഭവിച്ച ഈ സംഗമത്തിൽ അപ്പനും അദ്ദേഹവും ആഹ്ലാദഭരിതരായി പുരാവൃത്തങ്ങൾ പറഞ്ഞു കുറെ നേരം ചെലവഴിച്ചു.

4

കഠിനമായ തപോനിഷ്ഠയിലും ഭാരമേറിയ സഭാഭരണത്തിലും നിരതനായിരുന്ന ബാവയ്ക്കു തന്റെ കുടുംബപരമായ സംഗതികളിൽ വിരക്തിയോ അനാസ്ഥയോ ഉണ്ടായിരുന്നില്ല. ചെറുതും വലുതുമായ എല്ലാ കാര്യങ്ങളിലും അദ്ദേഹത്തിന്റെ സവിശേഷമായ ശ്രദ്ധ പതിഞ്ഞിരുന്നു. കുടുംബത്തിൽനിന്ന് എന്തെങ്കിലും സാധിക്കേണ്ട പലരും നേരേ അദ്ദേഹത്തെ സമീപിച്ചിരുന്നു. ചുരുക്കിപ്പറയട്ടെ, അദ്ദേഹം കുടുംബത്തിന്റെ രക്ഷാകർത്താവെന്ന നിലയിൽ വർത്തിച്ചിരുന്നുവെന്നതാണ് വാസ്തവം.

ബാവ, കുടുംബാംഗങ്ങൾക്കു സന്ദർഭവശാൽ നല്കിയ ചില സാരോപദേശങ്ങളാണിവ: "പട്ടക്കാർ വീട്ടിൽ വന്നു പ്രാർത്ഥിക്കുന്നത് അനുഗ്രഹപ്രദമാണ്. അവർ വരുമ്പോൾ ഭക്ഷണം കൊടുക്കണം. ബന്ധുക്കളെ ശത്രുക്കളാക്കരുത്. തന്നിലും താണ ബന്ധുക്കൾ വരുമ്പോൾ അനാദരം കാണിക്കരുത്. അയല്ക്കാരുമായി സൗഹാർദ്ദത്തിലിരിക്കണം. ഒരു വീട്ടിൽ രണ്ടു മടിശ്ശീല വയ്ക്കരുത്. ഒന്നിനും കഴിവിലധികം ചെലവു ചെയ്യരുത്. തന്നെക്കാൾ വലിയവരാണെന്ന് വിചാരിച്ചു വേണം മറ്റുള്ളവരോടു പെരുമാറാൻ. വിവാഹസദ്യയിൽ പന്നിയിറച്ചി വിളമ്പരുത്. വീട്ടുകാര്യങ്ങൾ എല്ലാവരും അറിഞ്ഞും അന്യോന്യം ആലോചിച്ചും ചെയ്യണം. ഉപകാരസ്മരണയില്ലാത്തവരെപ്പറ്റി ഖേദിക്കണ്ട. നിങ്ങൾ ചെയ്യത് ദൈവത്തിനാണെന്ന് വിചാരിക്കുക. നിങ്ങൾക്ക് ദൈവം തരും. കുറച്ചു നഷ്ടമോ അഭിമാനക്ഷയമോ ഉണ്ടായാലും വഴക്കുള്ളവരോടു നിരപ്പാകണം." ഒരിക്കൽ കൃഷിനാശം മൂലം മുളന്തുരുത്തി പള്ളിയുടെ കുടിയാന്മാർ മിച്ചവാരം നെല്ല് അളക്കുന്നതിൽ വീഴ്ച വരുത്തിയപ്പോൾ ബാവ പള്ളിയിൽ എഴുന്നള്ളി പരാതികൾ കേട്ട് എല്ലാവർക്കും ഇളവുകൾ ചെയ്തു കൊടുത്തു. ഒടുവിൽ സ്വന്തം കുടുംബക്കാരെ വിളിച്ചു കല്പിച്ചു: "നിങ്ങൾക്ക് ഒരിളവും തരുന്നില്ല. നിങ്ങൾ കൊടുക്കാനുള്ളത് പലിശസഹിതം ഇത്രപറ നെല്ലും ഒട്ടും കുറയാതെ ഇന്ന തീയതിക്കുള്ളിൽ കൊടുത്തുകൊള്ളണം." തിരുമേനിയുടെ ചില കല്പനകൾ പൂർണ്ണമായോ ഭാഗികമായോ താഴെ ഉദ്ധരിച്ചുകൊള്ളുന്നു:

തന്നെക്കാൾ വലിയവരാണെന്ന് വിചാരിച്ചു വേണം മറ്റുള്ളവരോടു പെരുമാറാൻ. വിവാഹസദ്യയിൽ പന്നിയിറച്ചി വിളമ്പരുത്. വീട്ടുകാര്യങ്ങൾ എല്ലാവരും അറിഞ്ഞും അന്യോന്യം ആലോചിച്ചും ചെയ്യണം. ഉപകാരസ്മരണ യില്ലാത്തവരെപ്പറ്റി ഖേദിക്കണ്ട. നിങ്ങൾ ചെയ്യത് ദൈവത്തിനാണെന്ന് വിചാരിക്കുക. നിങ്ങൾക്ക് ദൈവം തരും. കുറച്ചു നഷ്ടമോ അഭിമാനക്ഷയമോ ഉണ്ടായാലും വഴക്കുള്ളവരോടു നിരപ്പാകണം."

### തുമ്പമൺ പള്ളി, 1069 ചിങ്ങം 13-ാം തീയതി അയച്ച കല്പനയിൽ നിന്നു:

"നമ്മുടെ നിമിത്തം യാതൊരു ദോഷവും പള്ളിക്കാകട്ടെ പൊതുവിലേക്കാകട്ടെ ഉണ്ടാക്കിത്തീർക്കരുത്. വാശിയും വഴക്കും വലിപ്പവും ഭാവവും പള്ളിസംബന്ധമായ കാര്യത്തിൽ ഒരിക്കലും വിചാരിക്കാതെ അവനവന്റെ താഴ്മയെ ശോഭിച്ചും ബഹുജനങ്ങളെ തൃപ്തിപ്പെടുത്തിയും നടക്കുന്നവർ ഭാഗ്യവാന്മാർ. ദൈവം അവരെ അനുഗ്രഹിക്കട്ടെ."

### ഓമല്ലൂർപള്ളി, 1075 മീനം 15-ാം തീയതി ചെറിയാൻ കുര്യന് അയച്ച കല്പനയിൽനിന്ന്:

"വീട്ടിലെ സൗഖ്യവർത്തമാനങ്ങൾ ചെറിയതും വലിയതുമായ എല്ലാ കാര്യങ്ങളും വിവരിച്ച് എഴുതണം. ദൈവഭയത്തെ മുറുകിപ്പിടിച്ചുകൊള്ളുക. താഴ്മയെ നല്ല ആഭരണമായി ധരിക്കുകയും ചെയ്തു കൊള്ളുക.

"കൊച്ചയിപ്പോരയുടെ പഠിത്വം മുടക്കിവച്ചതായി ചിലർ പറഞ്ഞുകേട്ടു. നിങ്ങളുടെ കുറ്റംകൊണ്ടു മുടക്കരുത്. അവൻ അങ്ങനെ നിശ്ചയിച്ചുവെങ്കിൽ പിന്നെ നിവൃത്തിയുമില്ലല്ലൊ. മടിച്ചാൽ പിന്നെ പഠിത്വത്തിനു കയറ്റം ഉണ്ടാകുകയില്ല."

### തുമ്പമൺ പള്ളി, 1076-ന് ക്രിസ്ത്വബ്ദം 1901 മകരം 4-ാം തീയതി കൊച്ചു മാത്തുവിന് അയച്ച കല്പനയിൽനിന്ന്:

"മുമ്പു കൈസ്ഥാനത്തിൽ[1] നമുക്കു ചേരണ്ടെന്ന് അപ്പനോടു നാം പറഞ്ഞതിനാലാണ് അന്നു ചേരാഞ്ഞത്. ഇപ്പോൾ സമാധാനത്തോടുകൂടെ ആണെങ്കിൽ മെത്രാച്ചന്മാരിരുവരും മറ്റുള്ളവരും പറയുന്നതായിരുന്നാൽ ചേരുന്നതിനു നാം വിരോധിക്കുന്നുമില്ല. കൊച്ചു പള്ളത്തട്ടേലെ കാര്യം എങ്ങനെയും നിരപ്പാകണമെന്നല്ലാതെ ഇന്ന പ്രകാരമെന്ന് ഒരഭിപ്രായവും നാം പറയണമെന്നില്ല. താണ്ടക്കരി നമുക്കുള്ളതായിരുന്നു. അപ്പനു വലിയ വ്യസനവും അതിൽ ഉണ്ടായിരുന്നു. പണം കൊടുക്കുന്നതു ദോഷമില്ലെന്നു കണ്ടാൽ ഉറപ്പുപോലെ ചെയ്തുകൊള്ളുക. തമ്പുരാനെപ്പെറ്റ അമ്മ നിങ്ങൾക്കു തുണയായിരിക്കട്ടെ[2]. രണ്ടു പള്ളിയിലും[3] വഴക്കിനോ വിരുദ്ധത്തിനോ ഒരിക്കലും നിങ്ങൾ കാരണക്കാരായിത്തീരരുത്. പിശാചു നിഗളംകൊണ്ട് അതിനു സംഗതി വരുത്തിയാൽ ദൈവകൃപ മാറിപ്പോകും. അതിനാൽ പ്രത്യേകം ഭയപ്പെട്ടു ബുദ്ധിയോടുകൂടെ അതിൽനിന്ന് ഒഴിഞ്ഞു കൊള്ളണം. വലിപ്പം വേണ്ടുന്നവരും അതിനു യോഗ്യതയുള്ളവരും എടുത്തുകൊള്ളട്ടെ. ക്ഷമയാൽ നിങ്ങളുടെ ആത്മാവിനെ നേടിക്കൊള്ളണം. പുരപണിയും നടക്കട്ടെ. വിശേഷാൽ അതുകൊണ്ട് ഭാരം വരുത്തരുത്. ദൈവകൃപയാൽ ഞങ്ങൾക്കു സുഖക്കേടൊന്നുമില്ല. അമ്മായിയെയും വലിയമ്മയെയും[4] ഓർത്തു സന്ധിച്ചുകൊള്ളണം. നിങ്ങളുടെ അമ്മയെക്കുറിച്ചു നാം പ്രത്യേകം പറയണമെന്നില്ലല്ലോ. നിങ്ങളുടെ സഹോദരിയും വിധവയാണ്. ഇവരിൽ ആർക്കും ഒന്നുകൊണ്ടും സങ്കടത്തിന് ഇടയായിത്തീരരുത്. ഈ മാസം 12-ാം തീയതിവരെ ഇവിടെ താമസമുണ്ട്. മെത്രാച്ചന്മാർ ഇരുവരെയും പ്രത്യേകം ആദരിക്കുകയും നിത്യവും എന്നപോലെ കാഴ്ചകളോടു കൂടെചെന്ന് അനുഗ്രഹം കൈക്കൊള്ളുകയും വേണം. നമ്മെക്കാൾ അധികം അവരെ നിങ്ങൾ ഓർത്തുകൊള്ളണം. ദൈവം നിങ്ങളെ അനുഗ്രഹിക്കുമാറാകട്ടെ. ആമീൻ."

കോട്ടയത്ത് അരമനയിൽ നിന്നു 1901 കന്നി 2-ാം തീയതി കൊച്ചുമാത്തുവിന് അയച്ച കല്പനയിൽ പുലിക്കോട്ടിൽ തിരുമേനിയുടെ പൊൻജൂബിലിയാഘോഷം സൂചിപ്പിച്ചുള്ള ഭാഗം:

"......നിന്റെ പേർക്ക് ഒരു സ്വർണ്ണ മോതിരവും മെത്രാച്ചനു കൊടുക്കുന്നതായി കടലാസിൽ കണ്ടു സന്തോഷിക്കുന്നു. സ്മാരകഫാറത്തിൽ നീ കുറച്ചതു കണക്കായില്ല...തന്നെ തികച്ചു നീ എഴുതണം...പോലെ എന്ന് ०ര० കാര്യത്തിൽ നീ ഓർക്കണ്ട. നിനക്കു പലതും ഓർപ്പാനുണ്ട്. ഇവിടങ്ങളിൽ തീരെ നിസ്സാരന്മാർ നീ എഴുതിയതിലും... എഴുതിയതിലും അധികം എഴുതുന്നുണ്ട്. നിന്റെ സ്ഥിതിയും നമ്മെയും മെത്രാച്ചനെയും നീ ഓർക്കണമല്ലൊ. അതിനാൽ കുറയ്ക്കരുത്."

പരുമല സെമിനാരിയിൽ നിന്നു 1892 കന്നി മാസം 3-ാം തീയതി കൊച്ചുമാത്തുവിന് അയച്ച കല്പനയിൽ ചില ജന്മിമാരുമായി ഉത്ഭവിച്ച വ്യവഹാരം സംബന്ധിച്ചുള്ള ഭാഗം:

"വ്യവഹാരത്തിന് ഇടവരുന്നത് കഷ്ടകാലസമയമാണ്. ആ കഷ്ടകാലം നീങ്ങേണ്ടുന്നതിന് ദൈവകൃപയല്ലാതെ മറ്റൊരു വഴിയുമില്ല. എമ്പ്രാൻതിരിയെയും നമ്പൂരിയെയും പേടിക്കണ്ട. ആ സിംഹങ്ങളുടെ കുലപച്ചുകളെ ദൈവം തകർത്തുകളയും. അപ്പൻ അവരെ ജയിച്ചതു സത്യംകൊണ്ടും ദൈവകൃപകൊണ്ടുമാണ്. അവയെ നിങ്ങളും മുറുകെ പിടിച്ചു കൊൾക. തമ്പുരാനെ പെറ്റ അമ്മയുടെയും മാർതോമാശ്ലീഹായുടെയും പ്രാർത്ഥന സകലതിലും തുണയായിരിക്കും. അവരുടെ നാമത്തിൽ നീ കഴിച്ചു വരുന്നത് ഭക്തിയോടെ കഴിക്കണം. എപ്പോഴും അവരുടെ പ്രാർത്ഥന സഹായം ആയിരിപ്പാൻ അപേക്ഷിച്ചു കൊള്ളുകയും വേണം. നീ ഒരിക്കലും ഭയപ്പെടേണ്ട. ദൈവം നിന്നെ അനുഗ്രഹിക്കട്ടെ."



1 കണ്ടനാട്ടുപള്ളിയിൽ
2 വിടിനടുത്തുള്ള നിലമാണ് താണ്ടക്കരി. കുടുംബത്തിലെ ഭാഗം സംബന്ധിച്ചുള്ള കാര്യമായിരിക്കണം.
3 കണ്ടനാട്ടും മുളന്തുരുത്തിയിലും.
4 അമ്മായി എന്നതുകൊണ്ട് ബാവായുടെ പെങ്ങൾ മറിയത്തിനെയും വലിയമ്മ എന്നതുകൊണ്ട് ബാവായുടെ ജ്യേഷ്ഠൻ ചെറിയാൻ കുര്യയുടെ ഭാര്യയെയും ഉദ്ദേശിക്കുന്നു

**ഓമല്ലൂർപള്ളി, 1898–ന് 1074–ാ മാണ്ട് ധനുമാസം 17–ാം തീയതി വ്യാഴാഴ്ച അയച്ച കല്പന:**

"നമ്മുടെ കൊച്ചുമാത്തുവിന് വാഴ്വ്. ഇതിനുമുമ്പ് അയച്ച എഴുത്ത് അവിടെ കിട്ടിക്കാണുമല്ലോ. അതിൽ പിന്നെ വർത്തമാനങ്ങൾ ഒന്നും അറിയാറില്ല. കല്യാണങ്ങളുടെയും ആലോചനകൾ അറിയിക്കണം. പെങ്ങളുടെയും മറ്റും സൗഖ്യവർത്തമാനങ്ങളും നിങ്ങൾ എല്ലാവരുടെയും ക്ഷേമാദികളും അറിവാൻ വിചാരപ്പെടുന്നു. സകലതിലും മുമ്പായി ദൈവഭയത്തെ ഓർത്തുകൊള്ളണം. നിങ്ങളുടെ നിമിത്തം ആരും വ്യസനിപ്പാൻ ഇടവരരുത്. എന്തെന്നാൽ അതു മാത്രമെ അവസാനത്തിൽ സമ്പാദ്യമായി ശേഷിക്കുകയുള്ളു. കഴിയുന്ന ദോഷങ്ങൾ ഒരിക്കലും ആരോടും ചെയ്യരുത്. എന്തെന്നാൽ അതു തനിക്കും സന്തതിക്കും തറവാട്ടേക്കും കേടായി ഭവിക്കും. നോമ്പിലും നമസ്കാരത്തിലും ദാനധർമ്മങ്ങളിലും മുട്ടിപ്പായി ഇരിക്ക. അതു ഭക്തിയോടും വിശ്വാസത്തോടും പ്രവർത്തിക്ക.

ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ."

ആത്മാർത്ഥതയും അകൃത്രിമതയുമാണ് ബാവയുടെ സ്വകാര്യകല്പനകളുടെ മുഖമുദ്ര. അനുവാചകൻെറ ഹൃദയത്തിൽ മായാതെ പതിഞ്ഞു കിടക്കത്തക്കവണ്ണം ശക്തിമത്തായ ചൂർണ്ണികാവാക്യങ്ങളിൽ അദ്ദേഹം തൻെറ സാരസമ്പുഷ്ടമായ സന്ദേശങ്ങൾ ആവിഷ്കരിച്ചിരിക്കുന്നത് ശ്രദ്ധേയമാണ്. ദൈവത്തിൽ ശരണം, തമ്പുരാനെപ്പെറ്റ അമ്മയിലും മാർതോമാശ്ലീഹായിലും ആശ്രയം, പിതാക്കന്മാരിൽ ഭക്തി, അനുരഞ്ജനം, സത്യനിഷ്ഠ, സ്നേഹം, നോമ്പ്, നമസ്കാരം ഇത്യാദി സദ്ഗുണങ്ങൾ ഉദ്ദീപിപ്പിക്കുന്നതും ഉത്തേജിപ്പിക്കുന്നതും ഉറപ്പിക്കുന്നതുമാണ് അദ്ദേഹത്തിൻെറ പ്രബോധനങ്ങൾ. കുടുംബജീവിതത്തിൽ ഉണ്ടാകുന്ന പരീക്ഷകളെയും പ്രയാസങ്ങളെയും ജയിക്കാൻ ദൈവികമായ മാർഗ്ഗങ്ങൾ അദ്ദേഹം ഉപദേശിക്കുന്നു. അവയാകട്ടെ, അപ്രായോഗികങ്ങളുമല്ല. ഏറെക്കുറെ സമാനങ്ങളാണ് ബഹുഭൂരിപക്ഷം കുടുംബങ്ങൾക്കും നേരിടേണ്ടിവരുന്ന പ്രശ്നങ്ങൾ. ഇരുളിൽ തപ്പുന്നവർക്ക് അദ്ദേഹം വെളിച്ചം കാണിച്ചുതരുന്നു. പരിശുദ്ധൻെറ സാരോപദേശങ്ങൾ പഠിക്കുന്നതും ആചരിക്കുന്നതും പ്രചരിപ്പിക്കുന്നതും അനുഗ്രഹപ്രദമാണ്. സുകൃതസുരഭിലമായ ഒരു കുടുംബ ജീവിതം നയിക്കുവാൻ അത് എല്ലാവർക്കും സഹായകമാകുമെന്നതിൽ സംശയമില്ല.

### സുന്നഹദോസ് നിശ്ചയം

## പരിശുദ്ധനായി പ്രഖ്യാപിക്കണം

"സ്വജീവിതകാലത്തും കാലശേഷവും ചാത്തുരുത്തിൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത വഴിയായി നാനാജാതിമതസ്ഥർക്കും ഉണ്ടായിട്ടുള്ളതും ഉണ്ടായിക്കൊണ്ടിരിക്കുന്നതുമായ അത്ഭുതങ്ങൾ ഏവർക്കും ബോദ്ധ്യപ്പെട്ടിരിക്കുകയാൽ അദ്ദേഹത്തെ പരിശുദ്ധന്മാരുടെ പട്ടികയിൽ ചേർക്കുന്നതിനെപ്പറ്റി സുന്നഹദോസ് ആലോചിച്ചു.

ബാല്യകാലത്തും യൗവ്വനകാലത്തും പിന്നീടും അദ്ദേഹത്തിൽ യാതൊരു ദോഷവും കണ്ടെത്തപ്പെട്ടിട്ടില്ലാത്തതുകൊണ്ടും എക്കാലവും അദ്ദേഹം വിശുദ്ധന്മാർക്ക് അനുയോജ്യമായ ജീവിതം നയിച്ചിട്ടുള്ളതുകൊണ്ടും ജീവിതകാലത്തും കാലശേഷവും അദ്ദേഹം മൂലം നടന്നിട്ടുള്ള അത്ഭുതങ്ങളെ പരിഗണിച്ചും അദ്ദേഹത്തെ പരിശുദ്ധന്മാരുടെ പട്ടികയിൽ ചേർക്കേണ്ടതാണെന്ന് ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത തിരുമനസ്സുകൊണ്ട് അഭിപ്രായപ്പെടുകയും മാർ ദീവന്നാസ്യോസ് തിരുമേനിയും മാർ പീലക്സീനോസ് തിരുമേനിയും അതിനെ അനുകൂലിക്കുകയും ചെയ്തു."

നേരത്തെ നോട്ടീസ് അയച്ചതനുസരിച്ച് പ. എപ്പിസ്കോപ്പൽ സുന്നഹദോസ് 1123 (1947) തുലാം 16–ാം തീയതി പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ അദ്ധ്യക്ഷതയിൽ പരുമല സെമിനാരിയിൽ കൂടിയാണ് ഈ തീരുമാനം എടുത്തത്.

*(സുന്നഹദോസ് മിനിറ്റ്സിൽനിന്ന്)*







# പരുമലതിരുമേനിയുടെ അന്ത്യദിവസങ്ങൾ

കൊച്ചുമെത്രാച്ചൻ എന്നുള്ള സാധാരണ പേരിൻപ്രകാരം വിളിക്കപ്പെട്ടിരുന്ന ഈ വന്ദ്യ പിതാവ് എല്ലാവരെക്കാൾ വലിയ മെത്രാച്ചൻ എന്ന പദവിക്ക് അർഹനായതുപോലെ ഈ മാസം 20–ാം തീയതി ഞായറാഴ്ച അസ്തമിച്ചു അർദ്ധരാത്രി കഴിഞ്ഞ് ഇഹലോകവാസം വെടിഞ്ഞു കർത്താവിൽ നിദ്ര പ്രാപിച്ചിരിക്കുന്നു എന്നുള്ള ഏറ്റവും വ്യസനകരമായ വാർത്തയെ എഴുതുവാൻ ഞങ്ങൾക്കു മനഃശക്തിയും കൈക്കോട്ടവും ഇല്ലെന്ന് ആദ്യമേ പ്രസ്താവിച്ചുകൊള്ളുന്നു. മരണഹേതുവായ രോഗങ്ങളെക്കുറിച്ചു പത്രം മുഖേനയും അല്ലാതെയും വായനക്കാർ അപ്പോഴപ്പോൾ അറിഞ്ഞുകൊണ്ടിരുന്നതിനാൽ വിസ്താരമായി ഒന്നും പറയേണ്ട ആവശ്യകത നേരിടുന്നില്ല. മുമ്പേതന്നെ ഇദ്ദേഹം അർശ്ശസ് രോഗിയാണ്. സഭയാൽ വ്യവസ്ഥപ്പെടുത്തിയിട്ടുള്ള എല്ലാ ഉപവാസങ്ങളും ഓരോ സംഗതി പ്രമാണിച്ച് വിശേഷാൽ ഉപവാസങ്ങളും നിർവിഘ്നം അനുഷ്ഠിച്ചുകൊണ്ടിരുന്ന ആളായിരുന്നതിനാൽ കായബലം പണ്ടേതന്നെ ഇല്ലായിരുന്നു. ആ സ്ഥിതിക്ക് അർശ്ശസിൻെറ ഉപദ്രവം നാൾക്കുനാൾ വർദ്ധിച്ചുകൊണ്ടിരുന്നു.

പോയ കന്നിമാസാദ്യം ഉണ്ടായ സാമാന്യമല്ലാത്ത ഈവക ഉപദ്രവത്തിൻെറ ശമനത്തിനുവേണ്ടി പ്രത്യേക ഔഷധം സേവിച്ചു വയറിളക്കിയതിൻെറ ശേഷം കഠിനമായ ചില സംഭ്രമങ്ങളും വേദനകളും ആരംഭിച്ചത് നിർത്താൻ വേണ്ടി ചില തൽക്കാല ഔഷധങ്ങൾ സേവിച്ചതിനാൽ യാതൊരു പ്രയോജനവും കാണായ്കയാൽ അപ്പോത്തിക്കരിയെ വരുത്തി മുറയ്ക്കുതന്നെ ചികിത്സ നടത്തിയിട്ടും രോഗം നാൾക്കുനാൾ വർദ്ധിച്ചുകൊണ്ടിരുന്നു. ഇടയ്ക്കു ചില സുഖ ലക്ഷണങ്ങൾ കാണുകയും രോഗശമനത്തിനായി സർവ്വഥാ ആഗ്രഹിച്ചും പ്രാർത്ഥിച്ചുംകൊണ്ടി രുന്ന ആളുകൾ ഇവയെ ശുഭലക്ഷണങ്ങളായി എടുക്കുകയും ചെയ്തതിനാൽ സുഖം എന്നുള്ള ശബ്ദം അധികമായി പ്രസ്താവിച്ചുകൊണ്ടിരുന്നു. ഇംഗ്ലീഷ്വൈദ്യത്തിലും നാട്ടുവൈദ്യത്തിലും പ്രസിദ്ധന്മാരായ വൈദ്യന്മാരുടെ സകല പരിശ്രമങ്ങളും നിഷ്ഫലമായി എന്നു മാത്രം പറ ഞ്ഞാൽ മതിയാകും. വാസ്തവത്തിൽ രോഗലക്ഷണങ്ങൾ എല്ലാം ഒന്നിനൊന്ന് കുറയുകയായി രുന്നു എന്നായിരുന്നു വൈദ്യന്മാർക്കും ഉണ്ടായിരുന്ന അഭിപ്രായം. പരിഹരിക്കാൻ പാടില്ലാതെ നിന്നതു ക്ഷീണമായിരുന്നു. ഇതിനെ നീക്കുവാൻ ഏകമാർഗ്ഗമായ ഭക്ഷണത്തിൽ രുചിയും അല്പമായി ചെല്ലുന്ന ഭോജനസാധനങ്ങളെ ദഹിപ്പിക്കുവാൻ ശക്തിയും ഇല്ലാതെ പോയി.

> ലഘുവായ ഒരു രോഗം പിടി പെട്ടാൽ പോലും ഉടൻതന്നെ ലോക സംബന്ധമായ സകലവിചാര ങ്ങളും ഒഴിച്ചു മരണത്തിനായി ഒരുങ്ങുന്നത് ഇദ്ദേഹ ത്തിൻെറ ഒരു സഹജമായ സമ്പ്രദായമാ യിരുന്നു.

ലഘുവായ ഒരു രോഗം പിടിപെട്ടാൽപോലും ഉടൻതന്നെ ലോകസംബന്ധമായ സകലവിചാരങ്ങളും ഒഴിച്ചു മരണത്തിനായി ഒരുങ്ങുന്നത് ഇദ്ദേഹത്തിൻെറ ഒരു സഹജമായ സമ്പ്രദായമായിരുന്നു. ഈ പ്രാവശ്യമോ രോഗം കഠിനവും മരണത്തിലേക്കുള്ളതുമാണെന്ന് ആദ്യമേതന്നെ താൻ നിശ്ചയിക്കുകയും തന്നെപ്രതി ആരും ബുദ്ധിമുട്ടുകയും മുഷികയും ചെയ്യേണ്ട എന്നു വിരോധിക്കയുംചെയ്തുകൊണ്ടിരുന്നു. എങ്കിലും അദ്ദേഹത്തിൻെറ രോഗം സുഖപ്പെട്ടു കാണുവാൻ ആഗ്രഹിച്ചിരുന്ന ജനങ്ങൾ അതിനു വഴിപ്പെടുകയില്ലെന്നു പറയേണ്ടതില്ലല്ലോ. രോഗാരംഭത്തിൽത്തന്നെ അന്ത്യകൂദാശ കഴിക്കപ്പെടുകയും മരണദിവസം കാലത്ത് അദ്ദേഹത്തിൻെറ അപേക്ഷപ്രകാരം കന്തീലാ എന്ന പ്രധാന അന്ത്യശുശ്രൂഷ നടത്തപ്പെടുകയും ശുദ്ധമാന കുർബാന കൈക്കൊൾകയും ചെയ്തു. മരണത്തിന് അല്പം മുൻപുവരെ നല്ല ബോധം ഉണ്ടായിരുന്നു. തൻെറ മരണത്തെക്കുറിച്ചു മുന്നറിവോ വെളിപാടോ ഉണ്ടായിരുന്നു എന്നു തോന്നുമാറ് 18–ാം തീയതി അടുത്തു നിന്നവരോട് ഇന്ന് എത്രാം തീയതിയാണെന്ന് ചോദിക്കുകയും 18–ാം തീയതി എന്നു മറുപടി കേട്ട ശേഷം കർത്താവേ ഇനി രണ്ടു ദിവസം കൂടെ ഈ കഷ്ടത ഞാൻ സഹിക്കണമല്ലോ എന്നു പറഞ്ഞുകൊണ്ട് തനിക്കു വേണ്ടിയും സഭയ്ക്കു വേണ്ടിയും തന്നെ ശുശ്രൂഷിക്കുകയും മറ്റും ചെയ്യുന്നവർക്കുവേണ്ടിയും എരിവോടുകൂടി ഒരു പ്രാർത്ഥന കഴിക്കയുണ്ടായി. അതിനാൽ തൻെറ മരണം 20–ാം തീയതി സംഭവിക്കുമെന്ന് എന്തോ ഒരു മുൻ അറിവുണ്ടായിരുന്നതുപോലെ തോന്നുന്നു.

*(ഇടവകപത്രിക, പുസ്തകം 11–1902 തെശ്രീൻക്ദീം (തുലാം) ലക്കം 10)*



# കണ്ണുനീരിൽ കുതിർന്ന അന്ത്യാഭിവാദനങ്ങൾ

പരുമല തിരുമേനിയുടെ മരണവർത്തമാനം ദൂരെയുള്ള പള്ളികൾക്ക് കമ്പിമൂലവും സമീപമുള്ള പള്ളികൾക്ക് എഴുത്തുമൂലവും അറിവുകിട്ടിയ ഉടൻ കണക്കില്ലാതെ പട്ടക്കാരും ജനങ്ങളും വന്നു കൂടുവാൻ തുടങ്ങി. രോഗാരംഭംമുതൽതന്നെ മാർ ദിവന്നാസ്യോസ് മെത്രപ്പോലീത്താ തിരുമനസ്സുകൊണ്ട് പരുമല എഴുന്നള്ളി ചികിത്സിപ്പിക്കുന്നതിനും മറ്റും വളരെ തീക്ഷ്ണതയോടുകൂടി ഉത്സാഹിച്ചുകൊണ്ടിരുന്നു. ഇടക്കാലത്ത് കണ്ടനാട് ഇടവകയുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് എഴുന്നള്ളി പരുമലത്തന്നെ താമസമായി. മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് സഞ്ചാരം ചെയ്‌വാൻ പാടില്ലാത്ത സ്ഥിതിയിൽ സുഖക്കേടിൽ പറവൂർ പള്ളിയിൽ താമസിച്ചുവരികയാൽ വരാൻ കഴിഞ്ഞില്ലെങ്കിലും രോഗിക്കുവേണ്ടി പ്രാർത്ഥിച്ചുകൊണ്ടിരിക്കയായിരുന്നു. കാലം ചെയ്ത തിരുമേനിയെ കാപ്പ മുതലായ സ്ഥാനഭൂഷണങ്ങൾ ധരിപ്പിച്ചും വടി, സ്ലീബാ മുതലായ സ്ഥാനചിഹ്നങ്ങൾ പിടിപ്പിച്ചും സുറിയാനിസഭയിലെ ആചാരമനുസരിച്ച് പള്ളിയകത്ത് കസേരയിൽ ഇരുത്തിയിരുന്നു. ശവസംസ്കാരശുശ്രൂഷ തിങ്കളാഴ്ചതന്നെ ആരംഭിച്ച് ഏതാനും ഭാഗം തീർത്തു. ചൊവ്വാഴ്ച രാവിലെ കുർബാന കഴിഞ്ഞയുടൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കിഴുശെമ്മാശ്ശന്മാർ ഉൾപ്പെടെ ഇരുനൂറിൽ കുറയാതെ പട്ടക്കാരും നാലു റമ്പാന്മാരും ചേർന്ന് വീണ്ടും ശുശ്രൂഷ ആരംഭിച്ചു. മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകൾ ശുശ്രൂഷയിൽ സംബന്ധിപ്പാനായി രാവിലെ പള്ളിയിൽ ഇറങ്ങിയെങ്കിലും മൃതശരീരം കാണുമ്പോൾ ഉണ്ടായിക്കൊണ്ടിരുന്ന വ്യസനാധിക്യം സഹിപ്പാൻ അശക്തനായിത്തീരുകയാൽ വ്യസനിച്ചുകൊണ്ട് മുറിയിലേക്കു പോകേണ്ടിവന്നു. ഏകദേശം ഏഴായിരത്തിൽ കുറയാതെ ജനങ്ങൾ—സ്ത്രീപുരുഷന്മാർ ഉൾപ്പെടെ—കൂടിയിട്ടുണ്ടായിരുന്നു എന്നാണ് കാഴ്ചക്കാർ മതിച്ചിരുന്നത്. എവിടെ നോക്കിയാലും വാവിട്ടു നിലവിളിക്കുകയും ഏങ്ങലടിക്കുകയും ചെയ്യുന്നവരെയല്ലാതെ കാണ്മാനില്ലായിരുന്നു. ഏകദേശം രണ്ടുമണിയോടുകൂടെ ശുശ്രൂഷ അവസാനിച്ചശേഷം പൊൻവെള്ളി കുരിശുകൾ, കൊട, കൊടി ഇത്യാദികളോടുകൂടെ പ്രദക്ഷിണം കഴിഞ്ഞ് കൈമുത്താരംഭിച്ചപ്പോൾ ഈ പൊന്നു പിതാവിൻെറ കൈയൊന്നു ചുംബിച്ച് അവിടുത്തെ വാഴ്‌വ് സമ്പാദിക്കണമെന്നുള്ള ആഗ്രഹത്തോടുകൂടി ഓരോരുത്തർ തിക്കും തിരക്കും ചെയ്ത് വിങ്ങി വിയർത്ത് സഹിച്ച കഷ്ടതകൾ കണ്ടാൽ ഇവർക്ക് ഈ പിതാവിനെക്കുറിച്ചുള്ള മതിപ്പും സ്നേഹവും എന്തുമാത്രമാണെന്ന് ആർക്കും ഊഹിക്കാമായിരുന്നു. രണ്ടുമണിമുതൽ നാലരമണിവരെയുള്ള സമയം മുഴുവൻ കൈമുത്തിനുവേണ്ടി വ്യയം ചെയ്യേണ്ടിവന്നു. അനന്തരം കബറ ടക്കമായി. പരുമലപ്പള്ളിയുടെ മദ്ബഹാ എട്ടു പട്ടമായി പണി ചെയ്യിപ്പിച്ചിരിക്കുന്നതിനാൽ പുറമെ മദ്ബഹായ്ക്കും ഹൈക്കലായുടെ കിഴക്കെ ഭിത്തിക്കും

> പരുമലപ്പള്ളിയുടെ മദ്ബഹാ എട്ടു പട്ടമായി പണി ചെയ്യിപ്പിച്ചിരിക്കുന്നതിനാൽ പുറമെ മദ്ബഹായ്ക്കും ഹൈക്കലായുടെ കിഴക്കെ ഭിത്തിക്കും മദ്ധ്യേയുള്ള സ്ഥലത്താണ് കബർ പണിയപ്പെട്ടത്.

മദ്ധ്യേയുള്ള സ്ഥലത്താണ് കബർ പണിയപ്പെട്ടത്. ഈ സ്ഥലവും കാലം ചെയ്ത തിരുമേനിതന്നെ ഒരു ദൈവനിയോഗത്താൽ എന്നപോലെ തെരഞ്ഞെടുത്തതാകുന്നു. എന്തെന്നാൽ രോഗാരംഭത്തിന് നാലാറു ദിവസം മുമ്പ് ഒരു സന്ധ്യയിൽ മഴയുടെ ഉപദ്രവം കൂടാതെ ഈ സ്ഥലത്തുനിന്ന് ഇദ്ദേഹം കുളിപ്പാൻ ഇടയായി. അപ്പോൾ അവിടെ ഒരു കബറിനു സൗകര്യമുണ്ടെന്നും താൻ മരിക്കുമ്പോൾ തന്നെ അവിടെ അടക്കണമെന്നും കൂടെ ഉണ്ടായിരുന്ന ശെമ്മാശ്ശനോടു കല്പിക്കുകയുണ്ടായി. ഈ ആഗ്രഹപ്രകാരമാണ് കബർ ഈ സ്ഥലത്ത് പണിയിപ്പിച്ചത്. അഞ്ചുമണിയോടുകൂടി ശരീരം ഈ കബറിൽ വയ്ക്കുകയും ജനങ്ങൾ വഴിപാടായി സമർപ്പിച്ച കുന്തിരിക്കം ഏകദേശം കഴുത്തോളം മൂടുവാൻ തക്കവണ്ണം ഇട്ട് കബർമൂടി കല്ലുകെട്ടുകയുംചെയ്തു. സംസ്കാരം കഴിഞ്ഞശേഷം അവിടെ കൂടിയിരുന്ന നാനാ ജാതിമതക്കാരായ അഗതികൾക്ക് കോടിവസ്ത്രം ദാനവും ഉണ്ടായിരുന്നു.

ശവസംസ്കാരശുശ്രൂഷ കഴിഞ്ഞ് അടുത്ത ദിവസം ഹാജരുണ്ടായിരുന്ന പള്ളിക്കാർ സംഘംകൂടി കാലംചെയ്ത തിരുമേനിയുടെ ശേഷക്രിയയായി മുപ്പതാം ദിവസം അടിയന്തിരം വൃശ്ചികമാസം സുറിയാനിക്കണക്കിൽ 18-ാം തീയതി തിങ്കളാഴ്ച പരുമല സെമിനാരിയിൽവച്ച് അഞ്ഞൂറു പറ അരിയിൽ കുറയാതെ വച്ച് നടത്തണമെന്നും അതിലേക്ക് ആവശ്യപ്പെട്ട അരിയും പണവും പള്ളികൾക്ക് കല്പന അയച്ച് വരുത്തണമെന്നും നിശ്ചയിച്ചതുകൂടാതെ ഈ തിരുമേനിയുടെ നിര്യാണത്തിൽ വന്നുകൂടിയിരിക്കുന്ന ഒഴിവിലേക്കും മറ്റുമായി ഒന്നോ രണ്ടോ മേല്പട്ടക്കാർകൂടെ ഉണ്ടാകേണ്ടിയിരിക്കുന്നതിനാൽ അതിലേക്കുള്ള തെരഞ്ഞെടുപ്പും ഈ അടിയന്തിര ദിവസത്തിൽ വേണമെന്നു തീരുമാനിച്ചിരിക്കുന്നു.

'ഇന്ന് ഇസ്രായേലിൽ ഒരു പ്രഭുവും മഹാനും വീണിരിക്കുന്നു എന്നു നിങ്ങൾ അറിയുന്നില്ലയോ' എന്ന് ദാവീദ് അബ്നേറിനെക്കുറിച്ചു പറഞ്ഞതുപോലെ സുറിയാനി സഭയിൽ ഒരു പ്രഭുവും മഹാനും വീണിരിക്കുന്നു എന്നു പറവാൻ സംശയമില്ല. തെക്കെ ഇടവകകളുടെ ഒരു വിളക്കു കെട്ടിരിക്കുന്നു. അതിനാൽ ദാവീദ് വിലപിച്ചതുപോലെ നാമും വിലപിക്കാം. നമ്മുടെ വിലാപം ആശയില്ലാത്ത പുറജാതികളുടെ വിലാപമല്ല.

ദൈവത്തോടുകൂടിയിരിക്കുന്നതു നല്ല താകുന്നു എന്ന് വി. പൗലൂസ് എഴുതിയിരി ക്കുന്നതുപോലെ നമ്മുടെ പിതാവ് ദൈവ ത്തിങ്കലേക്കു പോയിരിക്കയാകുന്നു. അദ്ദേഹം ഈ ലോകത്തിൽ ഇരുന്നപ്പോൾ തൻെറ ആടു കളെ ഏതു പ്രകാരം സ്നേഹിക്കുകയും അവർക്കുവേണ്ടി കുർബാനയിലും നമസ്കാ രങ്ങളിലും എത്ര എരിവോടുകൂടെ പ്രാർത്ഥി ക്കയും ചെയ്തുവോ ഇതിലും അധികം ശുഷ്കാ ന്തിയോടുകൂടെ ഇനിയും അദ്ദേഹം നമുക്കു വേണ്ടി പ്രാർത്ഥിക്കുമെന്നു പറവാൻ സംശയ മില്ല. മരിച്ചുപോയവരും ജീവികളായ നാമും ദൈവരാജ്യത്തിൻെറ ഒരു കുടുംബവും ഒരു ശരീരത്തിൻെറ അവയവങ്ങളും ആകുന്നു. കർത്താവായ യേശുവല്ലാതെ പാപത്തിൽ നിന്ന് സ്വാതന്ത്ര്യപ്പെട്ടവൻ ഇല്ല. അതിനാൽ നമ്മുടെ പിതാവ് എത്രതന്നെ നീതിമാൻ ആയിരുന്നാലും പാപലോകത്തിൻെറ മലിന തയെ തീണ്ടാത്തവൻ അല്ല. അദ്ദേഹത്തിനും നിത്യ ഉയിർപ്പിങ്കലേക്ക് മേൽക്കുമേൽ ശുദ്ധീ കരണം വേണം. അതിനാൽ അദ്ദേഹത്തിനു വേണ്ടി നാമും പ്രാർത്ഥിക്കണം.

അപ്പോൾ നമ്മുടെ പ്രാർത്ഥന ഈ പിതാവിൻെറ ശുദ്ധീകരണത്തിനും അദ്ദേഹ ത്തിൻെറ പ്രാർത്ഥന നമ്മുടെ രക്ഷയ്ക്കും അന്യോന്യം സഹായിക്കും. സൂര്യൻെറ മഹത്ത്വം ഒന്ന്. ചന്ദ്രൻെറ മഹത്ത്വം വേറൊന്ന്. നക്ഷത്രങ്ങളുടെ മഹത്ത്വം വേറൊന്ന്. മഹത്ത്വത്തിൽ ഒരു നക്ഷത്രം മറ്റൊന്നിൽനിന്നും വ്യത്യാസപ്പെട്ടിരിക്കുന്നു. മനുഷ്യൻെറ ഉയിർപ്പ് ഇപ്രകാരമാകുന്നു എന്നു വി. ശ്ലീഹാ കല്പിക്കുന്നതുപോലെ നമ്മുടെ പിതാവ് ഒരു സൂര്യൻെറ സാദൃശ്യ ത്തിൽ പ്രകാശിക്കുമെന്നിരുന്നാലും കുഴൽ ക്കണ്ണാടികൊണ്ട് നോക്കുമ്പോൾ സൂര്യ നിലും ചില കറുത്ത പുള്ളികൾ കാണാവു ന്നതുപോലെ നമ്മുടെ ഈ സൂര്യനിലും ചില പുള്ളികൾ ഇല്ലാതിരിക്കില്ല.

നാം എത്ര ത്തോളം അദ്ദേഹത്തിനു വേണ്ടി പ്രാർത്ഥിക്കുന്നുവോ അത്രത്തോളം ആ കറുത്ത പുള്ളികൾ മാഞ്ഞു പ്രകാശം വർദ്ധിക്കുകയും അദ്ദേഹം എത്രത്തോളം പ്രകാശിക്കുന്നുവോ അദ്ദേഹത്തിൻെറ പ്രാർത്ഥന നമ്മുടെ രക്ഷയെ വർദ്ധിപ്പിക്കുകയും ചെയ്യും. അതിനാൽ ഈ പിതാവിനുവേണ്ടി വായനക്കാർ ഇടവിടാതെ പ്രാർത്ഥിക്കട്ടെ.

*(ഇടവക പത്രിക, 1902 തുലാം ലക്കം)*

# ഊർശ്ലേം മെത്രാപ്പോലീത്തായുടെ അന്ത്യാഭിവാദനം

പരുമല തിരുമേനിയുടെ വിയോഗ വാർത്ത അറിഞ്ഞതിനെത്തുടർന്ന് ഊർശ്ലേം സിംഹാസനത്തിൻെറ ഈയാവാനിസ് ഏലിയാസ് മെത്രാപ്പോലീത്താ 1903 മകരം 3-ാം തീയതി അയച്ച കണ്ണീരിൽ കുതിർന്ന കത്തിലെ ചില ഭാഗങ്ങളാണു ചുവടെ ചേർക്കുന്നത്:

*നമ്മുടെ ബഹുമാനപ്പെട്ടിരിക്കുന്ന ആബൂൻ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ അവറുകളുടെ ദേഹവിയോഗത്തെ സംബന്ധിച്ച് എഴുതിയിരുന്ന ഭാഗം കണ്ട മാത്രയിൽ നാം ബോധംകെട്ടു മത്തു പിടിച്ചവനെപ്പോലെ ആയിത്തീർന്നു. അദ്ദേഹത്തിൻെറ വിയോഗത്തെക്കുറിച്ചുള്ള കരച്ചിലും വിലാപവും അധികം ഉണ്ടായപ്പോൾ റമ്പാശ്ശന്മാരും ദയറായിൽ പാർക്കുന്ന മറ്റെല്ലാവരും അതു കേട്ടുകൊണ്ട് ഓടിവന്നു. അയ്യോ പിതാവേ എന്തെന്നു ചോദിച്ചു. നമുക്കു സംഭവിച്ച സംഭ്രമവും സങ്കടവും നിമിത്തം സംസാരിക്കുന്നതിന് അശേഷം നിവൃത്തിയില്ലാഞ്ഞിട്ട് എഴുത്ത് അവരുടെ പക്കൽ കൊടുത്തു. അവർ അതിനെ വായിച്ചപ്പോൾ വളരെ സങ്കടപ്പെടുകയും ഏക ശബ്ദത്തോടെ നില വിളിക്കുകയുംചെയ്തു.*

*അയ്യോ സത്യമായിട്ടു നമ്മുടെ വിളക്കു കെട്ടുപോയി. ഇന്ത്യയിലെ സഭയുടെ തൂണു തകർന്നുപോയി.*

*അദ്ദേഹം തൻെറ മദ്ധ്യപ്രായത്തിൽ എടുത്തുകൊള്ളപ്പെട്ടു എങ്കിലും ശേഷിച്ചു ജീവിച്ചിരിക്കുന്നവരായി വിശ്വവിശ്രുതന്മാരും അനുഗ്രഹിക്കപ്പെട്ട ഇന്ത്യാദേശത്തിൻെറ സത്യ ഇടയന്മാരുമായ നമ്മുടെ പിതാക്കന്മാർക്കും പട്ടക്കാർ, ദയറാക്കാർ, ശെമ്മാശ്ശന്മാർ മുതലായ വൈദികസംഘത്തിനും മാർത്തോമ്മാശ്ലീഹായുടെ ശിഷ്യന്മാരും മരിച്ചുപോയ നമ്മുടെ പിതാവിൻെറ ആട്ടിൻകൂട്ടങ്ങളുമായി മലങ്കര ഇടവകയിലുള്ള ഗൃഹസ്ഥന്മാരും വ്യാപാരികളും വലിയവരും ചെറിയവരും പുരുഷന്മാരു സ്ത്രീകളും പൈതങ്ങളുമായി അതത് പ്രായാവസ്ഥകളിലിരിക്കുന്ന എല്ലാവർക്കും ദീർഘായുസ്സ് കൊടുക്കണമെന്ന് കർത്താവായ യേശുമ്ശിഹായോടും നാം യാചിക്കുന്നു. നമ്മുടെ സഹോദരൻെറ ആത്മാവിനു വേണ്ടി വലിയ കൃംതാപള്ളിയിലും മാർ മർക്കോസ് ഏവൻഗേലിയായുടെ ഭവനമാകുന്ന നമ്മുടെ പള്ളിയിലും ഞങ്ങൾ നമസ്കാരങ്ങളും കുർബാനകളും കഴിച്ചു. ധനുമാസത്തിലെ ആദ്യ ഞായറാഴ്ച ഉച്ചയ്ക്കു ഞങ്ങൾ അദ്ദേഹത്തിൻെറ ശവസംസ്കാരശുശ്രൂഷ ഇവിടെ നിവർത്തിച്ചു. ആ അവസരത്തിൽ സകല ജാതിയിൽനിന്നുമുള്ള അസംഖ്യജനവും അന്ത്യോഖ്യ പാത്രിയർക്കീസും ഈഗുപ്തായക്കാർ, കൂശായക്കാർ, പ്രങ്കായക്കാർ മുതലായവരിൽ പ്രധാനികളും മറ്റും വന്നുകൂടിയിട്ടുണ്ടായിരുന്നു.*

*ഞങ്ങളുടെ നമസ്കാരങ്ങളിലും കുർബാനകളിലും എല്ലായ്പോഴും അദ്ദേഹത്തെ ഞങ്ങൾ ഓർക്കുകയും ചെയ്യുന്നു.*

(ഇടവക പത്രിക)

> നമ്മുടെ ബഹുമാനപ്പെട്ടിരിക്കുന്ന ആബൂൻ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ അവറുകളുടെ ദേഹവിയോഗത്തെ സംബന്ധിച്ച് എഴുതിയിരുന്ന ഭാഗം കണ്ട മാത്രയിൽ നാം ബോധംകെട്ടു മത്തു പിടിച്ചവനെപ്പോലെ ആയിത്തീർന്നു.







# മുപ്പതാം ദിവസമടിയന്തിരവും മെത്രാൻതെരഞ്ഞെടുപ്പും

പരുമല മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തയുടെ അടിയന്തിരം ഈ മാസം 18-ാം തീയതി തിങ്കളാഴ്ച വളരെ ഭംഗിയായി കഴിഞ്ഞിരിക്കുന്നു എന്നു നിസ്സംശയം പറയാം. അടിയന്തിരത്തിൻെറ ആവശ്യത്തിലേക്കു വേണ്ട അരിയും സാമാനങ്ങളും പണവും കോട്ടയം മുതൽ തെക്കോട്ടുള്ള പള്ളികൾക്ക് വീതിച്ചു കല്പനയയച്ചിരുന്നതിനു പുറമേ കാലംചെയ്ത പിതാവ് മലങ്കര ഇടവകയ്ക്ക് ഒട്ടുക്ക് സമ്മതനായിരുന്നതിനാലും റിശ്ശീസാ സംഗതിയിൽ എല്ലാ പള്ളികളുമായി ഏറെക്കുറെ ഒരു സംബന്ധം ഉണ്ടായിരുന്നതു കൊണ്ടും ഈ അടിയന്തിരത്തിൽ സംബന്ധിപ്പാൻ വടക്കുള്ള പള്ളികൾക്കും കല്പന അയച്ചിരുന്നു. അതിൻപ്രകാരം തെക്കും വടക്കുമുള്ള എല്ലാ പള്ളിക്കാരും അടിയന്തിര ചിലവിലേക്ക് യഥാശക്തി ദ്രവ്യസഹായം ചെയ്തിരുന്നു. സദ്യ നടത്തുന്നതിന് നിരണം മുതലായി പരുമലയ്ക്കു സമീപമുള്ള ഇടവക കളിലെ ഓരോ മുറിക്കാരെ പ്രത്യേകം പ്രത്യേകം ചുമതലപ്പെടുത്തിയിരുന്നതനുസരിച്ച് എല്ലാവരും അവരവരുടെ ജോലി ശരിയായി മുമ്പിൽ കൂട്ടി നടത്തിയതിനാൽ ഒന്നിലും യാതൊരു കുറവും കുഴപ്പവും ഉണ്ടായില്ല.

കുന്നംകുളം മുതൽ തിരുവനന്തപുരം വരെ എല്ലാ പള്ളിക്കാരും ഹാജരുണ്ടായിരുന്നു. ദൂരസ്ഥന്മാരായ പള്ളിക്കാർ തലേ ദിവസം സന്ധ്യയ്ക്ക് ഹാജരായതിനാൽ ഞായറാഴ്ച അത്താഴസദ്യയ്ക്കുതന്നെ 150 പറ അരി ചെലവായി. തിങ്കളാഴ്ച രാവിലെ നി.വ.ദി.ശ്രീ. മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമനസ്സു കൊണ്ടും രണ്ട് റമ്പാച്ചന്മാരും കുർബാന ചൊല്ലുകയും തിരുമനസ്സുകൊണ്ട് പ്രസംഗിക്കുകയും 200 പട്ടക്കാരോടുകൂടി കബറിങ്കലെ ശുശ്രൂഷ നട ത്തുകയും ചെയ്തശേഷം പത്തുമണിയോടു കൂടി സദ്യ ആരംഭിച്ചു. ഒരു ഏറ്റിന് മൂവായിരത്തിൽ കുറയാതെ ആളുകൾ ഇരുന്ന് ഉണ്ണുവാൻ തക്കവണ്ണം വിസ്താരത്തിൽ നെടുമ്പുരയും പന്തലുകളും കെട്ടിയുണ്ടാക്കിയി രുന്നു. ഈവിധം ഏകദേശം രണ്ടര മണിയോടുകൂടെ മുറിയാതെ സദ്യ നടന്നുകൊണ്ടിരുന്നു. ക്രിസ്ത്യാനികൾ അല്ലാത്ത നാനാജാതികൾക്കും പ്രത്യേകം ഇരുത്തി സദ്യ കൊടുക്കയുണ്ടായി. സദ്യയുടെ അവസാനത്തിൽ പതിവുള്ള പ്രദക്ഷിണം ആഘോഷമായി നടത്തിയ ശേഷം നാലുമണിയോടുകൂടി പള്ളിക്കാരുടെ പൊതുയോഗം കൂടി.

വലിയ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ ഈ യോഗത്തിലെ ആലോചനാ വിഷയം പിന്തുടർച്ചയ്ക്കായി മെത്രാൻ സ്ഥാനത്തിലേക്ക് ഒന്നോ അതിലധികമോ ആളുകളെ തിരഞ്ഞെടുക്കുന്നതായിരുന്നു. പഴയ സെമിനാരി മാനേജർ പൗലൂസ് റമ്പാച്ചൻ അവർകളെയും മാർ ദിവന്നാസ്യോസ് സെമിനാരി അദ്ധ്യക്ഷൻ ഗീവറുഗീസ് മല്പാൻ അവർകളെയും മെത്രാൻ സ്ഥാന ത്തിലേക്ക് തിരഞ്ഞെടുക്കണമെന്ന് കുമരകത്തു പള്ളി വികാരി ആദ്യമായി അഭിപ്രായപ്പെടുകയും അതിനെ പിന്താങ്ങി അമ്പതിൽ ചില്വാനം പള്ളിക്കാർ ഓരോരുത്തരായി എഴുന്നേറ്റു നിന്നു പ്രസ്താവിക്കയും ചെയ്തു കഴിഞ്ഞപ്പോൾ വടക്കുള്ള പള്ളിക്കാരിൽ ഒരു പുതിയ അഭിപ്രായം പുറപ്പെടുവിച്ചു. ഇപ്പോൾ തിരഞ്ഞെടുക്കപ്പെടുന്നത് തെക്കെ ഇടവകകൾക്കായി മാത്രം പോരെന്നും വടക്കെ ഇടവകകളിലെ മെത്രാന്മാരിൽ ഒരാൾ വൃദ്ധതയിലും ദീനത്തിലും ഇരിക്കുന്നതിനാലും തനിക്ക് ഒരു സഹായിയെക്കൂടെ കിട്ടണമെന്ന് അപേക്ഷയുള്ളതിനാലും അതിലേക്കുകൂടി മൂന്നു പേരെ തിരഞ്ഞെടുക്കണമെന്ന് ഒരഭിപ്രായം പുറപ്പെടുവിച്ചതിനുപുറമെ പട്ടക്കാരിലും റമ്പാന്മാരിലും ഈ ഉന്നതസ്ഥാനത്തിന് യോഗ്യന്മാർ ഇന്നാരെന്നു നിശ്ചയിപ്പാൻ എല്ലാ പള്ളിക്കാർക്കും എല്ലാവരെക്കുറിച്ചും പരിചയം ഇല്ലാത്ത സ്ഥിതിക്കും തിരുമേനികൾക്ക് എല്ലാവരെക്കുറിച്ചും നല്ല നിശ്ചയമുള്ളതുകൊണ്ടും വലിയ തിരുമേനി ശേഷം മെത്രാന്മാരുടെ ആലോചനയോടുകൂടി ആരെയെല്ലാമോ എത്ര പേരെയോ തിരഞ്ഞെടുക്കു ന്നുവോ അത് തങ്ങൾക്കു സമ്മതമാണെന്നും പ്രസ്താവിച്ചു. ഈ അഭിപ്രായം തെക്കർക്കും പൂർണ്ണസമ്മതമായിരുന്നു. അതിനാൽ തിരുമേനിമാർ പൂർണ്ണസന്തോഷത്തോടെ ഈ ഭാരം കയ്യേൽക്കയും തിരുമേനിമാർ പ്രത്യേകം പ്രാർത്ഥനയോടും ധ്യാനത്തോടുംകൂടി തിരഞ്ഞെടുത്ത് പിന്നീട് പ്രസിദ്ധപ്പെടുത്താമെന്ന് പ്രസ്താവിക്കയും ചെയ്തശേഷം യോഗം പിരിഞ്ഞു.

അടിയന്തിരദിവസവും അതിൻെറ മുമ്പും പിമ്പുമുള്ള രണ്ട് ദിവസവുംകൂടി 600 പറ അരിയിൽ

അധികം ചിലവായിരിക്കുന്നു. പള്ളിയിലും കബറിങ്കലും കൂടി അന്നേദിവസം നടവരവും വഴിപാടായി മുളന്തുരുത്തിപ്പള്ളി ഇടവക ജനങ്ങളുടെ വകയായി വെള്ളിക്കുരിശും വേറെ ആളുകളുടെ വകയായി വിളക്ക്, ചിത്തോല, ശീലക്കൂട്ടം മുതലായ പല സാമാനങ്ങളും ഉൾപ്പെടെ 500 രൂപയുടെ വരവുണ്ടായിരുന്നു. അടിയന്തിരം വകയ്ക്ക് പള്ളികളിൽനിന്നും ചൊവ്വാഴ്ച കാലത്തു വരെ അറുനൂറിൽപ്പരം പറ അരിയും പല സാമാനങ്ങളും 1300 രൂപയും വരവുണ്ട്. പിന്നെയും ചില പള്ളിക്കാരുടെ വരി വന്നു കൊണ്ടിരിക്കുന്നു. ആകപ്പാടെ അടിയന്തിരം വളരെ ഭംഗിയായി കഴിഞ്ഞുകൂടി എന്നു പറവാൻ സംശയമില്ല.

ചൊവ്വാഴ്ച ഉച്ചയോടുകൂടി പള്ളിക്കാരുടെ വേറൊരു യോഗം ഉണ്ടായിരുന്നു. ഈ യോഗത്തിൽവച്ച് അടിയന്തിര ചിലവും കഴിച്ച് ബാക്കിയുള്ള മുതൽ വട്ടിക്കിട്ടു. അതിൻെറ പലിശ ആണ്ടുതോറും പതിവുള്ള വൈദിക സംഘച്ചിലവിലേക്ക് ഉപയോഗിക്കണമെന്നും വൈദികസംഘം കാലം ചെയ്ത മെത്രാപ്പോലീത്തയുടെ മരണദിവസമോ അതോടടുത്ത ദിവസമോ പരുമല സെമിനാരിയിൽ കൂടണമെന്നും നിശ്ചയിച്ചതു കൂടാതെ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ അവർകൾ തൻെറ പരിശ്രമമായി ആരംഭിച്ചതും മരണസമയത്ത് അവിടുത്തെ മനസ്സിൽ ഒരു വ്യസനഹേതുവായിരുന്നതും ഏതാനും കൽക്കെട്ടുകൾ നടത്തി പൂർത്തിയാകാതിരുന്നതുമായ തിരുവല്ലാ ഇംഗ്ലീഷ് പള്ളിക്കൂടം അവി ടുത്തെ സ്മാരകമായിരിക്കണമെന്നും അതിലേക്ക് ഉടൻതന്നെ കല്പന എഴുതി പണപ്പിരിവു നടത്തണമെന്നും നിശ്ചയിച്ചിരിക്കുന്നു. കൊച്ചു തിരുമേനിയോട് ജനങ്ങൾക്ക് പൊതുവായും ഓരോരുത്തനായും ഉള്ള ഭക്തിബഹു മാനാദികളുടെ ആധിക്യം വിചാരിച്ചാൽ ഈ സ്മാരകം വകയ്ക്ക് എല്ലാ സുറിയാനിക്കാരും യഥായോഗ്യം സഹായം ചെയ്യുമെന്ന് ധാരാളം വിശ്വസിക്കാവുന്നതാണ്. തിരുവല്ലായിൽ നമ്മുടെ സമുദായം വകയായി ഒരു ഇംഗ്ലീഷ് പള്ളിക്കൂടത്തിൻെറ ആവശ്യകത ആരാലും വിസ്മരിക്കത്തക്കതല്ല. തിരുമനസ്സിലെ സ്വന്ത ചുമതലയിന്മേലും ഉത്തരവാദിത്വത്തിന്മേലും ആ കെട്ടിടം പണി ആരംഭിക്കുകയും കൽക്കെട്ട് ഏതാനും തീർക്കയും ചെയ്തിരിക്കുന്നതിനാൽ അതു മുഴുവനാക്കി പഠിത്വം നടത്തിത്തേണ്ട ചുമതല സമുദായത്തിനു പ്രത്യേകം ഉണ്ടെന്നുള്ളതും മറക്കത്തക്കതല്ല. അതിനാൽ ഇതേവരെ ഈ തിരുമേനിയുടെ നേർക്ക് സമുദായക്കാർ പ്രദർശിപ്പിച്ച ഭക്തിസ്നേഹാദികൾ ഈ വിധത്തിൽ പൂർത്തീകരിക്കുമെന്നു വിശ്വസിക്കുന്നു

(ഇടവകപത്രിക)

കല്പന

## തുബ്ദേനിൽ ഓർക്കണം

നമ്പർ 38

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനുമായ ത്രിയേകദൈവത്തിൻെറ തിരുനാമത്തിൽ (തനിക്കു സ്തുതി) വിശുദ്ധ മാർത്തോമാശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിന്മേൽ ആരൂഢനായ ബലഹീനനായ രണ്ടാമത്തെ ഗീവറുഗീസ് എന്ന് അഭിധാനമുള്ള ബസേലിയോസ് കാതോലിക്കാ.

[മുദ്ര]

നമ്മുടെ എല്ലാ പള്ളികളിലെയും വികാരിമാരും ദേശത്തു പട്ടക്കാരും പള്ളി കൈക്കാരും ശേഷം ജനങ്ങളുംകൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

അനുഗ്രഹിക്കപ്പെട്ട വാത്സല്യമക്കളെ,

പരുമലെ കാലംചെയ്ത നമ്മുടെ പരിശുദ്ധ മാർ ഗ്രിഗോറിയോസ് പിതാവിൻെറ തിരുനാമം ശുദ്ധിമാന്മാരുടെ പട്ടികയിൽ ചേർത്ത് തുബ്ദേനിൽ എഴുതുന്നതിനും കോതമംഗലത്തു കാലംചെയ്ത പരിശുദ്ധ പിതാവാകുന്ന മാർ ബസേലിയോസ് കാതോലിക്കായുടെ നാമവും ഇപ്രകാരംതന്നെ ചെയ്യുന്നതിനും നമ്മുടെ വി. സുന്നഹദോസ് നിശ്ചയിച്ചിരിക്കുന്നു എന്ന സന്തോഷവാർത്ത നിങ്ങളെ നാം അറിയിച്ചുകൊള്ളുന്നു. അതിനാൽ ഈ ശുദ്ധിമാന്മാരുടെ ഓർമ്മ, ശേഷം പരിശുദ്ധന്മാരുടെ ഓർമ്മപോലെ 'സാദിക്കോ' (നയവാൻ പനപോലെ തളിർത്തിടുമേ) എന്നുള്ള പ്രാർത്ഥനയിൽ ഓർക്കുകയും അവരുടെ നാമങ്ങളിൽ പള്ളികൾ സ്ഥാപിക്കുകയും മറ്റും ചെയ്യാവുന്നതാണ്. ഈ പരിശുദ്ധന്മാരുടെ പ്രാർത്ഥന നമുക്കു കോട്ടയായിരിക്കട്ടെ. ആമ്മീൻ

എന്ന്
1947-നു കൊല്ലം 1123 ധനു 3-ാം തീയതി
കോട്ടയം സുറിയാനി സെമിനാരിയിൽനിന്ന്.
(ഒപ്പ്)







# കഴിഞ്ഞുപോയ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ ഒന്നാം വാർഷികസ്മരണ

ശ്രാദ്ധം സംബന്ധിച്ച ചടങ്ങുകൾ ഞായറാഴ്ച സന്ധ്യയ്ക്ക് ആരംഭിച്ചു. റമ്പാന്മാരും പട്ടക്കാരും ശെമ്മാന്മാരും കൂടി കത്തുന്ന മെഴുകുതിരികൾ പിടിച്ചു രണ്ടു നിരയായി നിന്ന് മെത്രാപ്പോലീത്തന്മാരെ പള്ളിയകത്തേക്ക് സുറിയാനി ഗീതം ചൊല്ലി എതിരേറ്റു.

പോയ കൊല്ലം ഈ മാസത്തിൽ പരുമല സെമിനാരിയിൽവച്ചു കാലം ചെയ്ത മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താതിരുമേനിയുടെ ശ്രാദ്ധാഘോഷം ഈ മാസം 2-ാം തീയതി തിങ്കളാഴ്ച ആ സെമിനാരിയിൽവച്ച് അനേകായിരം സുറിയാനി ക്രിസ്ത്യാനികൾകൂടി കൊണ്ടാടിയിരിക്കുന്നു. മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയും മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമേനിയും കാലേകൂട്ടി സ്ഥലത്ത് എത്തിയിരുന്നു. ആ സെമിനാരിയിൽ കാര്യം വിചാരിക്കുന്ന കല്ലാശ്ശേരിൽ പുന്നൂസ് റമ്പാൻ അവർകളും കാലം ചെയ്ത മെത്രാപ്പോലീത്തായുടെ ഒരു പ്രത്യേക ശിഷ്യനും മാർ ദിവന്നാസ്യോസ് സെമിനാരിയുടെ അദ്ധ്യക്ഷനുമായ മലങ്കര മല്പാൻ വട്ടശ്ശേരിൽ ഫാ. ഗീവറുഗീസ് അവർകളും അടിയന്തിരം ഭംഗിയാക്കുവാൻ കാലേകൂട്ടി വേണ്ട ചട്ടംകെട്ടുകൾ ചെയ്തിരുന്നു.

മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായിൽ ജീവിതകാലത്തു വിളങ്ങിയിരുന്ന അസാധാരണമായ ഈശ്വരഭക്തി പണ്ടേതന്നെ പ്രസിദ്ധമായിരുന്നതിനു പുറമേ അദ്ദേഹത്തിൻെറ കാലശേഷം ആ നാമത്തിൽ സമർപ്പിക്കുന്ന വഴിപാടുകൾക്കും പ്രാർത്ഥനകൾക്കും വിശേഷവിധമായ ഫലം ഉണ്ടെന്ന് സുറിയാനിക്കാരുടെ ഇടയിൽ പൊതുവെ ഒരു ദൃഢവിശ്വാസമുണ്ടായിരുന്നതിനാൽ, കൊച്ചി-തിരുവിതാംകൂർ സംസ്ഥാനങ്ങളുടെ വിവിധ ഭാഗങ്ങളിൽനിന്നും പത്തിരുപതിനായിരം ജനങ്ങൾ ഈ അടിയന്തിരത്തിൽ സംബന്ധിപ്പാൻ നേർച്ചകാഴ്ചകളോടുകൂടെ വന്നു കൂടിയിരുന്നു. അതുമാത്രമല്ല, ഫാദർ ഗീവറുഗീസ് കത്തനാർ അവർകൾക്ക് അടിയന്തിരത്തിൻെറ തലേദിവസം ഞായറാഴ്ച റമ്പാൻസ്ഥാനം കൊടുക്കുവാൻ നിശ്ചയിച്ചിരുന്നതിനാൽ അതു കാണ്മാൻ കൂടി ആളുകളുടെ വരവ് ശനിയാഴ്ച മുതൽതന്നെ ഒട്ടും കുറവല്ലായിരുന്നു.

ശ്രാദ്ധം സംബന്ധിച്ച ചടങ്ങുകൾ ഞായറാഴ്ച സന്ധ്യയ്ക്ക് ആരംഭിച്ചു. റമ്പാന്മാരും പട്ടക്കാരും ശെമ്മാശ്ശന്മാരും കൂടി കത്തുന്ന മെഴുകുതിരികൾ പിടിച്ചു രണ്ടു നിരയായി നിന്ന് മെത്രാപ്പോലീത്തന്മാരെ പള്ളിയകത്തേക്ക് സുറിയാനി ഗീതം ചൊല്ലി എതിരേറ്റു. മുറപ്രകാരമുള്ള സന്ധ്യാപ്രാർത്ഥനയ്ക്കുശേഷം കാലംചെയ്ത മെത്രാപ്പോലീത്തായ്ക്കു വേണ്ടി പ്രത്യേകം പ്രാർത്ഥനകളും ശുശ്രൂഷകളും നടത്തപ്പെട്ടു. അനന്തരം വൈദികഗണം തിരുമേനിമാരെ പള്ളിയിലേക്ക് ആനയിച്ചതുപോലെ തിരികെ മുറിയിലേക്ക് എതിരേറ്റു. അപ്പോൾ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ആശീർവ്വാദം നല്കി. പത്തുമണി രാത്രിയിൽ വെള്ളിക്കുരിശുകൾ, മുത്തുക്കുടകൾ, കൊടികൾ മുതലായവയോടുകൂടെ ആഘോഷകരമായ ഒരു പ്രദക്ഷിണം നടത്തുകയുണ്ടായി. പിറ്റേദിവസം മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും പുതിയ റമ്പാൻ ഉൾപ്പെടെ രണ്ടു റമ്പാന്മാരും ചേർന്നു മൂന്നിന്മേൽ കുർബാന നടത്തി. അതിൻെറ മദ്ധ്യത്തിൽ പ്രസംഗവും വാങ്ങിപ്പോയ ആളിനു വേണ്ടി പ്രത്യേക ശുശ്രൂഷകളും ഉണ്ടായിരുന്നു. അവയെല്ലാം കഴിഞ്ഞപ്പോഴേക്ക് മണി പന്ത്രണ്ടായി. അനന്തരം തിരുമേനിമാരെ വൈദികഗണം മുറിയിലേക്ക് ആനയിക്കുകയും മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ആശീർവാദം നല്കുകയും ചെയ്തു. മൂന്നു മണിക്ക് ആഡംബരപൂർവ്വമായ റാസയും നടത്തപ്പെട്ടു. അനന്തരം സന്ധ്യയായപ്പോഴേക്കു ജനമെല്ലാം പിരിഞ്ഞുപോയി

ശനിയാഴ്ചമുതൽ കൂടിയ പട്ടക്കാർക്കൊക്കെയും മൂന്നു നേരവും ശരിയായ വിരുന്നുസൽക്കാരം ഉണ്ടായിരുന്നു. വഴിപാടായി 1900 രൂപയും കുർബാനയ്ക്കു വേണ്ടി 500 രൂപയും വരവുണ്ടായിരുന്നു. ഇതിനു പുറമെ പൊൻ, വെള്ളി സാധനങ്ങളായി പല കാഴ്ചകളും വന്നിരുന്നു.

ഞായറാഴ്ചയും തിങ്കളാഴ്ചയും പ്രസിദ്ധനായ കായംകുളം ജോൺ ഉപദേശിയുടെ പ്രസംഗങ്ങൾ ഉണ്ടായിരുന്നു. തിങ്കളാഴ്ചത്തെ പ്രസംഗത്തിൻെറ മദ്ധ്യത്തിൽ മാർ ഗ്രിഗോറിയോസ് സ്മാരക ഹൈസ്കൂളിലെ വിദ്യാർത്ഥികളും അദ്ധ്യാപകന്മാരും സെമിനാരിയിൽ വരികയും മെത്രാപ്പോലീത്തന്മാരാലും മറ്റും താല്പര്യപൂർവം കൈക്കൊള്ളപ്പെടുകയുംചെയ്തു.

*(മലയാള മനോരമ, 1903 നവംബർ 11)*

# ജീവചരിത്രഫലകങ്ങൾ

**1848** **ജൂൺ 15/1023 മിഥുനം 3**
മുളന്തുരുത്തി ചാത്തുരുത്തി ഭവനത്തിൽ കൊച്ചു മത്തായിയുടെയും മറിയത്തിന്റെയും പുത്രനായി ജനിച്ചു. ബാല്യകാലനാമം-കൊച്ചയ്പോര.

■ **1857 സെപ്റ്റംബർ 26/1033 കന്നി 14 സ്ലീബാപെരുന്നാൾ.**
കരിങ്ങാശ്ര പള്ളിയിൽ വച്ച് മാത്യൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ (പാലക്കുന്നത്ത്)യിൽനിന്ന് കോറുയോ പട്ടമേറ്റു.
(കോതമംഗലം പള്ളിയിൽ വച്ച് ശെമ്മാശുപട്ടമേറ്റതായും കാണുന്നു. വർഷം 1858 എന്നും കാണുന്നുണ്ട്).

■ **1864 ഒക്ടോബർ-നവംബർ/1040 തുലാം**
യുയാക്കിം മാർ കൂറിലോസ് മെത്രാപ്പോലീത്തയിൽനിന്ന് ശംശോനോ പട്ടമേറ്റു. (പുനരായി ശെമ്മാശു പട്ടമേറ്റതാണെന്നും അഭിപ്രായമുണ്ട്. വർഷം 1865 (1041) എന്നും കാണുന്നു.)

■ **1864 നവംബർ-ഡിസംബർ/1040 വൃശ്ചികം**
യുയാക്കിം മാർ കൂറിലോസ് മെത്രാപ്പോലീത്തായിൽനിന്ന് കശീശാപട്ടവും തുടർന്ന് കോർ എപ്പിസ്കോപ്പ സ്ഥാനവുമേറ്റു. (വർഷം 1865 (1041) എന്നും കാണുന്നുണ്ട്.)

■ **1872 ഏപ്രിൽ 7/മീനം 26 (സു. ക.)/ 1047 മീനം 27 ഞായറാഴ്ച**
മുളന്തുരുത്തി പള്ളിയിൽവച്ച് മലങ്കരയുടെ ജോസഫ് മാർ ദിവന്നാസിയോസ് (പുലിക്കോട്ടിൽ II) മെത്രാപ്പോലീത്താ റമ്പാൻ സ്ഥാനം നല്കി.
വചനിപ്പു പെരുനാൾ (സുറിയാനി കണക്കിന് മീനം 25) എന്നും കാണുന്നുണ്ട്. അതു ശരിയാണെങ്കിൽ 1872 ഏപ്രിൽ 6 ശനിയാഴ്ച ആണ് വരേണ്ടത്.

■ **1876 ഡിസംബർ 10/വൃശ്ചികം 28 (സു.ക.)/ 1052 വൃശ്ചികം 27 ഞായറാഴ്ച**
വടക്കൻ പറവൂർ മാർ തൊമ്മൻ പള്ളിയിൽവച്ച് പരിശുദ്ധ ഇഗ്നാത്തിയോസ് പത്രോസ് III പാത്രിയർക്കീസ് ബാവയുടെ പ്രധാന കാർമ്മികത്വത്തിൽ 'മാർ ഗ്രീഗോറിയോസ്' എന്ന പേരിൽ 'നിരണത്തു ദൈവ മാതാവിന്റെ പള്ളിയും അതിനു ചുറ്റുമുള്ള പള്ളികളും' അടങ്ങുന്ന ഭദ്രാസനത്തിനുവേണ്ടി മെത്രാപ്പോലീ ത്തായായി വാഴിക്കപ്പെട്ടു. ഇതോടൊപ്പം അങ്കമാലി ഭദ്രാസനത്തിനുവേണ്ടി അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായും വാഴിക്കപ്പെട്ടു. കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ്, കടവിൽ പൗലോസ് മാർ അത്താനാസിയോസ് എന്നീ മെത്രാപ്പോലീത്തമാർ സഹകാർമ്മികരായിരുന്നു.

■ **1877 മെയ് 5/നീസാൻ 23**
നിരണം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്താ യായി നിയമിച്ചുകൊണ്ടുള്ള സ്താത്തിക്കോൻ ലഭിച്ചു.
അതനുസരിച്ച് നിരണം മർത്തമറിയം; ചെറുകോൽ; വീയപുരം; തലവടി; വേങ്ങൽ; എടത്വ; തിരുവല്ല; കട്ടപ്പുറത്ത്; തിരുവല്ലാ കാവിൽ; കല്ലൂപ്പാറ; മല്ലപ്പള്ളി; തുരുത്തി ക്കാട്; കാർത്തികപ്പള്ളി; ചെന്നിത്തല; പരുമല; മണ്ണംതോട്ടുവഴി; തലവടികുഴി; മേപ്രാൽ; കാരയ്ക്കൽ; വെണ്ണിക്കുളം; കവിയൂർ; കരുവാറ്റ എന്നീ 22 പള്ളികളുടെ ഭരണം ഏറ്റു.
ക്നാനായ ഭദ്രാസന രൂപികരണത്തോടെ (1910) തുരുത്തിക്കാട്ടു പള്ളി ആ ഭദ്രാസനത്തിൽ ചേർത്തു. ചേപ്പാട്, പള്ളിപ്പാട്, കാരിച്ചാൽ പള്ളികൾ ആദ്യം കൊല്ലം ഭദ്രാസനത്തിലും ഉമയാറ്റുകരപള്ളി തുമ്പമൺ ഭദ്രാസനത്തിലുമായിരുന്നു.

■ **1877 മെയ് 17/ഇടവം 5 വ്യാഴാഴ്ച-സ്വർഗ്ഗാരോഹണ പെരുന്നാൾ**
കുന്നംകുളം ചിറളയം പള്ളിയിൽവച്ച് കരവട്ട് ശെമവൂൻ മാർ ദിവന്നാസിയോസ്, മുറിമറ്റത്ത് പൗലോസ് മാർ ഈവാനിയോസ് (പിന്നീട് കാതോ ലിക്കാ) എന്നീ മേല്പട്ടക്കാരുടെ സ്ഥാനാഭിഷേക ശുശ്രൂഷയിൽ പരിശുദ്ധ പാത്രിയർക്കീസ് ബാവാ യോടൊപ്പം സഹകാർമ്മികത്വം വഹിച്ചു.

■ **1889 ജൂലൈ 29 തിങ്കളാഴ്ച**
കോട്ടയം പഴയ സെമിനാരിയിൽ വച്ച് അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ സ്ഥാനാഭിഷേക ശുശ്രൂഷയിൽ കടവിൽ പൗലോസ് മാർ അത്താനാസിയോസ് (പ്രധാന കാർമ്മികൻ), മുറി മറ്റത്തു പൗലോസ് മാർ ഈവാനിയോസ് (സഹകാർമ്മി കൻ) എന്നീ മെത്രാപ്പോലീത്താമാരോടൊപ്പം സഹ കാർമ്മികത്വം വഹിച്ചു.

■ **1892 മെയ് 29 ഞായറാഴ്ച**
കൊളംബോയിലെ സന്മരണ മാതാവിന്റെ പള്ളി യിൽ (Our Lady of good death)വച്ച് റിനിവിലാത്തി മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ സ്ഥാനാഭിഷേകശുശ്രൂഷയിൽ കടവിൽ പൗലോസ് മാർ അത്താനാസിയോസ്, അൽവാറീസ് മാർ യൂലിയോസ് എന്നീ മെത്രാപ്പോലീത്താമാരോടൊപ്പം സഹകാർമ്മി കത്വം വഹിച്ചു.

■ **1895 ജനുവരി 27/മകരം 15 ഞായറാഴ്ച**
പുലിക്കോട്ടിൽ തിരുമേനിയും ചേർന്ന് പരുമലപ്പള്ളി താത്കാലികമായി കൂദാശ ചെയ്തു.
പിറ്റേന്ന് ഊർശ്ലേം യാത്ര ആരംഭിച്ചു.

■ **1902 നവംബർ 2/തുലാം 20 (സു.ക.)/1078 തുലാം 17 ഞായറാഴ്ച**
പരുമലപ്പള്ളിയിൽവച്ച് രാത്രി (തിങ്കളാഴ്ച വെളു പ്പിന്) ഒരു മണിക്ക് കാലംചെയ്തു. (കാലം ചെയ്ത സമയം പരിഗണിച്ചാൽ തീയതി 1902 നവംബർ മൂന്ന് ആണ് വരേണ്ടത്).
നവംബർ 4 ചൊവ്വാഴ്ച മുറിമറ്റത്തു പൗലോസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ പരുമലപ്പള്ളിയിൽ കബറടക്കപ്പെട്ടു.

■ **1947 നവംബർ 2**
പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് II കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിലുള്ള സുന്നഹദോസ് വിശുദ്ധനായി പ്രഖ്യാപിച്ചു. ഇതോടൊപ്പം മാർ ബസേലിയോസ് യൽദോ മഫ്രിയാനാ (കോതമംഗലം ബാവാ)യെയും വിശുദ്ധനായി പ്രഖ്യാപിച്ചു. ●

**വർഗീസ് ജോൺ തോട്ടപ്പുഴ**

*(പരിശുദ്ധ പരുമല തിരുമേനി കോർ എപ്പിസ്കോപ്പ വരെയുള്ള സ്ഥാനങ്ങളേറ്റ കൃത്യമായ തീയതികൾ ലഭ്യമല്ല).*





# ഊർശ്ലേം യാത്രാവിവരണം സിംപോസിയം









പോൾ മണലിൽ

## ചർച്ചയ്ക്കൊരു ആമുഖം

# ആദ്യത്തെ യാത്രാവിവരണം

മലയാളത്തിൽ അച്ചടിച്ച ലക്ഷണമൊത്ത ആദ്യത്തെ യാത്രാവിവരണമായ 'ഊർശ്ലേം യാത്രാവിവരണ'ത്തിന്റെ കർത്താവ് പരുമല തിരുമേനി എന്നറിയപ്പെടുന്ന ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തയാണ്. 1895-ൽ തിരുമേനി നടത്തിയ യെറുശലേം തീർത്ഥാടനത്തിന്റെ അനുഭവക്കുറിപ്പുകളാണ് അതേവർഷം തന്നെ പുസ്തകരൂപത്തിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയ ഈ ഗ്രന്ഥം. മലയാള ഗദ്യത്തിന്റെ വളർച്ചയുടെ നാഴികക്കല്ലായി കണക്കാക്കപ്പെടുന്ന ഈ സഞ്ചാരസാഹിത്യരചന ആദ്യത്തെ അച്ചടിച്ച ലക്ഷണമൊത്ത യാത്രാവിവരണമാണെന്ന വാദം ഇതിനകം സഹിത്യചരിത്രകാരന്മാരും പണ്ഡിതന്മാരും ഗവേഷകരും അംഗീകരിച്ചുകഴിഞ്ഞു.

മലയാളത്തിലെ ആദ്യത്തെ യാത്രാവിവരണം പാറേമ്മാക്കൽ തോമ്മാകത്തനാർ എഴുതിയ 'വർത്തമാനപ്പുസ്തകം' ആണെന്നായിരുന്നു ഇത്രയുംകാലം സാഹിത്യചരിത്രകാരന്മാർ ധരിച്ചുവച്ചിരുന്നത്. ഉള്ളൂരിന്റെ 'കേരള സാഹിത്യചരിത്ര'ത്തിൽപോലും പരുമല തിരുമേനിയുടെ 'ഉർശ്ലേം യാത്രാവിവരണ'ത്തെപ്പറ്റി പരാമർശിച്ചുകാണാത്തതിനാൽ ഈ കൃതിയെപ്പറ്റി പില്ക്കാലത്ത് സാഹിത്യകാരന്മാർ ഒരിടത്തും ചർച്ച ചെയ്തിരുന്നില്ല.

'വർത്തമാനപ്പുസ്തക'ത്തിന്റെ കൈയെഴുത്തുപ്രതി തയ്യാറാക്കിയത് 1785-ലായിരുന്നു. അന്ന് അച്ചടി പ്രചുരപ്രചാരം നേടിയിരുന്നെങ്കിലും ഈ കൃതി ആദ്യമായി അച്ചടിച്ചത് 1936-ലായിരുന്നു. 'ഊർശ്ലേം യാത്രാവിവരണ'മാകട്ടെ 1895-ൽ എഴുതപ്പെടുകയും അച്ചടിക്കപ്പെടുകയും ചെയ്ത കൃതിയാണ്.

മലയാള സാഹിത്യത്തിലെ ഓരോ ശാഖയിലും ആദ്യം പ്രസിദ്ധീകരിക്കപ്പെട്ട കൃതികളുടെ മാനദണ്ഡം കണക്കാക്കുന്നത് അതിന്റെ രചനാകാലം മുൻനിർത്തിയാണ്. എന്നാൽ ആധുനികഘട്ടത്തിൽ അതിന്റെ മുഖ്യ മാനദണ്ഡം അച്ചടിതന്നെയാണ്. അച്ചടി പ്രചാരത്തിലാകുംമുമ്പ് രചിക്കപ്പെട്ട ഒരു കൃതിയുടെയും പ്രഥമസ്ഥാനം സാഹിത്യചരിത്രകാരന്മാർ ചോദ്യം ചെയ്തിട്ടില്ല. എന്നാൽ 'വർത്തമാനപ്പുസ്തകം' രചിക്കപ്പെട്ട് ഒന്നര നൂറ്റാണ്ട് അതൊരു കൈയെഴുത്തു പതിപ്പായിട്ടാണ് മലയാളത്തിൽ പ്രചാരം നേടിയതെന്ന യഥാർത്ഥ്യം സാഹിത്യ ചരിത്രകാരന്മാർ മനസ്സിലാക്കി. മാത്രമല്ല, അതിന്റെ ലക്ഷണയുക്തിയിലും ന്യൂനതയുണ്ടെന്നു പണ്ഡിതന്മാർ വിലയിരുത്തി. 78 പദങ്ങളുള്ള 'വർത്തമാനപ്പുസ്തക'ത്തിന്റെ ആദ്യത്തെ 13 അദ്ധ്യായം സഞ്ചാരവിവരണമല്ല, വെറും ചരിത്രവിവരണമാണ്.

വർത്തമാനപ്പുസ്തകം രചിക്കപ്പെടുന്നതിനു മുമ്പുതന്നെ 'സംക്ഷേപവേദാർത്ഥം' (1772) പോലുള്ള കൃതികൾ മലയാളത്തിൽ അച്ചടിച്ചിരുന്നു. അതിനാൽ അച്ചടി ഒരു മാനദണ്ഡമായി സ്വീകരിച്ചുകഴിഞ്ഞിട്ടും 'വർത്തമാനപ്പുസ്തക'ത്തിന് പുസ്തകരൂപത്തിൽ വെളിച്ചം കാണാൻ കഴിയാത്തതിനാൽ സാങ്കേതികാർത്ഥത്തിൽ തന്നെ ആദ്യ കൃതിയെന്ന സ്ഥാനത്തിന് 'വർത്തമാനപ്പുസ്തകം' അർഹമല്ലാതായിത്തീരുന്നു. അങ്ങനെ ആ സ്ഥാനം 'ഊർശ്ലേം യാത്രാവിവരണ'ത്തിന് ലഭിക്കുകയും ചെയ്തു.

ആദ്യം എഴുതി അച്ചടിച്ചതുകൊണ്ടു മാത്രം ഒരു കൃതിക്ക് ആദ്യരചന എന്ന സ്ഥാനം നല്കുന്ന രീതി മലയാളത്തിൽ സാഹിത്യഗവേഷകർ നല്കിയിട്ടുമില്ല. മലയാളത്തിലെ ലക്ഷണയുക്തമായ ആദ്യനോവൽ എന്ന സ്ഥാനം. ഒ.ചന്തുമേനോന്റെ 'ഇന്ദുലേഖ'യ്ക്കാണ് (1889) നല്കിയിരിക്കുന്നത്. സി.വി. രാമൻപിള്ളയുടെ 'മാർത്താണ്ഡവർമ്മ'യുടെ കൈയെഴുത്തുപ്രതി 1884-ൽ തയ്യാറായിരുന്നു. ഈ നോവൽ പക്ഷേ

പുസ്തകരൂപത്തിൽ വെളിച്ചം കണ്ടത് 1891-ലായിരുന്നു. അതുപോലെ 'ഇന്ദുലേഖ' പ്രകാശിപ്പിക്കുന്നതിനു മുൻപ് ഘാതകവധം (1877), കുന്ദലത (1887), പുല്ലേലിക്കുഞ്ചു (1882) എന്നീ നോവലുകൾ വെളിച്ചം കണ്ടിരുന്നു. എന്നാൽ ഇതിനൊന്നും ലക്ഷണയുക്തിയുടെ പേരിൽ ആദ്യനോവൽ എന്ന സ്ഥാനം സാഹിത്യനിരൂപകർ നല്കിയില്ല. ഈ മാനദണ്ഡം തന്നെ യാത്രാവിവരണത്തിനും ബാധകമായതിനാൽ 'ഊർശ്ലേം യാത്രാവിവരണം' തന്നെയാണ് മലയാളത്തിലെ ലക്ഷണയുക്തമായ ആദ്യത്തെ സഞ്ചാരസാഹിത്യരചനയെന്ന വാദം അംഗീകരിക്കേണ്ടിവരുന്നു.

'ഊർശ്ലേം യാത്രാവിവരണം' അച്ചടിക്കുന്നതിനുമുൻപ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് 'ഊർശ്ലേം വർത്തമാനം' (1865) എഴുതിയിരുന്നെങ്കിലും 1901-ലാണ് ഇത് പുസ്തകരൂപത്തിൽ വെളിച്ചംകണ്ടത്. അതുപോലെ മലയാളത്തിലെ രണ്ടാമത്തെ യാത്രാവിവരണമെന്ന് രേഖപ്പെടുത്തിയ കടയാട്ട് ഗോവിന്ദമേനോൻെറ 'കാശിയാത്രാ റപ്പോട്ട (1872) വെറുമൊരു ടൂറിസ്റ്റ് ഗൈഡാണെന്ന് പണ്ഡിതന്മാർ വിലയിരുത്തിയിട്ടുണ്ട്. അതിനാൽ ഈ കൃതി യാത്രാവിവരണത്തിൻെറ ലക്ഷണയുക്തിയിൽ അവഗണിക്കപ്പെട്ടിരിക്കുന്നു.

'ഊർശ്ലേം യാത്രാവിവരണം' പ്രസിദ്ധീകരിക്കുന്നതിനുമുൻപ് കട്ടക്കയത്തിൽ കൊച്ചുചാണ്ടിയച്ചൻ എഴുതിത്തുടങ്ങിയ 'ചതുബാലയനചരിതം' 1886 മുതൽ 1906 വരെയുള്ള റോമായാത്രയുടെ ഡയറിക്കുറിപ്പാണെങ്കിലും 1987-ലാണ് അത് വെളിച്ചംകണ്ടത്. അതുപോലെ പോർട്ടുഗൽ സ്വദേശിയായ യോഹന്നാൻ പോർട്ടുഗീസ് ഭാഷയിലെഴുതിയ മറ്റൊരു യെറുശലേം യാത്രാവിവരണം 1880-ൽ 'ഒശ്ലെം തിരുയാത്രവിവരണ'മെന്ന പേരിൽ മലയാളത്തിലേക്ക് വിവർത്തനം ചെയ്തു പ്രസിദ്ധീകരിച്ചിട്ടുണ്ട്.

മലയാളത്തിലെ ഇത്തരം ആദ്യകാല യാത്രാവിവരണങ്ങളുടെ പ്രാധാന്യം അംഗീകരിച്ചുകൊണ്ടുതന്നെ പരുമല തിരുമേനിയുടെ 'ഊർശ്ലേം യാത്രാവിവരണ'ത്തിന്, മലയാള നോവലിൽ ഇന്ദുലേഖയ്ക്ക് പ്രഥമസ്ഥാനം നല്കിയിരിക്കുന്നതുപോലെ, യാത്രാവിവരണത്തിൽ പ്രഥമസ്ഥാനം സാഹിത്യഗവേഷകർ നല്കിയിരിക്കുന്നു.

വിശുദ്ധ വേദപുസ്തകത്തിൽ അടങ്ങിയിരിക്കുന്ന പ്രധാനചരിത്രസംഭവങ്ങൾ നടന്ന സ്ഥലങ്ങളും യേശുവിൻെറ കാൽപ്പാദങ്ങളാൽ പവിത്രമായ ഊർശ്ലേം പട്ടണവും സന്ദർശിക്കാൻവേണ്ടി 1895 ജനുവരിയിൽ (മകരം 16) പരുമലയിൽനിന്നു പുറപ്പെട്ട് 1895 മെയ് മാസം (ഇടവം 5) നാട്ടിൽ തിരിച്ചെത്തിയ ഒരു യാത്രയുടെ വിവരണങ്ങളാണ് പരുമല തിരുമേനി 'ഊർശ്ലേം യാത്രാവിവരണം' എന്ന പേരിൽ ഒരു മാസംകൊണ്ട് എഴുതിത്തീർത്തത്. തുടർന്ന് കോട്ടയം പഴയ സെമിനാരിയിൽ ഉണ്ടായിരുന്ന മാർത്തോമൻ അച്ചുകൂടത്തിൽനിന്ന് ഇതിൻെറ ആയിരം പ്രതി അച്ചടിച്ചു. രണ്ടുമാസംകൊണ്ട് ഇതു വിറ്റഴിഞ്ഞതിനാൽ ഉടനെതന്നെ ഇതിൻെറ രണ്ടാം പതിപ്പും പുറത്തിറക്കി. തിരുമേനി കാലം ചെയ്യുന്നതിനുമുൻപ് (1902) ഇതിൻെറ രണ്ടു പതിപ്പുകൾകൂടി പുറത്തിറക്കി.

തിരുമേനി കാലം ചെയ്തതിനുശേഷം വിവിധ പ്രസാധകർ ഈ കൃതിയുടെ ഒരു ഡസനിലേറെ പതിപ്പുകൾ പ്രകാശിപ്പിച്ചെങ്കിലും 1996-ൽ സുകുമാർ അഴീക്കോടിൻെറ അവതാരികയോടെ ശതാബ്ദിപ്പതിപ്പ് കോട്ടയത്തെ കറൻറ് ബുക്സ് പ്രസിദ്ധപ്പെടുത്തിയതോടെയാണ് ഈ പുസ്തകം സാഹിത്യരംഗത്ത് വിവാദം ഉയർത്തിയ ചർച്ചയ്ക്കു വിധേയമായത്. 'ആധുനിക മലയാളസാഹിത്യചരിത്ര'ത്തിലും (ഡോ. കെ.എം. ജോർജ്), 'മലയാളസാഹിത്യചരിത്രം കാലഘട്ടങ്ങളിലൂടെ'യിലും (എരുമേലി) ഈ വിവാദത്തിലെ യുക്തികൾക്ക് അംഗീകാരം നല്കിയിട്ടുണ്ട്. 'വർത്തമാനപ്പുസ്തക'ത്തിൻെറ മഹത്വം അംഗീകരിച്ചുകൊണ്ടുതന്നെ 'ഊർശ്ലേം യാത്രാവിവരണ'ത്തിൻെറ ഉൽകൃഷ്ട ശൈലിയെ നിരൂപകർ വാഴ്ത്തുന്നു.

പരുമല തിരുമേനിയുടെ നേതൃത്വത്തിൽ പൗലോസ് റമ്പാൻ, വട്ടശേരിൽ ഗീവറുഗീസ് കത്തനാർ, തെക്കൻ പറവൂർ തോപ്പിൽ ലൂക്കോസ്, തുമ്പമൺ കരിങ്ങാട്ടിൽ സ്ക്കറിയാ കത്തനാർ, കടമ്മനിട്ട പുത്തൻപുരയ്ക്കൽ ഗീവറുഗീസ് കത്തനാർ, ശീമക്കാരൻ ശ്ലീബാ ശെമ്മാശൻ, പരുമല തോപ്പിൽ (മണലിൽ) ഫിലിപ്പോസ് എന്നിവരായിരുന്നു ഊർശ്ലേം തീർത്ഥാടനത്തിനു പുറപ്പെട്ടത്. ഈ എട്ടംഗസംഘം പട്ടാമ്പിയിൽനിന്ന് മുംബൈ നഗരം വരെ തീവണ്ടിയിലും അവിടെനിന്ന് പോർട്ട്സായിഡ് വരെ കപ്പലിലും അവിടെനിന്ന് ഊർശ്ലേംവരെ തീവണ്ടിയിലും യാത്ര ചെയ്തു. യാത്രാസൗകര്യങ്ങൾ തീരെ കുറവായിരുന്ന ഒരു കാലത്ത് വളരെ ക്ലേശം സഹിച്ചു നടത്തിയ ഈ യാത്രയുടെ അനുഭവക്കുറിപ്പുകൾ കേരളത്തിലെ സഭാമക്കൾക്കുവേണ്ടിയാണ് പരുമല തിരുമേനി പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തിയത്. സഭാമക്കളിൽനിന്ന് പണം ശേഖരിച്ചായിരുന്നു യാത്രയ്ക്കുള്ള പണം തിരുമേനി ഒരുക്കിയിരുന്നത്.

സഞ്ചാരസാഹിത്യത്തിന് ലോകത്ത് ഒരെഴുത്തുകാരനും നല്കാത്ത ഒരു നിർവചനംകൂടി ഈ ഗ്രന്ഥത്തിലൂടെ പരുമല തിരുമേനി നല്കി-സഞ്ചാരസാഹിത്യം കാഴ്ചയുടെ പൂർണ്ണതയാണെന്ന് തിരുമേനി നിർവചിച്ചു.

കാഴ്ചയുടെ പൂർണ്ണതയെ പരുമല തിരുമേനി ഇങ്ങനെ നിർവചിച്ചിരുന്നു: 'ഈശ്വരനെ ആത്മാവിലും സത്യത്തിലും നാം സേവിക്കണമെങ്കിലും ആത്മാവിൻെറയും സത്യത്തിൻെറയും പൂർണ്ണത പ്രാപിക്കുവാൻ കാഴ്ച ഏറ്റവും ഉപയോഗമുള്ളതാണ്. ചെവികൊണ്ടു ഗ്രഹിക്കാവുന്നതിൽ അധികം കണ്ണു കൊണ്ട് ഗ്രഹിക്കാം. അതിലൂടെയുണ്ടാകുന്ന വിശ്വാസസ്ഥിരതയും മനസിൻെറ ഭക്തിയും നാം രുചിച്ചുതന്നെ അറിയണം.'

കാഴ്ചയുടെ പൂർണ്ണതയെ രുചിച്ചറിയാനുള്ള ഉദാത്തമായ ഒരവസരമാണ് പരുമല തിരുമേനി 'ഊർശ്ലേം യാത്രാവിവരണ'ത്തിലൂടെ മലയാള ഭാഷയ്ക്ക് സംഭാവന ചെയ്തിരിക്കുന്നത്. ●







**തകഴി ശിവശങ്കരപ്പിള്ള**

# വിശുദ്ധനായ എഴുത്തുകാരൻ

പരുമല തിരുമേനിയെപ്പറ്റി ഞാൻ കേട്ടിട്ടുണ്ട്. തകഴി പ്രദേശത്ത് ഞങ്ങൾ വളരെക്കാലമായി കേൾക്കുന്ന ഒരു നാമമാണിത്. ഞാൻ അദ്ദേഹത്തെപ്പറ്റി മനസ്സിലാക്കാൻ ശ്രമിച്ചിട്ടുണ്ട്. അദ്ദേഹം പരുമലയിൽ വന്നു താമസിച്ച സിദ്ധനാണെന്നു ഞാൻ മനസ്സിലാക്കി. നിങ്ങളുടെ സഭയിലെ ഒരു പ്രമുഖനോട് ഞാനൊരിക്കൽ ചോദിച്ചു, പരുമല തിരുമേനി ജനിച്ചത് എവിടെയാണെന്ന്. മുളന്തുരുത്തിയാണെന്ന് ഒടുവിൽ എനിക്കു പറഞ്ഞുകൊടുക്കേണ്ടിവന്നു.

എന്നാൽ പരുമല തിരുമേനി ഒരു യാത്രാവിവരണം എഴുതിയിട്ടുണ്ടെന്നു ഞാൻ വളരെ വൈകിയാണ് അറിഞ്ഞത്. കറൻറ് ബുക്സിൽവച്ച് ഡി.സി. കിഴക്കെമുറിയാണ് എന്നെ അതു കാണിച്ചത്. ഈ പുസ്തകത്തിൻെറ ആമുഖപഠനത്തിൽ പോൾ മണലിൽ എഴുതിയിരിക്കുന്നത്, ഇതാണ് മലയാളത്തിലെ ആദ്യത്തെ അച്ചടിച്ച യാത്രാവിവരണം എന്നാണ്. ഞാനിത്രയുംകാലം ധരിച്ചുവച്ചിരുന്നത് വർത്തമാന പുസ്തകമാണ് ആദ്യത്തെ കൃതി എന്നായിരുന്നു. ഞാൻ ഇക്കാര്യം ഡി.സി. കിഴക്കെമുറിയോട് ചോദിച്ചു. വർത്തമാന പുസ്തകം 1785-ൽ എഴുതിയെങ്കിലും 1936-ലാണ് ആദ്യം അച്ചടിച്ചതെന്ന് ഡി.സി. എനിക്കു പറഞ്ഞുതന്നു. ഈ പുസ്തകം 1895-ൽ എഴുതുകയും അതേസമയംതന്നെ അച്ചടിക്കുകയും ചെയ്തു. ഇതു കൗതുകകരമായ ഒരു സംഗതിയാണ്.

'വർത്തമാന പുസ്തകം' ഒരു യാത്രാവിവരണം എഴുതാൻവേണ്ടി നടത്തിയ ഒരു യാത്രയുടെ ഫലമായി ഉണ്ടായതല്ല. എന്നാൽ പരുമല തിരുമേനിയുടെ ഈ കൃതി അക്കാര്യത്തിൽ വ്യത്യസ്തമാണ്. കേരളത്തിലെ തൻെറ സഭയിലെ അംഗങ്ങൾ വായിച്ചറിയാൻവേണ്ടിയും അവർ യേശുവിൻെറ ജീവിതത്തിലെ അനശ്വരമുഹൂർത്തങ്ങൾ തങ്ങളുടെ ജീവിതത്തിൽ പകർത്താൻ വേണ്ടിയുമാണ് അദ്ദേഹം ഇത് എഴുതിയിരിക്കുന്നത്. എല്ലാവർക്കും കാണാൻ കഴിയാത്ത കാര്യങ്ങൾ എല്ലാവർക്കും വേണ്ടി അദ്ദേഹം എഴുതിയിരിക്കുന്നു. അത് സൂക്ഷ്മമായിരിക്കുന്നു.

പരുമല തിരുമേനിയുടെ വേദപുസ്തകത്തോടുള്ള പ്രതിപത്തി ഈ കൃതിയിൽ ഞാൻ കാണുന്നു. യേശുവിനെ കാണാനുള്ള ഒരു ശ്രമം തിരുമേനി ഇതിൽ നടത്തിയിട്ടുണ്ട്. അതിൻെറ പുത്തൻതീ വായനക്കാർക്ക് അദ്ദേഹം പകർന്നുകൊടുക്കുന്നു.

ഇതിലെ ഭാഷ വളരെ ലളിതമാണ്. എനിക്കിത് ഇഷ്ടപ്പെട്ടു. തിരുമേനി ഇതെഴുതിയത് ഒരു ഉദാത്ത സാഹിത്യഗ്രന്ഥം രചിക്കണമെന്ന ലക്ഷ്യത്തോടെയായിരുന്നില്ല. അതുകൊണ്ടുതന്നെയാണ് ഈ കൃതി ഉദാത്തമായത്. ചില രചനകൾ എഴുത്തുകാരൻെറ സിദ്ധിയാണ്. പരുമല തിരുമേനി ഒരു വലിയ സിദ്ധനായിരുന്നു. ആ സിദ്ധൻെറ ജീവിതസ്പർശം ഇതിലുണ്ട്.

*('ഊർശ്ലേം യാത്രാവിവരണ'ത്തിൻെറ ശതാബ്ദിപ്പതിപ്പ് മാമ്മൻ മാത്യുവിൽനിന്നു സ്വീകരിച്ചുകൊണ്ട് 1996-ൽനടത്തിയ പ്രഭാഷണം)* ●

**ഇതിലെ ഭാഷ വളരെ ലളിതമാണ്. എനിക്കിത് ഇഷ്ടപ്പെട്ടു. തിരുമേനി ഇതെഴുതിയത് ഒരു ഉദാത്ത സാഹിത്യഗ്രന്ഥം രചിക്കണമെന്ന ലക്ഷ്യത്തോടെയായിരുന്നില്ല. അതുകൊണ്ടുതന്നെയാണ് ഈ കൃതി ഉദാത്തമായത്.**



സുകുമാർ അഴീക്കോട്

# ആത്മാവിന്റെ പരിമളം പരത്തിയ രചന

പേരിൽ പലതുമുണ്ട്. ചിലർക്ക് അതു പല സന്ദേശങ്ങൾ കൊടുക്കുന്നു; മറ്റു ചിലർക്ക് അതേ പേര് ഒരു സ്പന്ദനവും ഉളവാക്കിയില്ലെന്നുംവരും.

മലങ്കരസഭയിൽ ആധുനിക കാലത്തെ പല വൈദികനായകന്മാരെയും എനിക്കു പല വേദികളിൽവച്ചു പരിചയമായിട്ടുണ്ട്. എന്നാൽ കുറച്ചു മുമ്പുണ്ടായിരുന്നവരെ അത്ര പരിചയമുണ്ടെന്നു പറഞ്ഞുകൂടാ. പൂർവിക വൈദിക മേലദ്ധ്യക്ഷന്മാരിൽ ചിലരുടെ പേരു മാത്രമേ അറിഞ്ഞുകൂടൂ.

എന്നാൽ എനിക്കേറ്റവും ബഹുമാനമുള്ള വ്യക്തിയായി ഈ ഒടുവിൽ പറഞ്ഞ വിഭാഗത്തിൽപ്പെടുന്ന ഒരാളുണ്ട്. സന്യാസത്തിലെ പരിണതനാമം ഗീവർഗീസ് മാർ ഗ്രിഗോറിയോസ്. വളരെ ചെറുപ്പത്തിൽ വൈദികശ്രേണിയിൽ ഉന്നത സ്ഥാനങ്ങളിൽ എത്തിയതുകൊണ്ട്, സ്വാഭാവികമായി അദ്ദേഹത്തെ ജനങ്ങൾ 'കൊച്ചുതിരുമേനി' എന്നു വിളിച്ചുപോന്നു. പരുമലയിൽ താമസമാക്കിയതോടെ പേരു വീണ്ടും മാറി-പരുമല തിരുമേനി ആയി.

മറ്റു പേരുകളെല്ലാം ഇതോടെ മങ്ങിപ്പോയി. ഔദ്യോഗികനാമത്തിന്റെ ആധികാരികതയും വത്സലനാമത്തിന്റെ വൈകാരികതയും ജനപ്രിയനാമത്തിന്റെ അർത്ഥവ്യാപ്തിയിൽ മുങ്ങിപ്പോയതാണെന്നു വ്യക്തം. ഇവിടെ നിയാമകമായിരിക്കുന്നത് ഔദ്യോഗികസ്ഥാനമോ യൗവനപ്രീതിയോ അല്ല, ഒരു വ്യക്തി ഒരു ദേശത്തെ ജനങ്ങളെ പ്രാർത്ഥനയിലൂടെയും സേവനത്തിലുടെയും സ്നേഹത്തിലൂടെയും തന്റേതാക്കി മാറ്റിയതിലുള്ള ആത്മീയവൈഭവമാണ്.

പരുമല തിരുമേനി-എത്ര ഉച്ചാരണസുഖമുള്ള പേര്! ദ്വിതീയാക്ഷരപ്രാസംകൊണ്ടു പുഞ്ചിരിക്കുന്ന പേരാണ് എന്നു ശ്രദ്ധിക്കുക. പരുമല എന്നതു പരിമളം എന്ന വാക്കിന്റെ പാഠഭേദമായേ തോന്നുകയുള്ളൂ. ആത്മാവിന്റെ പരിമളം മൂലമാണ് ഒരു ദേശവും ജനസമുഹവും ഈ വൈദികശ്രേഷ്ഠനെ തങ്ങളുടെ സ്വന്തം സ്വത്തായി പ്രഖ്യാപിച്ചത് എന്നു ഞാൻ കരുതുന്നു.

ഞാൻ ഈ പരിമളം ഉൾക്കൊണ്ടത് അദ്ദേഹം എഴുതിയ യെറുസലേം യാത്രയുടെ വിവരണം അടങ്ങിയ കൊച്ചുപുസ്തകം വായിച്ചപ്പോഴാണ്. ആ കൃതിയുടെ പുതിയ പതിപ്പ് പ്രകാശനം ചെയ്ത ഓർമകൾ മനസിൽ ഇപ്പോഴുമുണ്ട്. ഊർശ്ലേം എന്നുവച്ചാൽ യെറുസലേം ആണെന്നു പഴയ ക്രൈസ്തവസംജ്ഞകൾ അറിയാത്തവർ ധരിക്കണം. ആ കൃതി വായിച്ചാൽ, അതിന്റെ ജീവനായ ആത്മാർപ്പണശക്തി അറിയാതെപോവില്ല.

മലയാളത്തിൽ യാത്രാവിവരണങ്ങളുടെ ഗ്രന്ഥപ്പട്ടിക തുടങ്ങുന്നത് 'വർത്തമാന പുസ്തകം' കൊണ്ടായിരുന്നു ഇത്രയും നാൾ. ആ പട്ടികയിൽ ഒരിടത്തും ഈ 'ഊർശ്ലേം യാത്രാവിവരണം' ഇല്ല. കേരള സാഹിത്യസർവജ്ഞനായ സാക്ഷാൽ ഉള്ളൂരുപോലും പരുമല തിരുമേനിയുടെ പുസ്തകം മറന്നു. ഒരു നൂറ്റാണ്ടിലേറെക്കാലമായി പ്രസിദ്ധീകരിക്കപ്പെട്ട ഒരു കൃതിക്കാണ് ഇതു സംഭവിച്ചത്.

സാഹിത്യമൂല്യത്തിനപ്പുറത്ത് ആത്മപരിശുദ്ധിയുടെ ദുർലഭമൂല്യം വഹിക്കുന്ന കൃതിയാണ് ഇത്. തിരുമേനിയുടെ യാത്ര ഊർശ്ലേമിലേക്കാണ്. പക്ഷേ, പുസ്തകം വായിച്ചു തീരുമ്പോൾ, യാത്ര അതിനപ്പുറത്തേക്കാണെന്ന് ഏതു പരിമിതബുദ്ധിക്കും മനസിലാകും. ''ഈ കാഴ്ചയ്ക്കപ്പുറം ഒരു ലോകമുണ്ട്'' എന്ന്, തന്റെ യാത്രാപുസ്തകത്തിന്റെ ഒടുവിൽ ഗ്രന്ഥകാരൻ മറകൂടാതെ പറഞ്ഞുവച്ചിട്ടുണ്ട്. അപ്പുറത്തെ ലോകത്തിലെ യാത്രയാണു പ്രധാനം. അപ്രധാനയാത്രയാണു വിവരിക്കപ്പെട്ടത്. തുടർന്നുള്ള പ്രധാന യാത്ര വിവരണാതീതമാണെന്ന വ്യംഗ്യം നമ്മെ സന്തോഷിപ്പിക്കുകയും പരിഭ്രമിപ്പിക്കുകയും ചെയ്യും.

> മലയാളത്തിൽ യാത്രാവിവരണങ്ങളുടെ ഗ്രന്ഥപ്പട്ടിക തുടങ്ങുന്നത് 'വർത്തമാന പുസ്തകം' കൊണ്ടായിരുന്നു ഇത്രയും നാൾ. ആ പട്ടികയിൽ ഒരിടത്തും ഈ 'ഊർശ്ലേം യാത്രാവിവരണം' ഇല്ല. കേരള സാഹിത്യസർവജ്ഞനായ സാക്ഷാൽ ഉള്ളൂരുപോലും പരുമല തിരുമേനിയുടെ പുസ്തകം മറന്നു.

അവാച്യമായ ഒരു വിശുദ്ധി ഈ ഗ്രന്ഥത്തിൽ നിറഞ്ഞുനില്ക്കുന്നു. ഈ ഗ്രന്ഥത്തെപ്പറ്റി പറയാത്ത ഏതു മലയാള സാഹിത്യചരിത്രവും അപൂർണമാണ്. മലയാള സാഹിത്യത്തിൽ ഈ കൃതി അല്പം വേറിട്ടു നില്ക്കും എന്നു ഞാൻ കരുതുന്നു.

ഈ ഗ്രന്ഥത്തിലൂടെയാണു ഞാൻ തിരുമേനിയെ കാണുന്നതും കേൾക്കുന്നതും എല്ലാം. ഗ്രന്ഥം എഴുതിയ ആൾക്കും വൈദികശ്രേഷ്ഠനായ തിരുമേനിക്കും തമ്മിൽ ഒരു ഭിന്നതയും അകലവുമില്ല. ഈ ഗ്രന്ഥം വായിച്ചിട്ടാണ് ഗ്രന്ഥകാരനെ അറിയണമെന്ന അഭിലാഷം എന്നിൽ ഉയർന്നുവന്നത്. ഗ്രന്ഥം ഗ്രന്ഥകാരനെയോ ഗ്രന്ഥകാരൻ ഗ്രന്ഥത്തെയോ ഖണ്ഡിച്ചുകൊണ്ട് ഒന്നും ഇവിടെ ചെയ്തിട്ടില്ല. ഈ സത്യാത്മകതയാണ് ഗ്രന്ഥത്തെ സ്നേഹിക്കാനും ഗ്രന്ഥകാരനെ ബഹുമാനിക്കാനും എന്നെ പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്നത്.

ക്രിസ്തുമതം പ്രചരിപ്പിക്കുന്നതോടൊപ്പം പ്രാദേശിക സാഹിത്യ സംസ്കാരങ്ങളെ പോഷിപ്പിക്കാനും നവീകരിക്കാനും അറിഞ്ഞും അറിയാതെയും പ്രവർത്തിച്ച അസംഖ്യം വൈദികരും സാധാരണ ക്രൈസ്തവരുമായ വ്യക്തികളുടെ പ്രവർത്തനങ്ങൾ ഇന്ത്യയിലുടനീളം കഴിഞ്ഞ കുറച്ചു നൂറ്റാണ്ടുകളിൽ നടക്കുകയുണ്ടായി. ഇന്ത്യയുടെ നവോത്ഥാനത്തിന്റെ ഭാഗമായി കലാശിച്ചു ഈ പ്രയത്നങ്ങളിൽ ഒരു വലിയ പങ്ക്. ഇന്ത്യയിലെ മറ്റു ദേശങ്ങളിലെ കഥ നമുക്ക് അത്ര വലിയ പരിചയമില്ല. കേരളത്തിൽ നടന്ന ദേശീയ-ക്രൈസ്തവ സംസ്കാരസംഗമത്തിന്റെ കഥയും നമുക്ക് വേണ്ടത്ര അറിയുമെന്നു പറഞ്ഞുകൂടാ.

ഈ സംസ്കാരാഭിമുഖ്യത്തിൽ പങ്കെടുത്ത ക്രൈസ്തവ പണ്ഡിതന്മാരുടെ ഒരു വൻ പടതന്നെയുണ്ട്. അക്കൂട്ടത്തിൽ അർണ്ണോസ് പാതിരി, പൗലിനോസ് പാതിരി, ഗുണ്ടർട്ട്, ബെഞ്ചമിൻ ബെയ്‌ലി തുടങ്ങിയ വിദേശക്കാരായ പ്രതിഭകളും പാറേമാക്കൽ തോമാക്കത്തനാർ, ജോർജ് മാത്തൻ, ആർച്ച് ഡീക്കൻ കോശി, നിധിയിരിക്കൽ മാണിക്കത്തനാർ തുടങ്ങിയ കേരളീയ വൈദികരും കല്ലൂർ ഉമ്മൻ ഫിലിപ്പോസ്, കൊച്ചിപ്പൻ തരകൻ, കണ്ടത്തിൽ വറുഗീസ് മാപ്പിള തുടങ്ങിയ അവൈദികരായ ക്രൈസ്തവരും പെടുന്നു.

ഇക്കൂട്ടത്തിൽ പെടാതിരിക്കാൻ പാടില്ലാത്ത ഒരു വ്യക്തിയെ പരിചയപ്പെടുത്തുന്ന ഒന്നാണ് 'ഊർശ്ലേം യാത്രാവിവരണം' എന്ന ഈ ഗ്രന്ഥം. തിരുമേനിയുടെ പ്രധാന രചനയായ 'ഊർശ്ലേം യാത്രാവിവരണം' എന്ന ഈ കൃതിയുടെ ശതാബ്ദിപ്പതിപ്പിനു ഞാനാണ് അവതാരിക എഴുതിയത്. അതിന് അവസരം കിട്ടിയതിൽ വളരെ സന്തോഷവും ചാരിതാർത്ഥ്യവും ഉണ്ട്. ഈ ഗ്രന്ഥത്തിന്റെ ശതാബ്ദിപ്പതിപ്പിന്റെ സംശോധനം നിർവ്വഹിച്ച പോൾ മണലിലിനോട് അക്കാര്യത്തിൽ ഞാൻ ഏറെ കടപ്പെട്ടിരിക്കുന്നു. അദ്ദേഹത്തോട് കേരളീയരും കടപ്പെട്ടിരിക്കുന്നു. അദ്ദേഹമാണ് ഈ ഗ്രന്ഥത്തിന്റെ സാഹിത്യമൂല്യം തിരിച്ചറിഞ്ഞത്.

ഒയ്യാരത്തു ചന്തുമേനോന്റെയും കേരളവർമ്മ വലിയ കോയിത്തമ്പുരാന്റെയും സമകാലികനാണ് ഗ്രിഗോറിയോസ് തിരുമേനി. അവരുടെ ശൈലിയുടെ കേരളീയതയ്ക്കുള്ള മുഴുവൻ ഭംഗിയും ഈ രചനയിൽ കാണില്ല. ക്രൈസ്തവ വൈദികത്വത്തിന് അനുപേക്ഷണീയമായ ചില ശൈലീവിലക്ഷണതകൾ ഇതിൽ ഉണ്ടായിരിക്കാം. എങ്കിലും പാരായണസുഗമത നന്നായി കാണാവുന്ന ഒരു ശൈലിയാണ് ഇതിലുള്ളതെന്ന് ആരും സമ്മതിക്കും. നിരീക്ഷണത്തിന്റെ സൂക്ഷ്മതകൊണ്ടും പ്രതിപാദനത്തിന്റെ ലാളിത്യംകൊണ്ടും വിശ്വാസ പരമായ സത്യസന്ധതകൊണ്ടും ഈ കൃതി വായനക്കാരുടെ മനസ്സിൽ പതിഞ്ഞുനില്ക്കുകതന്നെ ചെയ്യും.

1895-ൽ ആണ് തിരുമേനി പാവനമായ ഈ സ്ഥലം സന്ദർശിച്ചത്. അദ്ദേഹം നടത്തിയ ഭൗതികയാത്രയുടെ വിവരണമാണ് ഇത്. എങ്കിലും ഇതിനിടയിൽ ആത്മാവിന്റെ ഒരു തീർത്ഥയാത്രകൂടി പ്രകാശിക്കുന്നു. ഗ്രന്ഥത്തിന്റെ ഒടുവിലുള്ള ഈ വാക്യങ്ങൾ ശ്രദ്ധിക്കുക:

''സത്യദൈവത്തെ സേവിക്കുന്നതിന് ഇന്ന സ്ഥലമേ ആവൂ എന്നില്ല. ആത്മാവിലും സത്യത്തിലും നാം സേവിക്കണം. എന്നാലും ആത്മാവിന്റെയും സത്യത്തിന്റെയും പൂർണത പ്രാപിക്കുവാൻ കാഴ്ച ഏറ്റവും ഉപയോഗമുള്ളതാകകൊണ്ട് നമ്മുടെ ജനങ്ങളിൽ കഴിയുന്നവർ എല്ലാം ഈ വിശുദ്ധസ്ഥലങ്ങളെ സന്ദർശിക്കുന്നതായാൽ നന്നായിരിക്കുമെന്നു നാം അഭിപ്രായപ്പെടുകയും ഗുണദോഷിക്കയും ചെയ്യുന്നു.''

ശൈലിക്ക് സ്വല്പം പഴക്കച്ചുവ കണ്ടേക്കാം: ചന്തുമേനോന്റെ മലയാളത്തിന്റെ ചടുലത ഇവിടെ കണ്ടെന്നുവരില്ല. പക്ഷേ, ഇതിലെ ചിന്ത വളരെ ഉയർന്നതാണ്.

യാത്രാവിവരണങ്ങൾ സാധാരണ ഗതിയിൽ വസ്തുതാവിവരണത്തിന്റെ നിർജ്ജീവശ്മശാനങ്ങൾ ആയിത്തീരുന്നതാണ് അന്നത്തെയും ഇന്നത്തെയും സ്ഥിതി. ഈ സഞ്ചാരകൃതിയുടെ വ്യത്യസ്തത അങ്ങനെയല്ലെന്നുള്ളതാണ്.

മലയാളത്തിലെ മൂന്നാമത്തെ യാത്രാവിവരണ ഗ്രന്ഥമായിരിക്കാം ഇതെന്നു ഞാൻ മുമ്പൊരിക്കൽ ഒരു സാമാന്യ പ്രസ്താവം നടത്തിയിരുന്നു; വർത്തമാന പുസ്തകം ഒന്നാമത്തേതെന്ന നിലയിൽ. എന്നാൽ ഈ കൃതിയുടെ ശതാബ്ദിപ്പതിപ്പിന്റെ എഡിറ്ററായ പോൾ മണലിലിന് മറ്റൊരു അഭിപ്രായമുണ്ടെന്നു കാണുന്നു. മലയാളത്തിൽ അച്ചടിച്ച ആദ്യത്തെ ലക്ഷണയുക്തമായ യാത്രാവിവരണമാണിതെന്ന് പോൾ മണലിൽ എഴുതുന്നു. അതു ചർച്ച ചെയ്യേണ്ട കാര്യമാണ്. അദ്ദേഹത്തിന്റെ അഭിപ്രായവും വാദഗതികളും യാത്രാവിവരണചരിത്രത്തിൽ പുതിയ വെളിച്ചം വരുത്തട്ടെ എന്നു ഞാൻ ആശിക്കുന്നു.

ഒരു കാലഘട്ടത്തെയും അന്നത്തെ ഒരു ജനസമൂഹത്തിന്റെ വിചാരഗതിയെയും ഉൾക്കൊള്ളാനും മലയാള ഗദ്യത്തിന്റെ വളർച്ചയിലെ ഒരു ദശയുടെ രചനാരീതി ഗ്രഹിക്കാനും ഈ ഗ്രന്ഥം നമ്മെ സഹായിക്കും. ●





ഡി.സി. കിഴക്കെമുറി

# ആദ്യം അച്ചടിച്ച യാത്രാവിവരണം

ഊർശ്ലേം യാത്രാവിവരണം എന്ന പുസ്തകത്തിൻെറ ശതാബ്ദിപതിപ്പിൻെറ പ്രകാശനം 1996 ജൂലൈ 12-ന് കോട്ടയത്ത് നടന്നു. ഒരു അസാധാരണമായ ചടങ്ങ് എന്നു വിശേഷിപ്പിക്കാവുന്ന പുസ്തകപ്രകാശനം. പരുമല തിരുമേനി എന്ന പേരിൽ പ്രസിദ്ധനായ ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് 101 വർഷം മുമ്പ് നടത്തിയ ജറുസലേം യാത്രയുടെ വിവരണമാണിത്. പുസ്തകം അച്ചടിച്ചത് 1895-ലാണ്. വേണമെങ്കിൽ ഈ ശതാബ്ദിയാഘോഷം 1995-ൽതന്നെ നടത്താമായിരുന്നു.

പഴയ സെമിനാരി (ഓർത്തഡോക്സ് വൈദികസെമിനാരി)യിൽ നടന്ന ചടങ്ങിൽ വൈദികരും വൈദികാദ്ധ്യക്ഷന്മാരും വൈദികവിദ്യാർത്ഥികളും പൊതുജനങ്ങളുമെല്ലാം പങ്കെടുത്തു. അദ്ധ്യക്ഷൻ ബസേലിയോസ് മാർതോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്ക ബാവ ആയിരുന്നു. ഉദ്ഘാടകൻ സുകുമാർ അഴീക്കോടും. പുസ്തകം പ്രകാശിപ്പിച്ചത് മലയാള മനോരമ എഡിറ്റർ മാമ്മൻ മാത്യുവും സ്വീകരിച്ചത് തകഴി ശിവശങ്കരപ്പിള്ളയുമാണ്. സി. രാധാകൃഷ്ണനും റവ. ഡോ. കെ.എം. ജോർജും ഞാനും പ്രസംഗിച്ചു. തീർത്ഥാടനശതാബ്ദി ഉദ്ഘാടനം ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് നിർവ്വഹിച്ചു. ശതാബ്ദിപതിപ്പിൻെറ സമർപ്പണം പോൾ മണലിൽ നടത്തി. ഫാ. ടി.ജെ. ജോഷ്വാ സ്വാഗതം ആശംസിച്ചു.

തകഴിയുടെ പ്രായവും ആരോഗ്യസ്ഥിതിയും പരിഗണിച്ച് ആദ്യത്തെ പ്രസംഗം അദ്ദേഹത്തിൻേറതാക്കി. ശ്വാസംമുട്ടലും മറ്റു രോഗങ്ങളുമുള്ള തനിക്കു നിൽക്കാനുള്ള കഴിവില്ലെന്നു പറഞ്ഞുകൊണ്ട് തകഴി പ്രസംഗമാരംഭിച്ചു. പരുമല തിരുമേനിയെപ്പറ്റി വളരെ ചെറുപ്പംമുതലേ താൻ കേട്ടിട്ടുണ്ടെന്ന് തകഴി പറഞ്ഞു. വളരെയധികം ആദരിക്കപ്പെട്ട ഒരു സിദ്ധനായിരുന്നു അദ്ദേഹമെന്ന് എനിക്കറിയാം.

'വർത്തമാനപ്പുസ്തക'ത്തിൻെറ ചരിത്രം എൻെറ പ്രസംഗത്തിൽ വ്യക്തമാക്കിയിരുന്നു. അതിൻെറ ചുരുക്കം ഇവിടെത്തന്നെ പറയുന്നത് കൂടുതൽ യുക്തമാണെന്നു തോന്നുന്നു. പാറേമ്മാക്കൽ തോമാകത്തനാരും (പിൽക്കാലത്ത് ഗോവർണദോർ എന്നറിയപ്പെട്ടിരുന്നു) കരിയാറ്റിൽ യൗസേപ്പ്മല്പാനും (ഡോ. ജോസഫ് കരിയാറ്റി) കൂടി 1778-ലാണ് റോമിന് പുറപ്പെട്ടത്. മദ്രാസ്‌വരെ കാൽനടയായിപ്പോയി. അവിടെനിന്നു കപ്പൽ മാർഗ്ഗം. ആഫ്രിക്ക ചുറ്റി തെക്കേ അമേരിക്കയുടെ തീരം വഴിയുള്ള ക്ലേശകരമായ യാത്ര. എട്ടു വർഷത്തിനു ശേഷം തിരിച്ചെത്തിയ തോമാകത്തനാർ വർത്തമാനപ്പുസ്തകം എന്ന പ്രസിദ്ധമായ യാത്രാവിവരണം 1785-ൽ പൂർത്തിയാക്കി. എങ്കിലും ഇതച്ചടിച്ചത് 1936-ലാണ്. 150 വർഷത്തിനു ശേഷം. അതുകൊണ്ട് ആദ്യം അച്ചടിച്ച യാത്രാവിവരണം എന്ന ബഹുമതി 'ഊർശ്ലേം യാത്രാവിവരണ'ത്തിന് ലഭിച്ചു.

പഴയകാലത്തെ മഹത്തായ കൃതികൾക്ക് വിശുദ്ധിയുടെ പരിവേഷമുണ്ടായിരുന്നു എന്ന് സുകുമാർ അഴീക്കോട് പറഞ്ഞു. ആ വിശുദ്ധിയാണ് പരുമല തിരുമേനിയുടെ 'ഊർശ്ലേം യാത്ര' എന്ന ഗ്രന്ഥത്തെ മഹനീയമാക്കുന്നത്. ഈ കൃതി ആദ്ധ്യാത്മികതയുടെ ഔന്നത്യത്തിൽ എത്തിനില്ക്കുന്നു എന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. യേശുക്രിസ്തു സഞ്ചരിച്ച സ്ഥലങ്ങൾ നേരിട്ടു കണ്ടു നിർവൃതിയടയാൻ പരിശ്രമിച്ചതിൻെറ ഫലമാണ് ഈ കൃതി എന്ന് കാതോലിക്കാ ബാവ ചൂണ്ടിക്കാണിച്ചു. ഊർശ്ലേം യാത്രാവിവരണ ഗ്രന്ഥം പ്രകാശിപ്പിക്കുന്ന ഈ സമ്മേളനം തന്നെ വിശുദ്ധമാണെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. ഈ യാത്രാവിവരണം എഡിറ്റ് ചെയ്ത് മലയാളികൾക്കു ലഭ്യമാക്കിയ പോൾ മണലിൽ നിർവ്വഹിച്ച സേവനം വളരെ വിലപ്പെട്ടതാണെന്നും ബാവ പ്രസ്താവിച്ചു. ആദ്ധ്യാത്മികതയുടെ പരിമളം പരത്തുന്ന 'ഊർശ്ലേം യാത്രാവിവരണം' എല്ലാവരിലും എത്തിക്കണമെന്ന് മാമ്മൻ മാത്യു പറഞ്ഞു. രാവിലെ നടന്ന സാഹിത്യസെമിനാറിൽ ഡോ. സാമുവൽ ചന്ദനപ്പള്ളി മോഡറേറ്ററായിരുന്നു. കാവ്യപൂജയിൽ ഡോ. സി.ജെ. റോയി അദ്ധ്യക്ഷത വഹിച്ചു. തുമ്പമൺ തോമസ് പ്രസംഗിച്ചു.

*(കുങ്കുമം വാരികയിൽ 1996 ഓഗസ്റ്റ് 16-ന് എഴുതിയ 'ചെറിയ കാര്യങ്ങൾ മാത്രം' എന്ന പംക്തിയിൽനിന്ന്).*

**യേശുക്രിസ്തു സഞ്ചരിച്ച സ്ഥലങ്ങൾ നേരിട്ടു കണ്ടു നിർവൃതിയടയാൻ പരിശ്രമിച്ചതിൻെറ ഫലമാണ് ഈ കൃതി എന്ന് കാതോലിക്കാ ബാവ ചൂണ്ടിക്കാണിച്ചു. ഊർശ്ലേം യാത്രാവിവരണ ഗ്രന്ഥം പ്രകാശിപ്പിക്കുന്ന ഈ സമ്മേളനം തന്നെ വിശുദ്ധമാണെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു.**









ഡോ. കെ.എം. തരകൻ

# കീറ്റ്സിൻെറ ഭാവകാവ്യംപോലെ ഉദാത്തം

ഓരോ കവിയും തനിക്കു ലഭിക്കുന്ന ദർശനവും അനുഭൂതിയും അനന്യവും അനർഘവുമാണെന്നു വിശ്വസിക്കുന്നു. അവയെ ഉള്ളിലൊതുക്കുവാൻ കഴിയുന്നില്ല. അതിനാൽ സ്വയം പ്രകാശിപ്പിക്കുന്നു. ആത്മാവിഷ്കാരത്തിൽ കവി നിർവൃതികൊള്ളുന്നു. സ്വയം പ്രകാശിപ്പിക്കുന്ന കവി ആത്മാനുഭവങ്ങളെ സഹൃദയരായ സഹജീവികളുമായി പങ്കുവയ്ക്കുന്നു. അങ്ങനെ ഏതൊരു കലാസൃഷ്ടിയും ആത്മപ്രകാശനമായിരിക്കുന്നതുപോലെ സംവേദനവുമാണ്. കവി സ്വയം പ്രകാശിപ്പിക്കുന്നു, സഹജീവികളെ ആത്മാവിൽ സംവഹിക്കുന്നു. അവരുമായി സംവദിക്കുകയും ചെയ്യുന്നു.

പരുമല കൊച്ചുതിരുമേനിയെ സംബന്ധിച്ചിടത്തോളം ജറുസലേംസന്ദർശനം അത്യുദാത്തമായ അനുഭവമായിരുന്നു. ഹൃദയത്തിൽ തിരതള്ളിയ അനുഭൂതികളെ ഉള്ളിൽതന്നെ അടക്കാൻ അവിടുത്തേക്കായില്ല. മാത്രമല്ല തൻെറ സഭാവിഭാഗത്തിലും പുറത്തുമുൾപ്പെട്ട സഹജീവികളുമായി അമൂല്യമായ അനുഭവം പങ്കുവയ്ക്കാതിരിക്കാനും സാധ്യമായിരുന്നില്ല. അങ്ങനെ കൊച്ചുതിരുമേനി 'ഊർശ്ലേംയാത്ര' പുസ്തകമായി രചിച്ചു, പ്രസിദ്ധപ്പെടുത്തി.

ജറുസലേം ഒരു തീർത്ഥാടനകേന്ദ്രമാണ്. പുണ്യസ്ഥലമാണ്. രക്ഷകൻെറ കുരിശാരോഹണം നടന്ന സ്ഥലമാണ്. അവിടുത്തെ പൂഴിമണ്ണുപോലും യേശുവിൻെറ പാദസ്പർശംകൊണ്ടു പവിത്രമാക്കപ്പെട്ടതാണ്. അതിന് യൂറോപ്പിൻെറ പ്രൗഢിയില്ല, പോർട്ടുഗലിലെ ലിസ്ബൺ സന്ദർശനത്തിൻെറ ധാടിയും മോടിയുമില്ല. റോമിൻെറ പ്രതാപൈശ്വര്യങ്ങളില്ല. പാറേമ്മാക്കൽ തോമ്മാകത്തനാർ മുമ്പ് ചരിത്രപ്രധാനമായ ഒരു ദൗത്യവുമായാണ് റോമിലേക്കു പോയത്. തൻെറ കപ്പൽയാത്രയും ലിസ്ബൺ സന്ദർശനവും റോമാ സന്ദർശനവും അതിസൂക്ഷ്മമായി 'വർത്തമാനപുസ്തക'ത്തിൽ അദ്ദേഹം വിവരിക്കുന്നു. അതിന് ഒരു മഹാകാവ്യത്തിൻെറ വിസ്തൃതിയും ഗാംഭീര്യവും ലഭിച്ചിരിക്കുന്നു. ഉത്തുംഗമായ ഒരു പർവ്വതംപോലെ മലയാള സാഹിത്യത്തിൽ അതുയർന്നു നില്ക്കുന്നു.

'വർത്തമാനപ്പുസ്തക'വുമായി 'ഊർശ്ലേംയാത്രാവിവരണത്തെ' താരതമ്യപ്പെടുത്തുന്നത് ഹോമറിൻെറ 'ഇലിയഡി'നെ ജോൺ കീറ്റ്സിൻെറ 'ഓഡ് ടു എ നൈറ്റിംഗേൽ' എന്ന ഭാവകാവ്യത്തെ താരതമ്യപ്പെടുത്തുന്നതുപോലെയാണ്. കീറ്റ്സിൻെറ കവിതയ്ക്കു ഭാവകാവ്യത്തിൻെറ വികാരതീവ്രതയുണ്ട്. ഇലിയഡിനു മഹാകാവ്യത്തിൻെറ ഗാംഭീര്യവും.

'ഊർശ്ലേം യാത്രാവിവരണം' ആകെ എഴുപതു പുറങ്ങളേ ഉള്ളൂ. അത്യന്തം പാരായണസുഖമുള്ള ഒരു യാത്രാവിവരണം. ഗദ്യമസ്തിഷ്ക്കന്മാരിൽ ചിലർക്കു

**ഹൃദയത്തിൽ തിരതള്ളിയ അനുഭൂതികളെ ഉള്ളിൽതന്നെ അടക്കാൻ അവിടുത്തേക്കായില്ല. മാത്രമല്ല തൻെറ സഭാവിഭാഗത്തിലും പുറത്തു മുൾപ്പെട്ട സഹജീവികളുമായി അമൂല്യമായ അനുഭവം പങ്കുവയ്ക്കാതിരിക്കാനും സാധ്യമായിരുന്നില്ല.**



മുൻവിധികൊണ്ട് ഇതിൻെറ ഹൃദയത്തിലേക്കു കടന്നുചെല്ലാൻ കഴിയാതെ വന്നിട്ടുണ്ടാവാം. സഹൃദയർ ഇതിൻെറ ആഖ്യാനമധുരിമയിൽ ആഹ്ലാദം കൊള്ളുന്നു. ഇതിൽ നാട്യത്തിനോ ആടോപത്തിനോ പ്രകടനപരതയ്ക്കോ യാതൊരു സ്ഥാനവുമില്ല.

'ന ഋഷി കുരുതേ കാവ്യം' എന്നു നമ്മുടെ കാവ്യമീമാംസകർ പറഞ്ഞുവച്ചിട്ടുണ്ട്. ഋഷിയല്ലാത്തവൻ കവി ആവുന്നില്ല. കളങ്കമില്ലാത്ത ഹൃദയമാണ് ഋഷിയുടേത്. ഋഷി സത്യവാദിയാണ്, ദാർശനികനാണ്. ഋഷി ആവിഷ്കരിക്കുന്ന സത്യം സൗന്ദര്യവും. ഋഷി ആവിഷ്കരിക്കുന്ന സൗന്ദര്യം സത്യവുമാണ്. ഋഷിയുടെ മൂലധനം ആത്മാർത്ഥതയാണ്. ഭവഭൂതി എന്ന സംസ്കൃതമഹാകവിയാണ് പറഞ്ഞത്, ലൗകികർലോകത്തിനു യോജിക്കുന്ന സത്യങ്ങളേ പറയുന്നുള്ളൂ. പ്രതിഭാശാലികളാകട്ടെ, അസാധ്യമെന്നു തോന്നിക്കുന്ന പല തത്ത്വങ്ങളും പറയുന്നു; പക്ഷേ, അവ യാഥാർത്ഥ്യങ്ങളായി പരിണമിക്കുന്നു. പരുമല കൊച്ചുതിരുമേനി സാഹിത്യതത്ത്വങ്ങൾ പഠിച്ചതായി കേട്ടിട്ടില്ല. പക്ഷേ, അദ്ദേഹത്തിൻെറ യാത്രാവിവരണം അത്യുന്നതങ്ങളായ സാഹിത്യതത്ത്വങ്ങളെ സാക്ഷാത്കരിച്ചിരിക്കുന്നു.

### ഔചിത്യദീക്ഷ:

ഏതൊരു ശ്രേഷ്ഠമായ സാഹിത്യകൃതിയും 'ഔചിത്യം' പാലിച്ചിരിക്കണമെന്നുണ്ട്. ഈ യാത്രാവിവരണത്തിൽ കൊച്ചുതിരുമേനി തൻെറ ത്യാജ്യഗ്രാഹ്യവിവേചനം വേണ്ടുവോളം പ്രദർശിപ്പിച്ചിരിക്കുന്നു. ഔചിത്യത്തിൻെറ മർമ്മം ഇതാണ്: തള്ളേണ്ടതു തള്ളുക, കൊള്ളേണ്ടതു കൊള്ളുക. ഊർശ്ലേമിലേക്ക് ഒരു എട്ടംഗസംഘമാണ് മലങ്കരയിൽനിന്നു യാത്രതിരിച്ചത്. യാത്രയ്ക്കുള്ള പണം പല പള്ളികളിൽനിന്നും സ്നേഹത്തോടെ സംഭാവന ചെയ്യുകയായിരുന്നു. പൊതുപ്രവർത്തനത്തിൽ ഏർപ്പെടുന്നവർ സംഭാവനയായി പിരിച്ചെടുക്കുന്ന പണത്തിൻെറ കണക്കു സൂക്ഷിക്കേണ്ട ആവശ്യകത ഗ്രന്ഥകർത്താവു പരോക്ഷമായി ഇവിടെ സൂചിപ്പിക്കുന്നു. സംഘം ആദ്യം കൊച്ചിയിൽനിന്നും മദിരാശിയിലേക്കു പുറപ്പെട്ടു. അവിടെനിന്നും ബോംബെയിലേക്കും. വിസയും മറ്റും കിട്ടുന്നതിനു ബോംബെയിൽ വച്ചു കാലതാമസം നേരിട്ടു. അന്നത്തെ ബോംബെനഗരത്തിൻെറ സജീവമായ ചിത്രമാണ് യാത്രാവിവരണത്തിൽനിന്നും ലഭിക്കുന്നത്. അവിടെനിന്നും എട്ടംഗസംഘം ചരക്കുകപ്പലിലാണു യാത്രതിരിച്ചത്. കപ്പലിൽ എങ്ങനെ കയറാൻ കഴിഞ്ഞുവെന്ന്

> **കഥാകാലക്ഷേപക്കാരനെപ്പോലെ ആളുകളെ പ്രസാദിപ്പിക്കുവാൻ അപ്രധാന കാര്യങ്ങളെ സുദീർഘമായി വർണ്ണിക്കുന്നില്ല. വേണ്ട കാര്യങ്ങളെ വേണ്ട വിധത്തിൽ പദങ്ങൾ ധൂർത്തടി ക്കാതെ വർണ്ണിച്ചിരിക്കുന്നു.**

വിവരിക്കുന്നുണ്ട്. 'കാർഗോഷിപ്പി'ലെ യാത്രയോ ഭക്ഷണമോ സാധാരണക്കാർക്കുപോലും സുഖകരമല്ല. സംഘത്തിലുണ്ടായിരുന്നവർ അധികവും സന്യാസവ്രതം പരിശീലിച്ചവരായിരുന്നതുകൊണ്ട് അവർക്ക് അധികം ക്ലേശം അനുഭവപ്പെട്ടില്ല. കപ്പൽ അറബിക്കടലിൽക്കൂടി സഞ്ചരിച്ച് ഏഡൻ ഉൾക്കടലും 'കണ്ണുനീരിൻെറ വാതിൽ' എന്നറിയപ്പെടുന്ന 'ബാബൽ മസൊമ്പു' എന്ന ഇടുക്കുകടലും കടന്നു മുന്നോട്ടു പോയി. ചെങ്കടലും പിന്നിട്ട് സൂയസ്കനാലിലെത്തി. യാത്രയ്ക്കിടയിൽ സീനായിമല കാണാൻ കഴിഞ്ഞുവെന്നതിൽ യാത്രാസംഘം ആഹ്ലാദിച്ചു. സൂയസ്കനാലിലേക്കു പ്രവേശിച്ചപ്പോൾ കപ്പലിലേക്കു കൊണ്ടുവന്ന വിളക്ക് ഒരു യന്ത്രംതന്നെയായിരുന്നു. അവസാനം കപ്പൽ 'പോട്ട്സായിഡി'ൽ എത്തി. അവിടത്തെ ഈഗുപ്പിയക്കാർ നല്കിയ സേവനവും വിലപ്പെട്ടതായിരുന്നു. യോപ്പായിൽനിന്നും വന്ന വള്ളക്കാർ യാത്രക്കാരുടെ ലഗ്ഗേജു സ്വന്തം വള്ളങ്ങളിൽ കയറ്റാൻ കാട്ടിയ തിരക്ക് ഗ്രന്ഥകർത്താവ് സരസമായി വിവരിക്കുന്നു. യോപ്പായിൽനിന്നും എട്ടംഗസംഘം തീവണ്ടിയിൽ കയറി വിശുദ്ധനാട്ടിലെത്തി. തുടർന്നു വിശുദ്ധനാട്ടിലെ ഓരോ പുണ്യസ്ഥലവും വിവരിക്കുന്നു. ഗ്രന്ഥത്തിൻെറ പത്താമദ്ധ്യായം വിശുദ്ധനാട്ടിൽനിന്നുള്ള മടക്കയാത്രയുടെ വിവരണമാണ്.

ഈ യാത്രാവിവരണത്തിൽ കൊച്ചുതിരുമേനി വിവരിക്കേണ്ടത് യഥായോഗ്യം തന്മയത്വത്തോടെ വിവരിച്ചിരിക്കുന്നു. യാതൊരു ശാഖാചംക്രമണവും നടത്തുന്നില്ല. കഥാകാലക്ഷേപക്കാരനെപ്പോലെ ആളുകളെ പ്രസാദിപ്പിക്കുവാൻ അപ്രധാന കാര്യങ്ങളെ സുദീർഘമായി വർണ്ണിക്കുന്നില്ല. വേണ്ട കാര്യങ്ങളെ വേണ്ടവിധത്തിൽ പദങ്ങൾ ധൂർത്തടിക്കാതെ വർണ്ണിച്ചിരിക്കുന്നു.

### രീതിയുടെ സൗന്ദര്യം

ഏതൊരു സാഹിത്യകൃതിയെ പരിശോധിക്കുന്നവർ അത് ഏതു 'രീതി'യിലാണ് അവതരിപ്പിക്കപ്പെട്ടതെന്ന് കണ്ടെത്താൻ ശ്രമിക്കാറുണ്ട്. കാവ്യത്തിൻെറ ആത്മാവു 'രീതി'യാണെന്നുവരെ സമർത്ഥിച്ചിട്ടുള്ള കാവ്യമീമാംസകരുണ്ട്. കൊച്ചുതിരുമേനിയുടെ യാത്രാവിവരണം അക്ലിഷ്ടസുന്ദരമായ രീതിയിലാണ് നിബന്ധിച്ചിരിക്കുന്നത്. ഗീർവ്വാണശബ്ദങ്ങൾ ആഖ്യാനത്തെ ദുർഗ്രഹമാക്കുന്നില്ല. കേരളവർമ്മയുടെയും സി.വി.യുടെയും ശൈലിയിൽനിന്നും ഈ രീതി തുലോം വ്യത്യസ്തമാണ്. ചന്തുമേനോൻെറ ശൈലിയോട് ഇതു കൂടുതൽ





അടുത്തിരിക്കുന്നു. കാവ്യശൈലിയെ സാധാരണ ഗൗഡിരീതി, പാഞ്ചാലിരീതി, വൈദർഭീരീതി എന്നിങ്ങനെ തരംതിരിക്കാറുണ്ട്. ഗദ്യത്തെ സംബന്ധിച്ചിടത്തോളം ഈ വിഭജനം അത്ര പ്രസക്തമല്ല. ഗദ്യത്തിനും പദ്യത്തിനും പ്രസക്തമായ ശൈലീവിശേഷങ്ങളുണ്ട്. അവ മൂന്നാണ്. മാധുര്യം, പ്രസാദം, ഓജസ്സ് എന്നിവ. ഇംഗ്ലീഷ് ഗദ്യശൈലിക്ക് ലാളിത്യം, സുതാര്യത, സംഗീതാത്മകത ഇവ ആവശ്യമാണെന്നു പറയും. ഊർശ്ലേം യാത്രാവിവരണത്തിൻെറ ഗദ്യത്തിന് ലാളിത്യമുണ്ട്, പ്രസാദമുണ്ട്, മാധുര്യവുമുണ്ട്. മറ്റൊരു ഗുണവിശേഷമായ ഓജസ്സുണ്ടാവാൻ കൊച്ചുതിരുമേനി നിഷ്കർഷ ചെലുത്തുന്നില്ല.

പുതിയ പല പദങ്ങളും എഴുത്തുകാരൻ ധീരതയോടെ പ്രയോഗിച്ചിട്ടുണ്ട്. വെളിച്ചമാളികയെന്നും പുത്തൻതീയെന്നുമുള്ള പദപ്രയോഗങ്ങൾ സുന്ദരങ്ങളായിരിക്കുന്നു. ഇക്കാര്യങ്ങൾ ഗ്രന്ഥത്തിൻെറ ശതാബ്ദിപ്പതിപ്പിലെ ആമുഖപഠനത്തിൽ പോൾ മണലിൽ സൂചിപ്പിച്ചിട്ടുണ്ട്. ഡാക്കർ, പിസായാത്ര, തഫാൽ, മെസ്റ്റർ എന്നീ പദങ്ങളും പ്രയോഗിക്കാൻ എഴുത്തുകാരൻ മടിക്കുന്നില്ല. പിൻയാത്ര, കടശി എന്നീ പ്രയോഗങ്ങൾ നമ്മെ രസിപ്പിക്കുന്നു. ചരക്കുകപ്പലിനെ നോഹയുടെ പെട്ടകവുമായി ചിത്രീകരിച്ചതിൻെറ കാവ്യഭംഗി വിചാരരമണീയമാണ്. ലഗേജുമായി വള്ളക്കാർ പോയതിനെപ്പറ്റി വിവരിക്കുമ്പോൾ "എൻെറ പിതാവു കഴുതകളെക്കുറിച്ചുള്ള വിചാരം വിട്ട് എന്നെക്കുറിച്ച് വ്യസനിക്കുമെന്ന് ശൗലിനുണ്ടായ വിചാരം ഇവർക്കുമുണ്ടായി!" എന്ന സൂചിത കഥ ഭാവനയെ രസിപ്പിക്കുന്നു. വിശുദ്ധനാട്ടിലെ ഓരോ സ്ഥലത്തോടും എഴുത്തുക്കാരൻ താദാത്മ്യം പ്രാപിക്കുന്നു. ഋഷിയുടെ മഹത്ത്വം കൊച്ചുതിരുമേനിയിൽനിന്നും പ്രസരിക്കുന്നു.

പുത്തൻതീയെപ്പറ്റിയുള്ള കൊച്ചുതിരുമേനിയുടെ വിവരണങ്ങൾ ഹൃദയസ്പർശിയാണ്. 'പുത്തൻതീ'യെക്കുറിച്ചു വിശുദ്ധകബറിൽനിന്നു താനേ ഉണ്ടാകുന്ന ഒരദ്ഭുതമെന്നാണ് കിഴക്കൻ ക്രിസ്ത്യാനികൾ എല്ലാവരും ഭക്തിപൂർവ്വം വിശ്വസിച്ചുവരുന്നത്." ഒരിക്കൽ ദരിദ്രനെ പുത്തൻതീ ഉളവാകുന്ന കൃംതയിൽ പ്രവേശിപ്പിച്ചില്ല. ആ സന്ദർഭത്തിൽ വാതിലിൻെറ കൽത്തൂണു നടുവേ പിളർന്ന് അഗ്നി ആദ്യം പുറപ്പെട്ടു. അകത്തുള്ള പ്രമാണികൾക്കു തീ ലഭിച്ചില്ല. അവർക്കു പുറത്തുനിന്ന ദരിദ്രനിൽനിന്നും അതു വാങ്ങിക്കേണ്ടിവന്നു. 'പുത്തൻതീ' ലഭിച്ചതിനു ശേഷം വിശ്വാസികൾ നടത്തുന്ന

> **പുതിയ പല പദങ്ങളും എഴുത്തുകാരൻ ധീരതയോടെ പ്രയോഗിച്ചിട്ടുണ്ട്. വെളിച്ചമാളികയെന്നും പുത്തൻതീയെന്നുമുള്ള പദപ്രയോഗങ്ങൾ സുന്ദരങ്ങളായിരിക്കുന്നു.**

പ്രദക്ഷിണത്തിൻെറ വർണ്ണനയും മനോഹരമാണ്, ചടുലമാണ്.

### ധ്വന്യാത്മകം

നല്ല ഒരു സാഹിത്യകൃതി ധ്വന്യാത്മകമായിരിക്കണം. വിശുദ്ധനാട്ടിലേക്ക് ഒരു വിശുദ്ധൻ നടത്തിയ യാത്രയുടെ വിവരണമാണ്. ഒരു പ്രശ്നം ഈ വിവരണം ഉയർത്തുന്നു. ഈ വിവരണത്തിൽ പ്രാധാന്യം കിട്ടിയിരിക്കുന്നത് യാത്രയ്ക്കാണോ വിശുദ്ധനഗരത്തിനാണോ, അതോ സാക്ഷാൽ വിശുദ്ധിക്കാണോ. ഈ ഗ്രന്ഥത്തിൽ കപ്പൽയാത്രയ്ക്കോ നഗരവർണ്ണനയ്ക്കോ അല്ല പ്രാധാന്യം. സത്യത്തിൽ ഊർശ്ലേമിലെ വിശുദ്ധസ്ഥലങ്ങളും പുത്തൻതീയുടെ പ്രഭയിൽ മങ്ങിപ്പോകുന്നു. ആ പുത്തൻതീ രക്ഷകനിൽനിന്നുമാണ് പുറപ്പെട്ടത്. ആ തീയുടെ പ്രഭവസ്ഥാനം പരിശുദ്ധാത്മാവാണ്. ഊർശ്ലേം യാത്രാവിവരണം പ്രസരിപ്പിക്കുന്നതു രക്ഷകൻെറ മഹത്ത്വമാണ്, പരിശുദ്ധിയാണ്. അങ്ങനെ ഈ കൃതിയുടെ മഹത്ത്വം 'അഭിധയി'ലോ 'ലക്ഷണയി' ലോ ഒതുങ്ങാതെ വ്യംഗ്യത്തിലാണ്. വാല്മീകിയുടെ രാമായണത്തിലെ വിഭാവത്തിൻെറ അംശം മാത്രമാണ് രാമരാവണയുദ്ധം. അംഗിയായത് രാമൻെറ ഔജ്ജ്വല്യമാണ്. ഈ യാത്രാവിവരണത്തിൽ അംഗിയായതു രക്ഷകനാണ്. ഊർശ്ലേം പവിത്രമായതു രക്ഷകൻെറ പാദസ്പർശംകൊണ്ടാണ്. രക്ഷകൻ നടത്തിയ തിരുവത്താഴം കൊണ്ടാണ്. ഗദ്സമേനിൽ നടത്തിയ പ്രാർത്ഥനകൊണ്ടാണ്. രക്ഷകൻെറ കുരിശാരോഹണം അവിടെ നടന്നതുകൊണ്ടാണ്. രക്ഷകനെ അവിടെ കബറടക്കിയതുകൊണ്ടാണ്. രക്ഷകൻ ആ കബറിൽനിന്നും ഉയിർത്തെഴുന്നേറ്റതുകൊണ്ടാണ്. രക്ഷകൻ അഗ്നിയാണ്, പ്രകാശമാണ്. ഈ യാത്ര പവിത്രയാത്രയാണ്. ചരക്കുകപ്പലിൽകൂടിയുള്ള യാത്ര പ്രകാശത്തിൻെറ ഉറവിടമായ ക്രിസ്തുവിൽ ചെന്നെത്തുന്നു. ഈ ഗ്രന്ഥം വായിക്കുന്നവർക്കു ക്രിസ്തുവിൻെറ പ്രകാശത്തിലേക്കു നടന്നടുക്കുവാൻ സാധിക്കുന്നു. അതിനെക്കാൾ മോക്ഷപ്രദമായ മറ്റെന്താണ് മനുഷ്യജീവിതത്തിൽ സാധിക്കാനുള്ളത്.

### ഭക്തിരസം മുറ്റിയത്

ഈ യാത്രാവിവരണം രസനിഷ്യന്ദിയാണ്. വ്യാവഹാരികതലത്തിൽനിന്നും ഈ യാത്ര ആരംഭിക്കുന്നു. ചരക്കുകപ്പലിലെ യാത്ര... കപ്പലിൽപോലും ചോറും കറിയും അവർ ഭക്ഷിക്കുന്നു. ഇഹലോകത്തിൻെറ തിക്കിലും തിരക്കിലും യാത്രികർ പെടുന്നു. പക്ഷേ,

അന്തിമമായ ലക്ഷ്യം സീനായിമലയല്ല,
ഊർശ്ലേമാണ്. അവിടെയാണ് ദൈവപുത്രൻ
കുരിശിലേറ്റപ്പെട്ടത്. ഈ യാത്രാവിവരണ
ത്തിൻെറ അംഗിയായ രസം കരുണത്തിൽ
മുങ്ങിയ ഭക്തിയാണ്. ഭക്തിയുടെ പാരമ്യത്തിൽ
വന്നുചേരുന്ന ശാന്തമാണ്. കുറേക്കാലം
വിസ്മൃതിയിൽപ്പെട്ട ഈ യാത്രാവിവരണം
തൻെറ 'പവിത്രരചനകൾ' എന്ന ഗ്രന്ഥത്തിൽ
പുനരുജ്ജീവിപ്പിച്ച ഡോ. സാമുവൽ
ചന്ദനപ്പള്ളി ഗ്രന്ഥത്തിൻെറ മർമ്മം
വിശദമാക്കുന്നതു ശ്രദ്ധിക്കുക: "യാത്രയിൽ
കണ്ട കാഴ്ചകൾ ആ ഭാഗ്യം സിദ്ധിക്കാത്ത
സഹജീവികൾക്ക് ആർജ്ജവം തുളുമ്പുന്ന
ഒരു ശൈലിയിൽ വിവരിച്ചുകൊടുക്കാൻ
മെത്രാപ്പോലീത്തായ്ക്കു കഴിഞ്ഞു.
അദ്ദേഹത്തോടൊത്തു വിശുദ്ധനാട്ടിലെ
പ്രധാനമായ സ്ഥലങ്ങളിലൂടെ നാമും
സഞ്ചരിക്കുന്ന പ്രതീതിയാണ് ഗ്രന്ഥ
പാരായണവേളയിൽ അനുഭവപ്പെടുക."
ആർച്ചിമാൾഡ് മക്ലീഷ് എഴുതി. " A poem
should not mean, it should be." കവിതയ്ക്കു
അർത്ഥമല്ല വേണ്ടത്. കവിത ഉണ്മയായിരി
ക്കണം. കൊച്ചുതിരുമേനി വിശുദ്ധനാടുമായി
വിശുദ്ധിയിൽ താദാത്മ്യം പ്രാപിച്ചു. പ്രതിപാദി
ക്കുന്ന ആൾതന്നെ പ്രതിപാദ്യമായി രൂപാന്തര
പ്പെടുമ്പോൾ അനുവാചകൻ വായിക്കുകയോ
ഗ്രഹിക്കുകയോ അല്ല, അനുഭവിക്കുകയാണ്
ചെയ്യുന്നത്. ഡോ. ചന്ദനപ്പള്ളി പറയുന്നു.
ക്രിസ്തു ചൈതന്യം കൊച്ചുതിരുമേനിയെ
പ്രചോദിപ്പിച്ചതിനാൽ ഈ ഗ്രന്ഥം സാഹിത്യ
സൗന്ദര്യത്തിൻെറ അമൃത വാഹിനിയായി
ത്തീർന്നിരിക്കുന്നുവെന്ന്. ഈ ഗ്രന്ഥം ക്രിസ്തു
വിനുള്ള സമർപ്പണമാണ്. അതിനാൽ ഇത്
ആരാധനയാണ്, ഭക്തിസംവർദ്ധകമാണ്.

'ഊർശ്ലേംയാത്രാവിവരണ'ത്തിൻെറ
ശതാബ്ദി പതിപ്പു സംശോധനം ചെയ്ത പോൾ
മണലിൽ നാല്പതു പുറത്തോളം വരുന്ന
സാഹിത്യാത്മകവും ചരിത്രപരവുമായ ഒരു
അവതരണക്കുറിപ്പുകൊണ്ട് ഗ്രന്ഥത്തെ
സമ്പന്നമാക്കിയിരിക്കുന്നു. അതിൽ അദ്ദേഹം
ഊർശ്ലേംയാത്രാവിവരണത്തിനു മുമ്പു
ഗദ്യത്തിലും പദ്യത്തിലുമുണ്ടായ യാത്രാ
വിവരണങ്ങളെ പരിശോധിക്കുകയും
താരതമ്യേന കൊച്ചുതിരുമേനിയുടെ ഗ്രന്ഥ
ത്തിനുള്ള മഹിമ വിശദമാക്കുകയും
ചെയ്യുന്നു. പോൾ മണലിൽ ഗ്രന്ഥത്തിൻെറ
ഹൃദയത്തിലേക്കു കടന്നുചെല്ലുന്നതു
തികച്ചും സ്വാഭാവികമായാണ്. അദ്ദേഹം
എഴുതുന്നു: "ജീവിതംകൊണ്ടും
കർമ്മംകൊണ്ടും ജനസമൂഹത്തിൽ മാറ്റം
വരുത്താൻ കഴിഞ്ഞ വിശുദ്ധനാണ്
പരുമലത്തിരുമേനി. ഊർശ്ലേംയാത്രാ
വിവരണത്തിലൂടെ അദ്ദേഹം വാക്കുകൾ
കൊണ്ടു മാറ്റം ഉണ്ടാക്കാനാണ് ഉദ്യമിക്കു
ന്നത്." അതായത്, കുറഞ്ഞതു
വിശ്വാസികളായ അനുവാചകരെയെങ്കിലും
രൂപാന്തരപ്പെടുത്തുവാൻ, മറുരൂപപ്പെടു
ത്തുവാൻ ഈ ഗ്രന്ഥത്തിനു കഴിയുന്നു.

യഥാർത്ഥ ആരാധനയിൽ കാർമ്മികൻ
സ്വയംബലിയായി സർവ്വശക്തൻെറ മുമ്പിൽ
സമർപ്പിക്കുന്നു. ഋഷിമാരുടെ സാഹിത്യ
പ്രണയനത്തിൽ അവർതന്നെ ഉത്കൃഷ്ട
കാവ്യമായി മാറുന്നു. കൊച്ചുതിരുമേനി
ക്രിസ്തുവിൻെറ സ്പർശത്താൽ അനുഗൃഹീത
ങ്ങളായ സ്ഥലങ്ങളെ വർണ്ണിക്കുമ്പോൾ
ക്രിസ്തുചൈതന്യത്താൽ നിറയുന്നു.
മർക്കോസിൻെറ ഭവനത്തെ കൊച്ചു
തിരുമേനി ഇങ്ങനെ വിവരിക്കുന്നു:

"ഇത് ഇപ്പോൾ ഒറ്റനിലയിൽ
പള്ളിയായി ഉപയോഗിച്ചുവരുന്ന ഒരു വലിയ
മുറിയാകുന്നു. നമ്മുടെ കർത്താവ്
യഹൂദപെസഹായെ ആചരിച്ച് ക്രിസ്തീയ
പെസഹയാകുന്ന ശുദ്ധകുർബ്ബാന
സ്ഥാപിച്ചതും ശ്ലീഹന്മാരുടെ മേൽ തീ
നാമ്പിൻെറ സാദൃശ്യത്തിൽ പാരക്ലീത്ത്
ഇറങ്ങിയതും ഉയിർപ്പിൻെറ ശേഷം താൻ
ശ്ലീഹന്മാർക്ക് കാണപ്പെട്ടതും മാർ
യാക്കോബുശ്ലീഹാ ആദ്യം കുർബ്ബാന
ചൊല്ലിയതും. ബന്ധനത്തിൽനിന്നു
മാലാഖയാൽ വിടപ്പെട്ടശേഷം ശുദ്ധ പത്രോസ്
വന്നു പ്രവേശിച്ചതും കന്യാസ്ത്രീയമ്മയെ
ജ്ഞാനസ്നാനപ്പെടുത്തിയതുമായ
രക്ഷയ്ക്കടുത്ത അനേകം അതി
ശയപ്രവൃത്തികൾ നടന്ന ശുദ്ധസ്ഥലം
ഇതാകുന്നു." ദൈവമാതാവിൻെറ നാമ
ത്തിലുള്ളതാണ് ഈ പള്ളി.

കൊച്ചുതിരുമേനിയുടെ 'ഊർശ്ലേം
യാത്രാവിവരണം' ഹൃദയഹാരിയായ ഒരു
സാഹിത്യഗ്രന്ഥമാണ്. അതു ദിവ്യമായ
അനുഭവം സംവേദനംചെയ്യുന്നു. അതിൻെറ
പാരായണം നമ്മെ വ്യാവഹാരികതല
ത്തിൽനിന്നും ആദ്ധ്യാത്മികതലത്തിലേ
ക്കുയർത്തുന്നു. വിശ്വസാഹിത്യദാർശനി
കനായ ലോഞ്ജെനസ് എഴുതി: "Nothing is
poetry unless it transports." ഈ ഗ്രന്ഥം നമ്മേ
ഉണർത്തുന്നു, ഉയർത്തുന്നു. നമ്മേ
മറുരൂപപ്പെടുത്തുന്നു. നമ്മേ
ദൈവസുതന്മാരാകുവാൻ സഹായിക്കുന്നു.
അതാണല്ലോ ക്രിസ്തീയജീവിതത്തിൻെറ
പാരന്തികലക്ഷ്യം. ഈ ഗ്രന്ഥത്തിൽകൂടി നാം
ക്രിസ്തുവിനെ ഉൾക്കൊള്ളുന്നു. ക്രിസ്തുവിൻെറ
പ്രകാശത്തിൽ മുഴുകുന്നു. എത്രയോ
ധന്യമാണ് ഈ ഗ്രന്ഥം പകരുന്ന അനുഭവം. ●









ഡോ. കെ.എം. ജോർജ്

# ഗദ്യത്തിൻെറ ഉദാത്ത മാതൃക

പരുമല തിരുമേനിയുടെ 'ഊർശ്ലേം
യാത്രാവിവരണം' എന്ന കൃതിയുടെ
ശതാബ്ദിപ്പതിപ്പ് പ്രസിദ്ധീകരിക്കുന്ന വിവരം
അറിഞ്ഞപ്പോൾതന്നെ ആ വിവരണം ഒന്നു
ശ്രദ്ധിച്ചു വായിക്കണമെന്ന മോഹം എന്നിൽ
അങ്കുരിച്ചു. കാരണം, സഞ്ചാരസാഹിത്യ
കൃതികളിൽ എനിക്കുള്ള താത്പര്യം മാത്ര
മല്ല, ആ രചനയുടെ പ്രത്യേകതകളിൽ
ചിലതു ഞാൻ മനസ്സിലാക്കിയിരുന്നു
എന്നതുകൂടിയാണ്. യാത്രാവിവരണ കൃതി
കൾക്കു മികച്ച ഭാഷകളിൽ എല്ലാംതന്നെ
പഴക്കമുണ്ടെങ്കിലും അവയിൽ സാഹിത്യ
മൂല്യം തുടിച്ചുനില്ക്കുന്ന കൃതികൾ ആധു
നിക കാലത്താണു കൂടുതൽ വെളിച്ചം കണ്ടി
ട്ടുള്ളത്. മലയാളത്തിലെ യാത്രാവിവരണ
ഗ്രന്ഥങ്ങളിൽ മികച്ചു നില്ക്കുന്നത് പൊറ്റെ
ക്കാട്ടിൻെറ സംഭാവനകളാണ്. കല്പിതകഥ
കൾ എഴുതി പേരെടുത്ത ശേഷമാണ് അദ്ദേ
ഹം യാത്രാവിവരണ രചനകളിലേക്കു കട
ന്നത്. സാഹിത്യമേഖലയിലേക്ക് ഈ രചന
കൾ ഉയരുകയും ചെയ്തു. ഇക്കഴിഞ്ഞ 35
വർഷങ്ങൾക്കുള്ളിൽ സാഹിത്യമൂല്യമുള്ള
യാത്രാവിവരണഗ്രന്ഥങ്ങൾ മലയാളത്തിൽ
കുറെയെല്ലാം ഉണ്ടായിട്ടുണ്ട്. അവയെല്ലാം
തന്നെ വായിക്കാനും മൂന്നു ഗ്രന്ഥങ്ങൾ
സ്വന്തമായി എഴുതാനും കഴിഞ്ഞ ഒരു വ്യക്തി
എന്ന നിലയിൽ ഈ ശാഖയുടെ ചരിത്രം
നിരൂപണബുദ്ധിയോടുകൂടെ പഠിക്കണ
മെന്നു തോന്നി.

സഞ്ചാരികളെ ആകർഷിക്കുന്ന
കാര്യങ്ങൾ എല്ലാവർക്കും ബോധ്യപ്പെ ടുന്ന
മട്ടിൽ രേഖപ്പെടുത്തിയാൽ അതു ടൂറിസ്റ്റ്
ഗൈഡ് മാത്രമായി കലാശിക്കും; സാഹിത്യ
കൃതി ആവുകയില്ല. ഇക്കാര്യങ്ങൾതന്നെയും
ഭാവനാശാലിയായ ഒരെഴുത്തുകാരൻ കാണു
മ്പോൾ അയാൾക്കു തോന്നുന്ന പ്രതികരണ
ങ്ങൾക്ക് ഒരു പ്രത്യേകമൂല്യമുണ്ടാവും.
നമ്മുടെ ആദ്യകാല യാത്രാവിവരണകൃതി
കളിൽ മിക്കതിലും സാഹസികഘടകങ്ങൾ
ഏറിനില്ക്കുന്നതായി കാണാം. ചെറുതും
വലുതുമായ പ്രശ്നങ്ങളെയും പ്രതിബന്ധ
ങ്ങളെയും അവർ എങ്ങനെ നേരിട്ടു എന്നതു
വായനക്കാരിൽ കൗതുകം ഉണർത്തുന്നു.
ആധുനികകാലത്തെ സഞ്ചാരസാഹിത്യ
കൃതികളിൽ പലതും എഴുത്തുകാരൻെറ
വീക്ഷണസവിശേഷതയാൽ ശ്രദ്ധേയ
മായിത്തീർന്നിരിക്കുന്നു. അമേരിക്ക കണ്ട
മലയാള സാഹിത്യകാരന്മാർ പലരുണ്ട്.
അവയിൽ വായനക്കാരുടെ ശ്രദ്ധ പിടിച്ചു
പറ്റിയ നാലഞ്ചു കൃതികൾ താരതമ്യം
ചെയ്താൽ ഇക്കാര്യം വിശദമാകുന്നതാണ്.

മലയാളത്തിൽ വിരചിതമായ യാത്രാ
വിവരണഗ്രന്ഥങ്ങളിൽ ഏറ്റവും പഴക്കമുള്ള
'വർത്തമാനപ്പുസ്തക'ത്തിന് ഭാരതീയ
സാഹിത്യത്തിൽത്തന്നെ മികച്ച ഒരു
സ്ഥാനം ലഭിച്ചിട്ടുണ്ട്. അതിൻെറ ശേഷം
ഒരു നൂറു വർഷം കഴിഞ്ഞാണ് 'ഊർശ്ലേം
യാത്രാവിവരണം രചിക്കപ്പെടുന്നത്. എങ്കിൽ
ത്തന്നെ, നമ്മുടെ യാത്രാ വിവരണകൃതിക
ളിൽ ഇത് മറ്റൊരു നാഴികക്കല്ലാണ്. എന്നാൽ
ഈ കൃതിയുടെ പ്രചാരം ക്രൈസ്തവരുടെ
ഇടയിൽ ഒതുങ്ങിനിന്നിരുന്നു. ഈശ്വര
നിയോഗം അനുസരിച്ചു വിശുദ്ധനായ പരു
മലത്തിരുമേനി നടത്തിയ ഒരു സാഹസിക
പര്യടനത്തിൻെറ കഥയാണ് ഇതിലെ മുഖ്യ
പ്രതിപാദ്യം. അദ്ദേഹം ഇതു രചിച്ചതാകട്ടെ,
തൻെറ സഭയിലെ അംഗങ്ങൾ, തനിക്കു
ലഭിച്ച അപൂർവാനുഭവങ്ങൾ മനസ്സിലാക്കി
ആ മോക്ഷയാത്രയുടെ പങ്കാളികൾ ആകട്ടെ
എന്ന ലക്ഷ്യത്തോടുകൂടെയാണ്. അങ്ങനെ
ഈ കൃതിക്ക് നാലഞ്ചു പതിപ്പുകൾ വേണ്ടി
വരികയും ചെയ്തു. എൻെറ മുമ്പിലുള്ള ഈ
പതിപ്പാകട്ടെ, ഈ യാത്രാഗ്രന്ഥത്തെ മല
യാളസാഹിത്യത്തിൻെറ ഒരു പ്രത്യേകശാഖ
യിലെ അവിസ്മരണീയമായ ഒരു കൃതി
യായി പ്രതിഷ്ഠിക്കാനുള്ള ചട്ടവട്ടങ്ങൾ
ഉറപ്പിക്കുന്ന ഒരു സഫലയത്നമായിക്കലാശി
ച്ചിരിക്കുന്നു. ഇതിൻെറ പിന്നിൽ വർത്തിച്ച
പോൾ മണലിൽ അവർകളെ ഞാൻ അഭി
നന്ദിക്കുന്നു.

ഈ പുതിയ പതിപ്പിനു പല സവി
ശേഷതകളുമുണ്ട്. ക്രൈസ്തവരിൽ സുറി



യാനി വിഭാഗത്തിൽപ്പെടുന്നവർക്കു പരി
ചയമുള്ളവയെങ്കിലും സാധാരണ മലയാള
വായനക്കാർക്കു മനസ്സിലാകാത്ത സംജ്ഞ
കൾക്കു മലയാളവിവർത്തനം സന്ദർഭം
അനുസരിച്ചു ഗ്രന്ഥശരീരത്തിൽ ചേർത്തിരി
ക്കുന്നു. ഡോക്ടർ സുകുമാർ അഴീക്കോടിന്റെ
ഹ്രസ്വമെങ്കിലും മർമസ്പർശിയായ അവതാരിക
ഈ പതിപ്പിന് ഒരു ഭൂഷണമാണ്. എന്നാൽ,
പോൾ മണലിൽ എഴുതിച്ചേർത്തിരിക്കുന്ന ദീർ
ഘവും പ്രൗഢവുമായ ആമുഖപഠനമാണ് ഈ
പതിപ്പിന്റെ കാതലായ ഭാഗം.

പ്രസ്തുതപഠനം ആരംഭിക്കുന്നത് സാഹി
ത്യചരിത്രവിജ്ഞരെ പിടിച്ചുകുലുക്കുന്ന ഒരു
ചോദ്യത്തോടെയാണ്. മലയാളത്തിലെ ആദ്യ
ത്തെ യാത്രാവിവരണഗ്രന്ഥം 1785-ൽ എഴുതി.
1936-ൽ ആദ്യമായി അച്ചടിച്ച വർത്തമാനപ്പുസ്ത
കമോ, 1895-ൽ എഴുതി ആ വർഷംതന്നെ
മുദ്രണം ചെയ്യപ്പെട്ട ഊർശ്ലേം യാത്രാവിവരണ
മോ? കൈയെഴുത്തുപ്രതിയാണു മാനദണ്ഡ
മെങ്കിൽ ആദ്യത്തെ യാത്രാവിവരണഗ്രന്ഥം
വർത്തമാനപ്പുസ്തകംതന്നെ. പ്രത്യുത, മുദ്രണ
കാലമാണെങ്കിൽ ആ പദവി ഊർശ്ലേം യാത്രാ
വിവരണത്തിനു കൊടുക്കേണ്ടിവരും. മുദ്രണ
കാലമാണ് അടിസ്ഥാനമാക്കേണ്ടതെന്നു
വാദിച്ചുറപ്പിക്കാൻ പോൾ മണലിൽ പല ന്യായ
ങ്ങൾ അവതരിപ്പിക്കുന്നുണ്ട്. അവയൊക്കെ പരി
ഗണനയർഹിക്കുന്നു എന്നു പറയുമ്പോൾ
ത്തന്നെ, ഈ വിഷയത്തിൽ എന്റെ അഭിപ്രായ
മെന്ത് എന്നു സൂചിപ്പിക്കട്ടെ.

സ്മരണീയമായ വാങ്മയമാണല്ലോ
സാഹിത്യം. ഭാഷയ്ക്കു ലിപിവ്യവസ്ഥ ഉണ്ടാ
കുന്നതിനു മുമ്പുതന്നെ സ്മരണീയങ്ങളായ
വാങ്മയങ്ങൾ സമൂഹത്തിന്റെ അവകാശങ്ങ
ളായിത്തീർന്നു. നാവിൽനിന്നു നാവിലേക്കു
പകർന്നുകൊണ്ടാണ് അക്കാലത്ത് പ്രചാരണ
പരിപാടി നടന്നത്. പിന്നെ ലിപിവ്യവസ്ഥ പ്രചരി
ച്ചപ്പോൾ കൈയെഴുത്തുപ്രതികളും അവയ്ക്കു
പകർപ്പുകളുമുണ്ടായി. അങ്ങനെ കുറേക്കൂടെ
ഭദ്രമായി സ്മരണീയവാങ്മയങ്ങൾ പ്രചരിച്ചു.
അച്ചടിയുടെ ആവിർഭാവത്തിനു ശേഷം ലിപി
മുഖേന പകർപ്പ് എടുക്കുന്ന തന്ത്രം വളരെ വ്യാപ
കവും കുറ്റമറ്റതുമായിത്തീർന്നു. സാംസ്കാരിക
പുരോഗതിയിലെ വിപ്ലവനിബദ്ധമായ ഒരു
ഘടകമായി മുദ്രണപ്രസ്ഥാനം അംഗീകാരം
നേടുകയുണ്ടായി. മേൽച്ചൊന്ന വികാസപരി
ണാമങ്ങളുടെയെല്ലാം സാധാരണഘടകമായി
വർത്തിക്കുന്ന ഒരു നൂലാണു സാഹിത്യരചന
കൾക്കു സമൂഹത്തിൽ ലഭിക്കുന്ന പ്രചാരവും
അംഗീകാരവും. ഈ അടിസ്ഥാനത്തിലാണ്
വർത്തമാനപ്പുസ്തകത്തെയും ഊർശ്ലേം യാത്രാ
വിവരണത്തെയും നാം സമീപിക്കേണ്ടത്. അവ
എന്ന്, എങ്ങനെ, എത്രത്തോളം സമൂഹത്തിന്റെ
സ്വത്തായിത്തീർന്നു എന്ന ചോദ്യമാണു ശരി



ക്കും പ്രസക്തം. ഒരു കൃതി അച്ചടിച്ച ശേഷം പൂട്ടി
വയ്ക്കുകയോ നശിപ്പിക്കുകയോ ചെയ്താൽ
അച്ചടിയുടെ തീയതി നോക്കി അതിന്റെ ചരിത്ര
സ്ഥിതി തീരുമാനിക്കുന്നതു ഭദ്രമായ സമീപന
മല്ല. ഈ വാദഗതിയിൽ എന്റെ വായനക്കാർ
തന്നെ വിധികർത്താക്കളായിക്കൊള്ളട്ടെ. ഒന്നെ
നിക്കു തീർത്തു പറയാം. ഏതാനും പതിപ്പുകൾ
ഊർശ്ലേം യാത്രാവിവരണത്തിന് ഇതിനകം
ഉണ്ടായിട്ടുണ്ടെങ്കിലും ആ കൃതിക്ക് മലയാള
ത്തിലെ സാധാരണ വായനക്കാരുടെയും
സാഹിത്യചരിത്രപണ്ഡിതന്മാരുടെയും ഇടയിൽ
അർഹിക്കുന്ന സ്ഥാനം ഇതുവരെ ലഭിച്ചിട്ടില്ല.
ഈ പുതിയ പ്രസാധനംമൂലം അതു സാധ്യ
മാകുമെന്നാണ് എന്റെ പ്രതീക്ഷ.

ഈ യാത്രാവിവരണം പത്ത് അദ്ധ്യായങ്ങ
ളായി വിന്യസിച്ചിരിക്കുന്നു. 'വിശുദ്ധനാട്ടിലേക്ക്'
എന്ന പ്രഥമാദ്ധ്യായം വെല്ലുവിളികൾ നിറഞ്ഞ
ഒരു ദീർഘയാത്രയ്ക്കുള്ള തയ്യാറെടുപ്പിന്റെ
വിവരങ്ങൾ ഉൾക്കൊള്ളുന്നു. പിന്നെയുള്ള മൂന്ന്
അദ്ധ്യായങ്ങൾ ശരിക്കും യാത്രാവർണന തന്നെ.
'ബോംബെയിൽ' എന്ന രണ്ടാമദ്ധ്യായംതന്നെ,
കേരളഗ്രാമപരിസരങ്ങളിൽ വളർന്ന തിരുമേനി
ക്കും അനുചരന്മാർക്കും എന്തെല്ലാം പുതിയ
അനുഭവങ്ങൾ ഉളവാക്കി എന്നു വിസ്തരിക്കുന്നു.
'വിശുദ്ധനാട്ടിൽ' എന്നിങ്ങനെയുള്ള ആറദ്ധ്യായ
ങ്ങളിൽ ഊർശ്ലേമിൽ ഈ സംഘം ചുറ്റിസഞ്ചരി
ച്ചതും പുതിയ നിയമകാലങ്ങളിൽ യേശുനാഥ
ന്റെ ജീവിതത്തെ അനുസ്മരിപ്പിക്കുന്ന സംഭവ
ങ്ങളും കഥകളും അവർ അനുഭവങ്ങളാക്കി മാറ്റി
യതും ഹൃദയസ്പൃക്കായി ആവിഷ്കരിച്ചിരി
ക്കുന്നു. നിയമരേഖകളുമായി പരിചയമുള്ള
വായനക്കാർക്ക് യാത്രയുടെ ബുദ്ധിമുട്ടു കൂടാ
തെ ഗണ്യമായൊരളവിൽ അവരുടെ അനുഭവ
ങ്ങൾ പങ്കുകൊള്ളാൻ കഴിയുന്നു. ഇതാണു
ചുരുക്കിപ്പറഞ്ഞാൽ വിവരണങ്ങളുടെ സവിശേ
ഷത. ഡോക്ടർ അഴീക്കോടിന്റെ അഭിപ്രായം
നോക്കുക:

"നിരീക്ഷണത്തിന്റെ സൂക്ഷ്മത
കൊണ്ടും പ്രതിപാദനത്തിന്റെ ലാളിത്യം
കൊണ്ടും വിശ്വാസപരമായ സത്യസന്ധത
കൊണ്ടും ഈ കൃതി വായനക്കാരുടെ മനസ്സിൽ
പതിഞ്ഞുനില്ക്കുകതന്നെ ചെയ്യും." ഭൗതിക
യാത്രയ്ക്കപ്പുറമായി ആത്മാവിന്റെ ഒരു തീർത്ഥ
യാത്രകൂടി ഈ കൃതിയിൽ അദ്ദേഹം കാണു
ന്നു. എങ്കിൽത്തന്നെ, 'ക്രൈസ്തവവൈദികത്വ
ത്തിന് അനുപേക്ഷണീയമായ ചില ശൈലീവില
ക്ഷണതകൾ' ഇതിൽ ഉണ്ടെന്നു പറയാനും
അദ്ദേഹം മടിക്കുന്നില്ല.

നൂറു വർഷങ്ങൾക്കു മുൻപ് മധ്യകേരള
ത്തിൽ പ്രചാരത്തിലിരുന്ന ഗ്രാമീണശൈലിയാണ്
പരുമലത്തിരുമേനി ഈ രചനയിൽ ഉപയോഗി
ച്ചിരിക്കുന്നത്. അന്നത്തെ വായനക്കാർക്ക്
ഏറ്റവും സ്വീകാര്യവും ഹൃദ്യവുമായ ഒരു ശൈലി



ആയിരുന്നു അത്. ഇത്രയും പഴക്കമുള്ള ഏതു
മലയാള ഗദ്യകൃതി പരിശോധിച്ചാലും ഇന്നു
നമുക്ക് അസ്വാരസ്യം അങ്കുരിപ്പിക്കുന്ന ചില
പ്രയോഗങ്ങൾ അവയിൽ കാണാതിരിക്കയില്ല.
പക്ഷേ, ഈ കൃതിയിൽ-ക്രൈസ്തവവൈദികത്വ
ത്തിന് അനുപേക്ഷണീയമായ ചില 'ശൈലീ
വിലക്ഷണതകൾ' കലർന്നിരിക്കുന്നു എന്ന്
ഡോ. അഴീക്കോട് പറയുമ്പോൾ അതൊരു
ന്യൂനതയാണെന്നു തോന്നിയേക്കാം. സത്യ
ത്തിൽ അതു ന്യൂനതയല്ല, സവിശേഷത മാത്ര
മാണ്. കുമാരനാശാൻ 'ദുരവസ്ഥ' എന്ന കൃതി
അവതരിപ്പിക്കുമ്പോൾ അതൊരു വിലക്ഷണ
കൃതി ആണെന്നു പറയുന്നത് ഏതർത്ഥത്തിലാ
ണോ—ആ അർത്ഥത്തിലാണ് ഡോ. അഴീക്കോ
ടും ഇവിടെ ആ പ്രയോഗം നടത്തിയിരിക്കുന്ന
തെന്ന് എനിക്കു തോന്നുന്നു.

എന്റെ നോട്ടത്തിൽ ഇത് അഭിരുചി
യുടെ ഒരു പ്രശ്നമാണ്. സാഹിത്യാദി കലാ
വസ്തുക്കൾ വിലയിരുത്തുമ്പോൾ വ്യക്തിയുടെ
അഭിരുചിയും (taste) സമൂഹത്തിന്റെ
അഭിരുചിയും പ്രസക്തമാണ്. ഇതിന് ആർക്കും
സമ്മതമാകുന്ന അളവുകോലുകൾ ഇല്ലതന്നെ.
ഓരോ സംസ്കാരത്തിന്റെയും പ്രതീകങ്ങളായി
നിലകൊള്ളുന്ന ചില സംജ്ഞകൾ ഉണ്ട്. ഇതര
സംസ്കാരങ്ങൾ അവയെ അപ്പാടെ അംഗീകരി
ച്ചുവെന്നു വരില്ല. പക്ഷേ, വളരെക്കാലത്തെ
പ്രയോഗംമൂലം അവയ്ക്കും അംഗീകാരം
ഒരളവിൽ ലഭിക്കാതിരിക്കയില്ല. ആധുനിക ഭാര
തീയഭാഷകളെല്ലാം ആദ്യകാലത്തു കേവലം
വ്യവഹാരഭാഷകളായി വർത്തിച്ചിരുന്നു. അടു
ത്ത ഘട്ടത്തിലാണു മതപരമായ ചിന്തകൾ
കൊണ്ട് അവ കൂടുതൽ പുഷ്ടി പ്രാപിക്കുന്നത്.
നമ്മുടെ ഭാഷകൾ എല്ലാംതന്നെ പ്രായേണ
ഹൈന്ദവസംസ്കാരവാഹിനികളായിട്ടാണ്
വളരെ ശതാബ്ദങ്ങളായി വികസിച്ചുവന്നത്.
ഉർദു, സിന്ധി, പഞ്ചാബി എന്നീ ഭാഷകളിൽ
ഒരു ഭിന്ന സംസ്കാരത്തിന്റെ കലർപ്പുകൾ
കാണാൻ കഴിയും എന്നതു വിസ്മരിക്കുന്നില്ല.

മലയാളത്തിന്റെ സ്വാഭാവികമായ
വളർച്ചയിൽ ഒരു സുപ്രധാനഘട്ടം ഹിന്ദുമത
ചിന്തകളുമായുള്ള വേഴ്ചയെക്കുറിക്കുന്നു.
നമുക്ക് തമിഴന്റെ കടവുളേക്കാൾ ഹൃദ്യം
സംസ്കൃതത്തിന്റെ ദൈവവും ഈശ്വരനു
മാണ്. അള്ളായെയും യഹോവയെയും നാം
ഒരു പ്രത്യേകതരത്തിൽ അംഗീകരിക്കും.
'ഹൈന്ദവ വൈദികത്വത്തിന് അനുപേക്ഷ
ണീയ'മായ പല സംജ്ഞകളും പ്രയോഗങ്ങളും
ലക്ഷണമൊത്ത ശൈലികളായി പൊതുവിൽ
ഭാഷയിൽ അംഗീകാരം നേടി. അതിന്റെ
ശേഷമാണ് ക്രിസ്തുമതവും ഇസ്ലാമും മലയാള
രചനയിൽ അംഗീകാരം ഉറപ്പിക്കുവാൻ ശ്രമി
ക്കുന്നത്. ക്രിസ്തുമതത്തിന്റെ കാര്യത്തിൽ

മറ്റൊരു ഘടകംകൂടെ പരിഗണനീയമായിട്ടുണ്ട്.
പാലസ്തീൻനാടിന്റെ സംസ്കാരമാണ്
ബൈബിൾരചനകളിൽ അടിസ്ഥാനമായി
നിലകൊള്ളുന്നത്. അവ മലയാളക്കരയിൽ
എത്തിയത് രണ്ടു ചാലുകൾ വഴിയായിട്ടാണ്.
ഒന്നു സുറിയാനിവഴി. മറ്റത് ഇംഗ്ലീഷ് വഴി. കേരള
ക്കരയിലെ ക്രൈസ്തവസാഹിത്യം പരിശോധി
ച്ചാൽ ഇക്കാര്യം സപഷ്ടമാകും. പാലസ്തീൻ
നാടിന്റെ സംസ്കാരം ബൈബിൾ മുഖേന
ലോകമെങ്ങും പ്രചരിപ്പിച്ചതു യൂറോപ്യൻ മിഷ
നറിമാരാണ്. അവർ ഉപയോഗിച്ച മാധ്യമങ്ങ
ളിൽ സർവപ്രാധാന്യം അർഹിക്കുന്നത് ഇംഗ്ലീ
ഷാണുതാനും. ഇംഗ്ലീഷിലൂടെ ബൈബിൾ
സംസ്കാരം ആധുനികകാലത്ത് എല്ലാ ഭാരതീ
യഭാഷകളെയും ഗണ്യമായൊരളവിൽ സ്വാധീ
നിച്ചിരിക്കുന്നു. ഈ വിഷയത്തെക്കുറിച്ചുള്ള
എന്റെ ഗവേഷണഫലങ്ങൾ 'Western Influ-
ence on Malayalam Language and Literature'
എന്ന കൃതിയിൽ കാണാം. ചുവരെഴുത്ത്,
മുടിയനായ പുത്രൻ, വിധവയുടെ കാശ്, നല്ല
ഇടയൻ, ഒട്ടകം, സൂചിക്കുഴയിലൂടെ തുടങ്ങി
എത്രയോ ശൈലികളും പ്രയോഗങ്ങളും നാം
അങ്ങനെ സ്വായത്തമാക്കിയിരിക്കുന്നു.

മാമോദീസ, കുർബാന, മദ്ബഹാ, അൾ
ത്താര, സഹദാ, ശ്ലീഹന്മാർ, കബർ തുടങ്ങി
എത്രയോ പദങ്ങൾ ഈ യാത്രാഗ്രന്ഥത്തിൽ
ത്തന്നെ കലർന്നിരിക്കുന്നു. ഇവയും ഇവയോടു
ചേർന്ന ചില പ്രയോഗങ്ങളും വിലക്ഷണ
ശൈലികളായി പരിഗണിക്കപ്പെടാൻ സാധ്യത
യുണ്ട്. പക്ഷേ, ഇവ ഒരു പ്രത്യേക സംസ്കാ
രത്തിന്റെ അനുപേക്ഷണീയ ഘടകങ്ങളാണ്.
അവയെ ആദരത്തോടും വിശാല മനസ്ഥിതി
യോടും സ്വീകരിക്കുന്ന ഒരു സമൂഹമായി മല
യാളവായനക്കാർ ഇക്കഴിഞ്ഞ ഏതാനും
ദശകങ്ങളിൽ വളർന്നിട്ടുണ്ട്. വൈക്കം മുഹമ്മദ്
ബഷീർ, പാറപ്പുറത്ത്, ഉറൂബ് എന്നിവരുടെ
സാഹിത്യ രചനകൾക്കു ചൈതന്യം നല്കുന്ന
ഒരു ഘടകമാണ് വർഗീയവും പ്രാദേശികവു
മായ ശൈലികളുടെ സ്വാഭാവികമായ സ്വീകാരം.
ഒരു സംയുക്ത സംസ്കാര (Composite Culture)
ത്തിന്റെ ഉടമകളാണു നാം. ആ സംസ്കാരം
വിശാലതരവും കൂടുതൽ സ്പൃഹണീയവു
മാകുന്നത് അപരിചിത മേഖലകളിലെ ഉത്തമ
സാഹിത്യകൃതികളെ അംഗീകരിക്കുകയും
ആസ്വദിക്കുകയും ചെയ്യുന്നതുവഴിയാണ്.
അങ്ങനെയൊരു കാഴ്ചപ്പാടിൽ 'യേശുവിന്റെ
കാൽപ്പാടുകൾ പതിഞ്ഞ യെരുശലേമിലേക്ക്'
ഒരു പുണ്യാത്മാവു നടത്തിയ തീർഥയാത്ര
യുടെ അനുഭവക്കുറിപ്പുകൾ മലയാളത്തിലെ
സാഹിത്യ രസികന്മാർ വായിച്ചു ധന്യരാകു
മെന്നു ഞാൻ പ്രതീക്ഷിക്കുന്നു.



ഡോ. ജോർജ് ഓണക്കൂർ

# കാഴ്ചയുടെ പൂർണത

എന്റെ കുട്ടിക്കാലത്തുതന്നെ ഞങ്ങ
ളുടെ വീടുകളിൽ പരുമല കൊച്ചു
തിരുമേനിയുടെ ഛായാചിത്രം ആദരപൂർവ്വം
സൂക്ഷിച്ചിരുന്നു. ആ പുണ്യാത്മാവിനോടു
പ്രാർത്ഥിക്കുകയും അനുഗ്രഹം പ്രാപിക്കുക
യും ചെയ്തുപോന്നു. പ്രസ്തുത പാരമ്പര്യം
ഇപ്പോഴും സൂക്ഷിക്കുന്നതുകൊണ്ട് പരുമല
ത്തിരുമേനിയെക്കുറിച്ച് ഓർക്കുന്നതും എഴു
തുന്നതും എനിക്ക് അതിധന്യമായ അനുഭവ
മാണ്. അവിടുന്ന് പത്തൊൻപതാം നൂറ്റാണ്ടി
ന്റെ നേർപകുതിയിൽ ജനിക്കുകയും ഇരു
പതാം നൂറ്റാണ്ടിന്റെ പ്രഭാതത്തിൽ യശശ്ശ
രീരനാവുകയും ചെയ്തു. അൻപത്തിനാലു
സംവത്സരം മാത്രം ദീർഘിച്ച ഭൗതികജീവിതം
ആദ്ധ്യാത്മികതയുടെ അഭൗമതേജസ്സാണ്
സൃഷ്ടിച്ചത്. വിശുദ്ധിയുടെ വഴിയിലേക്ക്
ആ പാവന നക്ഷത്രം മനുഷ്യസമൂഹത്തെ
നയിച്ചു. ജാതിമതചിന്തകൾക്ക് അതീത
മായി ആ നിത്യപ്രകാശത്തിൽ സർവ്വരും
ഒന്നുചേർന്നു.

പരുമലത്തിരുമേനിയുടെ 'ഊർശ്ലേം
യാത്രാവിവരണ'ത്തിന്റെ പുതിയ പതിപ്പ്
എന്റെ മുന്നിലുണ്ട്. 1895-ലാണ് ഈ ഗ്രന്ഥം
ആദ്യമായി മുദ്രണം ചെയ്തത്. പോൾ മണ
ലിൽ ശ്രദ്ധാപൂർവ്വം പരിശോധിച്ച് ഇപ്പോൾ
പുനഃപ്രകാശനം നിർവ്വഹിച്ചിരിക്കുന്നു.
മലയാളത്തിൽ ആദ്യം അച്ചടിച്ച യാത്രാവിവ
രണഗ്രന്ഥമെന്ന അപൂർവ്വ ബഹുമതി
'ഊർശ്ലേം യാത്രാവിവരണ'ത്തിന് അർഹത
പ്പെട്ടതാണ്. അതുകൊണ്ടുതന്നെ സാഹിത്യ
ചരിത്രത്തിൽ അതിനു പ്രഥമസ്ഥാനം
നല്കേണ്ടിയിരിക്കുന്നുവെന്ന് ആമുഖ
പഠനത്തിൽ പോൾ മണലിൽ സമർത്ഥി
ക്കുന്നു.

മലയാളത്തിലെ ആദ്യത്തെ സഞ്ചാര
സാഹിത്യകൃതിയെന്ന് അംഗീകരിക്കപ്പെട്ടിരി
ക്കുന്ന പുസ്തകം പാറേമ്മാക്കൽ തോമാകത്ത
നാരും യൗസേപ്പ് കരിയാറ്റിയും ചേർന്നു
നടത്തിയ റോമായാത്രയുടെ വിവരണമായ
'വർത്തമാനപുസ്തക'മാണ്. 1785-ൽ എഴുതി
യെങ്കിലും 1936-ലാണ് 'വർത്തമാന
പുസ്തകം' മുദ്രണം ചെയ്യപ്പെട്ടത്. എന്നാൽ
പരുമലത്തിരുമേനിയുടെ 'ഊർശ്ലേം യാത്രാ
വിവരണം' 1895-ൽ തന്നെ മുദ്രിതമായി
ക്കഴിഞ്ഞു. എഴുതിയ ഘട്ടമോ മുദ്രണ
വർഷമോ ഒരു ഗ്രന്ഥത്തിന്റെ കാലഗണന
യിൽ അവലംബമാക്കേണ്ടത്? പോൾ
മണലിൽ ഉന്നയിക്കുന്ന ഈ ചോദ്യം
തികച്ചും പ്രസക്തമാണ്. 'ഇന്ദുലേഖ'യ്ക്കു
ശേഷം 'മാർത്താണ്ഡവർമ്മ'യെ പ്രതിഷ്ഠി
ക്കുന്ന സാഹിത്യസമീപനമാണ് സ്വീകരി
ക്കുന്നതെങ്കിൽ രചനാകാലമല്ല, മുദ്രണ
വർഷമാണ് പരിഗണിക്കേണ്ടി വരിക.
'ഊർശ്ലേം യാത്രാവിവരണ'ത്തെ അദ്വി
തീയമാക്കുന്നതാണ് ഈ മാനദണ്ഡം.

ആ ചരിത്രസംവാദത്തിലേക്കു കട
ക്കുകയല്ല, 'ഊർശ്ലേം യാത്രാവിവരണ'
ത്തിനുള്ളിൽനിന്നുകൊണ്ട് അതിന്റെ
പ്രാധാന്യവും പ്രത്യേകതകളും പരിശോ
ധിക്കുകയാണ് ലേഖനോദ്ദേശ്യം. പരുമല
ത്തിരുമേനിയുടെ ഗ്രന്ഥത്തിൽ വിവരി
ക്കുന്ന പുണ്യസ്ഥാനങ്ങൾ, അവിടുന്ന്
സന്ദർശിച്ച് ഏകദേശം ഒരു നൂറ്റാണ്ടു കഴി
ഞ്ഞ് നേരിൽ കാണാനും ഗ്രന്ഥരചന
നടത്താനും ഇടവന്ന എനിക്ക് ഈ പൂർവ്വ
ഗ്രന്ഥം ഏറെ കൗതുകകരമായിതീർന്നിരി
ക്കുന്നു.

ഊർശ്ലേം യാത്രയുടെ പ്രചോദന
മായി ഗ്രന്ഥകാരൻ രേഖപ്പെടുത്തുന്നത്
ഇങ്ങനെയാണ്:

*"വിശുദ്ധ വേദപുസ്തകത്തിൽ
അടങ്ങിയിരിക്കുന്ന പ്രധാന ചരിത്രസംഭവ
ങ്ങൾ നടന്ന സ്ഥലവും ദാവീദു മുതലായ
മഹാരാജാക്കന്മാരുടെ രാജധാനിയും ലോക
രക്ഷകനായ യേശുമിശിഹായുടെ കാല്പാ
ദങ്ങളാലും ലോകത്തിൻ പാപങ്ങളെ നീക്കി
ക്കളയുന്ന ദിവ്യകുഞ്ഞാടിൻ ജീവബലി
യാലും ശുദ്ധീകരിക്കപ്പെട്ടതുമായ ഊർശ്ലേം
പട്ടണവും അതിൽ സ്ഥാപിച്ചിട്ടുള്ള
വിലയേറിയ മാണിക്യങ്ങളാകുന്ന കർത്താ
വിൻ കബർ മുതലായ പരിശുദ്ധസ്ഥല
ങ്ങളും സന്ദർശിച്ച് അനുഗ്രഹങ്ങളെ
പ്രാപിക്കണമെന്നു വളരെക്കാലമായി
നമ്മിൽ ആഗ്രഹം ജനിച്ചിരുന്നു." (പു. 51)*

ഇതേ മനോഭാവത്തോടെയാണ്
ഇന്നും വിശുദ്ധനാട്ടിലേക്കുള്ള യാത്രകൾ.
വിനോദസഞ്ചാരികളുടെ മനോഭാവമല്ല,
തിർത്ഥാടകരുടെ ഹൃദയാർപ്പണമാണ് ഈ
യാത്ര കളിൽ പ്രകടമാകുന്നത്.

വിശുദ്ധ വേദപുസ്തകത്തിൽ നിർണ്ണയി
ച്ചിരിക്കുന്ന സ്ഥാനങ്ങൾ ഓരോന്നും പാല
സ്തീനാദേശത്ത് (ഇപ്പോൾ ഇസ്രായേൽ) നാം
ദർശിക്കുന്നു. അവ ചരിത്രത്തിന്റെ അവശിഷ്ട
ങ്ങളോ പുനഃസൃഷ്ടികളോ ആകാം. ഇരുപതു
നൂറ്റാണ്ടുകൾ കടന്നുപോയിരിക്കുന്നു. പാല
സ്തീനാദേശം പല തവണ യുദ്ധക്കളമായി.
ഊർശ്ലേംപട്ടണം നശിപ്പിക്കപ്പെട്ടു. പുനർനിർമ്മാ
ണങ്ങൾക്കിടയിൽ പൂർവ്വരൂപങ്ങൾ അപ്രത്യക്ഷ
മായതു സ്വാഭാവികം. ഈ പരിണാമത്തിനിട
യിലും നഷ്ടമാകാത്ത ചില ചിഹ്നങ്ങൾ
ബാക്കിയുണ്ട്. ഗദ്സീമോൻ തോട്ടവും ഗലീല
ക്കടലും കപ്പർന്നഹോമിന്റെ ഇളകിവീണ സ്തൂപ
ങ്ങളും തിരുപ്പിറവിയുടെ ദേവാലയാന്തർഭാഗ
ത്തെ ഗുഹാതടങ്ങളും കാലപ്പഴമയോടെ
സഞ്ചാരികളെ ആകർഷിക്കുന്നു; ഒരു വിശുദ്ധ
സാന്നിദ്ധ്യത്തിന്റെ നഷ്ടമാകാത്ത സ്മരണ
ഉണർത്തുന്നു.

ഊർശ്ലേം പട്ടണത്തിനുള്ളിൽ ഒതുങ്ങു
ന്നതാണ് പരുമലത്തിരുമേനിയുടെ യാത്രാ
പഥം. അവസാനത്തെ അത്താഴത്തിനു വേദി
യായിത്തീർന്ന മർക്കോസിന്റെ മാളിക,
ഊർശ്ലേം കോട്ട, അതിനുള്ളിലെ കെട്ടിടങ്ങൾ,
ഗോഗുൽത്താ, യേശുവിന്റെ കബറിടം, വിവിധ
ദേവാലയങ്ങൾ, ഗദ്സീമോൻ തോട്ടം, ശീലോ
ഹാം കുളം, ബഥാനിയ, ലാസറിന്റെ കല്ലറ,
ബേത്‌ലഹേം പട്ടണം, തിരുപ്പിറവിയുടെ
സ്ഥാനം, ഏലാം താഴ്‌വര തുടങ്ങി താൻ
നേരിൽകണ്ട ഓരോ സ്ഥാനത്തിന്റെയും
സൂക്ഷ്മവും പൂർണ്ണവുമായ വിവരണം വളവു
തിരിവുകളില്ലാതെ ലളിതമായ ശൈലിയിൽ
തിരുമേനി നിർവ്വഹിച്ചിരിക്കുന്നു. അന്ധമായ
ഭക്തിയുടെ പ്രകാശനമല്ല, ഒരു സത്യാന്വേഷ
കന്റെ കാഴ്ചയുടെ സമഗ്രതയും ചൈതന്യ
വുമാണ് ഓരോ വിവരണവും പ്രത്യക്ഷ
മാക്കുന്നത്.

ഗ്രന്ഥകാരൻ കവിയോ കഥാകൃത്തോ
ഒന്നുമല്ല; പുണ്യാത്മാവായ ഒരു മഹാപുരോ
ഹിതൻ. അതുകൊണ്ടുതന്നെ സഭാത്മകമായ
ചില ഊന്നലുകളും പരാമർശങ്ങളും ഭാഷാ
പ്രയോഗങ്ങളും 'ഊർശ്ലേം യാത്രാവിവരണ'
ത്തിൽ കടന്നുകൂടിയിട്ടുണ്ട്. ഇങ്ങനെ പൗരാ
ണിക മുദ്രകൾ അവിടവിടെ പതിഞ്ഞു കിടപ്പു
ണ്ടെങ്കിലും ഒരു നൂറ്റാണ്ടിനു മുൻപാണ് ഈ
യാത്രാവിവരണം എഴുതപ്പെട്ടതെന്നു ഞാൻ
ഓർക്കുന്നതേയില്ല.

ഏതു മഹത്തായ ഗ്രന്ഥവും നൂതന
ചിന്തകളിലേക്ക് വായനക്കാരെ നയിക്കാൻ
പ്രാപ്തമായിരിക്കണം. അത്തരം ചില ഉപദർശന
ങ്ങൾ ഈ ഗ്രന്ഥത്തിന്റെയും സവിശേഷത
യായിത്തീർന്നിട്ടുണ്ട്. ഊർശ്ലേംയാത്രവഴി
തനിക്കുണ്ടായ ആത്മീയോന്നമനം ഗ്രന്ഥകാരൻ
അവതരിപ്പിക്കുന്നത് ശ്രദ്ധേയമാണ്:

*"കണ്ണിനു ചെവിയെക്കാൾ അധികം ഗ്രഹ
ണശക്തിയുണ്ടെന്നുള്ളത് സർവ്വസമ്മതമാകുന്നു.
കേട്ടു വിശ്വസിക്കുന്നതിനെക്കാൾ കണ്ടു വിശ്വ
സിക്കുന്നതിൽ അധികം ഉറപ്പുണ്ടല്ലോ. നമ്മുടെ
രക്ഷാകരന്റെ കഷ്ടാനുഭവങ്ങളെയും ഉപദേശ
ങ്ങളെയും മരണത്തെയും മറ്റും കുറിച്ച് വേദപുസ്ത
കത്തിൽനിന്നു നമുക്കു കിട്ടിയിരിക്കുന്ന
അറിവുകൾ ആ സംഭവങ്ങൾ നടന്ന സ്ഥലങ്ങ
ളെയും അവിടെ ഇപ്പോഴും നില്ക്കുന്ന അടയാള
ങ്ങളെയും കാണുമ്പോൾ എത്ര മനസ്സിൽ ഉറ
യ്ക്കുമെന്നും എത്ര തീക്ഷ്ണതയുണ്ടാകുമെന്നും
അനുഭവിച്ചെങ്കിലേ അറിയൂ. പിതാവിനെ വന്ദി
ക്കുന്നത് ഈ മലയിലുമല്ല, ഊർശ്ലേമിലുമല്ല;
ആത്മാവിലും സത്യത്തിലും വന്ദിക്കണമെന്നു
നമ്മുടെ കർത്താവു ശമറിയാക്കാരത്തി
സ്ത്രീയോടു കല്പിച്ചതുപോലെ ക്രിസ്ത്യാനികൾ
ക്കു ദൈവത്തെ എവിടെയും സേവിക്കാവുന്ന
താണ്. എന്നാലും നാം അല്പവിശ്വാസികളും
പാപികളും ആകുന്നതിനാൽ ചെവികൊണ്ടു ഗ്രഹി
ഗ്രഹിക്കാവുന്നതിലധികം കണ്ണുകൊണ്ടു ഗ്രഹി
ക്കുമ്പോൾ ഉണ്ടാകുന്ന വിശ്വാസസ്ഥിരതയും
മനസ്സിന്റെ ഭക്തിയും ഊർശ്ലേം യാത്രയിൽനിന്ന്
ഉദ്ഭവിക്കുന്നുണ്ടെന്നു നാം
രുചിച്ചറിഞ്ഞിരിക്കുന്നു." (പു. 114)*

ഒരു യാത്രയുടെ സാമാന്യാനുഭവമാണ്
ഇവിടെ രേഖപ്പെടുത്തിയിരിക്കുന്നത്. അതൊരു
തീർത്ഥാടനസ്വഭാവമുൾക്കൊള്ളുമ്പോൾ സ്വാഭാ
വികമായി സംഭവിക്കുന്ന ആത്മനവീകര
ണത്തിന്റെ ഹൃദ്യതയും ആവിഷ്കരിക്കപ്പെടു
ന്നുണ്ട്. അനാഡംബരമായ ശൈലിയിൽ ഒരു
സത്യാന്വേഷിയുടെ നിർമ്മമത്വത്തോടെയാണ്
രചന. ഒരു നൂറ്റാണ്ടിനു ശേഷം നടത്തുന്ന പുനർ
വായനയിലും പുത്തൻ അനുഭവമായി അതു
നിലനില്ക്കുന്നു. ഗ്രന്ഥകാരന്റെ കാഴ്ചയുടെ
പൂർണ്ണതയാണ് പ്രശംസനീയമായിരിക്കുന്നത്.

ഒരു നൂറ്റാണ്ടിനപ്പുറം പൗരസ്ത്യസഭയിൽ
നിന്ന് ഒരു മഹാപുരോഹിതൻ ചരക്കുകപ്പലിലും
തീവണ്ടിയിലുമൊക്കെ സാഹസികമായി യാത്ര
ചെയ്യുക; അതിന്റെ ലക്ഷ്യം പുണ്യസ്ഥാനങ്ങൾ
സന്ദർശിച്ച് അനുഗ്രഹം പ്രാപിക്കുന്നതു മാത്രമാ
വുക; യാത്രച്ചെലവുകൾ സ്വന്തം നാട്ടിൽനിന്നു
തന്നെ വിശ്വാസികൾ 'കൈമുത്താ'യി നല്കുക
— ഇതൊക്കെ ഇക്കാലത്തെ ചില വിദേശ
സഞ്ചാരങ്ങളോടു താരതമ്യം ചെയ്യുമ്പോൾ എത്ര
അത്ഭുതകരവും ആദരണീയവുമാണ്! സാത്വിക
നായ ഒരു വേദജ്ഞന്റെ സത്യസന്ധതയും
ഹൃദയവിശുദ്ധിയും 'ഊർശ്ലേം യാത്രാവിവരണ'
ത്തിൽ അനുഭവവേദ്യമായിരിക്കുന്നു.

ഉയിർപ്പുനാളിൽ വിശുദ്ധ കബറിടത്തിൽ
താനേ ഉണ്ടാകുന്നതായി വിശ്വസിക്കപ്പെടുന്ന
'പുത്തൻ തീ'യെക്കുറിച്ച് പരിശുദ്ധ പരുമല
തിരുമേനി പരാമർശിക്കുന്നുണ്ട്. ആസ്വാദകമന
സ്സിൽ 'പുത്തൻ തീ'യുടെ പ്രകാശം നിറയ്ക്കാൻ
പര്യാപ്തമാണ്. 'ഊർശ്ലേം യാത്രാവിവരണം'
സാഹിത്യചരിത്രത്തിൽ അതിന്റെ സ്ഥാനം
ആദ്യമല്ലെന്നുതന്നെ ഇരിക്കട്ടെ; രണ്ടാമതോ
മൂന്നാമതോ ആയിക്കൊള്ളട്ടെ; അത്
എങ്ങനെയായാലും ഈ ഗ്രന്ഥം പകർന്നു
നല്കുന്ന ആത്മീയാനുഭവം
അദ്വിതീയംതന്നെയാണ്.





ഡോ. സി.ജെ. റോയ്

# ആദ്ധ്യാത്മിക സൗന്ദര്യത്തിന്റെ അനാവരണം

"ജഡികമായി ജീവിക്കുന്നവരുടെ മനസ്സ് ജഡികമായവയിലും ആദ്ധ്യാത്മിക മായി ജീവിക്കുന്നവരുടെ മനസ്സ് ആദ്ധ്യാത്മികത യിലും ആണ്; ജഡത്തിൽ മനസ്സുവച്ചാൽ മരണം, ആദ്ധ്യാത്മികതയിൽ മനസ്സുവച്ചാൽ ജീവനും സമാധാനവും." എന്നു പറയുന്നുണ്ട്, സെൻറ് പോൾ. ആദ്ധ്യാത്മികമായി ജീവിക്കുകയെന്നാൽ ദൈവം നമ്മോടുകൂടി ഉണ്ട് എന്ന ബോധത്തോ ടെ ജീവിക്കുകയാണ്. ക്രിസ്ത്യാനികളെ സംബന്ധി ച്ചിടത്തോളം അത് ക്രിസ്തുവിൻെറ ആത്മാവിനെ ഉൾക്കൊള്ളുന്നതും ക്രിസ്തുവിൻെറ ശരീരത്തി ൻെറ ഭാഗമെന്നനിലയ്ക്കുള്ളതുമായ ജീവിത മാണ്. അത്തരമൊരു ജീവിതക്രമത്തിൻെറ ഉടമ ആയിരുന്നു പത്തൊമ്പതാം നൂറ്റാണ്ടിൻെറ രണ്ടാം പകുതിയിൽ (1848-1902) നമ്മോടൊപ്പം ജീവിച്ച പരുമലത്തിരുമേനിയെന്ന ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത. ദുഃഖ നിമിഷങ്ങളിൽ ഒരു സാന്ത്വനസ്പർശമായി ഇന്നും നമ്മുടെ ഉള്ളിൽ ജീവിക്കുന്ന ഈ ആചാ ര്യൻ നമുക്കു നല്കിയിട്ടുപോയ വിശിഷ്ടമായ ഒരു അക്ഷരപേടകമാണ് 'ഊർശ്ലേം യാത്രാവിവ രണം.'

പേരു സൂചിപ്പിക്കുന്ന തരത്തിൽ യെറു ശലേം എന്നു നാം അറിയുന്ന വിശുദ്ധ നഗര ത്തിലേക്ക് പരുമലത്തിരുമേനി നടത്തിയ യാത്ര യിലുണ്ടായ അനുഭവങ്ങളാണ് 'ഊർശ്ലേം യാത്രാവിവരണ'ത്തിൻെറ ഉള്ളടക്കം. വി. വേദ പുസ്തകത്തിൽ പരാമർശിക്കുന്ന പല ചരിത്രസംഭ വങ്ങൾക്കും സാക്ഷ്യം വഹിക്കുന്നതും ദാവീദി നെപ്പോലുള്ള രാജാക്കന്മാരുടെ ആസ്ഥാന മായി വർത്തിച്ചതും യേശുക്രിസ്തുവിൻെറ പാദങ്ങൾ പതിഞ്ഞും രക്തം വീണും ശുദ്ധീകരിക്ക പ്പെട്ടതുമായ യറുശലേം നഗരവും പരിസര പ്രദേശങ്ങളും സന്ദർശിക്കണമെന്ന ഏറെക്കാല മായുണ്ടായിരുന്ന മോഹം, അതു ശക്തമാകാനി ടയാക്കിയ സാഹചര്യം, ആവശ്യമായ ധനശേഖ രണം ഉൾപ്പടെ യാത്രയ്ക്കുള്ള ഒരുക്കങ്ങൾ, തീവണ്ടിയിലും കപ്പലിലുമായി നടത്തിയ യാത്ര യിലെ സന്തോഷകരവും സങ്കടകരവുമായ അനുഭവങ്ങൾ, യാത്രയ്ക്കിടയിലെ കാഴ്ചകൾ ഉളവാക്കിയ പ്രതികരണങ്ങൾ, യാത്രകൊണ്ടു ണ്ടായ നേട്ടങ്ങൾ എന്നിങ്ങനെ തീർത്തും വ്യവസ്ഥാനുഗതമായാണ് ഉള്ളടക്കത്തിൻെറ ക്രമീകരണം. ആവുന്നത്ര വിശദമായിത്തന്നെ വേണം അതെന്നും തിരുമേനിക്കു നിർബ്ബന്ധ മുണ്ടായിരുന്നതായി കരുതാം. ഊർശ്ലേം എന്നോ ഊർശ്ലേം യാത്രയെന്നോ അല്ലാതെ 'ഊർശ്ലേം യാത്രാവിവരണം' എന്നുതന്നെ കൃതിക്കു പേരു നല്കിയതിൽനിന്ന് അതാണല്ലോ നമുക്കു മനസ്സിലാ കുന്നത്.

1895 ജനുവരിയിൽ ആരംഭിച്ച് മെയ്മാസ ത്തിൽ അവസാനിച്ചതാണ് പരുമലത്തിരുമേനി യുടെ യെറുശലേം യാത്ര. ആ വർഷംതന്നെ യാത്രയുടെ വിവരണം തയ്യാറാക്കി അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. പ്രസിദ്ധീകര ണവുമായി ബന്ധപ്പെട്ട് തിരുമേനിയുടെ മഹ ത്ത്വം വെളിപ്പെടുത്തുന്ന ഒരു പരാമർശം 'ഊർശ്ലേം യാത്രാവിവരണ'ത്തിൻെറ ശതാബ്ദി പ്പതിപ്പിൽ (കറൻറ് ബുക്സ്) പോൾ മണലിൽ എഴുതിയ ആമുഖപഠനത്തിൽ (1996) കാണാം. മലങ്കരസഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ മായിരുന്ന 'മലങ്കരഇടവക പത്രിക'യിലെ താഴെ ച്ചേർക്കുന്ന പരസ്യമാണത്:

"ഊർശ്ലേം യാത്രാവിവരണം എന്ന പുസ്തകം മലങ്കരയുള്ള എല്ലാ സുറിയാനിപ്പള്ളി കൾക്കും ഓരോ പ്രതി ദാനമായി അയച്ചു കൊടു ക്കണമെന്നുള്ള തിരുമനസ്സിലെ കല്പനപ്രകാരം അഞ്ചൽമാർഗ്ഗവും ആൾവശവും അയച്ചിരിക്കു ന്നു. കിട്ടാതെയുള്ള പള്ളിക്കാരുണ്ടായിരു ന്നാൽ ഉടനെ വിവരം അറിയിച്ചാൽ അയച്ചുതരുന്ന താണ്."

മലങ്കരയിലെ എൺപതോളം പള്ളിക ളിൽനിന്നു പിരിച്ചെടുത്ത അയ്യാ യിരത്തിൽപരം രൂപയാണ് തിരുമേനിയുടെ യാത്രയ്ക്ക് ഉപ യോഗിച്ചത്. ആ പള്ളികളിലുള്ളവരെ മാത്രമല്ല മലങ്കരയിലെ മറ്റു പള്ളികളിലുള്ളവരെയും തൻെറ അനുഭവങ്ങളിൽ തിരുമേനി പങ്കാളികളാ ക്കുന്നു.

ആശയപ്രധാനം, ആസ്വാദനപ്രധാനം എന്നിങ്ങനെ രണ്ടു തരത്തിലാണ് രചനകൾ.







വായനയ്ക്കുശേഷം വായനക്കാരനിൽ അവ ശേഷിപ്പിക്കുന്ന അംശത്തിന് ഊന്നൽ നല്കുന്നവയാണ് ആശയപ്രധാനമായ രചന കൾ. വായനയോടൊപ്പം ചുരുക്കമായെങ്കിലും ഉണ്ടാകുന്ന ഒരുതരം ആഹ്ലാദാനുഭവം ഉണ്ട ല്ലോ. അതിൽ അധികം ശ്രദ്ധിക്കുന്ന രചനകളാണ് ആസ്വാദനപ്രധാനം. യാത്രയിലൂടെ താൻ നേടിയ അറിവുകൾ വായനക്കാരിലേക്കു സംക്ര മിപ്പിക്കുകയായിരുന്നല്ലോ ഊർശ്ലേം യാത്രാവിവ രണത്തിൻെറ ലക്ഷ്യം. അതിന് ഏറെക്കുറെ ഇണങ്ങുന്ന ഭാഷയും ശൈലിയുമാണ് കൃതിയു ടെ രചനയിൽ പരുമലത്തിരുമേനി സ്വീകരിച്ചു കാണുന്നത്. ഇടക്കാലത്ത് മലയാളത്തിൽ കടന്നു കൂടിയ അമിതമായ സംസ്കൃതവിധേയ ത്വത്തെ ആവുന്നത്ര അകറ്റി നാട്ടുഭാഷയുടെ സുഗ്രാഹ്യതയും മാധുര്യവും വീണ്ടെടുക്കുന്ന തിനു നടത്തിയ ശ്രമമാണല്ലോ ക്രിസ്ത്യൻമിഷനറി മാർ മലയാളത്തിനു നല്കിയ മുഖ്യസംഭാവന. ആ മാതൃകതന്നെയാണ് പരുമലത്തിരുമേനി പിന്തുടരുന്നത്. 'സ്നാനപാനാദികളും' 'താമസ ഹേതു'വും 'ഭോഷത്വ'വും 'ഗമന' വും പോലുള്ള ചുരുക്കം ചില സംസ്കൃത പ്രയോഗങ്ങളും ക്രൈസ്തവആരാധനയും പൗരോഹിത്യവുമായി അവശ്യം ബന്ധപ്പെട്ട കുർബ്ബാന, ത്രോണോസ്, കബർ, മല്പാൻ തുടങ്ങിയ സുറിയാനിപോലു ള്ള ഭാഷകളിൽനിന്നു കടംകൊണ്ട പദങ്ങളും ഒഴിവാക്കിയാൽ ശുദ്ധമലയാളപദങ്ങൾതന്നെ യാണ് 'ഊർശ്ലേം യാത്രാവിവരണ'ത്തിൽ അധിക മുള്ളത്. ഭാഷയുടെ ഭാഗമായിത്തീർന്നുകഴിഞ്ഞി രുന്ന കൈമുത്ത്, വഴിപാട്, ഇടവക, വെളിച്ച മാളിക എന്നിങ്ങനെയുള്ള പുതുപദനിർമ്മിതി കളും ഡാക്കർ (ഡോക്ടർ) പിസ (വിസ) തഫാൽ (തപാൽ) മെസ്തർ (മിസ്റ്റർ) എന്നിങ്ങനെയുള്ള തത്ഭവങ്ങളും ഇതിൽ കാണുന്നു. ആശയവിനി മയം ക്ലേശകരമാക്കുന്ന അതിദീർഘമായ വാക്യ ങ്ങൾ അവിടവിടെ ഉണ്ടെങ്കിലും ലളിതമായ ലഘുവാക്യങ്ങളോടാണ് ഗ്രന്ഥകാരന് ഏറെ ആഭിമുഖ്യമുള്ളത്. ദ്രാവിഡപാരമ്പര്യത്തിലുള്ള കർതൃകർമ്മക്രിയാപദഘടനയും സ്വീകരിച്ചിരി ക്കുന്നു.

ആശയവിനിമയപ്രധാനമായ കൃതികൾ ക്ക് അനിവാര്യമായ ഉപരി പരാമർശിച്ച മട്ടിലുള്ള ബാഹ്യസവിശേഷതകളിൽ ഒതുങ്ങിനില്ക്കു ന്നില്ല ഊർശ്ലേം യാത്രാവിവരണം. യുക്തിപരമായ ചിന്ത കൾക്കതീതമായി സൗന്ദര്യബോധപര മായ (aesthetic) അനുഭവങ്ങളുളവാക്കുന്ന സമീപന ങ്ങൾ ഈ കൃതിയിലുണ്ട്. ബോംബെ തുറമുഖ ത്തിൻെറ വിവരണം ഇതിനു നല്ലൊരുദാഹരണ മാണ്. കപ്പലുകൾ കയറ്റിയിടാനുള്ള കുളങ്ങൾ, അവയ്ക്കു ചുറ്റിലുമുള്ള ചിറകൾ, ചിറകളുടെ വശങ്ങളിലുള്ള റോഡുകൾ, കുളങ്ങളിലേക്കു കപ്പൽ കയറ്റുവാനുള്ള പുഴകൾ, അവയിലെ ഇരുമ്പുപാലങ്ങൾ, കോവണികൾ, കടലിൽ മുഴുവൻ പ്രകാശം വിതറുന്ന കപ്പലിലെ വിളക്കു കൾ എന്നിങ്ങനെ നീളുന്ന വിവരണം അവസാനി ക്കുന്നത് ഇങ്ങനെയാണ്: "ഇവയുടെ (കപ്പലുക ളുടെ) പാമരങ്ങളും ചിമ്മിനികളും ദൂരെക്കണ്ടാൽ ശിഖരങ്ങൾ ഛേദിച്ച വൃക്ഷങ്ങളാൽ നിബിഡ മായ ഒരു വലിയ വനമോ എന്നു തോന്നിപ്പോ കും!" (നഗരങ്ങളെ കോൺക്രീറ്റ് കാടുകൾ എന്നു നമ്മുടെ അത്യാധുനിക സാഹിത്യകാരന്മാർ വിശേഷിപ്പിച്ചു തുടങ്ങിയതു പിന്നെയും എത്ര യോ കാലം കഴിഞ്ഞാണ് എന്ന് ഓർമ്മിക്കുക). ബോംബെയിൽനിന്നുള്ള കപ്പൽ എട്ടാത്മാക്ക ളുള്ള ഒരു പെട്ടിയാണ് തിരുമേനിക്ക്. ലോക മാകെ ദുഷ്പ്രവൃത്തികളിൽ മുഴുകിയപ്പോൾ സദ്പ്രവൃത്തികളിലൂടെ സർവ്വനാശത്തിൽ നിന്നു രക്ഷ നേടിയ നോഹയുടെ പെട്ടകത്തെ അത് അനുസ്മരിപ്പിക്കുന്നു. പാപമോചന ത്തിൻെറ ഒരു പ്രതീകമാണല്ലോ കപ്പൽ.

കപ്പൽയാത്രയുടെ അവസാനത്തിൽ എത്തിച്ചേർന്ന പോർട്ട്സായിഡ് എന്ന പട്ടണ ത്തിലും അവിടെനിന്നു ഊർശ്ലേമിലേക്കുള്ള തീവണ്ടിയാത്രയിലും യാത്രയ്ക്കുശേഷവും കണ്ട മനോഹരമായ കാഴ്ചകളും ലഭിച്ച ഉജ്ജ്വല സ്വീകരണങ്ങളും ഈ കൃതിയിൽ പരുമലത്തിരു മേനി വിവരിക്കുന്നുണ്ട്. അവിടങ്ങളിൽ നടത്തി യ വിശുദ്ധകുർബ്ബാനയും നേർച്ച കാഴ്ചകളുടെ സമർപ്പണവും പ്രാർത്ഥനകളുംപോലുള്ള ദൈവശുശ്രൂഷകളെപ്പറ്റിയും തിരുമേനി പറയു ന്നു. എങ്കിലും യാത്രകൊണ്ടു കൈവന്ന ഏറ്റവും പ്രധാന നേട്ടങ്ങളായി തിരുമേനി കാണുന്നതു മറ്റു ചിലതാണ്: കർത്താവിൻെറ കഷ്ടാനുഭവ ങ്ങളെയും ഉപദേശങ്ങളെയും മരണത്തെയും മറ്റും പറ്റി വേദപുസ്തകത്തിൽനിന്നു കിട്ടിയ അറി വുകൾക്കുണ്ടായ ഉറപ്പും തീക്ഷ്ണതയും കർ ത്താവിൻെറ കബറിനു മുമ്പിൽ മുട്ടുകുത്തി പ്രാർത്ഥിച്ചപ്പോഴുണ്ടായ അനുതാപവും തൻെറ മനസ്സ് ദൈവത്തിൻേറതുമായി ഒട്ടിച്ചേർന്ന അനുഭവവും.

നോം ചോംസ്കിയുടെ പ്രജനക വ്യാകര ണപദ്ധതി (1965) അനുസരിച്ച് ഏതു ഭാഷയ്ക്കും ബാഹ്യഘടനയോടൊപ്പം ഒരു ആന്തരികഘടന യുമുണ്ട്. സാധാരണയിൽനിന്നു വ്യത്യസ്തമായ വയും സാമാന്യനിയമങ്ങൾ പാലിക്കാത്തവയു മായ പ്രയോഗവിശേഷങ്ങളും അചേതനങ്ങൾ ക്കു കല്പിക്കുന്ന സചേതനസ്വഭാവങ്ങളു മെല്ലാം ആ ആന്തരിക ഘടനയിലേക്കു വെളിച്ചം വീശുന്നവയാണ്. എഴുത്തുകാരൻെറ വ്യക്തിത്വ സവിശേഷതകളുമായി അവ ബന്ധപ്പെട്ടിരി ക്കുന്നു. ആദ്ധ്യാത്മികമായി ജീവിച്ച ഒരു ആചാ ര്യൻെറ കൃതിയെന്ന നിലയിൽ വിശദപഠനം അർഹിക്കുന്നുണ്ട് 'ഊർശ്ലേം യാത്രാവിവരണ ത്തിൻെറ ആന്തരികഘടന.' സാമാന്യമായ പരിശോധനയിൽ ആദ്ധ്യാത്മികസൗന്ദര്യത്തി ൻെറ അനാവരണമാണ് ഈ കൃതി. ●

**യാത്രയിലൂടെ താൻ നേടിയ അറിവുകൾ വായനക്കാരിലേക്കു സംക്രമിപ്പിക്കുകയായിരുന്നല്ലോ ഊർശ്ലേം യാത്രാവിവരണത്തിൻെറ ലക്ഷ്യം.**





ബിനോയ് ചാത്തുരുത്തി

# മലയാളഭാഷയ്ക്കു രൂപാന്തരീകരണം

ഋഷിയായ കവി അനന്തപ്രഭാവത്തിന്റെ പ്രകാശപ്രചുരിമയനുഭവിക്കുന്നു. ഭൂമിയിൽ കാലുറപ്പിച്ച് ആകാശത്തു ശിരസ്സുയർത്തി ചക്രവാളങ്ങളിലേക്ക് കൈകൾ നീട്ടി ആ മഹാപ്രഭാവത്തിന് സ്വയം സമർപ്പിക്കുന്ന മഹർഷി നിരാലംബമനുഷ്യന് ആത്മബലം നല്കാൻ തന്റെ ദിവ്യാനുഭൂതിയെ സാധാരണന്റെ ഭാഷയിലേക്ക് വിവർത്തനംചെയ്യുന്നു. ദൈവപുത്രൻ ജനിച്ച് ജീവിച്ച് രക്തസാക്ഷ്യം വരിച്ച യാഗഭൂമിയിൽ ആത്മാടനം നടത്തിയപ്പോഴുണ്ടായ വിശുദ്ധാനുഭവങ്ങൾ പകർന്ന് ഒരു ദിവ്യർഷി മലയാള ഭാഷയെ ക്രിസ്തുരാജ്യത്തിന്റെ ദർശനത്തിന് യോഗ്യമാക്കി. അങ്ങനെ ഒരു നൂറ്റാണ്ടിനു മുൻപ് പരി ശുദ്ധ പരുമല മാർ ഗ്രിഗോറിയോസിന്റെ "ഊർശ്ലേം യാത്രാവിവരണ'ത്തിലൂടെ മലയാള ഭാഷ രൂപാന്തരം പ്രാപിച്ചു. ആ മലയാളത്തിലൂടെ ഒരു നൂറ്റാണ്ടിനു മുൻപേതന്നെ പരിശുദ്ധൻ മലയാളിയെ ഊർശ്ലേമിന്റെയും ബേത്‌ലഹേമിന്റെയും വേദചരിത്രനിഗൂഢതകളിലേക്കും പുതിയ നിയമമുണർത്തി യേശു നടന്ന വഴികളിലേക്കും കൂട്ടിക്കൊണ്ടുപോയി. ഊർശ്ലേമിലെ മലകളെയും കുന്നുകളെയും അവയുടെ സ്ഥാനത്തുതന്നെ നിർത്തി വർണ്ണചിത്രങ്ങളുടെ ആർഭാടമില്ലാതെ ഹ്രസ്വവർണ്ണനകളിലൂടെ, സാന്ദ്രമായ ശൈലിയിൽ ആ വേദഭൂമിയും അതിലെ ദേവസാന്നിദ്ധ്യവും പരിശുദ്ധൻ നവീനമായ ഗദ്യകവിതയിലൂടെ അനുഭൂതമാക്കുന്നു—ഒരു വിശുദ്ധനുമാത്രം സാധിക്കുന്ന സാത്വികമായ അനുഭവ വിശദീകരണം, ഭാഷാവിശുദ്ധീകരണം.

പരിശുദ്ധ പരുമല തിരുമേനിയുടെ 'ഊർശ്ലേം യാത്രാവിവരണം' രൂപത്തിൽ ലഘുവാണ്, ഭാവത്തിൽ ഗുരുവാണ്. ആ മഹാഗുരുവിലൂടെ ശുദ്ധീകരിക്കപ്പെട്ട ഭാഷ ജീവസത്യവും സത്യജീവനും വിലയം കൊള്ളുന്ന താളമായി നിത്യവിഷ്പന്ദമോലുന്നു. ക്രിസ്തുവെന്ന അദ്വൈതസത്യം പരുമല തിരുമേനിക്ക് ഊർശ്ലേം കാണുന്നതിനു മുമ്പേതന്നെ മൂർത്താനുഭവമാണ്. ഊർശ്ലേമിൽ ചെന്നപ്പോൾ യേശുവിന്റെ പാദങ്ങൾ പതിഞ്ഞ പ്രദേശങ്ങൾ സ്വർഗ്ഗചൈതന്യം ഭൂമിയിലിറങ്ങി നടന്ന വിശുദ്ധ സ്ഥാനങ്ങളായി ദർശിച്ചു. ക്രിസ്തുവായി യേശു രൂപാന്തരം പ്രാപിച്ച അനുഭവം പകരുന്ന പുണ്യദേശമായി ഊർശ്ലേമിനെ അനുഭവിച്ചു. അനാദിപൊരുൾ മനുഷ്യപുത്രനായി ജനിച്ച ബേത്‌ലഹേമും മനുഷ്യപുത്രന്റെ ക്രൂശാരോഹണം നടന്ന ഗോഗുൽത്തായും പരിശുദ്ധന് ജീവിച്ചിരിക്കെത്തന്നെ വീണ്ടും ജനിക്കുന്ന അനുഭവമായി. തിരുമേനി യേശുവിന്റെ ആത്മാവിലേക്ക് തീർത്ഥാടനം നടത്തുകയായിരുന്നു, സഞ്ചാരസാഹിത്യരചനയ്ക്കു വേണ്ട അസംസ്കൃതവസ്തുക്കൾ ശേഖരിക്കുകയായിരുന്നില്ല. "ചെവികൊണ്ടു ഗ്രഹിക്കാവുന്നതിലധികം കണ്ണുകൊണ്ട്" യേശുമാർഗ്ഗം ദർശിച്ച് അനന്തപ്രഭാവത്തിന്റെ പ്രകാശപ്രചുരിമയനുഭവിച്ചു. ആ വിശുദ്ധിയുടെ ദിവ്യപ്രഭയിൽ ആകൃഷ്ടമായ മലയാളഭാഷ വിശുദ്ധനാൽ ജ്ഞാനസ്നാനം ചെയ്യപ്പെട്ട് സാധാരണനും ആത്മീയോന്നമനം നല്കുന്ന ദർശനഭാഷയായി. ക്രിസ്ത്യാനുഭൂതിയുടെ സാന്ദ്രതയിൽ ബാഹ്യഭാഷ കുറുകി രൂപദൈർഘ്യം കുറഞ്ഞ് ഭാവസൂക്ഷ്മമായി മലയായ്മയുടെ അഭിനവവും അനുഭവദീപ്തവുമായ ഗദ്യകവിതയായി, 'ഊർശ്ലേം യാത്രാവിവരണ'മായി.

പഴയ നിയമത്തിന്റെ മെഴുതിരിവെട്ടത്തിലും പുതിയ നിയമത്തിന്റെ സൂര്യപ്രകാശത്തിലും പുണ്യഭൂമിയെ കാണുമ്പോഴുള്ള വ്യത്യസ്താനുഭൂതികളുടെ കാവ്യചിത്രങ്ങൾ വായനക്കാരനെ യേശുദേശത്തിന്റെ ഗോത്രചരിത്രമുറങ്ങുന്ന ഗുഹാന്തരങ്ങളിലേക്കും പൂർവ്വ പശ്ചിമസംസ്കാരങ്ങൾ പടുത്തുയർത്തിയ പരിഷ്കൃത സൗധസമുച്ചയങ്ങളിലേക്കും കൂട്ടിക്കൊണ്ടുപോകുന്നു. ശിലാസൗധങ്ങളുടെയും ഗുഹാകവാടങ്ങളുടെയും ആരാധനാലയ സമൂഹങ്ങളുടെയും യേശുവിന്റെ ഭൗതികാന്ത്യത്തിനു സാക്ഷ്യം വഹിച്ച സ്ഥലങ്ങളുടെയും വിവരണങ്ങളിൽ ദൃശ്യങ്ങളുടെ കവിതാത്മകതയും സാങ്കേതികത്വവും സമന്വിതമായിരിക്കുന്നു. ചരിത്രസാക്ഷികളായി നില്ക്കുന്ന ഭിത്തികളും ക്രിസ്തുദേവനോടു ഭക്തിയുള്ള വിവിധ സമൂഹങ്ങൾ പണിതുയർത്തിയ നിലയനങ്ങളും തൂണുകളും അവയുടെ തച്ചുശാസ്ത്രംപോലും ഉൾക്കൊള്ളാനുള്ള നൈസർഗ്ഗിക വൈഭവത്തോടെ പരിശുദ്ധൻ കാട്ടിത്തരുന്നു. ദർശനവിഷയമാകുന്ന ചെറിയ വസ്തുക്കളുടെയും വലിയ വാസ്തുശില്പങ്ങളുടെയും സൗന്ദര്യം കലാബോധത്തോടെ സൂക്ഷ്മമായും സംക്ഷിപ്തമായും ഈ ഗ്രന്ഥത്തിൽ ആവിഷ്കൃതമായിരിക്കുന്നു. യേശുവിന്റെ കബർപണിതിട്ടുള്ള കെട്ടിടസമുച്ചയമായ ക്യ്യാംന്തായെ ഫോട്ടോഗ്രാഫറുടെ കൗതുകത്തോടും കവിയുടെ സത്യസൗന്ദര്യദർശന പാടവത്തോടും കൂടെ അവതരിപ്പിക്കുന്നതു നോക്കുക:

*"അനേകം കെട്ടിടങ്ങൾ ഒരിക്കൽ ഒരാളാൽ പണിയപ്പെട്ടവയെന്നപോലെ ഒന്നിക്കപ്പെട്ടിരിക്കുന്ന ഈ കെട്ടിടങ്ങൾക്ക് ഒട്ടുക്ക് ക്യ്യാംന്താ (ഉയിർപ്പ്) എന്നാണ് പേർ വിളിക്കപ്പെടുന്നത്. എങ്കിലും ആ നാമം പ്രധാനമായി പ്രയോഗിക്കുന്നത് ഇതിൽ പടിഞ്ഞാറടുത്തു മദ്ധ്യഭാഗത്തു വളരെ ഉയരത്തിലുള്ള വൃത്തകൂടാരമായ വലിയ കൂടാരത്തിനാകുന്നു. അതെ, ക്യ്യാംന്തായിലെ പല കെട്ടിടങ്ങളിൽവച്ച് അത്യുത്തമമായിരിക്കുന്നതും ഇതുതന്നെ. ഇതിന്റെ ഉള്ള് 100 കോലിന്മേൽ ചുറ്റളവും 70 കോലിന്മേൽ ഉയരവും കാണും. ഇതിലെ വളവുവാതിലുകളും തങ്കവേലകളും അലങ്കാരങ്ങളും കണ്ടാൽ സ്വർഗ്ഗലോകമോ എന്നു സംശയിച്ചുപോകും. ഭക്തന്മാരായിരുന്ന ഓരോ മഹാരാജാക്കന്മാരാൽ പല കാലങ്ങളിൽ ചെയ്യപ്പെട്ട വേലകളുടെയും അലങ്കാരങ്ങളുടെയും ഫലമാണ് ഇവിടെ കാണ്മാനുള്ള വിശേഷങ്ങൾ.*

*"ശുദ്ധസ്വർണ്ണവും വെള്ളിയുംകൊണ്ടു തന്നെ ഉണ്ടാക്കപ്പെട്ട വിളക്കുകൾ അണിയണിയായി തൂക്കപ്പെട്ടിരിക്കുന്നതും അവ സ്വർണ്ണത്തുടലുകളിലും വെള്ളിത്തുടലുകളിലും തൂങ്ങി പ്രകാശിക്കുന്നതും കണ്ടാൽ കണ്ണുമഞ്ചുമെന്നല്ലാതെ ഒന്നും പറവാനില്ല. ഇതിൽ രാവും പകലും കത്തിക്കൊണ്ടിരിക്കുന്ന അനേകം മെഴുകുതിരികളുടെയും വിളക്കുകളുടെയും പ്രകാശം സൂര്യനെ തോല്പിക്കുമോ എന്നു തോന്നിപ്പോകും. കൂടാരത്തിന്റെ മേൽഭാഗത്തുള്ള മദ്ധ്യം ഒരു വലിയ വീച്ചുവലയുടെ വൃത്തം കണ്ണാടി കൊണ്ടു മൂടപ്പെട്ടിരിക്കുന്നതിനാൽ പുറത്തുനിന്ന് സൂര്യന്റെ രശ്മിയും അകമേനിന്ന് അനേകായിരം ദീപങ്ങളുടെ പ്രകാശവും ഈ കണ്ണാടിയിൽ അടിക്കുമ്പോൾ ഉള്ള ഭംഗി അവർണ്ണനീയമാകുന്നു."*

സുഗമവും സ്വച്ഛവും സുതാര്യവും സുന്ദരവുമായ വാക്യങ്ങളാൽ സങ്കീർണ്ണമായ ദർശനാനുഭൂതി ഇതുപോലെ നൂറു കൊല്ലം മുമ്പ് ഈ ഗ്രന്ഥത്തിലല്ലാതെ മലയാളഭാഷയിൽ രൂപപ്പെട്ടിട്ടുണ്ടെന്നു തോന്നുന്നില്ല. ആടോപമില്ലാത്ത ഋജുവായ ഭാഷ, വേണ്ടിടത്തു സ്വയം വന്നുചേരുന്ന ഉപമാനങ്ങൾ, സ്ഥലകാലം സന്ദർഭദൃശ്യങ്ങൾ ഓരോന്നും അർഹി ക്കുംവിധം യഥാതഥമായും സൂക്ഷ്മമായും വർണ്ണിച്ചിരിക്കുന്നു. ക്രിസ്തുപ്രകാശം പ്രതിഫലിക്കുന്ന വാങ്മയദർപ്പണങ്ങളാണ് വർണ്ണനങ്ങൾ.

യേശുനാഥനെന്ന സമ്പൂർണ്ണതയാണ് ഏതു വിവരണത്തിന്റെയും സത്തയായി ശോഭിക്കുന്നത്. ക്രിസ്തു സാന്നിദ്ധ്യാനുഭൂതിയും അതുമൂലമുണ്ടാകുന്ന ആത്മസൗഖ്യവും ശൈലിയിൽ നിറഞ്ഞുനില്ക്കുന്നു. ദൃശ്യങ്ങളുടെ ആന്തരികസൗന്ദര്യവും. അതുകൊണ്ടാണ് 'ഊർശ്ലേം യാത്രാവിവരണം' സ്ഥലകാലങ്ങളെ പരിമിതവാങ്മയത്തിലവതരിപ്പിച്ച് അവയുണർത്തുന്ന ക്രിസ്ത്വനുഭവത്തിന്റെ ദാർശനികമാനം സംവേദനം ചെയ്യുമ്പോൾ കവിതയുടെ ഭാവാത്മകതയും ദാർശനികതയുടെ പൗരുഷഗരിമയും സ്വാഭാവികമായ അനുപാതത്തിൽ ചേർന്നിരിക്കുന്നതായി വേദ്യമാകുന്നത്. പദമോ വാക്യമോ ഒന്നുപോലും എടുത്തുമാറ്റാനോ കൂട്ടിച്ചേർക്കാനോ ആകാത്തവിധം പദവാക്യസംയോജനം അത്രമേൽ നിഷ്കൃഷ്ടമാണ്.

സാധാരണനെപ്പോലെ സാധാരണക്കാരോടൊപ്പം തീവണ്ടിയിലും കപ്പലിലും യാത്രചെയ്ത് യോപ്പയിലും പിന്നീടങ്ങോട്ട് ഊർശ്ലേമിലും മറ്റും എത്തിച്ചേർന്ന അനുഭവങ്ങൾ സാമൂഹികജീവിതവുമായി ബന്ധപ്പെടാനിടയാക്കി. ഗദ്സീമോൻ തോട്ടത്തിലും പരിസരത്തും കർത്താവിന്റെയും

> **യേശുനാഥനെന്ന സമ്പൂർണ്ണതയാണ് ഏതു വിവരണത്തിന്റെയും സത്തയായി ശോഭിക്കുന്നത്.**

## ഊർശ്ലേം യാത്രാവിവരണം സിംപോസിയം

ശ്ലീഹന്മാരുടെയും സൈത്തുമലയ്ക്കടുത്ത് കന്യാസ്ത്രീ അമ്മയുടെയും സാന്നിദ്ധ്യം അനുഭവിക്കുന്നപോലെയാണ് അനുവാചകന് തോന്നുക. ഗദ്സീമോൻ തോട്ടത്തിൻെറയും ഊർശ്ലേം മലകളുടെയും സൈത്തുമലയുടെയും ദാവീദ് ഗോലിയാഥിനെ കൊന്നതെന്ന് കൂട്ടുകാർ പറഞ്ഞ അകലെയുള്ള ഏലാം താഴ്വരയുടെയും വാങ്മയചിത്രങ്ങൾ വിശുദ്ധനാടിൻെറ പ്രകൃതിയെ അതിൻെറ പുരാണസംഭവങ്ങളോടിണക്കി അവതരിപ്പിക്കുന്നു.

ഒരു മേൽപട്ടക്കാരന് സാധാരണക്കാരോടൊപ്പം സഞ്ചരിക്കാവുന്നതുപോലെ സഭാമേലദ്ധ്യക്ഷന്മാരോടൊപ്പം വിശുദ്ധസ്ഥലങ്ങളിൽ വിശുദ്ധ ശുശ്രൂഷകൾ നടത്താനും സാധിക്കുമല്ലോ. തന്മൂലം അക്കാര്യങ്ങളുടെ ആത്മനിഷ്ഠമായ വർണ്ണനവും ഭക്തിയുള്ള വാക്കുംവിധംതന്നെ പരിശുദ്ധൻ നിർവ്വഹിച്ചിരിക്കുന്നു. പുത്തൻതീ പ്രഭുക്കന്മാരെ അവഗണിച്ച് പാവപ്പെട്ടവരായ ഭക്തന്മാരുടെ സമീപത്തേക്ക് തൂണുപിളർന്ന് ഇറങ്ങിച്ചെന്ന ഒരു വിശ്വാസചരിത്രം സംക്ഷേപിക്കുമ്പോൾ പരിശുദ്ധൻെറ മനസ്സ് എപ്പോഴും എന്നപോലെ ചൂഷിതരുടെ ഭാഗത്തുതന്നെ നില്ക്കുന്നതായി കാണാം.

വിശുദ്ധ കബറിൽനിന്നും താനേ ഉണ്ടാകുന്നതെന്ന് കിഴക്കൻ ക്രിസ്ത്യാനികൾ വിശ്വസിക്കുന്ന പുത്തൻ തീ ഉയിർപ്പു പെരുന്നാളിൻെറ മുൻചടങ്ങായി കബറിൽനിന്നു കത്തുന്ന മെഴുകുതിരിക്കെട്ടുകളായി ഭക്തന്മാർക്ക് പുനരുജ്ജീവന വിശ്വാസവും പ്രത്യാശയും ഉണർത്തുമാറ് നല്കുന്നത് വിശുദ്ധൻ വിശദമായി വർണ്ണിച്ചിട്ടുണ്ട്. വിശ്വാസികളല്ലാത്തവർക്കുപോലും ആത്മീയപുനരുത്ഥാനത്തിൻെറ അഗ്നിചൈതന്യം സംവേദ്യമാക്കുന്ന കാവ്യാത്മകതയുടെ പ്രതീകസൗന്ദര്യം ജ്വലിക്കുന്നതാണ് ആ വർണ്ണന.

തുടക്കം മുതലൊടുക്കംവരെ അനർഗ്ഗളപ്രവാഹമായി ഭാഷാവാക്യങ്ങൾ ഭാവാർത്ഥസമ്പുഷ്ടമായി വിലസുന്നത് വ്യക്തവും വിശുദ്ധവുമായ ചിന്തയുടെ ഔന്നിത്യവും അനുഭവത്തിൻെറ ഗാംഭീര്യവുംമൂലമാണ്. യാത്രയിലുണ്ടായ ഓരോ ചെറിയ കാര്യവും പെരുപ്പിച്ചെഴുതിയിരുന്നെങ്കിൽ അനേകം അദ്ധ്യായങ്ങളുള്ള ഒരു ബൃഹത്ഗ്രന്ഥമാക്കാമായിരുന്നു. അനുഭവങ്ങളെ സൂക്ഷ്മമായി സംക്ഷേപിപ്പിച്ചവതരിപ്പിച്ച് ജനങ്ങൾക്ക് വായനാകൗതുകമുണർത്തുകയും വിശുദ്ധനാട് സന്ദർശിക്കാൻ കഴിയുന്നവർക്ക് അതിനു

**തുടക്കം മുതലൊടുക്കം വരെ അനർഗ്ഗള പ്രവാഹമായി ഭാഷാ വാക്യങ്ങൾ ഭാവാർത്ഥ സമ്പുഷ്ടമായി വിലസുന്നത് വ്യക്തവും വിശുദ്ധവുമായ ചിന്തയുടെ ഔന്നിത്യവും അനുഭവത്തിൻെറ ഗാംഭീര്യവും മൂലമാണ്.**

പ്രേരണ നല്കുകയും ചെയ്യുക ഈ ഗ്രന്ഥത്തിൻെറ ഉദ്ദേശ്യമാണെന്ന് കരുതണം. അതുകൊണ്ട് സർവ്വരും വായിക്കുന്നതിനുവേണ്ടി ഒരു ലഘുകൃതിപോലെ അദ്ധ്യായവിഭജനം ആവശ്യമായിവരാത്തവിധം ഓരോ കാര്യങ്ങളും ഖണ്ഡിക തിരിച്ച് പ്രതിപാദിച്ചിരിക്കുന്നു. ഒരേ ഇരിപ്പിലെഴുതിത്തീർത്തതാണോ എന്നു തോന്നുമാറ് അത്രയ്ക്ക് ഏകാഗ്രവും ക്രമപൂർണ്ണവുമായി എഴുതിയിരിക്കുന്ന ഗ്രന്ഥമാണിത്. ഇന്നത്തെ വായനക്കാരന് പ്രധാന കാര്യങ്ങൾ എളുപ്പം ശ്രദ്ധേയമാകുന്നതിനുവേണ്ടി ആമുഖപഠനം നടത്തി പോൾ മണലിൽ ഗ്രന്ഥത്തിൻെറ ശതാബ്ദി പതിപ്പ് ഉചിതമായ ശീർഷകങ്ങൾ കൊടുത്ത് പത്തദ്ധ്യായങ്ങൾ ആക്കിയിട്ടുള്ളത് ശ്ലാഘനീയമത്രെ.

ചെറിയ കാലത്തിനുള്ളിൽ വിദൂരസ്ഥലസീമകൾ ദർശിക്കുകയും വസ്തുതകളുടെ സൂക്ഷ്മതയിൽത്തന്നെ അവയുൾക്കൊള്ളുകയും തീർത്ഥാടനാനുഭൂതിയുടെ നൈരന്തര്യം നിലനിർത്തിക്കൊണ്ട് സ്ഥലകാലാവസ്ഥാന്തരങ്ങൾ കാട്ടിത്തരികയും ചെയ്തിരിക്കുന്നത് അത്ഭുതംതന്നെ. യോപ്പാത്തുറമുഖത്തു ചെന്നപ്പോഴുണ്ടായ അനിഷ്ടസംഭവങ്ങൾ വൈരുദ്ധ്യമുള്ളതാണെങ്കിലും യാത്രാനുഭവത്തിൻെറ ഭാഗമായതിനാൽ അല്പം മാത്രം അതിനെക്കുറിച്ചു പറഞ്ഞ് തൻെറ ലക്ഷ്യസ്ഥാനമായ ഊർശ്ലേമിലേക്കുന്മുഖമായിരിക്കുന്ന മനസ്സിൻെറ വേഗത്തിൽ ഭാഷയെ സഞ്ചയിപ്പിക്കുകയാണ് വിശുദ്ധൻ ചെയ്യുന്നത്. സഞ്ചാരത്തിൻെറ ബാഹ്യാനുഭവങ്ങൾ സംക്ഷേപിച്ച് ലക്ഷ്യസ്ഥാനങ്ങളിലെത്തിയതിനുശേഷമുള്ള അനുഭവങ്ങൾ ആത്മനിഷ്ഠമെങ്കിലും താരതമ്യേന വിപുലമാക്കി സാമാന്യർക്ക് വേദപുസ്തകത്തിൻെറ പശ്ചാത്തലത്തിൽ ലഭിക്കത്തക്കവിധം ഭാഷയെ സാധാരണീകരിച്ചുകൊണ്ട് പരിശുദ്ധൻ ഭക്ത്യുദ്ദീപകമാക്കിയിരിക്കുന്നു, ഒരു ഭക്തകവിയുടെ നിഷ്കൃഷ്ടതയോടെ.

'ഊർശ്ലേം യാത്രാവിവരണം' സഞ്ചാരസാഹിത്യപ്രസ്ഥാനത്തിലെ തീർത്ഥാടനസാഹിത്യമാണ്. തീർത്ഥാടന ദർശനാനുഭവമുൾക്കൊള്ളാൻ മലയാളഭാഷ പാകമാകാതിരുന്ന കാലഘട്ടത്തിൽ ക്രിസ്തുരാജ്യാനുഭൂതി നമ്മുടെ പാതിരി മലയാളത്തിൽനിന്നതിവിദൂരമായ ദർശനാനുഭൂതികളുടെ ഭാഷയായി നവീന ഗദ്യഭാഷയ്ക്ക് അടിത്തറയാകുംവിധമാണ് ഊർശ്ലേം യാത്രാവിവരണം രൂപംകൊണ്ടത്.







കാലംചെയ്ത തിരുമേനിയുടെ ചിത്രം (ദേവലോകം കാതോലിക്കേറ്റ് അരമനയിൽനിന്ന്)



***1892ൽ എടുത്ത ചിത്രം*** ഇരിക്കുന്നവർ: അമേരിക്കയുടെ മെത്രോപ്പോലീത്ത ആയി വാഴിക്കപ്പെട്ട റെനി വലാത്തി മാർ തിമോത്തിയോസ്, മാർ ഈവാനിയോസ് മെത്രാപ്പോലീത്താ (മുറിമറ്റത്തിൽ), മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത (പുലിക്കോട്ടിൽ), മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ (കടവിൽ), മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത (പരുമല), അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ (ഗോവാ).
നില്ക്കുന്നവരിൽ: കൊച്ചുപറമ്പിൽ പൗലോസ് റമ്പാൻ, മൂക്കഞ്ചേരിൽ ഗീവറുഗീസ് റമ്പാൻ, ചാലപ്പുറത്തു യാക്കോബ് റമ്പാൻ, സ്ളീബാ ശെമ്മാശ്ശൻ (പിന്നീട് മാർ ഒസ്താത്തിയോസ്) എന്നിവരെ കാണാം.

പരുമല തിരുമേനി
29–ാം വയസ്സിൽ









ഫാ. ജോർജ് തോമസ് മണർകാട് വരച്ച ചിത്രം



*1899–ൽ എടുക്കപ്പെട്ട ഒരു ചിത്രം*

ഇരിക്കുന്നവർ: മാർ ഈവാനിയോസ് മുറിമറ്റം (മലങ്കരയിലെ പ്രഥമ കാതോലിക്ക), മാർ അത്താനാസ്യോസ് കടവിൽ, മാർ ദീവന്നാസ്യോസ്–V പുലിക്കോട്ടിൽ, മാർ ഗ്രീഗോറിയസ് പരുമല.

നില്ക്കുന്നവർ: വട്ടശ്ശേരിൽ ഗീവറുഗീസ് കത്തനാർ (പിന്നീട് മാർ ദീവന്നാസ്യോസ്), കല്ലാശ്ശേരിൽ പുന്നൂസ് റമ്പാൻ (മൂന്നാമത്തെ കാതോലിക്കാ), കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ (മാർ കൂറിലോസ്), കാരുചിറ ഗീവറുഗീസ് റമ്പാൻ (ദ്വിതീയ കാതോലിക്ക), കോനാട്ട് മാത്തൻ മല്പാൻ.



ഡിക്രൂസ് എടുത്ത ചിത്രം



നിരണം മുതലായ ഇടവകകളുടെ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തയിൽനിന്ന്:

# ഒരു കല്പന

നമ്മുടെ പറക്കോട്ടു പള്ളിയോഗക്കാർക്ക് ദൈവത്തിൽനിന്നു വാഴ്‌വും സമാധാനവും വർദ്ധിച്ചിരിക്കട്ടെ. പ്രിയമുള്ള ആ പള്ളിനടത്തിപ്പിനായി പട്ടക്കാരെ നിയമിക്കുന്ന കാര്യം സംബന്ധിച്ചു നിങ്ങൾ യോഗംകൂടി ആലോചിക്കയും കല്പിച്ചു നിയമിക്കുന്ന പട്ടക്കാർ നടത്തുന്നതിനു സമ്മതമാകുന്നുയെന്നു നമ്മുടെ മുമ്പാകെ അവിടെ വച്ചു നിങ്ങൾ ഏറ്റുപറകയും ചെയ്തിരിക്കയാൽ തലപ്പള്ളിയാകുന്ന കണ്ണങ്കോട്ടുപള്ളിയിൽ ഇപ്പോൾ ആജ്ഞാനുസരണം നടക്കുന്ന കാഞ്ഞിരക്കാട്ട് ഗീവറുഗീസ് കത്തനാരും ചിറ്റേഴത്ത് കോരുതു കത്തനാരും കാഞ്ഞരക്കാട്ട് മത്തായി കത്തനാരും കൊന്നയിൽ പീലിപ്പോസു കത്തനാരും ഇങ്ങനെ നാലു കത്തങ്ങളും പുത്തൻവീട്ടിൽ സ്കറിയാ ശെമ്മാശ്ശും ഉള്ളതാകയാൽ അവരെല്ലാവരും മൂപ്പുമുറപോലെ അവിടെ നടത്തുന്നതായിരുന്നാൽ നിങ്ങൾക്കു ഭാരവും സംഗതികൾക്കു വീഴ്ചയും ഉണ്ടാകുവാൻ ഇടയില്ലെന്നു കാണുന്നതാകയാൽ കഴിഞ്ഞ 20-ാം തീയതി ഞായറാഴ്ച വലിയനോമ്പു വീടുന്ന ദിവസംമുതൽ മൂപ്പുമുറയ്ക്കു ടി പട്ടക്കാർ അവിടെ വീതം ക്രമമായും വീഴ്ചകൂടാതെയും നടത്തുവാൻതക്കവണ്ണം അവരോട് മുഖദാവിൽ നാം ആജ്ഞാപിച്ചിട്ടുള്ളതാകകൊണ്ടും അതുപ്രകാരം നടത്തിച്ചുകൊൾകയും നിങ്ങൾ ഭക്തിപൂർവ്വം കൈക്കൊണ്ടു നടന്നുകൊൾകയും വേണം. അവിടെ ശവം അടക്കുന്നതിനു സ്ഥലം നിശ്ചയിക്കപ്പെട്ടിട്ടുള്ളതുപോലെ വേഗത്തിൽ ആയത് വെടിപ്പാക്കി അവിടെത്തന്നെ ശവസംസ്കാരം ചെയ്തു കൊള്ളുകയും കുഴിക്കാണം ആ നിശ്ചയപ്രകാരംതന്നെ വൈപ്പിച്ചുകൊള്ളുകയും വേണം.

മാമ്മൊദീസായ്ക്കു കല്ലുണ്ടാക്കാതെ വല്ല പാത്രങ്ങളിലും ആ വിശുദ്ധ ക്രിയ നടത്തി പിന്നെ ആ പാത്രം മറ്റുപയോഗങ്ങൾക്ക് എടുക്കുന്നതു ഭയമുള്ള സംഗതി ആണ്. അതിനാൽ എത്രയും വേഗത്തിൽ മാമൊദീസക്കല്ല് ഉണ്ടാക്കി പണിതുവച്ച് മാമൊദീസ നടത്തിക്കൊള്ളണം. പിന്നെ വിവാഹം മുതലായി പള്ളിക്കടുത്ത സകല കൂദാശകളും കർമ്മങ്ങളും നടത്തുന്നതിനും ഇതിനാൽത്തന്നെ അനുവദിക്കപ്പെട്ടിരിക്കുന്നു. അവകൾക്ക് പള്ളിക്കും പട്ടക്കാർക്കും കപ്പിയാർക്കും ഉള്ള വരുമാനങ്ങൾ തലപ്പള്ളിയിലെ നടപ്പിൻപ്രകാരം വൈപ്പിച്ചു നടത്തിക്കൊള്ളുകയും വേണം. പള്ളിയുടെ പണിനടത്തിപ്പിനായി ആലോചിച്ചതുപോലെയുള്ള പിരിവുകളെടുത്തും ടി വർഷത്തോടുകൂടെത്തന്നെ തറയിട്ടും അത്യുത്സാഹമായി പണികൾ നടത്തി അതിൻെറ പൂർണ്ണതയൊടുകൂടെ കൂദാശയുംചെയ്ത് ആ വാഴ്‌വ് കൈക്കൊള്ളുവാൻ ദൈവം നിങ്ങൾക്കു ഭാഗ്യം നല്കട്ടെ. നമ്മുടെ രക്ഷിതാവായ യേശുമിശിഹായുടെ കൃപയും, വാഴ്‌വും നിങ്ങളെല്ലാവരൊടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. അത് കൃപ നിറഞ്ഞിരിക്കുന്ന മാതാവിൻെറയും സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽത്തന്നെ ആമെൻ എന്നു—1897 മേടം 18-ാം തീയതി തുമ്പമൺ പള്ളിയിൽനിന്നും.

മാമ്മൊദീസായ്ക്കു കല്ലുണ്ടാക്കാതെ വല്ല പാത്രങ്ങളിലും ആ വിശുദ്ധ ക്രിയ നടത്തി പിന്നെ ആ പാത്രം മറ്റുപയോഗങ്ങൾക്ക് എടുക്കുന്നതു ഭയമുള്ള സംഗതി ആണ്.



നിരണം മുതലായ പള്ളികളുടെ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായിൽനിന്നും

# ഒരു ഇടയലേഖനം

രക്ഷിതാവായ യേശുമിശിഹയാൽ വിളിക്കപ്പെട്ടതും തന്റെ അപ്പോസ്തലനായ മാർതോമ്മാ ശ്ലീഹയാൽ സ്ഥാപിക്കപ്പെട്ടതും ആ പിന്തുടർച്ചയിൽ അന്ത്യോഖ്യായുടെ മോറാൻ മാർ ഇഗ്നാത്യോസ് പാത്രിയർക്കീസ് ബാവായാകുന്ന വേദ തലവനാൽ ഭരിക്കപ്പെടുന്നതുമായ മലബാറിൽ തെക്കിനടുത്ത നിരണം, കൊല്ലം, തുമ്പമൺ എന്നീ മൂന്നിടവകകളിൽപ്പെട്ട എല്ലാ പള്ളികളിലെ പട്ടക്കാരും ശെമ്മാശന്മാരും എപ്പിത്രൊപ്പന്മാരും ശേഷം എല്ലാവരുംകൂടി കണ്ടെന്നാൽ നമ്മുടെ രക്ഷിതാവായ യേശുമിശിഹാ തന്റെ വിശുദ്ധ ശിഷ്യന്മാരോട് എന്റെ സമാധാനം നിങ്ങൾക്കു തരുന്നു എന്നും എന്റെ സമാധാനത്തെ നിങ്ങൾക്കു വെച്ചേക്കുന്നുയെന്നും കല്പിച്ചു കൊടുത്തിട്ടുള്ള ആ സമാധാനം നിങ്ങളെല്ലാവരുടെമേലും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

പ്രിയമുള്ളവരേ, നമ്മുടെ സമുദായത്തിന് ഏതൽക്കാലം ഭവിച്ചിട്ടുള്ള കുഴപ്പങ്ങൾ അതിന്റെ ലൗകിക വിഷയങ്ങളിൽ മാത്രമല്ല ആത്മീയത്തിലും നേരിട്ടു വളരെ പരിതാപാവസ്ഥയിൽ ആയിത്തീർന്നിരിക്കുന്നുയെന്നും നമുക്കു ചുറ്റുമുള്ള ഇതര സഭക്കാർ തങ്ങളുടെ അത്യുത്സാഹത്താൽ അവരുടെ വിശ്വാസ രീതിക്കടുത്ത സഭാഭരണത്തിൽ നാൾക്കുനാൾ ഉയർന്നു പരിഷ്കൃതരായി വരുന്നുയെന്നും ഉള്ളതു നമുക്കു പ്രത്യക്ഷപ്പെട്ടും നാം അതിനാൽ ലജ്ജിച്ചും വരുന്നതിൽ വച്ചു ദൈവത്തെയും തന്റെ തിരുസഭയെയും സ്നേഹമുള്ളതിൽ ആർക്കും വ്യസനം തോന്നാതെയിരിക്കയില്ലല്ലോ. വളരെക്കാലമായി ഈ സഭയിൽ നേരിട്ടിരുന്ന ഭിന്നതകൾ, തർക്കങ്ങൾ മുതലായവയുടെ നിവാരണത്തിനും ക്ഷേമമായ നടത്തിപ്പിന്നുമായി നമ്മുടെ വി.പിതാവായ പ്രധാന ഇടയൻ മലയാളത്തിൽ എത്തി തന്റെ ആത്മീയ ആട്ടിൻകൂട്ടത്തെ ദർശിക്കുകയും അവയുടെ പ്രത്യേക സൂക്ഷിപ്പിന് ഏഴ് ഇടവകകളായി തിരിച്ച് അതാതിനു മേലദ്ധ്യക്ഷന്മാരായ ഭരണക്കാരെ നിയമിക്കയും ഇവകൾ എല്ലാം ഏക കൂട്ടവും ഏക നടപടിയുമായി യോജിച്ച് ഏക പ്രധാന മേലദ്ധ്യക്ഷതയ്ക്കു ചേർന്നിരിപ്പാൻ തക്കവണ്ണം ഒരു പ്രധാന ഐക്യസംഘത്തെ അടിസ്ഥാനപ്പെടുത്തുകയും അതിന് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളെ തലവനായി നിയമിക്കയും മറ്റും ചെയ്ത് തിരികെ എഴുന്നള്ളുകയും അതുമുതൽ ഇതുവരെ പതിനഞ്ചു വർഷക്കാലം മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകൾ ഈ ആട്ടിൻകൂട്ടത്തിനുവേണ്ടി രക്ഷിതാവിന്റെ തിരുവചനപ്രകാരം മരണത്തോളം യുദ്ധം ചെയ്കയും അവസാനം തന്റെ കൃപയാൽ ജയം പ്രാപിക്കയും ചെയ്തു.

എങ്കിലും സമുദായത്തിന്റെ പൊതുവായുള്ള വലിയതും ഭാരമേറിയതുമായ പല കാര്യങ്ങൾ ഒഴിച്ചും ഒതുക്കം വരുത്തിയും അകമേയുള്ള ആത്മീയ കാര്യങ്ങളിൽ പ്രത്യേകം ദൃഷ്ടിവച്ച് അന്വേഷിപ്പാൻ കാലം പോരാതെയിരിക്കുന്ന സ്ഥിതിയെ ഗ്രഹിച്ചിട്ടും ശേഷമുള്ളവർ ബലഹീനന്മാർ എങ്കിലും രക്ഷിതാവിന്റെ ബലത്തിൽ ശരണപ്പെട്ടു തങ്ങളുടെ ആത്മീയ ചുമതലയെ നിറവേറ്റുവാൻ നോക്കാതെ ഉദാസീനന്മാരായിരിക്കുന്നതു കഷ്ടംതന്നെയെന്നു സമ്മതിക്കേണ്ടതാകുന്നു. അതിനാൽ അധികം ഇടർച്ച ഭവിച്ചിരിക്കുന്ന തെക്കിന്നടുത്ത ഈ ഭാഗങ്ങളിൽ നമ്മുടെ ബലഹീനതയ്ക്ക് ഏല്പിക്കപ്പെട്ടിട്ടുള്ളതിനോടുകൂടെ ശേഷമുള്ളവയും ടി വിഷയങ്ങളിൽ യോജിച്ചു നടത്തപ്പെടുവാൻ പിതാക്കന്മാരിൽനിന്നും ആ യോജിപ്പിൽ ആലോചിച്ചുണ്ടാകുന്ന ഭദ്രാസന ഇടവകസംഘത്തെ അംഗീകരിച്ചു ചെയ്വാൻ ഈ പ്രധാന ഐക്യസംഘത്തിൽനിന്നും അനുവദിക്കപ്പെട്ടിട്ടുള്ളതുമാകയാൽ നമ്മുടെ ചുമതലയെ സ്നേഹിക്കപ്പെട്ട നിങ്ങൾ എല്ലാവരുമായി ആലോചിച്ചു നിറവേറ്റാമെന്നുള്ള ആഗ്രഹം ദൈവത്തിൽ സമർപ്പിച്ചുകൊണ്ടത്രേ പൊതുവായുള്ള ഈ ലേഖനം നിങ്ങൾക്ക് അയയ്ക്കുന്നത്. എന്നാൽ നാം ബലഹീനനും അകാലത്തിൽ ജനിച്ച ശിശുവിനെപ്പോലെ ഏറ്റം ചെറിയവനുമാകുന്നതിനാൽ സർവ്വശക്തന്റെ കൃപയിലും നിങ്ങൾ എല്ലാവരുടെ ഐക്യബലത്തിലും ആശിച്ചുകൊണ്ടുമത്രേ ഇത് എഴുതുന്നത്. പ്രിയമുള്ളവരേ, രക്ഷിതാവിന്റെ തിരുമണവാട്ടിയാകുന്ന കാതോലിക്കായ്ക്കും ശ്ലീഹായ്ക്കുമടുത്ത ഈ സഭയ്ക്ക് ഏതൽക്കാലം നേരിട്ടിട്ടുള്ള സകല ദോഷവും തിരുസഭയുടെ സത്യവിശ്വാസത്തെയും അതിന് അഴകായി ദൈവികത്താൽ



നിശ്ചയിക്കപ്പെട്ടിട്ടുള്ള സഭാചട്ടത്തെയും ഇന്നതെന്നും അതിന്റെ സാരവും ഗ്രഹിക്കാതെ സഭയുടെ മക്കൾതന്നെ എതിർത്തുനില്ക്കുന്നതിനാൽ മാത്രമല്ലാതെ മറ്റൊന്നുകൊണ്ടുമല്ലെന്നുള്ള നിർവ്വിവാദമായ കാര്യമാകുന്നു. രാജകീയസംബന്ധമായി എങ്ങനെയെല്ലാം തീർച്ചവരുത്തിയാലും പല പ്രകാരേണയുള്ള വേദപഠിത്വം ഉപദേശം സഭാസംബന്ധമായ ചട്ടംകെട്ടുകൾ ഇത്യാദികളാൽ അല്ലാതെ ഒരിക്കലും ആ ദോഷം തീരുന്നതുമല്ല. അതിന് ഉപദേഷ്ടാക്കന്മാരായി ദൈവം തിരഞ്ഞെടുത്ത് ആക്കിയിട്ടുള്ളതു നിങ്ങൾ ഭൂമിയുടെ ഉപ്പെന്നും നിങ്ങൾ ലോകത്തിന്റെ പ്രകാശമെന്നും തന്റെ തിരുനാമം സകലരേയും പഠിപ്പിച്ചു ശിഷ്യന്മാരാക്കുവിൻ എന്നും മറ്റും കല്പിച്ചു നിയമിച്ചിട്ടുള്ള മേല്പട്ടക്കാരൻ, പട്ടക്കാർ മുതലായ തന്റെ ആചാര്യകുലമാകുന്നു. ആ കൂട്ടമൊക്കെയും തങ്ങളുടെ വിളിയും ചുമതലയും ഇന്നതെന്നു ഗ്രഹിച്ചു രക്ഷിതാവിന്റെ വേലയ്ക്കായി യുദ്ധസൈന്യങ്ങളെപ്പോലെ ഒരുമിച്ചുകൂടുവാൻ ഇതു തക്ക സമയവുമാകുന്നു. എന്നാലും നമ്മുടെ യുദ്ധം ജഡത്തോടും രക്തത്തോടുമല്ല; തിരുസഭയെ നശിപ്പിപ്പാൻ എതിർത്തു പുറപ്പെട്ടിരിക്കുന്ന സാത്താനോടും അവന്റെ സൈന്യത്തോടുമത്രെ. പ്രിയമുള്ളവരേ, ഈ യുദ്ധത്തിന് ഒരുമ്പെടേണ്ടുന്നത് ആചാര്യകുലം മാത്രമല്ല ജനം ഒട്ടുക്ക് അവശ്യംതന്നെ എങ്കിലും ആദ്യം ആത്മീയ വേലക്കാർ ഒരുമ്പെട്ടതിന്റെ പിമ്പായി ആവശ്യപ്പെടുന്ന സമയം പൊതുവായി ക്ഷണിച്ചുകൊള്ളാമെന്നു കരുതിയത്രേ പട്ടക്കാരെ മാത്രം വിളിപ്പാൻ ആലോചിച്ചത്. എന്നാൽ, ഈ കൂട്ടത്തിന്റെ പ്രധാന ഉദ്ദേശങ്ങൾ:

1. ദൈവത്തിന്റെ ശുശ്രൂഷക്കാരായ പട്ടക്കാർ എല്ലാവരും അവർക്കുള്ള ആത്മീയവിളിയുടെ താത്പര്യം ഗ്രഹിച്ച് ഏകരീതിയിൽ ഒരുമ്പെട്ടു കർത്താവിന്റെ വേലയെ വെടിപ്പായി നടത്തുന്നവരാകുവാൻ ഉപദേശിക്കപ്പെടണം.

2. അവരിൽനിന്നും പൊതുവിൽ ആത്മസംബന്ധമായും സാമൂഹ്യസംബന്ധമായുമുള്ള ആലോചനകൾക്കും നടത്തിപ്പുകൾക്കുമായി പത്തോ പന്ത്രണ്ടോ പട്ടക്കാർ പഠിത്വമുള്ളവരും പ്രസംഗത്തിന് നിപുണതയുള്ളവരും കാര്യവിവരവും ദൈവഭക്തിയുമുള്ളവരുമായി തിരഞ്ഞെടുത്ത് പ്രതിപുരുഷന്മാരായി നിശ്ചയിക്കപ്പെടണം.

3. ഇതിൽ ഒന്നാമത്തെ വലിയ കൂട്ടത്തിന് ക്ലീറിക്ക് യോഗമെന്നും രണ്ടാമത്തെ ചെറിയ കൂട്ടത്തിന് റോസൈ യോഗമെന്നും പേർ വിളിക്കപ്പെടുകയും ക്ലീറിക്ക് യോഗം ആണ്ടിൽ ഒരു പ്രാവശ്യം ഭദ്രാസനമാകുന്ന പരുമല സെമിനാരിയിലും റോസൈ യോഗം ആണ്ടിൽ രണ്ടു പ്രാവശ്യത്തിൽ കുറയാതെ നിശ്ചയിക്കപ്പെടുന്ന സ്ഥലങ്ങളിലും കൂടണം.

4. റോസൈ യോഗത്തിൽനിന്നും അന്നന്നുള്ള നിശ്ചയപ്രകാരം ചിലരെ സഞ്ചാര പ്രസംഗികളായിട്ടും ചിലരെ വിശ്വാസരീതിക്കടുത്ത പുസ്തകങ്ങൾ തർജ്ജമ ചെയ്തും മററും ഉണ്ടാക്കുന്നവരായിട്ടും ചിലരെ എല്ലാ പള്ളികളിലും ഇപ്പോഴുള്ളതും ഉണ്ടാകേണ്ടതുമായ പള്ളിക്കൂടങ്ങളിൽ നമസ്കാരം വേദപാഠം, വിശ്വാസരീതിക്കടുത്ത പഠിത്വം മുതലായതു നടത്തിച്ച് അവകൾ പരിശോധിക്കുന്നതിനായിട്ടും ചിലരെ പുറജാതികളോടുള്ള ഉപദേശവേല നടത്തുന്നതിനായിട്ടും ചിലരെ റിശ്കൊഹനൂസായുടെ ആലോചനയ്ക്കും അതാതു പള്ളികളിലെ കണക്കു കേൾവി തർക്കവാദങ്ങൾ ഉണ്ടായിരുന്നാൽ കേട്ടു തീർക്കുക മുതലായവകൾക്കായിട്ടും ചിലരെ ടി സെമിനാരിയുടെ പ്രധാന കെട്ടിടവും പള്ളിയും അടിസ്ഥാനപ്പെടുത്തീട്ടുള്ളതല്ലാതെ തീർന്നിട്ടില്ലാത്തതിനാൽ അതിന്റെ പണി നടത്തിപ്പിനായിട്ടും ചിലരെ ടി വേലകൾക്കു ദൈവത്തിന്റെ മക്കളായ ജനത്തിൽനിന്ന് ധർമ്മശേഖരപിരിവുകൾ എടുത്തു നടത്തുന്നതല്ലാതെ വേറൊരു വഴിയുമില്ലാത്തതിനാൽ അവകൾക്കായിട്ടും മറ്റും നിശ്ചയിക്കണം.

5. ഇതു കൂടാതെ മറ്റനേക സംഗതികൾ ആലോചിപ്പാനും നടത്തുവാനുമുള്ളത് അപ്പഴപ്പോൾ കൂടുന്ന റോസൈ യോഗത്തിൽ നിശ്ചയിച്ചും പ്രധാന ഐക്യയോഗത്തിൽ അവകളെ ഉറപ്പിച്ചും നടത്തപ്പെടണം.

പ്രിയമുള്ളവരേ, തെക്കിനടുത്ത മഹാപർവതമായ ടി സെമിനാരിയിൽ പഠിത്വമാകുന്ന ഉറവയും ഒഴുക്കും തത്ക്കാലം നില്പാൻ ഇടവരികകൊണ്ട് അതിനടുത്ത താഴ്വരകൾ എല്ലാം വറ്റി ഉണങ്ങി കാണുന്നതിനാൽ ടി രണ്ടു യോഗവും ശേഷം ഇടവകബഹുജനയോഗവും പ്രത്യേകം വ്യസനത്തോടുകൂടെ ദൃഷ്ടി വച്ച് അതിന്റെ പണി നിവൃത്തിക്കു ഒരുമ്പെടേണ്ടത് അത്യാവശ്യമായിരിക്കുന്നു. എന്തെന്നാൽ ദൈവികത്തിലും ലൗകികത്തിലും പ്രകാശവും ജീവനുമായിട്ടുള്ളത് പഠിത്വമെന്നല്ലാതെ അതിനു ശരിയായി വേറൊന്നുമില്ലെന്ന് ഏവരും സമ്മതിക്കുന്നതാകുന്നു. നമ്മുടെ രക്ഷിതാവായ മശിഹാതമ്പുരാൻ തന്റെ സകലകൃപകളിലും ഒന്നാമതായി നടത്തിയതും തന്റെ ശിഷ്യന്മാരെ പ്രത്യേകം ഭരമേൽപിച്ചതും പഠിത്വമാകുന്നു. നമ്മുടെ മഹാരാജാവും രാജ്യക്ഷേമത്തിനായി തന്റെ രാജ്യമൊക്കെയിലും ഉന്നതമായി നടത്തിവരുന്നതും പഠിത്വമത്രെ. അങ്ങനെ തന്നെ അന്യസഭക്കാരായ റോമാക്കാരും പ്രോട്ടസ്റ്റൻറുകാരും അവരുടെ എല്ലാ സ്ഥലങ്ങളിലും സെമിനാരികളായിട്ടും കുബേന്തകളായിട്ടും മറ്റു പള്ളിക്കൂടങ്ങളായിട്ടും ഒരു മഹത്വം നിറച്ചുവരുന്നു. എന്നാൽ ഇവരുടെ ഇടയിൽ പൂർവ്വിക അപ്പോസ്തല സഭയെന്നുള്ള

നമുക്കുള്ളതിനാൽ അതിനെ ഘോഷിച്ചുകൊണ്ടു നടക്കുന്നതു മാത്രമല്ലാതെ അപ്പോസ്തല സ്ഥാനത്തിനടുത്ത യാതൊരു വേലയും ഉപദേശവും നടത്താതെയും അതിന് അറിവും ശേഷിയുമില്ലാതെയും തീർന്നിരിക്കകൊണ്ടു നിർജ്ജീവാവസ്ഥയിൽ നാം ആയിരിക്കുന്നതു മാത്രമല്ല, എല്ലാ പള്ളികളിലും തമ്മിൽതമ്മിൽ സമാധാനമില്ലാത്ത ജന്തുക്കളെപ്പോലെ കടിപിടി കൂട്ടി നശിച്ചു നശിച്ച് അശേഷം മേൽഗതിയില്ലാതെയും ഇതരസഭക്കാർക്കും മറ്റുള്ളവർക്കും ആക്ഷേപത്തിനും നിന്ദയ്ക്കും പാത്രീഭവിച്ചുമിരിക്കുന്നു. എന്നാൽ ഇതിനുള്ള കാരണം ആലോചിക്കുമ്പോൾ ഭരണദോഷമെന്നല്ലാതെ ദൈവത്തിൻെറ റൂഹായ്ക്കടുത്ത ആട്ടിൻകൂട്ടത്തെ നാം എന്തിനു കുറ്റം പറയുന്നു. അതുകൊണ്ട് തിരുസഭയുടെ ഭരണക്കാരും ഇടയന്മാരുമായ നമ്മുടെ കൂട്ടുവേലക്കാരും സഹോദരന്മാരും സഖികളുമേ വരുവിൻ കർത്താവിൻെറ വേലയ്ക്കായി വേഗം ഒരുങ്ങുവിൻ. റൂഹായ്ക്കടുത്ത യുദ്ധത്തിന് അതിനടുത്ത സകല ആയുധങ്ങളും ധരിപ്പിൻ. ഹാ സഹോദരന്മാരേ, വരുവാനിരിക്കുന്ന ഭയങ്കരമായ ചോദ്യത്തെയും ന്യായവിധിയെയും പ്രതികാരത്തെയും ഓർത്തു ഭയപ്പെടുവിൻ. നമുക്ക് ഏല്പിക്കപ്പെട്ടിരിക്കുന്ന കട്ടിവിരാകൻെറ കണക്കെടുത്തു വിളിക്കുമ്പോൾ നാം എന്തുത്തരം പറയേണ്ടുയെന്നുവച്ചു ഭ്രമിപ്പിൻ. മടിയനായ ദാസനെ കൈയും കാലും കെട്ടി എവിടേക്കു തള്ളിയിറൊക്കിയെന്നും ഓർത്തു വ്യസനിപ്പിൻ.

പ്രിയമുള്ളവരേ, അങ്ങനെയുള്ള പ്രതിഫലത്തിന് നാം പാത്രവാന്മാരായി തീർന്നാൽ നാം ഇപ്പോൾ എടുത്തിരിക്കുന്ന നാമംകൊണ്ടും വേഷംകൊണ്ടും എന്തു പ്രയോജനം. ആത്മീയ ഇടയന്മാരെക്കുറിച്ച് എറമിയ, ഹസ്കിയേൽ മുതലായ ദീർഘദർശിമാരെകൊണ്ടു ദൈവം പറയിച്ചിട്ടുള്ള വചനങ്ങളെ കേൾപ്പിൻ. എറമിയ 23.1 എൻെറ മേച്ചിൽസ്ഥലത്തെ ആടുകളെ നശിപ്പിച്ചിരിക്കുന്ന ഇടയന്മാർക്ക് ഹാ കഷ്ടമെന്നു കർത്താവു പറയുന്നു. നിങ്ങൾ എൻെറ ആട്ടിൻകൂട്ടത്തെ സൂക്ഷിക്കാതെ അവയെ ചിതറിച്ച് ആട്ടിക്കളഞ്ഞു. ഇതാ ഞാൻ നിങ്ങളുടെ മേൽ നിങ്ങളുടെ പ്രവൃത്തികളുടെ ദോഷത്തെ വിചാരിക്കുമെന്നു കർത്താവു പറയുന്നു. ഹസ്കിയേൽ 17:2 മുതൽ മനുഷ്യപുത്രാ, ഞാൻ നിന്നെ ഇസ്രായേൽ ഭവനക്കാർക്ക് കാവൽക്കാരനാക്കിയിരിക്കുന്നു. അതുകൊണ്ട് എൻെറ വായിൽനിന്നു വചനത്തെ കേട്ട് എങ്കൽനിന്ന് അവരെ ഓർമ്മപ്പെടുത്തുക. നീ മരിക്കും നിശ്ചയമെന്നു ഞാൻ പാപിയോടു പറയുമ്പോൾ നീ അവനെ ഓർമ്മപ്പെടുത്താതെയും അവനെ ജീവനോടു രക്ഷിക്കുന്നതിനു നീ പാപിയോട് അവൻെറ ദുഷ്ടവഴിയിൽനിന്നു വിട്ടൊഴിഞ്ഞു ജീവിപ്പാൻ പറയാതെയുമിരുന്നാൽ ആ പാപി അവൻെറ അതിക്രമത്തിൽ മരിക്കും. എന്നാൽ ഞാൻ അവൻെറ രക്തത്തെ നിൻെറ കൈയിൽനിന്നു ചോദിക്കയും ചെയ്യും. ഹസ്കിയേൽ 34:2 മുതൽ മനുഷ്യൻെറ പുത്രാ, ഇസ്രായേലിൻെറ ഇടയന്മാർക്കു വിരോധമായി നീ ദീർഘദർശനം പറക. ഇടയന്മാരോടു ദൈവമായ കർത്താവ് ഇപ്രകാരം പറയുന്നു. തങ്ങളെത്തന്നെ മേയ്ക്കുന്ന ഇസ്രായേലിൻെറ ഇടയന്മാർക്ക് ഹാ കഷ്ടം. ഇടയന്മാർ ആട്ടിൻകൂട്ടങ്ങളെ മേയ്ക്കുന്നില്ല. നിങ്ങൾ മേദസ്സിനെ ഭക്ഷിക്കയും ആട്ടിൻരോമംകൊണ്ട് നിങ്ങൾക്കു വസ്ത്രം ഉണ്ടാക്കുകയും തടിച്ചവയെ അറക്കുകയും ചെയ്യുന്നു. നിങ്ങൾ ബലഹീനതയുള്ളതിനെ ശക്തിപ്പെടുത്താതെയും ദീനംപിടിച്ചതിനെ സൗഖ്യമാക്കാതെയും ഒടിഞ്ഞതിനെ മുറിവുകെട്ടാതെയും ആട്ടിക്കളയപ്പെടുന്നതിനെ തിരിച്ചുവരുത്താതെയും കാണാതെ പോയതിനെ അന്വേഷിക്കാതെയും ബലാത്ക്കാരത്തോടും ക്രൂരതയോടും അവയെ ഭരിക്കയും ചെയ്യുന്നു. പിന്നെയും ഇടയൻ ഇല്ലായ്മകൊണ്ട് അവ ചിന്നപ്പെട്ടു. അവ ചിന്നപ്പെട്ടപ്പോൾ വയലിലുള്ള എല്ലാ മൃഗങ്ങൾക്കും ഭക്ഷണമായിത്തീർന്നു. എൻെറ ഇടയന്മാർ, എൻെറ ആട്ടിൻകൂട്ടത്തെ തിരക്കാതെ തങ്ങളെത്തന്നെ മേയ്ക്കുകയും കൂട്ടത്തെ മേയ്ക്കാതിരിക്കയും ചെയ്യുന്നു. അതുകൊണ്ട് ഇടയന്മാരെ കർത്താവിൻെറ വചനത്തെ കേൾപ്പിൻ. ദൈവമായ കർത്താവ് ഇപ്രകാരം പറയുന്നു. ഇതാ ഞാൻ ഇടയന്മാർക്കു വിരോധമായിരിക്കുന്നു, ഞാൻ എൻെറ ആട്ടിൻകൂട്ടത്തെ അവരുടെ കൈയിൽനിന്നു ചോദിക്കയും അവരെ ആട്ടിൻകൂട്ടത്തെ മേയ്ക്കുന്നതിൽനിന്ന് ഒഴിയുമാറാക്കുകയും ചെയ്യും. പ്രിയമുള്ളവരേ, ഈ ദൈവകല്പനകൾ അന്നും ഇന്നുമുള്ള തൻെറ തിരുസഭയാകുന്ന ആട്ടിൻകൂട്ടത്തിൻെറ ഇടയന്മാരുടെ ഭരണദോഷവും അതിനാൽ ലഭിക്കപ്പെടുന്ന പ്രതിഫലവും ഇന്നതെന്നു തൻെറ ദാസന്മാരായ ദീർഘദർശിമാരെക്കൊണ്ട് മുൻകൂട്ടി പറയിച്ചിട്ടുള്ളതും അതിൽ എപ്പോഴും നാം ശ്രദ്ധയോടിരിക്കേണ്ടതുമാകുന്നു. നിങ്ങളുടെ ജ്ഞാനത്തിന് ഇതു മതിയെന്നുവച്ചു ചുരുക്കുന്നു. എന്നാൽ ഈ ലേഖനം നാം കൂടേണ്ടതായ കൂട്ടത്തിന് മുൻകുറിയായി നമ്മുടെ ഹൃദയത്തിൻെറ സത്യവും ആഗ്രഹവും നിങ്ങളുടെ സത്യസ്നേഹത്തിന് നാം വെളിപ്പെടുത്തിയതത്രെ. ഇനി നിശ്ചയിക്കപ്പെടുന്ന ദിവസം നിങ്ങളെ തിരിയപ്പെടുത്തുമ്പോൾ സംഗതി പള്ളിയോഗത്തിൽ പ്രസ്താവിച്ച് ആലോചനയോടുകൂടെ നിങ്ങൾ എല്ലാവരും വന്നുചേരുകയും വേണം.

നമ്മുടെ കർത്താവായ യേശു മിശിഹായുടെ കൃപയും വാഴ്വും നിങ്ങളെല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. അതു കൃപ നിറഞ്ഞിരിക്കുന്ന മാതാവിൻെറയും സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽ തന്നെ ആമീൻ.

1893 കുംഭം 29-ാം തീയതി നിരണത്തുപള്ളിയിൽനിന്നും.







ദൈവകൃപയാൽ നിരണത്തിൻെറ ഗീവറുഗീസായ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തയിൽനിന്നും.

# ഒരു സ്വകാര്യ കത്ത്

ശോഭയുള്ള വൃദ്ധനായ നമ്മുടെ സഹോദരൻ ഗീവറുഗീസ് റമ്പാച്ചന്. നിങ്ങളുടെ ശാരീരികസൗഖ്യം ചോദിച്ചതിനു ശേഷം നിങ്ങളുടെ സത്യ സ്നേഹത്തോടു നാം അറിയിക്കുന്നത്. ഈ മാസം 3-ാംതീയതി നിങ്ങളുടെ എഴുത്ത് എനിക്കു കിട്ടി. അതു ഞാൻ വായിക്കുകയും അതിൽ ഉള്ളതെല്ലാം ഞാൻ ഗ്രഹിക്കുകയും യോഗ്യമായും വിവേകത്തോടും എഴുതീട്ടുള്ള വചനങ്ങളെക്കുറിച്ചു ഞാൻ വളരെ സന്തോഷിക്കുകയും ചെയ്തു. നിങ്ങൾ അതിൽ കാണിച്ചിട്ടുള്ള മേല്പറഞ്ഞ കാര്യം നിങ്ങൾ രണ്ടുപേരും ചേർന്നു ന്യായമായും വിവേകത്തോടുകൂടിയും ആലോചിച്ചതാണ് എന്ന് എനിക്ക് ഏറെക്കുറെ മനസ്സിലായി.

ഏതു വാക്കും (കാര്യവും) രണ്ടോ മൂന്നോ സാക്ഷികളുടെ വായാൽ സ്ഥിരീകരിക്കപ്പെടും എന്ന ദൈവവചനത്തെ ഞാൻ ഗ്രഹിക്കുന്നു. ഇതിൽ നിങ്ങളുടെ ഹൃദയപരമാർത്ഥതയേയും ദൈവത്തിലുള്ള നിങ്ങളുടെ സമർപ്പണത്തെയും കുറിച്ചു ഞാൻ വളരെ സന്തോഷിച്ചാനന്ദിക്കുന്നു. അതുകൊണ്ടാണ് എൻെറ മനസ്സിന് ആഗ്രഹമുള്ള ഈ ചിന്ത അറിയിക്കുന്നത്—അതായത് ബഹുമാന്യനായ നമ്മുടെ പിതാവിൻെറ ആലോചനയോടു ഞാൻ പൂർണ്ണമായി യോജിക്കുന്നു. നിങ്ങളിൽ ഒരാളെ ഉടൻ ദൈവത്തിൽ പ്രത്യാശവച്ചു നിങ്ങൾക്കായി തിരഞ്ഞെടുക്കണം—നിങ്ങളുടെ ഈ വാർദ്ധക്യദശയിൽ ദൈവം നിങ്ങൾക്കു സന്തോഷഫലം നല്കും. അദ്ദേഹം നിങ്ങളെ സന്തോഷിപ്പിക്കുകയും നിങ്ങളുടെ പ്രതീക്ഷയെ പൂർത്തീകരിക്കുകയും ചെയ്യും. പക്വതയുള്ള നിങ്ങൾക്ക് അദ്ദേഹം അനുയോജ്യനായും നിങ്ങളുടെ പ്രയത്നത്തെ പരിപാലിക്കുന്നവനായും തീരട്ടെ. ദൈവത്തിൻെറ കൃപയുടെ മഹത്ത്വം അദ്ദേഹത്തിനു വർദ്ധമാനമായി ഉണ്ടാകട്ടെ.

നിങ്ങളുടെ ഈ വാർദ്ധക്യദശയിൽ ദൈവം നിങ്ങൾക്കു സന്തോഷഫലം നല്കും. അദ്ദേഹം നിങ്ങളെ സന്തോഷിപ്പിക്കുകയും നിങ്ങളുടെ പ്രതീക്ഷയെ പൂർത്തീകരിക്കുകയും ചെയ്യും.

കാരുണ്യവാനായ ദൈവം വൃദ്ധനായ അവിടത്തോടും കുടുംബാംഗങ്ങളോടും കരുണ ചെയ്യട്ടെ. എല്ലാ വാഴ്വുകളാലും നിങ്ങളെ അനുഗ്രഹിക്കട്ടെ. ദൈവം, തൻെറ ജീവനുള്ളവനും ജീവിപ്പിക്കുന്നവനുമായ റൂഹായാൽ സർവ്വനന്മകളും നിങ്ങൾക്കു നല്കട്ടെ. ദൈവതിരുവിഷ്ടമായാൽ താമസമെന്യേ തമ്മിൽ കണ്ടു സംസാരിക്കാം. ദുഷ്ടന്മാരായ കള്ളന്മാരാൽ അതായതു വേദവിപരീതികളും വിശ്വാസത്യാഗികളുമായവരാൽ പീഡകളും കല്ലേറും സഹിക്കുന്ന ഇടവകകൾ സന്ദർശിക്കാൻ നാം തെക്കൻഭാഗങ്ങളിൽ സഞ്ചരിക്കുകയാണ്. ദൈവം മാത്രം ശരണം. പാപിയായ എനിക്കുവേണ്ടിയുള്ള പ്രാർത്ഥന നിങ്ങൾ മുടക്കരുത്. ദൈവം ഈ വാർദ്ധക്യത്തിൽ നിങ്ങളെ കാത്തുകൊള്ളട്ടെ. കരുണയോടെ നോക്കിക്കൊള്ളട്ടെ. എപ്പോഴും നിങ്ങളോട് ആയിരിക്കട്ടെ.

*1895 ചിങ്ങം 9-ാംതീയതി കാരിച്ചാൽ പള്ളിയിൽനിന്നും*

## പരുമലത്തിരുമേനിയുടെ

# സുറിയാനി, മലയാളം കൈപ്പട







തിരുമേനിയുടെ ഒപ്പ്





# മധ്യസ്ഥതയിലെ അനുഭവം







### പരിശുദ്ധ പരുമല തിരുമേനിയോടുള്ള

# മദ്ധ്യസ്ഥ പ്രാർത്ഥന

ശുബഹോ...

സർവ്വശക്തനും മഹാദയാലുവും
വളരെ കരുണയുള്ളവനുമായ
ദൈവമേ, തിരുവിഷ്ടപ്രകാരം ജീവിച്ച്
വിശുദ്ധസഭയിൽ നിൻെറ ആടുകളെ
മേയിച്ച് ഭരിച്ചശേഷം നിൻെറ കല്പന
പ്രകാരം തിരുസന്നിധിയിലേക്ക് വന്നിരി
ക്കുന്ന നിൻെറ ഇഷ്ടനായ പരുമലത്തിരു
മേനിയെ ഓർത്ത് ഏഴകളും അരിഷ്ടരു
മായ ഞങ്ങളോട് കരുണ ചെയ്യേണമേ.

നിൻെറ സന്നിധിയിൽ ഞങ്ങൾക്കു
വേണ്ടിയുള്ള അവൻെറ മദ്ധ്യസ്ഥതമുഖാ
ന്തിരം ഞങ്ങളെ വാഴ്ത്തേണമേ. നിൻെറ
കൃപയുടെ പക്ഷത്ത് ഞങ്ങളെ ചേർക്കു
കയും നിനക്ക് പ്രിയനായ ഈ പരിശുദ്ധ
ൻെറ പാർശ്വങ്ങളിൽ ഞങ്ങളെ മറയ്ക്കു
കയും ചെയ്യണമേ. പരിശുദ്ധന്മാരിൽ വസി
ക്കുന്നവനും അവരിൽ ദിവ്യശക്തി കലർ
ത്തി അവരുടെ ആയുഷ്കാലത്തും മരണ
ശേഷവും അവരുടെ മദ്ധ്യസ്ഥത അപേ
ക്ഷിക്കുന്നവർക്കും അവരെ സഹായിക
ളാക്കിത്തീർക്കുകയും ചെയ്യുന്നവനായ
കർത്താവേ! പരിശുദ്ധ മാർ ഗ്രിഗോറി
യോസിൻെറ കൈക്കൊള്ളപ്പെട്ട പ്രാർത്ഥ
നയാൽ ഞങ്ങളെ മുഴുവനായി നീ
അനുഗ്രഹിക്കേണമേ.

സമാധാനത്തിൻെറ കാലങ്ങളെ
ഞങ്ങൾക്ക് നീ പ്രദാനം ചെയ്യണമേ.
ദുഷ്കാലങ്ങളെയും ദുഷ്കാമങ്ങളെയും
ഞങ്ങളിൽനിന്ന് നീക്കിക്കളയേണമേ. ആ
പിതാവിനെപ്പോലെ വെടിപ്പിലും വിശുദ്ധി
യിലും ജീവിപ്പാൻ ഞങ്ങളെ ഒരുക്കേണമേ.
പരിശുദ്ധൻെറ പ്രാർത്ഥനാസഹായങ്ങ
ളാൽ നിന്നിൽനിന്നും കരുണയും മനോ
ഗുണവും പ്രാപിപ്പാൻ ഞങ്ങളെ യോഗ്യ
രാക്കിത്തീർക്കേണമേ. നിൻെറ മുമ്പിൽ
അപേക്ഷാസ്വാതന്ത്ര്യവും സംപ്രീതിയുള്ള
വനുമായ മാർ ഗ്രിഗോറിയോസ്
പുണ്യവാളൻെറ പ്രാർത്ഥനകളാൽ
ഉത്തമനേ ദയ തോന്നി ഞങ്ങളുടെമേൽ
അനുഗ്രഹം ചെയ്യേണമേ.

സത്യമതാം വിശ്വാസത്തിൻ
പോഷകനായിടും സിദ്ധൻ
പാവനസഭയിൻ ശില്പിയതാം
താതൻ മോർ ഗ്രിഗോറിയോസ്
പാപവ്രണങ്ങളെയാറ്റുന്നോൻ
പാഷാണ്ഡത നീക്കിടുന്നോൻ
ജീവൻ മാർഗ്ഗമതിൻ താരം
ആത്മികലവണവുമായോനെ
പാപവിമോചിതരായിടാൻ
പ്രാർത്ഥിച്ചീടുക ഞങ്ങൾക്കായ്!
(പടിഞ്ഞാറോട്ട് തിരിയുന്നു)

മാർ ഗ്രിഗോറിയോസ് താത-
ന്നോർമ്മയെ മാനിക്കാത്തോനാർ
വിശ്വാസത്തിൻ ഭടനെ നിൻ-
നാളാഘോഷിക്കാത്തോനാർ
തവ നാഥൻ ശിഷ്യർക്കരുളിയ
കല്പനയേവം കേട്ടാൻ നീ

സ്വന്തം കുരിശു തോളിന്മേൽ
പേറി പിമ്പെ ഗമിക്കാത്തോൻ
മൽ ശിഷ്യൻ താനായിടാ-
യെന്നല്ലോ ചൊന്നേനേവം
സതതം വന്ദിതനാകുകയാൽ
നിന്നെ ഞങ്ങൾ കീർത്തിപ്പൂ.

(കൈ ഉയർത്തിപ്പിടിച്ചുകൊണ്ട് ഈ അപേക്ഷ
ചൊല്ലണം)

ശുദ്ധതയുടെ മഹാവിശുദ്ധ
സ്ഥലത്ത് സ്ഥിതിചെയ്യുന്നവനും എല്ലാ
പരിശുദ്ധന്മാരിൽനിന്നും ഉയർന്നിരി
ക്കുന്നവനുമായ വചനമായ ദൈവമേ,
പരിശുദ്ധാത്മകീർത്തനങ്ങളാൽ മാർ
ഗ്രിഗോറിയോസിനെ പുകഴ്ത്തി ശ്ലാഘി
പ്പാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. യുക്തമാം
വിധംതന്നെ പുകഴ്ത്തുവാൻ നിസാര

വചനത്തിനോ പാപചെളിയിൽ മുഴുകിയ മനസ്സിനോ കഴിയുന്നതല്ല. എങ്കിലും ഞങ്ങളുടെ പ്രാപ്തിയനുസരിച്ച് ബഹുമാനിച്ചു സമർപ്പിക്കുന്ന ഈ അപേക്ഷ സ്വീകരിക്കണമേ.

ഞങ്ങളുടെ പിതാവായ മാർ ഗ്രിഗോറിയോസേ, നീ കർത്താവേശു മിശിഹായുടെ ഇഷ്ടനാകുന്നു, നീ സത്യവിശ്വാസത്തിന്റെ ഉപദേഷ്ടാവാകുന്നു. നീ നന്മകളുടെ ശ്രീഭണ്ഡാരവും നിന്നോടപേക്ഷിക്കുന്നവരുടെ യാചനകളെ നിരസിക്കാത്തവനുമാകുന്നുവല്ലോ. നിന്റെ യജമാനന്റെ ശ്രീഭണ്ഡാരത്തിന്മേൽ വിശ്വസ്തനും ജ്ഞാനിയുമായ ഗൃഹവിചാരകനായി നിയമിതനായിരിക്കുന്ന നീ, കുറ്റക്കാർക്കും പാപികൾക്കും രോഗികൾക്കും വേണ്ടി അപേക്ഷകനും മദ്ധ്യസ്ഥനുമായിത്തീർന്നിരിക്കുന്നുവല്ലോ.

നിന്റെ നാഥൻ കടങ്ങളുടെ പരിഹാരവും പാപമോചനവും ആപത്തുകളിൽ നിന്നുള്ള വിടുതലും ദണ്ഡനങ്ങളിൽ നിന്നും കോപവടികളിൽനിന്നുമുള്ള കാവലും നല്കുവാനായി ഞങ്ങൾക്കുവേണ്ടി അപേക്ഷിച്ചു യാചിക്കേണമേ. നിന്റെ നാഥനും യജമാനനുമായ ദൈവത്തോടുള്ള നിന്റെ അപേക്ഷമൂലം ബലഹീനരായ ഞങ്ങൾക്ക് സഹായം ലഭിക്കുന്നതിനും വേണ്ടി, നിന്റെ വിശുദ്ധതയോടും നന്മയോടും ഞങ്ങൾ അപേക്ഷിക്കുന്നു. ഞങ്ങളുടെ ശരീരങ്ങളെ ശുദ്ധീകരിക്കുകയും ആത്മാക്കളെ വെണ്മയാക്കുകയും, വിചാരങ്ങളെ ധവളീകരിക്കുകയും ചിന്തകളെ നിർമ്മലീകരിക്കുകയും ആലോചനകളെ ഉത്കൃഷ്ടമാക്കുകയും ചെയ്യേണമേ. ഞങ്ങളുടെ ഇന്ദ്രിയങ്ങളെ ശക്തിപ്പെടുത്തുകയും സഞ്ചാരത്തെ ശുദ്ധമാക്കുകയും ചെയ്യണമേ.

ഞങ്ങളുടെ പള്ളികളെ സമാധാനപ്പെടുത്തേണമേ. കുടുംബങ്ങളെ വാഴ്ത്തി അനുഗ്രഹിക്കേണമേ. ഞങ്ങളുടെ വൃദ്ധന്മാരെ താങ്ങേണമേ. ഞങ്ങളുടെ യുവാക്കളെ നിയന്ത്രിക്കേണമേ. പൈതങ്ങളെ വളർത്തേണമേ. പാതകളെ ശരിപ്പെടുത്തി നടപടികളെ സ്ഥിരപ്പെടുത്തേണമേ. ഞങ്ങളുടെ ബലഹീനതയെ പോക്കി ശക്തിപ്പെടുത്തേണമേ. ദയാലുവായ പിതാവേ, ഞങ്ങളുടെ രോഗികളെ സൗഖ്യപ്പെടുത്തേണമേ. തളർന്നും ക്ഷീണിച്ചുമിരിക്കുന്നവരെ ബലപ്പെടുത്തേണമേ, മാനസിക അസ്വസ്ഥതകളെ സ്വസ്ഥമാക്കേണമേ. ദുഃഖിതരെ സമാശ്വസിപ്പിക്കേണമേ. അനാഥരെ പോറ്റേണമേ. വിധവകളെ സംരക്ഷിക്കേണമേ. വിദൂരസ്ഥരെ സമാധാനപൂർവ്വം തിരിച്ചുവരുത്തുകയും സമീപസ്ഥരെ കാത്തുകൊള്ളുകയും ചെയ്യണമേ. നിന്നിൽ ശരണം പ്രാപിക്കുന്ന സത്യവിശ്വാസികൾക്ക് സംരക്ഷണം നല്കുകയും ചെയ്യേണമേ. രഹസ്യവും പരസ്യവുമായ സർവ്വശത്രുക്കളിൽ നിന്നും നീ അവരെ വീണ്ടുകൊണ്ട് നിന്റെ പരിശുദ്ധമായ യവനിക ഇവരെ മറയ്ക്കുകയും ഇവർ ജീവിതവിജയം പ്രാപിക്കുകയും ചെയ്യേണമേ. ബലഹീനരായ ഞങ്ങളെയും സകല പുരോഹിതരെയും ശുശ്രൂഷകരെയും ഒരുങ്ങിവന്നിരിക്കുന്ന ഈ ദേശവാസികളെയും കാത്തുകൊള്ളേണമെ.

നാം മൂന്നു പ്രാവശ്യം കുറിയേലായിസ്സോൻ എന്ന് അട്ടഹസിച്ച് ചൊല്ലുന്നു.
(കിഴക്കോട്ട് തിരിയുന്നു)

സഭതൻ ഭൂഷണമെ നിസ്തുലമാം
കാന്തിയെഴുന്നോനെ
സ്തുതിനേരാകും വിശ്വാസികൾ തൻ
ഭരണാധിപനെ
ആത്മശരീരങ്ങൾക്കായ്
വൈദ്യം ചെയ്തിടും താതാ
ചേലൊട് വിജ്ഞാനം പകരു
ന്നോരുറവിടവും നീ
നിന്നെ ദർശിച്ച-
കൺകൾ ധന്യമതാം
പുനരിമ്പം സ്വരവും
കേട്ട കാതുകളും ധന്യം.
മോർ ഗ്രിഗോറിയോസ് താതാ നിൻ
മഹിമയെ വർണ്ണിപ്പാൻ
മൽവദനം ചെറുതാം രസനവുമോ
മതിയായിടാ.
ആകാശത്തിലും ഭൂമിയിലും
കാര്യനിവൃത്തിക്ക്

പ്രാപ്തി ലഭിക്കപ്പെട്ട പിതാവേ, ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കേണമേ.
ദൈവകൃപകൊണ്ട് ചുറ്റപ്പെട്ടിരിക്കുന്ന മഹാപരിശുദ്ധനെ... ഞങ്ങൾക്കുവേണ്ടി...
രോഗികളുടെ ഔഷധമായ പിതാവേ
വിലപിച്ചിരിക്കുന്നവരുടെ
ആശ്വാസമായ പിതാവേ...
ഞെരുക്കത്തിലിരിക്കുന്നവരുടെ
സന്തോഷമായ പരിശുദ്ധനേ,
ഞങ്ങളുടെ സങ്കേതവും കാവലുമായ
പിതാവേ.
സ്വർഗ്ഗസ്ഥനായ പിതാവേ...

*(പരുമല തിരുമേനിയുടെ ജന്മസ്ഥലമായ മുളന്തുരുത്തി തുരുത്തിക്കര സെൻറ് ഗ്രിഗോറിയോസ് ചാപ്പലിൽ ശ്രേഷ്ഠാനുമതിയോടെ ഉപയോഗിച്ചുവരുന്ന പ്രാർത്ഥന).*









ഡോ. ഡി. ബാബുപോൾ

# അനുഗ്രഹത്തിന്റെ അനുഭവങ്ങൾ

പരുമല തിരുമേനിയുടെ അപദാനങ്ങൾ ഞാൻ വർണിക്കേണ്ടതില്ല. കുറുപ്പംപടിയിൽ കൂടെക്കൂടെ താമസിക്കുമായിരുന്ന തിരുമേനിക്കു 'മേശ' ഒരുക്കാൻ ഭാഗ്യം സിദ്ധിച്ച കുടുംബമാണ് എന്റെ പിതാമഹിയുടേത്. തിരുമേനി ആ വീട്ടിൽ ഒരു കല്യാണം പറഞ്ഞു. പള്ളിയോടു തൊട്ടാണു വീട്. പള്ളിമുറ്റത്തു കളിച്ചുനടന്ന പെൺകുട്ടിയെ ആ പള്ളിയിലെ ഒരു ശെമ്മാശനെക്കൊണ്ടു വിവാഹം ചെയ്യിക്കണമെന്നു തിരുമേനിക്കു തോന്നി. വീട്ടുകാരോടു പറയും മുൻപേ തന്നെ തിരുമേനി മധുരവും കൊടുത്തു; ഒരു മാമ്പഴം ചെത്തി രണ്ടായി മുറിച്ച് പാതി ശെമ്മാശനും പാതി ഞങ്ങളുടെ വല്യമ്മയ്ക്കും. പക്ഷേ, വീട്ടുകാർ കല്യാണം നടത്തിയില്ല. വല്യമ്മ വിവാഹിതയായി നാല്പതാം നാൾ മരിച്ചു. ശെമ്മാശൻ വിവാഹിതനായി വൈകാതെ വിഭാര്യനായിത്തീരുകയും ചെയ്തു. രണ്ട് ഊഷര ദാമ്പത്യങ്ങൾ. തിരുമേനിയുടെ ശാപം എന്നു പഴമക്കാർ പറയും. ഞാൻ അങ്ങനെ പറയുന്നില്ല. നല്ല തിരുമേനിമാർ ഒരിക്കലും ആരെയും ശപിക്കാറില്ലല്ലോ. എന്നാൽ മുൻകൂട്ടി കണ്ട ഒരു നിർണയത്തിന് തിരുമേനി പ്രശ്നപരിഹാരം നിർദ്ദേശിക്കുകയായിരുന്നു എന്നു ഞാൻ വിശ്വസിക്കുന്നു.

എന്റെ പ്രഭാതധ്യാനം ആരംഭിക്കുന്നതു തിരുമേനിയോടൊപ്പമാണ്. 'മാർ ഗ്രിഗോറിയോസ്, ഞെരുക്കത്തിലിരിക്കുന്ന എല്ലാവരും നിന്റെ സഹായം തേടുന്നു...' എന്ന പ്രാർത്ഥന ചൊല്ലുമ്പോൾ തിരുമേനി മാതാവിനെ ചൂണ്ടി ക്കാട്ടും. 'നന്മ നിറഞ്ഞ മറിയമേ' എന്നു ചൊല്ലിക്കഴിയുമ്പോൾ അമ്മ മകനെ ചൂണ്ടിക്കാട്ടും. 'മൊറാനേശുമശീഹാ' ചൊല്ലിക്കഴിയുമ്പോൾ കർത്താവ് പിതാവിനെ കാണിച്ചു തരും. 'ആകാശങ്ങളിലിരിക്കുന്ന ബാവാ' ചൊല്ലിക്കഴിയുമ്പോൾ അരുണോദയമായി മനസ്സിൽ. ഇതെല്ലാം നടക്കുന്നത് കുറുപ്പംപടി പള്ളിയുടെ മാമ്മോദീസാപ്പുരയിലാണ്. കാണികളായി എന്റെ മാതാപിതാക്കളും മാതാമഹിയും പരുമലത്തിരുമേനിയെ അറിഞ്ഞും ശുശ്രൂഷിച്ചും വളർന്ന പിതാമഹിയും. എന്റെ മാമ്മോദീസാ നടക്കുക യാണ്. തിരുമേനി പിതാമഹിയോടു നിത്യവും പറയുന്നു: എടീ മറിയേ, തേ നിന്റെ പിള്ള (അതു ഞങ്ങളുടെ വടക്കൻ ഭാഷ; തിരുമേനിയും വടക്കനായിരുന്നല്ലോ). ഇന്നെയോളം തുണച്ചവനെ എന്ന മന്ത്രത്തിന്റെ നാദധാര എവിടെ നിന്നോ എന്റെ മനസിൽ ഉതിരുന്നു. പിന്നെ ഒരു മനുഷ്യനെയും ഭയപ്പെടേണ്ടതില്ലാത്ത വിധം ദൈവത്തെ ഭയപ്പെടുന്ന അവസ്ഥയിലേക്കു വലിയ ദൂരമില്ല. തിരുമേനി തന്റെ പുറംകുപ്പായംകൊണ്ട് എന്നെ സംരക്ഷിക്കുന്നു. വയൽ ആരെങ്കിലും പരത്തുകയോ വേലവയ്പുമായി പറമ്പിൽ അതിക്രമിച്ചു കടന്നു കൃതഘ്നത യ്ക്ക് ആരാനും ഉദാഹരണം ചമയ്ക്കുകയോ ചെയ്താൽ മഴക്കാറു കണ്ട മയിലിനെപ്പോലെ ഇയ്യോബിന്റെ പിൻകാലത്തെ മുൻകാലത്തെക്കാൾ അനുഗ്രഹിച്ചവനെ നോക്കി ആവേശം കൊള്ളാൻ കഴിയുന്നത് പരുമലത്തിരുമേനി ഒപ്പമുണ്ട് എന്ന ധൈര്യംകൊണ്ടുകൂടിയാണ്. നീതിമാന്റെ ഓർമ വാഴ്വിനായിത്തീരും എന്നു പറയുന്നതു വെറുതെയല്ല.

തിരുമേനിയുടെ ഒപ്പ് കുറുപ്പംപടി പള്ളിയിലെ രേഖകളിൽ ഉണ്ട്. അതിന്റെ ഫോട്ടോസ്റ്റാറ്റ് എന്റെ മേശപ്പുറത്തുണ്ട്. അതിൽ സ്പർശിച്ച് അനുവാദം തേടിയിട്ടാണു ഞാൻ ബിൽ ഒപ്പിടുന്നത്. ആ ഒപ്പിന്റെ മാസ്മരികതയെ അനുസ്മരിക്കാതെ ഒരു പ്രധാന ഫയലിലും ഞാൻ ഒപ്പിടാറില്ല. അവിശ്വാസികൾ അന്ധവിശ്വാസം എന്ന് അപഹസിച്ചാലും എനിക്കു ലജ്ജ തോന്നുന്നില്ല. അനുഗ്രഹം അനുഭവിച്ചറിയണം. ഞാൻ അനുഭവിച്ചറിയുന്നു. ആ അനുഭവം ധ്യാനത്തിലൂടെ മനനം ചെയ്യുമ്പോൾ അനുഭൂതിയായി മാറുന്ന അനുഭവം ആത്മാവിനു ഹർഷോന്മാദം നല്കുന്നു.

ഏഴാം വയസ്സിൽ ഒരു കൊതുമ്പു വള്ളത്തിൽ വിറച്ചിരുന്ന് പമ്പ കടന്ന് പരുമല കയറിയ ഞാൻ ഈ അൻപതുകളുടെ ഒടുവിലും ആശ്വാസം കണ്ടെത്തുന്നത് അവിടെയാണ്. എന്റെ ജീവിതത്തിൽ തിരുമേനിയുടെ സാന്നിദ്ധ്യം ഒരു ദൈനംദിന യാഥാർത്ഥ്യമാണ്. തിരുമേനി മാതാവിലേക്കും അമ്മ മകനിലേക്കും മകൻ പിതാവാംദൈവത്തിലേക്കും നയിക്കുമ്പോൾ പരിശുദ്ധാത്മാവ് കുങ്കുമപ്പൊടിയായി, സ്വർണത്തരികളായി, മുല്ല പ്പൂക്കളായി ഇറങ്ങി വരും. ഞാൻ ആരെ ഭയപ്പെടും!

ഒരുപോലിങ്ങും മാർ ഗ്രിഗോറിയോസ്
ഉണ്ടേ മേലും നിന്നോർമ
ഉതകണമേ നിൻ പ്രാർത്ഥന
നിന്നോർമയെ ബഹുമാനിച്ചോർക്കായ്



മിസ്സിസ് കെ. എം. മാത്യു



# പ്രാർത്ഥനയുടെ ദിവ്യാനുഭവം

പരുമലയിലെ പ്രാർത്ഥനയുടെ ദിവ്യാനുഭവം എനിക്ക് ആദ്യമായി കൈവന്നത് 14 വർഷം മുമ്പാണ്. ഞങ്ങളുടെ അടുത്ത ബന്ധു പി.സി. ചെറിയാൻെറ മകളും നെടുംചാലിയിൽ ഡോ. മത്തായിയുടെ ഭാര്യയുമായ ഡോ. കുക്കുവാണ് അതിന് ഇടയാക്കിയത്. കുക്കുവിൻെറ മൂത്ത സഹോദരി ഗുരുതരമായ ക്യാൻസറിൻെറ പിടിയിൽ അകപ്പെട്ടു മരണാസന്നയായി കിടക്കുമ്പോഴാണ് ഈ അനുഭവം. എല്ലാത്തിലും മിടുക്കിയും സമർത്ഥയുമായിരുന്നു ആ കുട്ടി.

പരുമലയ്ക്ക് കാൽനടയായി തീർത്ഥയാത്രയ്ക്കു കൂടെ ചെല്ലാൻ കുക്കു എന്നെയും വിളിച്ചു. തിരുമേനിയുടെ കബറിങ്കൽ ചെന്നു പ്രാർത്ഥിച്ചാൽ മനസ്സമാധാനം കിട്ടുമെന്ന പ്രതീക്ഷയിലായിരുന്നു അവൾ. ഗർഭഭാരംകൊണ്ടു ക്ഷീണിതയായിരുന്ന കുക്കു പറഞ്ഞു: "അന്നമ്മക്കൊച്ചമ്മ കൂടെയുണ്ടെങ്കിൽ എനിക്കു നടപ്പു പ്രശ്നമല്ല."

ഗൗരവമേറിയ ഒരു ശസ്ത്രക്രിയയ്ക്ക് വിധേയയായി ആറു മാസം കഴിഞ്ഞതേയുള്ളു ഞാൻ. പക്ഷേ, കുക്കുവിൻെറ ആവശ്യം തള്ളിക്കളയാൻ മനസ്സ് അനുവദിച്ചില്ല. തീർത്ഥയാത്രയ്ക്ക് ഞാനും തയ്യാറായി. 1986 സെപ്റ്റംബറിൽ ആയിരുന്നു അത്.

ഞങ്ങൾ പോയി. മോചനമില്ലാത്ത രോഗത്തിൻെറ പിടിയിൽ, മരണത്തിൻെറ കാലൊച്ചയ്ക്കു കാതോർത്തിരുന്ന അവളുടെ ശാന്തമായ അന്ത്യത്തിനുവേണ്ടി ഞങ്ങൾ മുട്ടിപ്പായി പ്രാർത്ഥിച്ചു. രണ്ടു മക്കളെ നിരാധാരരായി വിട്ടിട്ടു പോകണമല്ലോ എന്നോർത്ത് അസ്വസ്ഥയായിരുന്നു അവൾ. എന്നാൽ തിരുമേനിയുടെ മാധ്യസ്ഥ്യം ഫലിച്ചു. ശയ്യാവലംബിയായിരുന്ന അവളുടെ അവസാന നാളുകൾ സമാധാനപൂർണമായിരുന്നു.

അതായിരുന്നു പരുമലയിലേക്കുള്ള ആദ്യയാത്രയും ദിവ്യമായ ആശ്വാസത്തിൻെറ ആദ്യാനുഭവവും. പിന്നീട് എട്ടു വർഷം തുടർച്ചയായി ഞാൻ പരുമലയ്ക്കു കാൽനടയായി പോയി. കാലിന് ബലം ക്ഷയിച്ചപ്പോഴാണ് അതു നിർത്തേണ്ടിവന്നത്.

നോമ്പും തീർത്ഥാടനവും പ്രാർത്ഥനയുടെ വിശുദ്ധാനുഭവവും എന്നും എൻെറ ജീവിതവഴിയിൽ ഉണ്ടായിരുന്നു. മൂന്ന് ആൺമക്കൾക്കു ശേഷം ഒരു പെൺകുഞ്ഞിനായി ബോംബെയിൽ പരിശുദ്ധ കന്യകമറിയാമിൻെറ മാഹിംപള്ളിയിൽ അഞ്ചു കൊല്ലം മുടങ്ങാതെ നൊവേന നോക്കിയിട്ടുണ്ട് ഞാൻ. കരുണാനിധിയായ അമ്മ കനിഞ്ഞു. എനിക്കു മകളെ നല്കി. പതിനേഴു തവണ ഞാൻ മലയാറ്റൂർ മല കയറി പ്രാർത്ഥിച്ചിട്ടുണ്ട്.

പരുമല തീർത്ഥാടനം 86-ൽ ആരംഭിച്ചത് പറഞ്ഞല്ലോ. പിന്നീട് എല്ലാ നവംബറിലും തിരുമേനിയുടെ പെരുനാൾ ആഘോഷിക്കുമ്പോൾ അങ്ങോട്ടു കാൽനടയായി തീർത്ഥാടനം നടത്താൻ എൻെറ മനസ്സ് വെമ്പിയിട്ടുണ്ട്.

മറ്റൊരിക്കൽ എനിക്കു ഗുരുതരമായ ഒരു അസുഖം ബാധിച്ചു. തൊണ്ടയുടെയും തലയുടെയും വശം വീർത്തു കെട്ടി. ആ രോഗത്തിന് ഇവിടെ ചികിത്സ ഇല്ലായിരുന്നു. പിന്നീട് ന്യൂയോർക്കിൽ ഈ രോഗത്തിനായി സ്പെഷലൈസ് ചെയ്ത ഒരു ഡോക്ടറെ കണ്ടുപിടിച്ച് 12 മണിക്കൂർ നീണ്ട ഓപ്പറേഷനിലൂടെയാണ് സുഖപ്പെട്ടത്.

ആ രോഗം തിരിച്ചറിയാനും അതിനു പറ്റിയ ഡോക്ടറെ കണ്ടെത്താനും കാരണമായത് അതിശയകരമായ ചില നിമിത്തങ്ങളാണ്. പരുമല തിരുമേനിയോടു മുട്ടിപ്പായുള്ള പ്രാർത്ഥനയുടെ ഫലമാണ് അതെന്നു ഞാൻ കരുതുന്നു. സംസാരിക്കാൻ ശബ്ദംപോലും കിട്ടാതെ വലഞ്ഞ എനിക്ക് ആ നാളുകളിൽ തുണയായത് മുടക്കമില്ലാത്ത പ്രാർത്ഥനയും ദൈവസംസർഗവുമാണ്. അന്നു ചികിത്സയ്ക്കു വിദേശത്തു പോയപ്പോൾ ഞാനും ഭർത്താവും ഇളയ മകനും ചേർന്ന് ലൂർദ്ദ് മാതാവിൻെറ പള്ളിയിലും പോയി പ്രാർത്ഥിച്ചിരുന്നു.

സംഘർഷങ്ങളിലും പ്രശ്നങ്ങളിലും എനിക്ക് അത്താണിയായിരുന്നിട്ടുള്ളത് എന്നും പ്രാർത്ഥനതന്നെയാണ്. പിടിയിൽ നില്ക്കാത്ത പ്രശ്നങ്ങളിൽ മനസ്സ് പതറുമ്പോൾ ഞാൻ എന്നെയും എൻെറ കുടുംബത്തെയും പരുമലത്തിരുമേനിയുടെ അദൃശ്യകരങ്ങളിൽ സമർപ്പിക്കാറുണ്ട്.

പരുമലയിലേക്കുള്ള കാൽനട തീർത്ഥാടനം എനിക്ക് എപ്പോഴും മഹത്തായ അനുഭവമായിരുന്നു. സാധാരണക്കാരും സ്നേഹസമ്പന്നരുമായ ഒരുപാട് ആളുകളുടെ പരിചയവും സമ്പർക്കവും ഓരോ യാത്രയെയും അവിസ്മരണീയമാക്കി.

ഞാൻ യാത്ര തുടങ്ങാറുണ്ടായിരുന്നത് എഴര വെളുപ്പിനാണ്. സഹായിയായി കന്നടക്കാരൻ സീലു എന്ന പയ്യനും ഉണ്ടാകും. പരുമലയാത്ര അവനും വലിയ ഉത്സാഹമാണ്. യാത്രാമധ്യേ ധാരാളം പേരെ പരിചയപ്പെടാനും സുഹൃദ്ബന്ധം സ്ഥാപിക്കാനും കഴിഞ്ഞിട്ടുണ്ട്. അവരുടെ വാക്കുകളിലെ ആത്മാർത്ഥത കണ്ണു നിറയ്ക്കാൻ പോന്നതായിരുന്നു.

"നടന്നു നടന്നു കാലു കഴച്ചില്ലേ? കുറച്ചു നേരം ഞങ്ങളുടെ തിണ്ണയിൽ കയറിയിരുന്നു വിശ്രമിച്ചാട്ടെ."

"ഇത്തിരി കഞ്ഞി വിളമ്പട്ടെ?"

"ഒരു പ്ലാവില കഞ്ഞി കുടിച്ചാട്ടെ. ചൂടുകഞ്ഞി കുടിച്ചാൽ ക്ഷീണമൊക്കെ ഓടിയൊളിക്കും."

സ്നേഹവും ആത്മാർത്ഥതയുമുള്ള ഈ വാക്കുകൾക്കു മുമ്പിൽ എൻെറ മനസ്സ് തരളിതമായിട്ടുണ്ട്.

ഒരു യാത്രയിൽ ബഹുമാനപ്പെട്ട ടി.ജെ. ജോഷ്വാച്ചൻെറയും അദ്ദേഹത്തിൻെറ ഭാര്യ മറിയാമ്മക്കൊച്ചമ്മയുടെയും– ഡോക്ടറാണ് കൊച്ചമ്മ–ആതിഥ്യം സ്വീകരിക്കാനുള്ള അവസരമുണ്ടായി. കുറിച്ചിയിലാണ് അവരുടെ താമസം. ആ കുടുംബത്തിലെ ദൈവികമായ അന്തരീക്ഷം എൻെറ മനസ്സിനെ വളരെയേറെ സ്വാധീനിച്ചു. അവരോടൊപ്പം സന്ധ്യാനമസ്കാരത്തിൽ ഞാനും പങ്കുകൊണ്ടു.

"എൻെറ മറിയാമ്മക്കൊച്ചമ്മേ! എനിക്കുവേണ്ടി ഇത്രയും ഹൃദ്യമായ ഒരത്താഴം ഒരുക്കിയല്ലോ. പ്രത്യേക നന്ദി." അത്താഴവിഭവങ്ങൾ ആസ്വദിച്ചുകൊണ്ട് ഞാൻ പറഞ്ഞു.

"അയ്യോ, എൻെറ അന്നമ്മക്കൊച്ചമ്മേ! ഞാൻ കൊച്ചമ്മയെക്കാൾ എത്രയോ ഇളയതാണ്. പിന്നെന്തിനാണ് എന്നെ എപ്പോഴും കൊച്ചമ്മ എന്നു വിളിക്കുന്നത്. മറിയാമ്മ എന്നു വിളിച്ചാൽ മതിയല്ലോ," മറിയാമ്മക്കൊച്ചമ്മ വിനയാന്വിതയായി.

യാത്രാമധ്യേ എന്നെ സത്കരിച്ചവരിൽ ഒരിക്കലും മറക്കാനാവാത്ത വ്യക്തിയാണ് തിരുവല്ലയിൽ താമസിക്കുന്ന ചാലക്കുഴിയിലെ അമ്മച്ചി. 'കുഞ്ഞാമ്മക്കൊച്ചമ്മ' എന്ന് എല്ലാവരും ബഹുമാനത്തോടെ വിളിക്കുന്ന വന്ദ്യവയോവൃദ്ധ. ചാലക്കുഴി ചാക്കോച്ചായൻെറ ഭാര്യ. പലപ്പോഴും തീർത്ഥയാത്രാമധ്യേ ഞാൻ അന്തിയുറങ്ങിയിരുന്നത് അമ്മച്ചിയുടെ വീട്ടിലായിരുന്നു. നടന്നുനടന്നു നീരു വന്നു വീർത്ത എൻെറ കാലുകളിൽ, പട്ടുപോലെ മൃദുവായ കൈകൾകൊണ്ട് അമ്മച്ചി കുഴമ്പു ചൂടാക്കി മെല്ലെ പുരട്ടി ഉഴിഞ്ഞു തരും. തിളച്ച വെള്ളത്തിൽ തുണി മുക്കി പിഴിഞ്ഞ് ആവി പിടിക്കും. യാത്രകൊണ്ടു പരിക്ഷീണയായ എന്നെ ശുശ്രൂഷിക്കാൻ അമ്മച്ചിക്ക് വലിയ താത്പര്യമായിരുന്നു. സ്വാദിഷ്ടമായ നാടൻകറികൾ ഒരുക്കി, എത്ര സത്കരിച്ചാലും അമ്മച്ചിക്കു മതിവരില്ല.

അമ്മച്ചിയുടെ വീട്ടിൽനിന്ന് പുലർകാലത്തുതന്നെ യാത്ര തുടരും. കാലിൻെറ വേദന ലേശം ശമിച്ചിട്ടും വലിഞ്ഞിഴഞ്ഞാണു നടപ്പ്. കാൽനടയായും കാറിലും ബസിലുമായി ധാരാളം തീർത്ഥയാത്രക്കാർ എത്തിക്കൊണ്ടിരുന്നു. എൻെറ നടപ്പു കണ്ടാവും കാറിൽനിന്നു ചില പരിചയക്കാർ പുറത്തേക്കു തല നീട്ടി, "കൊച്ചമ്മേ! എന്താ നടക്കുന്നേ, ഒട്ടും മേലല്ലോ. കാർ ചീത്തയായോ. ഞങ്ങൾ കൊണ്ടുപോകാം," എന്നു ക്ഷണിക്കും. അവരറിയുന്നില്ലല്ലോ ഇതെൻെറ നേർച്ചയാണെന്ന്.

രാവിലെ ഒമ്പതരയാവുമ്പോഴേക്കും പരുമലപ്പള്ളിയിലെത്തും, ആ ദിവ്യസന്നിധിയിൽ ഒരു മണിക്കൂർ നേരം ഏകാഗ്രമായ പ്രാർത്ഥന. എല്ലാം മറന്ന്, ജീവിതഭാരങ്ങൾ ഇറക്കിവച്ച്, യാത്രാക്ലേശങ്ങൾ വിസ്മരിച്ച്, മനസ്സിൽ ഒരേ ഒരു രൂപം. കാരുണ്യവാനായ പരുമല തിരുമേനിയുടേത്.

അങ്ങനെ എട്ടു വർഷം തുടർച്ചയായി ഞാൻ കാൽനടയായി പരുമലയിലേക്കു തീർത്ഥയാത്ര നടത്തി. തുടർന്നും പോകാൻ മനസ്സ് കൊതിച്ചെങ്കിലും എൻെറ ആരോഗ്യം അതിനനുവദിച്ചില്ല. ഇപ്പോഴും എല്ലാക്കൊല്ലവും ഞാൻ പരുമല പെരുനാളിനു പോകാറുണ്ട്. തിരുമേനിയുടെ അനുഗ്രഹം തേടി. കാറിലാണെന്നു മാത്രം. പോകുന്ന വഴി പഴയ സുഹൃത്തുക്കളെ കാണാനും സൗഹൃദം പുതുക്കാനും മറക്കാറില്ല.

ഞങ്ങളാരും പറയാതെതന്നെ, ഞങ്ങളുടെ എല്ലാ മക്കളും പരുമലയിൽ മുടങ്ങാതെ പോകാറുണ്ട്, പ്രാർത്ഥിക്കാറുണ്ട്. ബുദ്ധിമുട്ടും പ്രയാസങ്ങളും ഏകാന്തമായ ദുഃഖങ്ങളും ഉണ്ടാകുമ്പോൾ അതിറക്കിവയ്ക്കാൻ പരുമലതിരുമേനിയുടെ തിരുസന്നിധിയിലേക്ക് ചെല്ലുന്ന ആയിരങ്ങളിൽ ഞങ്ങളുമുണ്ട്. അനുഭവങ്ങളിൽ സ്ഫുടംചെയ്ത വിശ്വാസമാണത്. ●



സാറാമ്മ ജേക്കബ് ഇലഞ്ഞിക്കൽ

# പ്രതിസന്ധികളിൽ അഭയം

പരുമലതിരുമേനിയുടെ മദ്ധ്യസ്ഥതയിലും പ്രാർത്ഥനയിലും അഭയം കണ്ടെത്തുന്ന ഒരാത്മീയ പൈതൃകത്തിന്റെ കുടുംബപശ്ചാത്തലത്തിലാണ് ഞാൻ ജനിച്ചതും ജീവിച്ചതും. മാരാമൺ തേവർതുണ്ടിൽ തേന്മാലിൽ ഡോ. ടി. തോമസിന്റെയും കോയിപ്പുറത്ത് അലക്സാണ്ടർ മുതലാളിയുടെ മകൾ മറിയാമ്മയുടെയും മകളായിട്ടാണ് ഞാൻ ജനിക്കുന്നത്. അക്കാലത്ത് മാരാമൺ-കോഴഞ്ചേരി പ്രദേശങ്ങളിൽനിന്ന് അനേകം കുടുംബങ്ങൾ മാർത്തോമ്മാ സഭയിലേക്ക് മാറിയപ്പോൾ ഓർത്തഡോക്സ് വിശ്വാസത്തിൽ ഉറച്ചുനിന്ന ആ പ്രദേശത്തെ ഏക കുടുംബത്തിലെ അംഗം എന്ന നിലയിൽ പഠിച്ചിരുന്ന കാലം മുതലേ പരുമല പള്ളിയിൽ പോകുന്നതിനും ധ്യാനമിരിക്കുന്നതിനുമൊക്കെ എനിക്കവസരം ലഭിച്ചിരുന്നു.

എറണാകുളം സെൻറ് തെരേസാസ് കോളേജിൽ ഞാൻ ബി.എസിക്കു പഠിച്ചുകൊണ്ടിരിക്കുമ്പോഴാണ് ബേബിച്ചായൻ (ഇലഞ്ഞിക്കൽ ജോൺ വക്കീലിന്റെ മകൻ ഇ. ജോൺ ജേക്കബ്) എന്നെ വിവാഹംകഴിക്കുന്നത്. 1944-ലായിരുന്നു ഞങ്ങളുടെ വിവാഹം. ബേബിച്ചായന്റെ അമ്മ (അന്നാമ്മ ജോൺ) മേപ്രാൽ പൂതിയോട്ട് കുടുംബത്തിലെയാണ്. പരുമല ഭക്തയായിരുന്ന അമ്മച്ചിയുടെ ക്രിസ്തീയ വിശ്വാസവും ജീവിതനിഷ്ഠയും ആത്മീയകാര്യങ്ങളിലേക്ക് എന്നെ കൂടുതൽ അടുപ്പിച്ചു. അഞ്ചു വർഷം അമ്മച്ചിയോടൊത്തു താമസിച്ചു. അതൊരു അവിസ്മരണീയമായ അനുഭവവും ജീവിതത്തെ മൊത്തമായി ചിട്ടപ്പെടുത്തിയെടുക്കാൻ കാരണവുമായി. മിടുക്കിയും കാര്യപ്രാപ്തിയുള്ള വീട്ടമ്മയുമായ അമ്മച്ചിയുടെ കൂടെ താമസിക്കുമ്പോൾ പരുമല പെരുന്നാളിന് നിരണത്തുനിന്നു വള്ളത്തിൽ ഭക്ഷണപ്പൊതിയും കരുതി അതിരാവിലെ ഞങ്ങൾ യാത്ര തിരിക്കും. പള്ളിമേടയിൽ കയറിനിന്ന് വാഴ്വും കണ്ട് അനുഗൃഹീതരായി മടങ്ങിയെത്തുമ്പോൾ സന്ധ്യകഴിയും.

പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചതിനാൽ ആശ്വാസവും ആത്മധൈര്യവും ലഭിച്ച അനേകം അവസരങ്ങൾ എന്റെ ജീവിതത്തിലുണ്ടായിട്ടുണ്ട്. പതിമൂന്നാം വയസ്സിൽ മർച്ചൻറ് നേവിയിൽ ചേർന്ന ബേബിച്ചായന്റെ രാഷ്ട്രീയരംഗപ്രവേശം തികച്ചും യാദൃച്ഛികമായിരുന്നു. നേവിയിൽനിന്നു പിരിഞ്ഞ് തറവാട്ടിലെ കൃഷികാര്യങ്ങൾ നോക്കി കഴിയവേ ഒരിക്കൽ നിരണത്തെ ഇലഞ്ഞിക്കൽ തറവാട്ടിൽ കൊയ്ത്തു നടത്തുന്നതുമായി ബന്ധപ്പെട്ട് സംഘർഷാവസ്ഥ ഉണ്ടായപ്പോൾ ബേബിച്ചായന് അക്കാര്യത്തിൽ ഇടപെടേണ്ടതായിവന്നു. ആരെയൊക്കെ ജോലിക്കിറക്കണം എന്നു തീരുമാനിക്കാൻ അവകാശം പാർട്ടിക്കല്ല, മറിച്ച് കൃഷിഭൂമിയുടെ ഉടമസ്ഥനായിരുന്നു എന്നതായിരുന്നു അദ്ദേഹത്തിന്റെ വാദം. അത് ഒരു വലിയ കലാപംതന്നെയുണ്ടാക്കി. ആ പ്രശ്നവുമായി ബന്ധപ്പെട്ടുണ്ടായ അക്രമത്തിൽ ഒരാൾ കൊല്ലപ്പെടുകയും ചെയ്തു. അതേത്തുടർന്ന് എതിർകക്ഷിക്കാർ ബേബിച്ചായനെ കൊലപ്പെടുത്തും എന്നു ഭീഷണിവരെ മുഴക്കി. ഇക്കാലത്ത് ഞാനനുഭവിച്ച മനോവ്യഥ ചില്ലറയൊന്നുമല്ല. അപ്പോഴെല്ലാം പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചു പ്രാർത്ഥിക്കുകയായിരുന്നു ഞാൻ ചെയ്തത്. ക്രമേണ സംഘർഷാവസ്ഥ മാറുകയും സമാധാനാന്തരീക്ഷം സംജാതമാവുകയുംചെയ്തു. ബേബിച്ചായൻ പിന്നെ സംസ്ഥാന മന്ത്രിസഭയിൽ അംഗമായി പ്രവർത്തിക്കുകയും ചെയ്തു.

> പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചതിനാൽ ആശ്വാസവും ആത്മധൈര്യവും ലഭിച്ച അനേകം അവസരങ്ങൾ എന്റെ ജീവിതത്തിലുണ്ടായിട്ടുണ്ട്.







1978-ൽ ഹൃദയശസ്ത്രക്രിയയ്ക്കുവേണ്ടി ബേബിച്ചായനെ അമേരിക്കയിലേക്കു കൊണ്ടുപോയപ്പോൾ പരുമല തിരുമേനിയുടെ ഒരു ചിത്രംകൂടി ഫ്രെയിംചെയ്ത് ഞാൻ പെട്ടിയിൽ വച്ചു. അത് അദ്ദേഹത്തിന് ഒട്ടധികം പ്രത്യാശ നല്കി. അമേരിക്കയിലായിരുന്ന സമയത്തെല്ലാം ആ ഫോട്ടോയുടെ മുന്നിൽ മണിക്കൂറുകളോളം ഞാൻ പ്രാർത്ഥിച്ചുകൊണ്ടിരിക്കുമായിരുന്നു. ദൈവനിശ്ചയം മറിച്ചാകയാൽ ബേബിച്ചായൻ കർത്തൃസന്നിധിയിലേക്ക് എടുക്കപ്പെട്ടു. അതോടെ നാട്ടിൽ തിരിച്ചെത്തിയ ഞാൻ വല്ലാത്ത ഒരുതരം ഏകാന്തതയും അനാഥത്വവും അനുഭവിച്ചു. ആഴ്ചയിലെ മിക്ക ദിവസങ്ങളിലും പരുമലയിൽ പോയി പ്രാർത്ഥനയിൽ മുഴുകിയിരിക്കുക ഞാൻ ഒരു ശീലമാക്കി. ആ ഘട്ടത്തിലാണ് പരുമല തിരുമേനിയിലൂടെ ദൈവം ഒരു കാര്യം എന്നെ പഠിപ്പിച്ചത്. നമ്മുടെ ദുഃഖം തീരണമെങ്കിൽ നാം മറ്റുള്ളവരുടെ ദുഃഖത്തിൽ പങ്കാളിയാവണം. ഇത് എനിക്കൊരു പുതുജീവൻ തന്നു. വേർപെട്ടുപോയവരുടെ ആത്മാവിനു സന്തോഷം നല്കുന്ന—ദൈവഹിതം നിറവേറ്റപ്പെടുന്ന മിഷൻ പ്രവർത്തനങ്ങളിലേക്ക് അങ്ങനെയാണ് എന്റെ ശ്രദ്ധയാകർഷിച്ചുതുടങ്ങിയത്. അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനിയുടെ പ്രവർത്തനങ്ങൾ ഇക്കാര്യത്തിൽ എനിക്കു പ്രേരണയും പ്രചോദനവുമായി.

മകളുടെ പ്രസവസമയത്ത് അവൾക്കു ചിക്കൻപോക്സ് പിടിപെട്ടു. കൊച്ചിയിലെ നേവൽ ആശുപത്രിയിൽ ഐസലേഷൻ വാർഡിൽ അഡ്മിറ്റു ചെയ്ത മകളെ ശുശ്രൂഷിക്കാനോ സന്ദർശിക്കാനോ രോഗബാധയുണ്ടാവും എന്ന ഭയം കാരണം മറ്റാരും ധൈര്യപ്പെട്ടില്ല. ഇരുപത്തിയൊന്നു ദിവസം ഞാൻ അവളോടൊപ്പം താമസിച്ചു. എനിക്ക് ആശ്വാസവും പ്രത്യാശയും നല്കിയതു പരുമല തിരുമേനിയാണ്. ആ മധ്യസ്ഥന്റെ പ്രാർത്ഥനയാൽ ഞങ്ങളുടെ ആശങ്കകൾ അസ്തമിച്ചു. യാതൊരു ദുഃഖത്തിനും ഇടവരാതെ മകളുടെ പ്രസവം നടന്നു. അമ്മയ്ക്കും കുഞ്ഞിനും യാതൊരുവിധ ശാരീരികാസ്വാസ്ഥ്യങ്ങളും ഇല്ലാതെ പരുമല തിരുമേനി കാത്തു.

അതുപോലെതന്നെ ഇളയ മകൻ ഹർഷാ ചാക്കോയ്ക്ക് പത്തു വർഷത്തിനുമ ുമ്പ് അമേരിക്കയിൽവച്ച് ഒരു ഓപ്പൺ ഹാർട്ട് സർജറി വേണ്ടിവന്നു. അന്നു ഞാൻ സോഷ്യൽ വെൽഫെയർ ബോർഡിന്റെ ചെയർപേഴ്സണായിരുന്നു. ഒരു മാസത്തെ അവധിയെടുത്ത് ഞാൻ അമേരിക്കയിലെത്തി. ഓപ്പറേഷൻ വിജയകരമായി നടന്നു. അഞ്ചു വർഷം കഴിഞ്ഞ് ഒരു ഓപ്പറേഷൻകൂടി വേണ്ടിവരുമെന്ന് അന്നേ ഡോക്ടർമാർ പറഞ്ഞിരുന്നതാണ്. പക്ഷേ, ദൈവാനുഗ്രഹത്താലും പരുമല തിരുമേനിയുടെ പരിപാലനത്താലും അതു വേണ്ടിവന്നില്ല. ഇപ്പോഴും അവൻ പൂർണ്ണ ആരോഗ്യവാനായി പരുമല തിരുമേനിയുടെ കരുണയ്ക്ക് സാക്ഷിയായി അമേരിക്കയിൽ കഴിയുന്നു.

പ്രതിസന്ധികൾ ഉണ്ടാകുമ്പോൾ അവയിൽനിന്ന് ഓടിയൊളിക്കാതെ ധീരമായി നേരിടാനുള്ള ശക്തി ലഭിക്കുന്നത് പ്രാർത്ഥനയിലൂടെയാണ്. പരുമലയുടെ പവിത്രമായ അന്തരീക്ഷത്തിൽ തിരുമേനിയുമായി നടത്തുന്ന ആത്മീയസംവാദത്തിലൂടെ നമ്മുടെ മനസ്സിന് ലഭിക്കുന്ന ആശ്വാസവും സമാധാനവും വാക്കുകൾകൊണ്ടു വിവരിക്കുക അസാധ്യമാണ്. അത് അനുഭവിച്ചുതന്നെ അറിയണം. ●

> നമ്മുടെ ദുഃഖം തീരണമെങ്കിൽ നാം മറ്റുള്ളവരുടെ ദുഃഖത്തിൽ പങ്കാളിയാവണം. ഇത് എനിക്കൊരു പുതുജീവൻ തന്നു.

**പരുമല തിരുമേനിയുടെ വചനങ്ങൾ**

## തിരുമൊഴികൾ ഓർക്കുക

*ഈ കാലങ്ങളിൽ വേദതർക്കങ്ങളും കള്ള ഉപദേഷ്ടാക്കളും വർദ്ധിച്ചിരിക്കുന്നുയെന്നും നാൾക്കുനാൾ സത്യവിശ്വാസത്തിനെതിരായ മതങ്ങളും തന്നിഷ്ട നടപടികളും ചില ഗൃഹശാസ്ത്രികൾ പ്രസ്താവിക്കുന്ന വ്യർത്ഥമായ ഗണിതങ്ങളെ കേട്ട് ഭ്രമിച്ചുകൊണ്ട് സ്ഥിരവിശ്വാസികളായ മറ്റുള്ളവരെക്കൂടി ഭ്രമിപ്പിക്കുന്നവരും നമ്മുടെ രക്ഷിതാവിനാലും തന്റെ വിശുദ്ധ ശ്ലീഹന്മാരാലും ബാവാമാരാലും സ്ഥിരപ്പെടുത്തപ്പെട്ടിരിക്കുന്ന അടിസ്ഥാനത്തിൽനിന്നും ലാക്കിൽനിന്നും തെറ്റി വെറിപിടിച്ചോടി നടക്കുന്നവരും നിഗളത്താലും അഹംഭാവത്താലും ദുഷ്ടാത്മാവിന്റെ വാഹനമായിത്തീർന്നുകൊണ്ട് പരിശുദ്ധാത്മാവുള്ളവരുടെ ഭാവം നടിക്കുന്ന ദുരുപദേശികളും മറ്റും ഇപ്പോൾ എല്ലാ സ്ഥലങ്ങളിലും ഓടിനടക്കുന്നുയെന്നുള്ളതു പ്രസിദ്ധമാണല്ലോ. കഴിയുമെങ്കിൽ ഉത്തമന്മാരെക്കൂടി തട്ടിപ്പാൻ തക്കവണ്ണമുള്ള പരീക്ഷകൾ ഉണ്ടാകുമെന്നു നമ്മുടെ രക്ഷിതാവു കല്പിച്ചിട്ടുള്ള തിരുമൊഴികളെ നിങ്ങൾ പ്രത്യേകം ഓർക്കണം.*



പി.സി. ഏബ്രഹാം പടിഞ്ഞാറേക്കര

# എനിക്ക് ശക്തിയുടെ കോട്ട

പരുമല തിരുമേനിയോടുള്ള ഭക്തിയും വിശ്വാസവും ചെറുപ്പകാലംമുതൽ എന്നിൽ അഗാധമായുള്ളതാണ്. തിരുമേനിയുടെ മധ്യസ്ഥതയിൽ ഞാൻ എപ്പോഴും അഭയം പ്രാപിക്കുന്നു. പരുമലയിൽ പോയി പ്രാർത്ഥിച്ചാൽ എനിക്കു വലിയ ആശ്വാസം അനുഭവപ്പെടും. തിരുമേനി എനിക്കു ശക്തിയുടെ കോട്ടയാണ്. ഞാൻ മാത്രമല്ല എന്റെ കുടുംബംതന്നെ തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുന്നവരാണ്.

തിരുമേനിയോടുള്ള ഭക്തി എന്നിൽ രൂഢമൂലമായത് എന്റെ അമ്മ മൂലമാണ്. എന്റെ അമ്മ നിരണം തയ്യിൽ കുടുംബാംഗമാണ്. നിരണത്തുനിന്നു പരുമലയ്ക്കു പോയി പ്രാർത്ഥിക്കുക എന്നത് അമ്മയുടെ ഒരു ശീലമായിരുന്നു. പരുമല തിരുമേനിയെപ്പറ്റി അമ്മയിൽനിന്നാണ് ഞാനങ്ങനെ അറിഞ്ഞു തുടങ്ങിയത്. പരുമലയിൽ എത്തുമ്പോൾ മനസ്സിൽ മഹാസന്തോഷത്തിന്റെ അനുഭവമായിരുന്നു. എന്റെ അമ്മയും അങ്ങനെതന്നെ ഞങ്ങളോട് പറഞ്ഞിട്ടുണ്ട്.

തിരുമേനിയോടുള്ള ഭക്തിയും സ്നേഹവും എന്റെ അമ്മയ്ക്ക് ഏറെ ആയിരുന്നതിനാൽ എല്ലാ പെരുനാളിനും എത്ര ബദ്ധപ്പെട്ടാണെങ്കിലും മുടങ്ങാതെ പോകുമായിരുന്നു. അക്കാലത്ത് പരുമലയ്ക്കുള്ള തീർത്ഥയാത്ര വളരെ ക്ലേശകരമായിരുന്നു. ഇന്നു കാണുന്ന പൊടിയാടി, പുളിക്കീഴ്, പന്നായി, പരുമല പാലങ്ങൾ ഒന്നുമില്ല. ബസും കാറും ഒക്കെ വിരളമായിരുന്നു.

എന്റെ വിവാഹം കഴിഞ്ഞ് എന്റെ അമ്മായിയപ്പന്റെ ഭാര്യാസഹോദരിയിൽ (മുളന്തുരുത്തി ചാലി കുടുംബാംഗം) നിന്നു തിരുമേനി വാഴ്ത്തിക്കൊടുത്ത എണ്ണയുടെ ഒരു ചെറിയ ഭാഗം എനിക്കു കിട്ടുവാൻ ഇടയായി. എണ്ണ പുരട്ടി എനിക്കും എന്റെ കുടുംബാംഗങ്ങൾക്കും അത്യാവശ്യസമയങ്ങളിൽ രോഗശാന്തിയും സമാധാനവും അനുഭവപ്പെട്ടിട്ടുണ്ട്. എന്റെ അമ്മയുടെ പഴയ ഒരു ഡയറിക്കുറിപ്പിൽനിന്നും തിരുമേനിയിൽ അഭയം പ്രാപിച്ച് പ്രാർത്ഥിച്ചതിന്റെ ഫലമായി പലവിധത്തിലുള്ള കാര്യസാധ്യതകൾ എഴുതിക്കാണുന്നു. ഇതെല്ലാം എനിക്കു ശക്തി പകരുന്നവയാണ്.

പരുമല പെരുനാൾ ദിവസം ഞങ്ങളുടെ എല്ലാ സ്ഥാപനങ്ങൾക്കും അവധി നല്കാറുണ്ട്. അന്നൊരു പുണ്യദിവസമാണ് എനിക്ക്. ഞാൻ ഏതു കാര്യത്തിനു പുറപ്പെടുമ്പോഴും പരുമലയിൽ പോയി തിരുമേനിയുടെ അനുഗ്രഹം പ്രാപിക്കുക ഒരു പതിവാണ്. അടുത്ത കാലത്ത് ഞാൻ വലിയ ഒരു ഓപ്പറേഷനു വിധേയനായി. യാതൊരു പ്രയാസവും കൂടാതെ ചുരുങ്ങിയ നാൾകൊണ്ട് പൂർണ്ണ ആരോഗ്യവാനായിത്തീരുവാൻ ഇടയായതും തിരുമേനിയുടെ അനുഗ്രഹം ഒന്നുകൊണ്ട് മാത്രമാണെന്നു ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു. എന്റെയും ഭാര്യയുടെയും ഈ വിശ്വാസം എന്റെ മക്കളും അവരുടെ കുടുംബാംഗങ്ങളും നിലനിർത്തുന്നതിൽ എനിക്ക് ഏറെ ചാരിതാർത്ഥ്യമുണ്ട്. എപ്പോഴും തിരുമേനി ഞങ്ങളെ എല്ലാ സമയത്തും കാത്തു നടത്തുന്നു.

**തിരുമേനിയോടുള്ള ഭക്തി രൂഢമൂലമായത് എന്റെ അമ്മ മൂലമാണ്. നിരണത്തുനിന്നു പരുമലയ്ക്കു പോയി പ്രാർത്ഥിക്കുക എന്നത് അമ്മയുടെ ഒരു ശീലമായിരുന്നു.**









പി.എം. പൈലിപ്പിള്ള

# അത്ഭുതകരമായ ആശ്വാസം, ആനന്ദം

ജീവിതത്തിൽ പ്രശ്നങ്ങളും പ്രതിസന്ധികളും ഉണ്ടാകുന്ന പല അവസരങ്ങളിലും പരിശുദ്ധ പരുമല തിരുമേനിയുടെ മദ്ധ്യസ്ഥത എനിക്ക് ആശ്വാസവും പ്രത്യാശയും നല്കിയിട്ടുണ്ട്. പരുമല തിരുമേനിയുടെ കബറിടം സന്ദർശിക്കുകയും അവിടെയിരുന്ന് പ്രാർത്ഥിക്കുകയും ചെയ്യുമ്പോൾ സകല ആകുലതകളും ജീവിതത്തെക്കുറിച്ചുള്ള ആശങ്കകളും മനസ്സിൽനിന്ന് മാഞ്ഞുപോകുന്നു. ആയിരക്കണക്കിന് ആളുകൾക്ക് എല്ലായ്പ്പോഴും അഭയം അരുളുന്ന ആ പുണ്യഭൂമി എനിക്കും കുടുംബാംഗങ്ങൾക്കും ഒരു കൃപാസമുദ്രമായിട്ടാണ് എപ്പോഴും അനുഭവപ്പെട്ടിട്ടുള്ളത്.

ബിസിനസ്സ്സംബന്ധമായ കാര്യങ്ങളിൽ പ്രധാനതീരുമാനങ്ങൾ എടുക്കുമ്പോഴും പുതിയ പദ്ധതികൾക്ക് തുടക്കമിടുമ്പോഴും പ്രസ്തുത കാര്യങ്ങൾ ദൈവസന്നിധിയിൽവച്ചു പ്രാർത്ഥിക്കുകയും പരുമലയിൽ പോയി നേർച്ചയിട്ട് ധ്യാനിക്കുകയും ചെയ്യുന്ന പതിവ് ഇപ്പോഴും തുടരുന്നു. സാമൂഹിക സേവനരംഗത്ത് ഓരോ വിശിഷ്ടമായ പദവിയിലേക്ക് എന്നെ തിരഞ്ഞെടുക്കുമ്പോഴും ആ പദവികൾക്ക് ഞാൻ യോഗ്യനാണോയെന്ന് ഒരാത്മപരിശോധന നടത്തുന്നത് മിക്കപ്പോഴും പരുമല ത്തിരുമേനിയുടെ സന്നിധിയിലിരുന്നാണ്. പ്രത്യേകിച്ചും വൈ.എം.സി.എ.യുടെ സംസ്ഥാന ചെയർമാനായി തിരഞ്ഞെടുക്കപ്പെട്ടപ്പോഴും വൈസ്മെൻ ഇൻറർനാഷണലിന്റെ റീജിയണൽ ഡയറക്ടറായി നിയോഗിക്കപ്പെട്ടപ്പോഴും പരുമലതിരുമേനി നല്കിയ ശക്തിയിലും വിശ്വാസത്തിലുമാണ് ആ രംഗത്ത് ആത്മാർത്ഥയോടെ വിജയകരമായി പ്രവർത്തിക്കാൻ എനിക്കു സാധിച്ചത് പരുമലതിരുമേനിയുടെ മദ്ധ്യസ്ഥതയും കാവലും ഉണ്ടായതുകൊണ്ട് എല്ലാ രംഗങ്ങളിലും ആരേയും പിണക്കാതെയും ആരോടും ശത്രുതയില്ലാതെയും സേവനം ചെയ്യുന്നതിനു സാധിച്ചു.

1990-ൽ എന്റെ ഇളയമകൻ ബിജു പോളിന് കോതമംഗലം എൻജിനീയറിങ് കോളജിൽ പ്രവേശനം ലഭിക്കുന്നതുമായി ബന്ധപ്പെട്ട് ആരംഭഘട്ടത്തിന്റെ മാനസികമായി തളർന്നുപോയ ഒരു സംഭവമുണ്ട്. അഡ്മിഷൻ കാര്യങ്ങളൊക്കെ ശരിയാക്കിയെങ്കിലും പരീക്ഷാഫലം വന്നപ്പോൾ ഒരു വിഷയത്തിന് അവൻ തോറ്റുപോയി. ഞങ്ങളെല്ലാം വളരെയധികം വിഷമിച്ചു. എങ്കിലും പ്രത്യാശ കൈവിടാതെ റീ വാല്യൂവേഷന് അപേക്ഷ കൊടുത്തു. ഞങ്ങൾ സകുടുംബം പരുമലയിലെത്തി. ബിജു രണ്ടുദിവസം അവിടെ ഭജനമിരുന്നു പ്രാർത്ഥിച്ചു. അത്ഭുതകരമായ ആശ്വാസവും അതിനേക്കാൾ ആനന്ദവും ലഭിക്കത്തക്കവിധം പരിശുദ്ധ തിരുമേനിയുടെ അനുഗ്രഹം അവനുണ്ടായി. റീവാല്യൂവേഷന്റെ ഫലം വന്നപ്പോൾ തോറ്റവിഷയത്തിന് ജയിച്ചു എന്നുമാത്രമല്ല പത്തുമാർക്കു കൂടുതലും കിട്ടി. ആ വർഷംതന്നെ അവന് എൻജിനീയറിങ് കോളേജിൽ പ്രവേശനവും ലഭിച്ചു.

കോലഞ്ചേരി സെൻറ് പീറ്റേഴ്സ് ഹൈസ്കൂളിൽ പ്ലസ്ടു അനുവദിക്കുന്നതിന് നേരത്തെ അപേക്ഷ കൊടുത്തിരുന്നു. മാനേജർ എന്നനിലയിൽ ഞാൻ അതിനുവേണ്ടി സർക്കാർതലത്തിൽ ബന്ധപ്പെട്ട വ്യക്തികളെ നേരിട്ടുകണ്ട് ആവശ്യപ്പെടുകയും വിദ്യാഭ്യാസമന്ത്രിയുൾപ്പെടെയുള്ളവർ കോഴ്സ് അനുവദിക്കാമെന്ന് ഉറപ്പുതരുകയും ചെയ്തിരുന്നു. എന്നാൽ ആദ്യത്തെ 200 സ്കൂളുകളുടെ ലിസ്റ്റ് പ്രസിദ്ധീകരിച്ചപ്പോൾ സെൻറ് പീറ്റേഴ്സ് ഹൈസ്കൂളിന്റെ പേരില്ല. ഞാനാകെ അസ്വസ്ഥനായി. ഇക്കാര്യത്തിനായി തിരുവനന്തപുരത്തേക്ക് പോകുന്നതിനുമുമ്പ് ഞാൻ പരുമലയിലെത്തി. തിരുമേനിയുടെ കബറിടത്തിൽ ഏറെ നേരം പ്രാർത്ഥനയോടെ കഴിച്ചുകൂട്ടി. തിരുവനന്ത

പുരത്തെത്തി വിദ്യാഭ്യാസമന്ത്രിയെ നേരിട്ടുകണ്ടു. ഒരാഴ്ചയ്ക്കുശേഷം അടുത്ത ഒരു ലിസ്റ്റുകൂടി പ്രസിദ്ധീകരിക്കും. തീർച്ചയായും അതിൽ കോലഞ്ചേരി സ്കൂളും ഉൾപ്പെടുത്തിയിരിക്കും എന്നദ്ദേഹം ഉറപ്പു നല്കി. പക്ഷേ, ആ ലിസ്റ്റ് പുറത്തുവന്നപ്പോഴും സ്കൂളിന്റെ പേരില്ലായിരുന്നു. അതേ തുടർന്ന് ഹൈക്കോടതി ഇടപെട്ട് രണ്ടു ലിസ്റ്റും റദ്ദാക്കുകയുണ്ടായി. പിന്നീട് ജില്ലാകളക്ടറും മറ്റുദ്യോഗസ്ഥന്മാരും ഹൈക്കോടതി നിർദ്ദേശത്തെത്തുടർന്ന് സ്കൂൾ സന്ദർശിച്ചു. ആശാവഹമായ സമീപനമായിരുന്നു അവരുടേത്. ഒടുവിൽ ഹൈക്കോടതി പറഞ്ഞതനുസരിച്ചുള്ള ലിസ്റ്റ് വന്നപ്പോൾ കോലഞ്ചേരി സെൻറ് പീറ്റേഴ്സ് ഹൈസ്കൂളിന്റെ പേര് ഉൾപ്പെടുത്തിയിട്ടുണ്ട്. എന്റെ അദ്ധ്യാനവും പരിശ്രമവും ദൈവസന്നിധിയിൽ നീതികരിക്കപ്പെട്ടതായതിനാൽ പരുമല തിരുമേനിയോടുള്ള പ്രാർത്ഥനയ്ക്കു ലഭിച്ച ഉത്തരമായിരുന്നു ഇതെന്നാണ് എന്റെ വിശ്വാസം.

## പരുമല തിരുമേനിയുടെ വചനങ്ങൾ

### ശത്രുവിനെ സ്നേഹിക്കുക

“ദൈവത്തെ ഭയപ്പെടണം. സാത്താനെ പേടിക്കരുത്. ശത്രുവിനെയും സ്നേഹിക്കണം. ബന്ധുക്കളെ ശത്രുക്കളാക്കരുത്. ദൈവത്തോടു ചോദിച്ചു നടക്ക; പിതാവിനോട് ചോദിക്ക; പിതാവു കൈവിട്ടാൽ ദൈവവും വിടും.

ദൈവം സാധുക്കളുടെ ഭാഗത്തുണ്ട്. സകലത്തിലും ദൈവത്തെ ഓർത്തു പ്രവർത്തിക്ക. അപ്പോൾ സകലവും നമുക്കു ശുഭമായിത്തീരും.

ആത്മാവിനെക്കാൾ ശരീരത്തെയും ദൈവത്തെക്കാൾ ദ്രവ്യത്തെയും സ്നേഹിക്കരുത്. ദൈവഭയമില്ലാത്തവർ കൂട്ടുകാരായിത്തീരരുത്. പ്രാർത്ഥനയിൽ താത്പര്യമുള്ളവരായി ഇരുന്നു കൊൾക.

സകലതിലും സത്യക്രിസ്ത്യാനികളുടെ ലക്ഷണത്തിൽ നടക്കയും അത് രാവും പകലും മക്കളെ പഠിപ്പിക്കയും ചെയ്യുക. അപ്പോൾ സമാധാനത്തിന്റെ പുരുഷന്മാർക്കുള്ള ആ നല്ല അവസാനത്തിലേക്കു ദൈവം യോഗ്യമാക്കും.

സത്യം ഉള്ളതുകൊണ്ടു മേൽ ദോഷം വരുന്നതല്ലെന്ന് കർത്താവിൽ വിശ്വസിച്ചുകൊള്ളുക. സകല വ്യവഹാരങ്ങളിലും സത്യത്തോടുകൂടെ മുൻനിറുത്തിക്കൊള്ളുക. എപ്പോഴും തന്റെ തണലിൻകീഴിൽതന്നെ പാർത്തുകൊള്ളുക. ആ വഴിയിൽ കുടുംബമൊക്കെയും നടത്തിക്കൊ ള്ളുക. ദൈവം നിങ്ങളെ അനുഗ്രഹിക്കും.

......ഇവയൊക്കെയിൽ ഒന്നാമതായി നമുക്കുള്ള സകല അത്യാപത്തുകളിലും നമ്മെ താങ്ങി രക്ഷിച്ചുവരുന്നവനായ ദൈവത്തെയും നാം ഓർക്കണം. ഇത്രത്തോളം എഴുതിയത് എന്താ എന്ന് ഓർക്കരുത്. നിങ്ങൾ ഒരു അനീതിക്കാരെന്നോ, മര്യാദകെടുപ്പുകാരെന്നോ, അന്യായക്കാരെന്നോ കേൾപ്പാനിടവരുന്നത് നമുക്ക് സഹിക്കാനാവതല്ലാത്തതാകുന്നതിനാൽ അത്രെ. സ്വല്പത്തിന്മേൽ അത്ര വലിയ കാര്യമായി പിടിച്ചു ദൈവവെറുപ്പും ജനവെറുപ്പും വരുത്തരുത്. ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ.

നാം ചെയ്യുന്നത് ദൈവത്തെക്കുറിച്ച് എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു നല്ല പ്രതിപകരം കിട്ടും....എങ്കിലും നീ ജ്ഞാനത്തോടുകൂടെ ക്ഷമിക്കണം. ഇപ്രകാരം തിന്മയ്ക്കു പകരം നന്മ നീ വിചാരിക്കണം. ഇതാകുന്നു നല്ലത്. ദൈവത്തോടു സദാ പ്രാർത്ഥിക്കുക. അഹംഭാവത്തോടെ ഒന്നും പ്രവർത്തിക്കരുതെ.

സകലത്തിലും മുമ്പായി ദൈവഭയത്തെ ഓർത്തുകൊള്ളണം. നിങ്ങളുടെ നിമിത്തം ആരും വ്യസനിപ്പാൻ ഇടവരരുത്. കഴിയുന്ന ഗുണങ്ങൾ ചെയ്യുന്നതിന് ഉപേക്ഷ വരരുത്. എന്തെന്നാൽ അതു മാത്രമേ അവസാനത്തിൽ സമ്പാദ്യമായി അവശേഷിക്കൂ. കഴിയുന്ന ദോഷങ്ങൾ ആരോടും ഒരിക്കലും ചെയ്യരുത്. എന്തെന്നാൽ അതു തനിക്കും സന്തതിക്കും തറവാട്ടേക്കും കേടായി ഭവിക്കും. നോമ്പിലും നമസ്കാരത്തിലും ദാനധർമ്മങ്ങളിലും മുട്ടിപ്പായി ഇരിക്ക. അതു ഭക്തിയോടും വിശ്വാസത്തോടുംകൂടെ പ്രവർത്തിക്ക.

.....എങ്കിലും ആ വ്യസനം ദൈവത്തിന്റെ അടുത്തു സമർപ്പിച്ചു കൊള്ളാം. നിങ്ങളും അപ്രകാരം ദൈവത്തിനുള്ളവരായി ജീവിക്കയും ദൈവത്തിന്നായി മരിക്കയും മരണത്തോളവും ദൈവഭയത്തോടുകൂടെ തനിക്ക് ഇഷ്ടഭൃത്യന്മാരായി ഇരിപ്പാൻ ഉത്സാഹിക്കുകയും ചെയ്തു കൊള്ളുക.

ദൈവഭയത്തെ മുറുകെ പിടിച്ചുകൊള്ളുക. താഴ്മയെ നല്ല ആഭരണമായി ധരിക്കയും ചെയ്തുകൊള്ളുക.

ദൈവത്തെ ഓർത്താൽ വ്യസനിപ്പാൻ ഇടവരില്ല. ദുർന്നടത്തക്കാരായിരുന്നാൽ നാശത്തിനു വാതിൽ തുറക്കപ്പെട്ടതായിരിക്കും. പന്നികളെപ്പോലെ ആകാതെ ദൈവത്തെ വിളിച്ചു സങ്കടപ്പെട്ടാൽ താൻ ഒരിക്കലും കൈവിടുകയില്ല.

ദൈവത്തിന്റെ ശിക്ഷയെ നമ്മുടെ കുറ്റംനിമിത്തം എന്നു കണക്കിട്ട് അതിൽ പിറുപിറുപ്പു കൂടാതെ സന്തോഷിക്കുകയും ദൈവത്തോടു മാപ്പു ചോദിക്കയും അവിടെത്തന്നെ മുട്ടിപ്പായി നമ്മുടെ സങ്കടം ബോധിപ്പിക്കയും ചെയ്തുകൊള്ളുക. നിഗളമായി യാതൊന്നും വിചാരിച്ചുപോക രുതെ. ദൈവം സകല അത്യാപത്തുകളിൽനിന്നും കാത്തുകൊള്ളുമാറാകട്ടെ.”









ജോൺ കക്കാട്

അനുഭവസാക്ഷ്യങ്ങൾ

# കൈവിടാത്ത കാരുണ്യനിധി

പരിശുദ്ധ പരുമല തിരുമേനയിുടെ മധ്യസ്ഥതയിൽ അഭയം തേടിയിട്ടുള്ളത് അനേകായിരങ്ങൾ. അവർക്കെല്ലാം കണ്ണുനീരോടെ പ്രാർത്ഥിച്ചതിന്റെ ഫലങ്ങൾ ഉണ്ടായിട്ടുണ്ട്. രോഗം മാറാനും സന്താനസൗഭാഗ്യം ലഭിക്കാനും ശാന്തി ലഭിക്കാനും ജോലികിട്ടാനുമൊക്കെയായി നൂറുകണക്കിന് ആളുകൾ ആ കബറിട ത്തിങ്കൽ മധ്യസ്ഥത തേടിയെത്തുന്നു. അത്തരം അനുഭവസാക്ഷ്യങ്ങൾ വെളിപ്പെടുത്താൻ അനേകർ തയ്യാറായിട്ടുണ്ട്. അവരിൽ ഏതാനും ചിലരുടെ സാക്ഷ്യങ്ങൾ ഇവിടെ ചേർക്കുന്നു.

കഥാകാരനും പത്രപ്രവർത്തകനുമായ ജെ. പാറേക്കാടിന്റെ വാക്കുകൾ:

*...എന്റെ തോണി നദിയുടെ മദ്ധ്യത്തിലാണ്. രാത്രിയുടെ മധ്യയാമം. കൊടുങ്കാറ്റിന്റെ ഇരമ്പം കേൾക്കുന്നു. എന്റെ പങ്കായം എനിക്ക് നഷ്ടപ്പെട്ടിരിക്കുന്നു. എന്റെ നാഥാ, ഞാൻ എന്റെ ശൂന്യമായ കരങ്ങളെ ആകാശത്തിലേക്ക് ഉയർത്തുന്നു...*

ഈ ടാഗോർ കവിതയിൽ ആകാശത്തിന്റെ അപാരതയിൽ തിളങ്ങുന്ന പ്രതീക്ഷയുടെ കൈത്തിരി എനിക്കു യാഥാർത്ഥ്യമായി തീരുന്നത് നൂറ്റാണ്ടിന്റെ പഴക്കമുള്ള ആ പവിത്രമായ കട്ടിലിന്റെ കാൽക്കീഴിൽ മുട്ടുകുത്തുമ്പോഴാണ്.

പരിശുദ്ധ പിതാവിന്റെ കബറിടത്തിനു സമീപം കെടാവിളക്കെരിയുന്ന കൊച്ചുമുറിയിൽ പരിശുദ്ധ പിതാവ് അന്ത്യശയനംകൊണ്ട ആ കിടക്ക പരിരക്ഷിക്കപ്പെട്ടിരിക്കുന്നു. “രാത്രി മുഴുവനും എന്റെ കട്ടിലിനെ കണ്ണുനീരിനാൽ ഞാൻ നനച്ചു, എന്റെ കിടക്കയെ ഞാൻ ഈറനാക്കി.” എന്ന സങ്കീർത്തനക്കാരന്റെ വിലാപം അന്വർത്ഥമാക്കപ്പെട്ട കിടക്ക.”

അവിടെ മുട്ടുകുത്തി അപേക്ഷിച്ചപ്പോഴൊന്നും ശൂന്യമായ കൈകളോടെ തിരിച്ചുപോരേണ്ടിവന്നിട്ടില്ലെന്നാണ് ജെ. പാറേക്കാട് സാക്ഷ്യപ്പെടുത്തുന്നത്.

“പരിശുദ്ധ പിതാവിന്റെ അനുഗ്രഹങ്ങളും നടത്തിപ്പും എണ്ണിയെണ്ണി പറയാവുന്നവയല്ല. അത്ര അനവധിയാണ്. കൊച്ചുകൊച്ചു കാര്യങ്ങളിൽപോലുമുണ്ട് ആ കരുതൽ. എന്തിന്, കാലൊന്നു വഴുതുമ്പോൾപോലും വീഴാതെ താങ്ങുന്നു ആ അദൃശ്യകരങ്ങൾ.

ഒരു സംഭവം മാത്രം. പതിന്നാലു വർഷങ്ങൾക്കു മുൻപാണ്. കോയമ്പത്തൂരെ പ്രശസ്തമായ ഒരു നഴ്സിങ് കോളജിൽ എന്റെ മകൾക്കു പ്രവേശനം ലഭിച്ച സംഭവം.

നഴ്സിങ്ങിൽ ഡിഗ്രിക്കു ചേരാൻ അവൾ ആഗ്രഹിച്ചു. ക്യാപിറ്റേഷനും സെമസ്റ്റർഫീസും കണക്കുകൂട്ടുമ്പോൾ അന്ന് അതിനെപ്പറ്റി ആലോചിക്കാൻപോലും എനിക്കാകുമായിരുന്നില്ല.

എങ്കിലും അതിനെപ്പറ്റി അന്വേഷിക്കണമെന്ന് അവിടെയുള്ള ബന്ധുവിനോട് ഞാൻ പറഞ്ഞു. എന്നെക്കൊണ്ട് അതു വഹിക്കാവുന്നതല്ലെന്ന ബോധ്യംകൊണ്ടാവും അദ്ദേഹം അനാസ്ഥ കാട്ടി. അവിടെ സമയം കഴിഞ്ഞെന്നും സീറ്റു തികഞ്ഞെന്നും പിന്നീടറിഞ്ഞു.

മകളുടെ കണ്ണുനീർ, അവളുടെ ഭാവിയെപ്പറ്റിയുള്ള എന്റെ ആശങ്ക. ഞാൻ ഭാര്യയോടൊത്ത് പരിശുദ്ധ പിതാവിന്റെ കബറിടത്തിലേക്കാണു പോയത്. അവിടെ ആ കട്ടിലിന്റെ കാൽക്കീഴിൽ ഞങ്ങൾ മുട്ടുകുത്തി സഹായത്തിനപേക്ഷിച്ചു.

അന്നും ഇന്നും ഞാൻ എനിക്കുവേണ്ടി ഒന്നും ചോദിച്ചിട്ടില്ല. ചോദിക്കാതെതന്നെ
നല്കുന്ന നന്മകളെ ഓർത്ത് നിറകണ്ണുകളോടെ മുട്ടുകുത്തിയിട്ടേയുള്ളൂ. ഈ
അശ്രുകണങ്ങളല്ലാതെ പകരം നല്കാൻ എന്റെ പക്കൽ ഒന്നുമില്ലതാനും.
ഭാരമൊഴിഞ്ഞ ഹൃദയത്തോടെയാണ് അന്നു മടങ്ങിപ്പോന്നത്. ഞാൻ
വീട്ടിലെത്തുമ്പോൾ എന്റെ ഒരു സ്നേഹിതൻ എന്നെ കാത്തിരിക്കുന്നുണ്ടായിരുന്നു.
അദ്ദേഹത്തിന്റെ മകൾക്കും സഹോദരന്റെ മകൾക്കും അവിടെ പ്രവേശനം ലഭിച്ചിട്ടുണ്ട്.
സഹോദരന്റെ മകൾ പോകുന്നില്ല. ആ സീറ്റിനുവേണ്ടി നമുക്കൊന്നു ശ്രമിച്ചാലോ.
പിറ്റേന്നുതന്നെ പോകണം. പോകാമെന്നു സമ്മതിച്ചെങ്കിലും പണത്തെപ്പറ്റിയുള്ള
ആശങ്കയിലായിരുന്നു ഞാൻ. പ്രവേശനം കിട്ടിയാൽ ക്യാപ്പിറ്റേഷനും ആദ്യത്തെ
സെമസ്റ്റർഫീസും ഒന്നിച്ചടയ്ക്കണം. അന്നു വൈകിട്ട് എന്റെ ഒരടുത്ത ബന്ധുവും ഭാര്യ
യും എന്റെ വീട്ടിൽ വന്നു. പതിവില്ലാത്ത ഒരു സൗഹൃദസന്ദർശനം. (അദ്ദേഹത്തിന്
ഇഷ്ടപ്പെട്ടില്ലെങ്കിലോ എന്നു ഭയന്ന് ഞാൻ പേരൊഴിവാക്കുന്നു) അവരെ വേണ്ടവിധം
സ്വീകരിക്കാനുള്ള മനഃസാന്നിധ്യംപോലും എനിക്കപ്പോഴുണ്ടായിരുന്നില്ല.
സംസാരിച്ചിരുന്നതിനിടെ ഞാൻ അദ്ദേഹത്തിനോട് എന്റെ ആവശ്യം പറഞ്ഞു.
പെട്ടെന്നായിരുന്നു മറുപടി: "ആവശ്യത്തിനു പണം ഞാൻ തരാം. നാളെ
പത്തുമണിയാകണമെന്നേയുള്ളൂ." ആ വാക്കുകളെ ഞാനിന്നും എന്റെ സ്മരണകളിൽ
താലോലിക്കുന്നു.

പിറ്റേന്ന് 10 മണിയായപ്പോൾ പണം കിട്ടി. അന്നു വൈകിട്ടുതന്നെ ഞങ്ങൾ
കോയമ്പത്തൂർക്കു പോയി. കോളജ് ഒരു ട്രസ്റ്റിന്റേതാണ്. ട്രസ്റ്റിയെ കാണാൻ
മാനേജർ പറഞ്ഞു. കണ്ടു. ഖദർധാരിയായ ഒരു വന്ദ്യവയോധികൻ. അദ്ദേഹം എന്റെ
ആവശ്യവും ആഗ്രഹങ്ങളും സൗമനസ്യത്തോടെ കേട്ടു. മകളുടെ സർട്ടിഫിക്കറ്റുകളും
മാർക്ക്ലിസ്റ്റും നോക്കി. ഒന്നും ചോദിക്കാതെ, ഒന്നും പറയാതെ പ്രിൻസിപ്പലിന്റെ
പേർക്ക് ഒരു കുറിപ്പെഴുതിത്തന്നു.

അന്നുതന്നെ അവളെ കോളജിൽ ചേർത്ത് ഹോസ്റ്റലിൽ അക്കോമഡേഷനും
ശരിയാക്കിയിട്ടാണ് തിരികെ പോന്നത്. ഇന്ന് അവൾ ഭർത്താവിനോടും മകൻ
അബിയോടുമൊത്ത് അബുദാബിയിലാണ്. അവിടെ ഒരു ബ്രിട്ടീഷ് ഹോസ്പിറ്റലിൽ
ജോലിചെയ്യുന്നു.

ഇത് ഒരു സംഭവം മാത്രം. ഇത്തരം സദ്ഫലങ്ങൾ പവിഴമുത്തുകൾപോലെ ഞാൻ
മനസ്സിന്റെ ഉള്ളറകളിൽ സൂക്ഷിക്കുകയാണ്. പുറത്തെടുത്താൽ അവയുടെ പവിത്രത
നഷ്ടപ്പെടുമോ എന്നുപോലും എനിക്കു ഭയമുണ്ട്. എന്നാലും ഈ കുറിപ്പിന്റെ
പിന്നിലും അവിടുത്തെ നിർദ്ദേശമുണ്ടാകുമെന്ന് ഞാൻ വിശ്വസിക്കുന്നു."
—പാറേക്കാടിന്റെ വാക്കുകൾ.

തിരുമേനിയുടെ മധ്യസ്ഥപ്രാർത്ഥനമൂലം തന്റെ പുത്രന് സന്താനസൗഭാഗ്യം
ലഭിച്ച കഥയാണ് സി.എ. ജോൺ കോറെപ്പിസ്കോപ്പയ്ക്കു പറയാനുള്ളത്:

"എന്റെ മകൻ റജുവും ഭാര്യയും 1994-ൽ കുവൈറ്റിലായിരുന്നു. വിവാഹം കഴിഞ്ഞ്
ഒമ്പതു വർഷം കഴിഞ്ഞിട്ടും അവർക്കു കുട്ടികളില്ലായിരുന്നു. വിദേശത്തു ജോലി
ചെയ്യുന്നതിനിടയിൽ ഇക്കാര്യം ആലോചിച്ച് അവർ ഏറെ വിഷമിച്ചു. പരുമല
തിരുമേനിയുടെ മദ്ധ്യസ്ഥതയ്ക്കായി അപേക്ഷിക്കാൻ ഞാൻ അവരെ ഉപദേശിച്ചു.
റജുവും ഭാര്യയും പരുമലയിൽ എത്തി കബറിങ്കൽ ഇരുന്നു പ്രാർത്ഥിച്ചു. ദൈവം അവരെ
അനുഗ്രഹിച്ചു. വൈകാതെ അവർക്ക് ഒരു ആൺകുഞ്ഞിനെ ലഭിച്ചു. പരുമലയിലെ
പ്രാർത്ഥനയിൽനിന്നു ലഭിച്ചതായതിനാൽ ആ കുഞ്ഞിന്റെ മാമോദീസ
പരുമലപള്ളിയിലാണ് നടത്തിയത്.

കുട്ടികളുണ്ടാകാത്ത ഒരു അനുജത്തിക്കുവേണ്ടി മൂത്ത സഹോദരി
പ്രാർത്ഥിച്ചപ്പോഴുണ്ടായ അനുഭവത്തിന്റെ നന്ദിക്കുറിപ്പിനെപ്പറ്റി ആലീസ്
ജോൺ, ദോഹ വിവരിക്കുന്നു:







ദോഹയിൽ പരിശുദ്ധ പരുമലതിരുമേനിയുടെ നാമത്തിൽ ഒരു ദേവാലയമുണ്ട്.
പരുമലതിരുമേനിയുടെ ദിവ്യസാന്നിദ്ധ്യം എനിക്കവിടെ മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്.
ദോഹയിലെ ഈ ദേവാലയം എപ്പോഴും എല്ലാവർക്കും പ്രാർത്ഥിക്കാൻ വേണ്ടി
തുറന്നിട്ടിരിക്കുകയാണ്. ദോഹ പള്ളിയിലെ വഞ്ചിയിൽനിന്ന് 1996 സെപ്പംബറിൽ ലഭിച്ച
ഒരു കത്തിലെ പ്രധാന ഭാഗങ്ങൾ ഞാനിവിടെ പകർത്തുന്നു:

"ഞങ്ങൾ ബ്രാഹ്മണരാണ്. രാത്രിയിൽ ഇവിടെ വന്നു പ്രാർത്ഥിക്കാറുണ്ട്.
നാട്ടിൽ പോകുമ്പോൾ പരുമലപള്ളിയിൽ പോകാറുണ്ട്. ഒരു ദിവസം രാത്രി 11 മണിക്കു
ഞങ്ങൾ പള്ളിയിൽ വന്നു. പള്ളിയിൽ ലൈറ്റ് ഇട്ടിരുന്നില്ല. ഇരുട്ടത്ത് പള്ളിയുടെ
അകത്തു കയറി. തിരശ്ശീലയ്ക്കടുത്ത് വെളിച്ചം തോന്നി. നോക്കിയപ്പോൾ അവിടെ
ദൈവികചൈതന്യമുള്ള ഒരു വയോധികൻ നില്ക്കുന്നു. നീട്ടിവളർത്തിയ താടിയും
ഇറക്കമുള്ള ഇളംചുവപ്പു നിറത്തിലുള്ള ഉടുപ്പും കറുത്തനിറത്തിൽ ചെറിയ
കുരിശടയാളങ്ങളുള്ള ശിരോവസ്ത്രവും പ്രത്യേകതകളായിരുന്നു. അവിടെ വച്ചിരിക്കുന്ന
ഫോട്ടോയിലുള്ള ആളുമായി നല്ല സാമ്യമുണ്ടായിരുന്നു. പേടിയോടെയെങ്കിലും ഞങ്ങൾ
കുറച്ചുകൂടി മുന്നോട്ടു ചെന്നു.

അപ്പോൾ അദ്ദേഹം ചോദിച്ചു: "കുഞ്ഞുങ്ങളേ, നിങ്ങളെന്തിനാണ് ഈ
പാതിരാത്രിക്ക് ഇവിടെ വന്നത്?"

ഞങ്ങൾ പറഞ്ഞു: "കുട്ടികളില്ലാത്ത അനിയത്തിക്കുവേണ്ടി
പ്രാർത്ഥിക്കുവാനാണ്."

അപ്പോൾ അദ്ദേഹം പറഞ്ഞു: "നിങ്ങളുടെ പ്രാർത്ഥന ദൈവം കേട്ടു.
അവൾക്കൊരു കുഞ്ഞുണ്ടായിക്കഴിഞ്ഞു."

പേടിച്ചാണെങ്കിലും ഞങ്ങൾ ചോദിച്ചു: "അങ്ങാരാണ്?"

അദ്ദേഹം പറഞ്ഞു: "ഇതെന്റെ പള്ളിയാണ്."

പറഞ്ഞതു നേരായിരുന്നു. ഒരാഴ്ച കഴിഞ്ഞ് അനിയത്തിയുടെ
കത്തുണ്ടായിരുന്നു. അവൾ ഗർഭിണിയായിരുന്നു."

കുട്ടിയുണ്ടായശേഷം നന്ദിസൂചകമായി അവർ എഴുതിയ കത്തും നേർച്ചയുമാണ്
പള്ളിയിലെ വഞ്ചിയിൽനിന്നു ലഭിച്ചതെന്നു ആലീസ് ജോൺ പറയുന്നു.

ആത്മഹത്യയുടെ വക്കിൽനിന്നു ജീവിതത്തിലേക്ക് തിരിച്ചെത്താൻ പരിശുദ്ധ
തിരുമേനിയുടെ പ്രാർത്ഥന സഹായിച്ചതായി ടി.എം. തോമസ്, സൗദി അറേബ്യ
സാക്ഷിക്കുന്നു.

മുൻകരുതലുകളോ കണക്കുകൂട്ടലുകളോ ഇല്ലാതെ കുറെക്കാലം
ജീവിക്കാനിടയായതുകൊണ്ട് സാമ്പത്തികപ്രതിസന്ധികളിലകപ്പെടുകയും കേരളത്തിൽ
സാമാന്യം നല്ലൊരു ജോലിയുണ്ടായിരുന്നതു നഷ്ടപ്പെടുത്തുകയും ചെയ്തു.
മാനസികവും സാമ്പത്തികവുമായ ക്ലേശംകാരണം ആത്മഹത്യയ്ക്കുപോലും പലവട്ടം
ശ്രമിക്കുകയുണ്ടായി. അങ്ങനെയിരിക്കെ, എന്റെ ഭാര്യയുടെ നിർദ്ദേശപ്രകാരവും സ്വന്തം
താത്പര്യത്താലും ഒൻപത് വെള്ളിയാഴ്ചകളിൽ നോമ്പ് നോക്കി പരുമലപള്ളിയിൽ
പോയി വി. കുർബ്ബാനയിൽ സംബന്ധിക്കുകയും പരിശുദ്ധ പരുമലതിരുമേനിയുടെ
കബറിങ്കൽ കണ്ണീരോടുകൂടി പ്രാർത്ഥിക്കുകയുംചെയ്തു. അത്ഭുതമെന്ന് പറയട്ടെ, 9
വെള്ളിയാഴ്ചകൾക്കുശേഷം മനസ്സിന് സമാധാനവും ഇനിയും മുമ്പോട്ട് ജീവിക്കണമെന്ന
തോന്നലുമുണ്ടായി. അധികം താമസിയാതെ പേപ്പറിൽ കണ്ട പരസ്യം മുഖേന
എറണാകുളത്ത് ഒരു ഇൻറർവ്യൂവിന് പങ്കെടുത്ത് സെലക്ഷൻ ലഭിച്ചു. ഒരു
മാസത്തിനുള്ളിൽ സൗദിഅറേബ്യയിൽ സാമാന്യം ഭേദപ്പെട്ട ഒരു ഓഫീസിൽ
ജോലിയിൽ പ്രവേശിക്കുകയുംചെയ്തു. ഇപ്പോൾ ഒന്നര വർഷമായി ഈ ജോലി
തുടരുന്നു. പരിശുദ്ധ പിതാവിന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചതുകൊണ്ട്
മാത്രമാണ് എനിക്ക് ആന്തരികസൗഖ്യം ലഭിച്ചവനായി, ലക്ഷ്യബോധത്തോടുകൂടി
മുമ്പോട്ട് ജീവിക്കുവാനിടയായത്. ഞാനും എന്റെ കുടുംബവും നന്ദി നിറഞ്ഞ
ഹൃദയത്തോടുകൂടി തിരുമേനിയെ സ്മരിക്കുന്നു.

**രോഗസൗഖ്യത്തിൻെറ അനുഭവകഥകളാണ് ജേക്കബ് ഉമ്മൻ മുളക്കുഴയ്ക്കും ലാലൻ സി. ജേക്കബിനും പറയാനുള്ളത്**

"ഞാൻ കേരളത്തിൽനിന്നും വിദ്യാഭ്യാസം കഴിഞ്ഞ് ഉപരിപഠനത്തിനും ജോലിക്കുമായി ബോംബെയിൽ പോയി. അവിടെ എൻെറ സഹോദരൻെറ കുടുംബവുമൊത്ത് താമസിക്കുമ്പോൾ 1981-ൽ എനിക്ക് വയറിൻെറ ഇടതുഭാഗത്ത് ഒരു വേദന അനുഭവപ്പെട്ടു. എന്തെങ്കിലും ഭക്ഷണം കഴിച്ചാൽ ഉടൻ ഛർദ്ദിക്കും. ഒന്നും കഴിക്കുവാൻ താത്പര്യമല്ല. ഈ അവസ്ഥയിൽ ഒന്നിലധികം ഡോക്ടർമാരെ കാണുകയും പരിശോധിപ്പിക്കുകയുംചെയ്തു. ആർക്കും ഒന്നും കണ്ടുപിടിക്കുവാനായില്ല.

സഹോദരനുള്ള സ്വാധീനം ഉപയോഗിച്ച് ജയപ്രകാശ് നാരായണനെ ചികിത്സിച്ച പ്രശസ്തനായ ഡോ. അശ്വിൻ മേത്തയെ കാണുവാനുള്ള അവസരം തരപ്പെടുത്തി. അദ്ദേഹം കഴിവിൻെറ പരമാവധി പരിശോധന നടത്തി. ബേരിയം എക്സ്-റേ എൻഡോസ്കോപ്പി തുടങ്ങിയ പല നൂതന പരിശോധനകളിലൂടെയും കുടലിൻെറയും വയറിൻെറയും അവസ്ഥ പരിശോധിച്ചു. അവസാനം അദ്ദേഹവും രോഗകാരണം കണ്ടുപിടിക്കാനാവാതെ തിരികെ അയച്ചു.

എൻെറ ശരീരം നന്നേ മെലിഞ്ഞു. എൻെറ അവസ്ഥയിൽ ദുഃഖിതനായ ജ്യേഷ്ഠൻ നാട്ടിൽനിന്നും മാതാപിതാക്കളെ വരുത്തി. എൻെറ അവസ്ഥ കണ്ട അവരും വളരെ അസ്വസ്ഥരായി. ഏതായാലും നാട്ടിലേക്ക് എന്നെ കൊണ്ടുപോകുവാൻ തീരുമാനിച്ചു.

ഞാൻ അറിയാതെ എൻെറ അമ്മ ഒരു തീരുമാനമെടുത്തു. പരുമല കബറിങ്കൽ മൂന്നു ദിവസം ധ്യാനം ഇരുത്തുവാനുള്ള ഒരു നേർച്ച.

ഇതിനോടിടയിൽ തിരുവല്ലയിലെ ഒരു ആശുപത്രിയിലെ പ്രശസ്തനായ ഡോക്ടറെ കണ്ട് ഒരു ഓപ്പറേഷന് തീയതി നിശ്ചയിച്ചു. എന്നാൽ നിശ്ചിതദിവസം ഡോക്ടർക്ക് കണ്ണിന് സുഖമില്ലാതെ അവധിയിൽ പോയതിനാൽ എന്നെ ആശുപത്രിയിൽ 'അഡ്മിറ്റ്' ചെയ്തില്ല. എൻെറ അമ്മയുടെ തീരുമാനപ്രകാരം ഞാൻ പരുമല കബറിടത്തിൽ പോയി. കബറിടത്തിന് വടക്കുഭാഗത്തു കാണുന്ന കെട്ടിടത്തിലെ രണ്ടാംനിലയിൽ ഒരു മുറി അനുവദിച്ചുകിട്ടി. പരിശുദ്ധൻെറ കബറിടത്തിൽ പ്രാർത്ഥനയും ഉപവാസവുമായി ചൊവ്വാഴ്ച മുതൽ വ്യാഴം വരെ കഴിഞ്ഞു. വെള്ളിയാഴ്ച വി. കുർബ്ബാനയും കഴിഞ്ഞ് കുർബ്ബാനാനുഭവത്തോടെ തിരികെ വീട്ടിൽ വന്നു. ക്രമേണ എൻെറ അസുഖം ഇല്ലാതായി. ആ സുഖക്കേടിനുവേണ്ടി അതിനുശേഷം ഒരിക്കലും മരുന്നു കഴിക്കേണ്ടിവന്നിട്ടില്ല"—ഉമ്മൻ ജേക്കബ് പറയുന്നു.

## കുഞ്ഞിനു സൗഖ്യം

"എൻെറ മകൾ ഗ്രീഷ്മ മെറിൻ ലാലിന് ഇപ്പോൾ മൂന്നു വയസായി. ഒന്നരവർഷം മുൻപുവരെ അവൾക്കു തുടരെത്തുടരെ പനിയും കൂടെ ഫിറ്റ്സും ഉണ്ടാകുമായിരുന്നു. ഞങ്ങൾ വളരെയധികം മനഃപ്രയാസപ്പെട്ടു. പല നേർച്ചകളും പ്രാർത്ഥനകളും നടത്തി. എൻെറ വീട് തിരുവല്ല വള്ളംകുളത്താണ്. ഞാൻ ജോലിയായി അഞ്ചലിനു സമീപമുള്ള ചണ്ണപേട്ടയിലാണ് താമസം. അങ്ങനെ ഭാരപ്പെട്ടുകൊണ്ടിരുന്നപ്പോൾ ഞങ്ങൾ ഒരു നേർച്ചനേർന്നു. കുഞ്ഞിൻെറ അസുഖങ്ങൾ മാറ്റിത്തരികയാണെങ്കിൽ വീട്ടിൽ വരുമ്പോഴെല്ലാം പരുമലപള്ളിയിൽ കുഞ്ഞിനെ കൊണ്ടുവരാമെന്നായിരുന്നു നേർച്ച. കൂടാതെ എല്ലാ വെള്ളിയാഴ്ചകളിലും പരുമലതിരുമേനിയുടെ ചിത്രം വച്ചിരിക്കുന്ന കുരിശുംതൊട്ടിയിൽ ഓരോ മെഴുകുതിരി കത്തിച്ചുകൊള്ളാമെന്നും നേർന്നു. അത്ഭുതമെന്നു പറയട്ടെ. ദൈവകൃപയാലും പരിശുദ്ധ തിരുമേനിയുടെ മദ്ധ്യസ്ഥതയാലും കുഞ്ഞിൻെറ അസുഖം തീർത്തും ഭേദപ്പെട്ടു."—ലാലൻ സി. ജേക്കബ് സാക്ഷിക്കുന്നു.







പരുമല തീർത്ഥാടനത്തിൻെറ ആത്മീയാനുഭൂതി പുതുപ്പള്ളി പറപ്പള്ളിൽ സ്കറിയാ തൊമ്മി വിവരിക്കുന്നു:
പരുമലയിലെ കബറിങ്കലേക്കു തീർത്ഥാടനം നടത്തുമ്പോൾ യേശുവിൻെറ പാദസ്പർശംകൊണ്ട് അനുഗൃഹീതമായ യെറുശലേമിലേക്കു തീർത്ഥാടനം നടത്തുംപോലെ തോന്നും. പരുമലതീർത്ഥയാത്ര എനിക്കെന്നും ആത്മാവിലേക്കൊരു തീർത്ഥയാത്രപോലെയാണ്.

എൻെറ കുടുംബത്തിൽ പരുമലതീർത്ഥാടനം പൈതൃകമായി നടത്തിവരുന്ന ഒന്നാണ്. എൻെറ പിതാവ് പരുമലയിൽ തൻെറ പിതാവിനൊപ്പം പോയ കഥകൾ അദ്ദേഹം പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. അന്നൊന്നും പരുമലയ്ക്ക് യാത്രാസൗകര്യ മൊന്നുമില്ല.

കാൽനടയായിത്തന്നെ പോകണം. ഇന്നു കാൽനടയായി പോകുന്നവർ തീരെ കുറവാണ്. കല്ലും മുള്ളും കുറവാണല്ലോ. അന്നു റോഡ്സൗകര്യവും നിറഞ്ഞതായിരുന്നു റോഡുകൾ.

മൈലുകൾ താണ്ടിയുള്ള ആ യാത്രയിൽ അവർക്കു യാതൊരു ക്ഷീണവും തോന്നിയിരുന്നില്ല. ദാഹം തോന്നുമ്പോൾ ഏതെങ്കിലും വീട്ടിൽ കയറി കിണറ്റിൽനിന്നും വെള്ളം കോരി കുടിക്കും. യാത്രാമദ്ധ്യേ രണ്ട് കടത്ത് കടക്കണമായിരുന്നു. പുളിക്കീഴ് കടവ്, പന്നായിക്കടവ് എന്നിവ. രണ്ടിടത്തും ചങ്ങാടം കയറണം. പുലർച്ചെ വീട്ടിൽനിന്നു പുറപ്പെട്ടാൽ പരുമല എത്തുമ്പോൾ സന്ധ്യയാകും. അന്നവിടെ താമസിച്ച് അടുത്തദിവസം രാവിലെ പള്ളിയിൽ വി. കുർബ്ബാനയിലും പരിശുദ്ധൻെറ കബറിങ്കലെ ധൂപപ്രാർത്ഥനയിലും സംബന്ധിക്കും. നേർച്ചകാഴ്ചകളും പ്രത്യേക അപേക്ഷകളും പരിശുദ്ധൻെറ നാമത്തിൽ സമർപ്പിക്കും. എല്ലാം കഴിയുമ്പോഴുണ്ടാകുന്ന സമാധാനവും

**പരുമല തിരുമേനിയുടെ വചനങ്ങൾ**

### കുടുംബബന്ധങ്ങൾ മെച്ചപ്പെടുത്തുക

"എല്ലാ വിവരങ്ങൾക്കും എഴുത്തയച്ചുകൊണ്ടിരിക്കണം. ചില ബദ്ധപ്പാടുകൾനിമിത്തം ഇവിടെനിന്നും എഴുത്തയപ്പാൻ നാൾ താമസം വരുമ്പോൾ ഓർമ്മയില്ലാഴികകൊണ്ടാണെന്ന് വിചാരിക്കരുത്. അമ്മാവിയുടെ കാര്യം നിങ്ങൾക്കു ഭക്തിയായിരിക്കണം. അവർക്കു വ്യസനം ഒന്നിലും ഉണ്ടാകരുത്. വല്യമ്മയുടെ കാര്യവും പ്രത്യേകം ആയിരിക്കണം. കൂടെക്കൂടെ നിങ്ങൾ ചെന്നു കൊണ്ടുവരികയും അവിടെ താമസിപ്പാൻ നിർബന്ധിക്കയും വേണം. അവിടത്തെ അവകാശി ആണെന്നു ഓർത്തുകൊള്ളണം. അങ്ങ് ആങ്ങളമാരുടെ മക്കളുടെ കൂടെയാണു താമസം. മുമ്പിലത്തെപ്പോലെ വരികയില്ല. അതിനാൽ അവർക്കു ഒന്നുകൊണ്ടും വ്യസനം ഉണ്ടാക്കരുത്. മുണ്ടോ മുറിയോ എന്താ ആവശ്യമെന്നുവെച്ചാൽ നിങ്ങളുടെ അമ്മയ്ക്ക് എങ്ങിനെയോ അതിൽ കുറെക്കൂടി ആയിരിക്കണം. നിങ്ങളുടെ അമ്മയുടെ കാര്യമോ നാം പറയേണ്ടല്ലോ. നിങ്ങളുടെ സഹോദരിയുടെ കാര്യവും അങ്ങനെതന്നെ. ഇവർ നാലുപേരും വിധവകളാകയാൽ യാതൊരു പീഡനവും അവർക്കുണ്ടാക്കുവാൻ ഒരിക്കലും സംഗതിയാക്കരുത്.

നിങ്ങൾ ദുർന്നടത്തക്കാരായിരുന്നാൽ ആ പ്രാർത്ഥന ഫലമാകയില്ല. നിങ്ങളുടെ മാതാവു ബലഹീനയാകുന്നു. എല്ലാ സമയവും ഈ ഭാഗങ്ങൾ എല്ലാം ഓർമ്മപ്പെടുത്തുകയും ആശ്വസിപ്പി ക്കുകയും ചെയ്വിൻ. അവർക്ക് അപ്പനും അമ്മയും ഭർത്താവുമെല്ലാം ഇനി നിങ്ങൾ മാത്രമാകുന്നു. സകല വരവിനും ചെലവിനും കണക്കൊടുക്കൂ. ചെറിയ കുര ൃയും നീയും ഒരു മനസ്സായിരിക്കണം. തമ്മിൽ സകലവും ആലോചിച്ചുകൊള്ളണം. ആരും സ്വകാര്യം ഉണ്ടാക്കരുത്. എല്ലാം പൊതുവായി രിക്കണം.

നിങ്ങളുടെ ഭാര്യമാരേക്കാൾ നിങ്ങളുടെ ജ്യേഷ്ഠൻെറ ഭാര്യയെ ഓർത്തു സകലത്തിലും നിങ്ങളുടെ അമ്മയെപ്പോലെ ഓർത്തു വിചാരിച്ചുകൊള്ളണം. കണ്ടനാട്ടെ നിങ്ങളുടെ വലിയമ്മയെയും ഭക്തിയായി വിചാരിച്ചു പ്രവർത്തിക്കണം. ആ നിങ്ങളുടെ വലിയപ്പൻ അവിടെ നിങ്ങൾക്കു വലിയ മുതൽ ഉണ്ടാക്കിയവനാകുന്നു. ഇവിടെ വന്നു താമസിപ്പാൻ മനസ്സാകയില്ലാ—എന്നാലും അവരുടെ മനസ്സു നിങ്ങൾക്കു അനകൂലമായിരിപ്പാൻ തക്കവണ്ണം ചിലപ്പോൾ വല്ലതുമെല്ലാം സന്തോഷത്തിനായി കൊടുക്കയും വേണം.

നമ്മുടെ പിതൃവഴിയിലും മാതൃവഴിയിലുമുള്ള കുടുംബക്കാരെ ഓർത്തു ഭക്തിയായിരിക്കണം. എല്ലാവരെക്കൊണ്ടും നന്മ പറയിപ്പിക്കണം. അതിനു സകലത്തിലും എളുപ്പമുള്ള വഴി ദൈവത്തെ പ്രസാദിപ്പിക്ക.

## മധ്യസ്ഥതയിലെ അനുഭവം

സംതൃപ്തിയും പറഞ്ഞറിയിക്കാൻ വാക്കുകൾ പോരായെന്ന് എൻെറ അപ്പൻ പറഞ്ഞിട്ടുണ്ട്.

എൻെറ അപ്പൻ പരുമലതീർത്ഥാടനം നടത്തിയപോലെ ഞാനും എൻെറ മക്കളെ പരുമലയ്ക്കു കൊണ്ടുപോയിട്ടുണ്ട്. അവിടെ പോയി വരുമ്പോൾ മനസ്സിന് എന്തെന്നില്ലാത്ത ഒരു സുഖം ലഭിക്കും. ആ സുഖത്തിൻെറ തണലിലാണ് ഞാൻ ഈ ജീവിക്കുന്നത്.

എൻെറ ഒരു സഹോദരൻെറ മകൾക്ക് വിട്ടുമാറാത്ത തലവേദനയും അസുഖവും ഉണ്ടായി. പല ചികിത്സകളും നടത്തി. കുറഞ്ഞില്ല. അവളും അവളുടെ അമ്മയും കൂടി പരുമലകബറിങ്കൽ പോയി മൂന്നു ദിവസത്തെ ഉപവാസവും പ്രാർത്ഥനയും നടത്തി. അത്ഭുതമെന്ന് പറയട്ടെ, ഇന്നുവരെ ആ രോഗം പിന്നീടുണ്ടായിട്ടില്ല.

ശൂന്യമായി കിടന്നിരുന്ന എത്രയോ സ്ഥലങ്ങൾ പരുമലതിരുമേനിയുടെ നാമത്തിലുള്ള കുരിശടികൾ ഉയർന്നതോടെ പുരോഗമിക്കുകയും അവിടെയെല്ലാം ശാന്തിയും സമാധാനവും പുലരുകയും ചെയ്തുകൊണ്ടിരിക്കുന്നതായും അനുഭവത്തിൽനിന്നും പറയാൻ കഴിയുന്നു."—84 കാരനായ സ്ക്കറിയാ തൊമ്മിയുടെ വാക്കുകൾ.

●

## പരുമല തിരുമേനിയുടെ വചനങ്ങൾ

### ധർമ്മശേഖരപ്പിരിവിനെപ്പറ്റി

ഈ തിരുവചനം എത്ര ഭയങ്കരമായിട്ടുള്ളതെന്നും കൃമികളായ നാം മഹോന്നതനായിരിക്കുന്ന തനിക്കു സ്വല്പമായി ചെയ്യുന്ന ദാനത്തിന് അളവില്ലാത്ത പ്രതിഫലം നല്കുമെന്നുള്ള ആ തൻെറ വാഗ്ദത്തം എത്ര കരുണയേറിയതെന്നും വിചാരിപ്പീൻ. സ്വർഗ്ഗത്തിൽ നിക്ഷേപം നിങ്ങൾക്കായി വെച്ചുകൊൾവീൻ എന്നുള്ള ദൈവകല്പനപ്രകാരം ചിതലും പുഴുവും നശിപ്പിക്കാത്തതും കള്ളൻ അടുക്കാത്തതുമായ സ്ഥലത്തു മഹൊന്നതങ്കൽ ഭരമെല്പിക്കുന്ന ഈ നിക്ഷേപം നമ്മുടെ ആവശ്യകാലത്തിൽ നൂറിരട്ടിയായി നമുക്കു തിരികെ കിട്ടും നിശ്ചയം. എന്തെന്നാൽ താൻ വിശ്വസ്തനും തൻെറ വാഗ്ദത്തം സത്യമുള്ളതും ആകുന്നു. പിന്നെയും വിശുദ്ധ പൗലൊസും തൻെറ ലേഖനങ്ങളിൽ സഭയുടെ ശുശ്രൂഷയ്ക്കും നടത്തിപ്പിനുംവേണ്ടിയുള്ള ധർമ്മശേഖര പിരിവിനെക്കുറിച്ച് പ്രത്യേകം താല്പര്യപ്പെടുത്തുകയും സഭകളിൽനിന്നും അയക്കപ്പെട്ട ധർമ്മശേഖരം ദൈവത്തിനു പ്രീതിയുള്ള ബലിപോലെയും സുഗന്ധവാസനപോലെയും കൈക്കൊള്ളപ്പെട്ടതാകയാൽ അതുമൂലം താൻ തൻെറ ധനത്തിൻപ്രകാരം അവരുടെ ബുദ്ധിമുട്ടിനെ ആനന്ദിപ്പിക്കുമെന്നുള്ള അനുഗ്രഹവചനം കല്പിക്കയും ചെയ്തിരിക്കുന്നു.

ഞങ്ങൾ ദൈവകൃപയാൽ വഴിക്ക് ഒരു ദുഃഖത്തിനും ഇടവരാതെ ഇന്നലെ സന്ധ്യയോടുകൂടെ ഇവിടെ എത്തി. അവിടെനിന്നുള്ള നമ്മുടെ പുറപ്പാടു വളരെ വ്യസനവും പരിതാപവും നിറയപ്പെട്ടതും ആ സമയം ഒന്നിലും സങ്കല്പിക്കപ്പെടുവാൻ പാടില്ലാത്തതും ആയിരുന്നു. എങ്കിലും കർത്താവിൻെറ കൃപയ്ക്കായി നിങ്ങളെല്ലാവരെയും കുടുംബസഹിതം ഭരമേല്പിക്കപ്പെട്ടിരിക്കുന്നു എന്നു മാത്രമേ പറവാനൊള്ളൂ. ദൈവം സകലത്തിലും എല്ലാ സമയത്തിലും സകലപ്രവർത്തികളിലും സകല കൃഷികളിലും സകല നടത്തകളിലും നിങ്ങളെ കാത്തുകൊള്ളുവാനും നാമും നിങ്ങളും പ്രാർത്ഥന കളാൽ തമ്മിൽ തമ്മിലും സഹായം ലഭിക്കപ്പെട്ട് ഇഹത്തിലും പരത്തിലും കർത്താവിനുള്ള മഹത്വമുള്ള ചില്ലികളായിത്തീരുവാനുമായിട്ടു തൻെറ കൃപയോട് സദാ പ്രാർത്ഥിച്ചുവരുന്നു. നമ്മുടെ പിതാവു മരിച്ചുപോയെങ്കിലും താൻ കർത്താവിൽ ജീവനോടിരുന്ന തൻെറ പഠിത്വവും മാധുര്യവചനങ്ങളും തൻെറ വെടിപ്പും ശുദ്ധതയും ഭക്തിയും സ്നേഹവും ആശീർവാദവും ദീപംപോലെ നമ്മിൽ വിളങ്ങപ്പെടു മാറാകട്ടെ. ആ പിതാവിനെക്കുറിച്ചുള്ള ഓർമ്മ നിങ്ങളിൽനിന്ന് അയർക്കപ്പെട്ടു പോകരുതെ. സഹോദര-സഹോദരികളേ, നിങ്ങളുടെ മൂപ്പുവാഴ്ചയിൽ ദൈവഭയം കലർന്നിരിക്കണമേ. നിങ്ങളിന്മേൽ ജനനാവ കാശത്തിൽ മൂത്ത ഒരു പെങ്ങളും അങ്ങിനെതന്നെ ഒരു സഹോദരിയും നമുക്കുണ്ടെന്ന് ഓർത്തു കൊണ്ടു സകലത്തിലും സകല ആലോചനകളിലും അവരെ മൂപ്പാക്കിവച്ചുകൊള്ളുന്നതു ഗുരുത്വ മാകുന്നു. പെങ്ങളെ കണ്ടു വേർപിരിഞ്ഞു പോന്നതു ഹൃദയവ്യസനത്തോടുകൂടിയാകുന്നു. അവരെക്കുറിച്ച് വളരെ പറവാൻ നമുക്കുണ്ടായിരുന്നു. ഇനി അവിടത്തെ കാര്യത്തിലും അവർക്കു ചെയ്വാനുള്ളതിൽ സകലവും ആ ഇഷ്ടത്തെ പൂരിപ്പിച്ചുകൊള്ളണമെന്നാകുന്നു എൻെറ അപേക്ഷ. കൊച്ചുമത്തായി, കൊച്ചുമാത്തു മുതലായ വാത്സല്യപുത്രന്മാരും പുത്രിമാരും ആയുള്ളവരെ നിങ്ങൾ മേൽ ആകാശത്തിലുള്ള നമ്മുടെ പിതാവിനെയും കീഴ്ഭൂമിയിലുള്ള നിങ്ങളുടെ മാതാപിതാക്കന്മാരെയും സകലത്തിലും വല്യതെന്നും അതുതന്നെ നിങ്ങളുടെ ജീവനെന്നും ഓർത്തു സ്നേഹിക്ക."





# പരുമല





പരേതയായ കെ.യു. സാലി വരച്ച ചിത്രം





ചാൾസ് കൊറയ

# പുതിയ പള്ളി
## പാരമ്പര്യത്തിൻെറ പ്രതീകം

പരുമലയിലെ പുതിയ പള്ളി രൂപകല്പന ചെയ്യണമെന്ന് എന്നോട് ആവശ്യപ്പെട്ടപ്പോൾ എനിക്കതൊരു ആവേശമായി. എന്നാൽ കുറെക്കഴിഞ്ഞപ്പോൾ അതെനിക്കൊരു വെല്ലുവിളിയുമായി. അതിനു കാരണമുണ്ട്. കേരളത്തിലെ ക്രൈസ്തവസഭ ലോകത്തിൽത്തന്നെ അതിപുരാതനമായ ഒന്നാണ്. ഏറ്റവും പഴക്കമുള്ള ഒരു വിശ്വാസിസമൂഹത്തിൻെറ ദേവാലയം ഞാനെങ്ങനെ രൂപകല്പന ചെയ്യുമെന്നായിരുന്നു ഞാൻ ആലോചിച്ചത്. റോമിൽ സഭ സ്ഥാപിതമാകുന്നതിനു മുമ്പുതന്നെ ക്രിസ്തുശിഷ്യനായ സെയിൻറ് തോമസ് കേരളത്തിലെത്തി സുവിശേഷം അറിയിച്ചു. റോമിൽ സെയിൻറ് പോൾ പോകുന്നതിനു മുമ്പുതന്നെ സെയിൻറ് തോമസ് കേരളത്തിൽ വന്നിരുന്നു.

സെയിൻറ് തോമസ് എത്തിയ കാലത്തു കേരളത്തിലെ ആരാധനാസങ്കല്പം ഹിന്ദുമതത്തിൻെറയും ബുദ്ധമതത്തിൻെറയും രീതിയിലായിരുന്നു. സമൂഹപ്രാർത്ഥനാസങ്കല്പം ഇവിടെയില്ലായിരുന്നു. സെയിൻറ് തോമസ് പള്ളികൾ സ്ഥാപിച്ചതിനെ തുടർന്നായിരിക്കും ആ രീതിക്കു മാറ്റം വന്നത്. ദൈവസന്നിധിയിൽ ജനങ്ങൾ ഒന്നിച്ചുനിന്നു പ്രാർത്ഥിക്കുന്ന രീതി ക്രമേണ വളർന്നുവന്നു. സംഘടിതമല്ലാത്ത ഹിന്ദുമതത്തിൻെറയും ബുദ്ധമതത്തിൻെറയും പ്രാർത്ഥനാരീതികൾ അന്നത്തെ ക്ഷേത്രങ്ങളുടെയും സ്തൂപങ്ങളുടെയും ശില്പമാതൃകകളിൽ പ്രതിഫലിച്ചിരുന്നു.

ആദ്യകാലത്തു മാർതോമ്മാ ക്രിസ്ത്യാനികൾ എങ്ങനെ ആരാധിച്ചു? പലയിടത്തും കുരിശുകൾ ഉണ്ടായിരുന്നു. ദേവാലയങ്ങൾ ഇന്നത്തെപ്പോലെ വലിയ മന്ദിരങ്ങളായി നിർമ്മിച്ചിരുന്നില്ല. അതു മാറി വന്ന സങ്കല്പമാണ്.

കേരളത്തിൻെറ പുരാതന ക്രിസ്ത്യാനികളുടെ മിക്കവാറും എല്ലാ ആരാധനാകേന്ദ്രങ്ങളും കേരളീയ ശില്പമാതൃകയിലായിരുന്നു നിർമ്മിച്ചിരുന്നത്. ഈ രീതിക്കൊരു മാറ്റം വന്നതു പില്ക്കാലത്താണ്. പോർട്ടുഗീസുകാരുടെ ആഗമനം അതിനു വഴിയൊരുക്കി. ഗോവയിൽ അവർ നിർമ്മിച്ച ദേവാലയങ്ങളുടെ മാതൃകയിൽ കേരളത്തിൽ മാത്രമല്ല ഇന്ത്യയിൽ പലേടത്തും പുതിയ ദേവാലയങ്ങൾ ഉയർന്നുവന്നു.

പരുമലയിൽ പുതിയ പള്ളിക്കു രൂപകല്പന നടത്തണമെന്ന് എന്നോട് പറഞ്ഞപ്പോൾ ഞാൻ കേരളത്തിലെ ഓർത്തഡോക്സ് സഭയുടെ പൗരാണികതയെപ്പറ്റി ഓർത്തുപോയി. കേരളീയരുടെ അടിസ്ഥാനപരമായ ആചാരങ്ങളും പാരമ്പര്യവും കണക്കിലെടുത്തുവേണം പുതിയ പള്ളി സ്ഥാപിക്കാനെന്ന് എനിക്കു തോന്നി. ജനങ്ങളുടെ വിശ്വാസത്തിൻെറ മൗലികപ്രമാണങ്ങളെ മനസ്സിലാക്കാനും അതു ദേവാലയശില്പമാതൃകയിൽ പുനരവതരിപ്പിക്കാനും അവസരം ഉണ്ടാക്കണമെന്നും ഞാനാഗ്രഹിച്ചു. അതനുസരിച്ചാണ് ഞാൻ പുതിയ പരുമലപ്പള്ളി രൂപകല്പന ചെയ്തത്. ഞാനതിൽ വിജയിച്ചോ എന്ന് എനിക്കറിയില്ല. കാലം അതു വിലയിരുത്തും. എന്നാൽ എൻെറ കാഴ്ചപ്പാട് വിശദീകരിച്ചപ്പോൾ അതനുസരിച്ചു ദേവാലയം നിർമ്മിക്കാൻ അനുമതി നല്കിയ പരിശുദ്ധ കാതോലിക്കാ ബാവായോടും കേരളത്തിലെ വിശ്വാസികളോടും എനിക്കു നിസ്സീമമായ നന്ദിയുണ്ട്. കാരണം ജീവിതത്തിൽ ഒരിക്കൽ മാത്രം ലഭിക്കുന്ന ഒരു മഹാഭാഗ്യമാണിത്.

ദേവാലയനിർമാണത്തിൽ ഒട്ടേറെപ്പേരുമായി ഞാൻ കൂടിയാലോചിച്ചിട്ടുണ്ട്. സ്ട്രെക്ചറൽ എൻജിനീയർ കമൽ ഹാഡ്ക്കറുടെ ഉപദേശം എനിക്കു വിലപ്പെട്ടതായിരുന്നു. എന്നാൽ, നിർമാണത്തിനു നേതൃത്വം നല്കിയ റിട്ട. ചീഫ് എൻജിനീയർ എ.എം. മാത്യുവിൻെറ സേവനം എനിക്കു മറക്കാൻ പറ്റില്ല. പുതിയ ദേവാലയം പുതിയ നൂറ്റാണ്ടിൽ മനുഷ്യൻെറ ജീവിതത്തെയും വിശ്വാസത്തെയും കൂടുതൽ ശക്തിപ്പെടുത്തട്ടെയെന്നു ഞാൻ ആശംസിക്കുന്നു. ●



എ.എം. മാത്യു, അടങ്ങപ്പുറം

# പുതിയ പള്ളിയുടെ നിർമ്മാണം

പരുമലയിൽ തടിയും മുളയുംകൊണ്ടു നിർമിച്ചിരുന്ന ഒരു താത്ക്കാലിക ദേവാലയം അരികുപുറത്തു കുടുംബക്കാർ നൽകിയ സ്ഥലത്തു സ്ഥിതിചെയ്തിരുന്നു. പള്ളിയും ചുറ്റുമുള്ള വസ്തുവും 1885-ൽ ജോസഫ് മാർ ദിവന്നാസ്യോസിന് പുതിയപള്ളി നിർമ്മിക്കുന്നതിനു ദാനമായി നല്കിയതാണ്. അവിടെയാണ് പരുമല തിരുമേനി പുതിയ പള്ളി നിർമ്മിച്ചത്. തനിക്കു കൈമുത്തായി ലഭിച്ച തുകയും വിവിധ ഇടവകകളിൽനിന്നും ലഭിച്ച സംഭാവനകളും ഈ പള്ളിപ്പണിക്കായി ഉപയോഗിച്ചു.

1895 ജനുവരി 27-ാം തീയതി പരിശുദ്ധ പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ നാമത്തിൽ പരുമല മാർ ഗ്രിഗോറിയോസ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസിൻെറ സാന്നിധ്യത്തിൽ പരുമലപ്പള്ളി കൂദാശ ചെയ്തു. പള്ളിയുടെ മദ്ബഹാ അഷ്ടകോണാകൃതിയിൽ ആയിരുന്നു. ഹൈക്ലായുടെ ഇരുവശങ്ങളിലായി ഇരുനിലകളുള്ള സെമിനാരി കെട്ടിടം സ്ഥിതി ചെയ്തു. കെട്ടിടനിർമ്മാണത്തിൻെറ ചെലവ് 20,000 രൂപയായിരുന്നു.

അഷ്ടകോണാകൃതിയിലുള്ള മദ്ബഹായും ദീർഘചതുരാകൃതിയിലുള്ള ഹൈക്ലായും ചേരുന്ന പള്ളിയുടെ വടക്കേമൂലയിലാണ് പരുമല തിരുമേനിയെ കബറടക്കിയത്. പള്ളിയുടെ ഉള്ളിൽനിന്നും കബറിടത്തിൻെറ പടിഞ്ഞാറേ മുഖത്തേക്ക് പ്രാർത്ഥനയും ധൂപവും അർപ്പിച്ചുവന്നു.

1910-ൽ കബറിടത്തിൻെറ പടിഞ്ഞാറെ മുഖം അടച്ചു. വടക്കുവശത്തു ത്രോണോസ് കന്യകമറിയാമിൻെറ നാമത്തിൽ പ്രതിഷ്ഠിക്കുകയും തെക്ക് വശത്തായി മറ്റൊരു ത്രോണോസ് പണിതു തോമാശ്ലീഹായുടെ നാമത്തിൽ സമർപ്പിക്കയും ചെയ്തു. മൂന്ന് ത്രോണോസുകളുടെയും മേൽ മൂന്ന് ക്ദുശ്കുദിശോനു*കൾ പണിതു. ഈ ഘട്ടത്തിൽ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദിവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തായും പുന്നൂസ് റമ്പാൻ (പിന്നീട് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവ) പരുമല സെമിനാരി മാനേജരുമായിരുന്നു.

1925 ജൂൺ 6-ന് പരുമല സെമിനാരിയിൽ താമസിച്ചിരുന്ന യൂയാക്കീം മാർ ഈവാനിയോസ് മെത്രാപ്പോലീത്ത (1858-1925) കാലം ചെയ്യുകയും പരുമല തിരുമേനിയുടെ കബറിനോട് ചേർന്ന് സംസ്കരിക്കുകയുംചെയ്തു.

## പില്ക്കാല സംയോജനങ്ങൾ

പ്രാർത്ഥനയ്ക്കായി നിരവധിപ്പേർ പരുമല തിരുമേനിയുടെ കബറിങ്കലേക്ക് വന്നുതുടങ്ങി. വർദ്ധിച്ചുകൊണ്ടിരുന്ന ജനപ്രവാഹത്തെ ഉൾക്കൊള്ളുവാൻ പഴയപള്ളി അപര്യാപ്തമായി. ഇതിൽ 300 പേരെ മാത്രമേ ഉൾക്കൊള്ളുവാൻ കഴിഞ്ഞിരുന്നുള്ളു. അതിനാൽ 1930-കളുടെ ആരംഭത്തിൽ മുകൾനിലയിൽ ഹാളോടുകൂടിയ നാടകശാല ചേർത്തു പരുമല ദേവാലയം പടിഞ്ഞാറുഭാഗത്തേക്ക് വിപുലപ്പെടുത്തി. അപ്പോൾ 800 പേർക്ക് നിൽക്കാമെന്ന സ്ഥിതിയായി.

1960കളുടെ മദ്ധ്യത്തിൽ മാനേജർ ഫാ.കെ.ബി. മാത്യൂസിൻെറ നേതൃത്വത്തിൽ ജനങ്ങൾക്ക് സൗകര്യപ്രദമായി നേർച്ച-കാഴ്ചകൾ അർപ്പിക്കുവാനും പ്രാർത്ഥിക്കുവാനുമായി പരുമലതിരുമേനിയുടെ കബറിൻെറ വടക്കേ മുഖത്തോട് ചേർന്ന് താഴികക്കുടത്തോടു കൂടിയ ഒരു സ്തൂപിതഹാളും വടക്കു പടിഞ്ഞാറു ഭാഗത്തായി ഒരു ഗോപുരവും നിർമ്മിച്ചു.

## പുനർനിർമ്മാണപ്രക്രിയ

പരുമലയിൽ തീർത്ഥാടകരുടെ എണ്ണവും താമസവും വർദ്ധിച്ചു. ദിവസവുമുള്ള ഭക്തജനങ്ങളുടെ സ്ഥിരമായ പ്രവാഹത്തിന് പുറമേ വെള്ളിയാഴ്ചകളിലും ഞായറാഴ്ചകളിലും നൂറുകണക്കിന് വിശ്വാസികൾ വി. കുർബ്ബാനയിൽ സംബന്ധിക്കുവാനായി വന്നു. എല്ലാവർക്കും പള്ളിക്കുള്ളിൽനിന്ന് ആരാധനയിൽ പങ്കുചേരുവാൻ സാധിക്കാതെയായി. അനേകർക്ക് ദേവാലയത്തിൻെറ പുറത്ത് നിൽക്കേണ്ടിവന്നു. മലങ്കര ഓർത്തഡോക്സ് സഭാ സുന്നഹദോസും സഭാ മാനേജിങ് കമ്മിറ്റിയും ഈ പ്രശ്നം ദീർഘനാളായി ചർച്ചചെയ്തു. 1980-ൽ തീർത്ഥാടകർക്ക് താമസത്തിനായി ഒരു ധ്യാനമന്ദിരം നിർമ്മിച്ചെങ്കിലും പള്ളിയുടെ കാര്യത്തിൽ യാതൊരു തീരുമാനവുമുണ്ടായില്ല.

1987-ൽ റിട്ട. ചീഫ് എൻജിനീയർ എ.എം. മാത്യു ഡയറക്ടറായി പുതുതായി രൂപീകരിച്ച ആർക്കിടെക്ചർ, എൻജിനീയറിങ് ആൻറ് ബിൽഡിങ് വിങ്ങിനെ പരുമലയിലെ നിർമ്മാണ പ്രവർത്തനങ്ങൾ ഏല്പിച്ചു. 2000 പേരെ ഉൾക്കൊള്ളിക്കുന്ന തരത്തിൽ ഒരു ഓഡിറ്റോറിയം 1990 ഫെബ്രുവരി 1-ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ (1907 -1996) പരുമല പള്ളിപരിസരത്തു കൂദാശ ചെയ്തു.

പരുമലയിൽ പഴയ പള്ളി പൊളിച്ച് ആ സ്ഥാനത്ത് ഒരു വലിയ പള്ളി സ്ഥാപിക്കണമോ അതോ പഴയപള്ളി അതേപടി നിലനിർത്തി അതിൻെറ സമീപത്തായി പുതിയ പള്ളി സ്ഥാപിക്കണമോ എന്നുള്ള ചിന്ത ഉയർന്നു. പഴയ മദ്ബഹായും കബറും നിലനിർത്തി പള്ളി പൂർണ്ണമായും പുതുക്കി പണിയണമെന്ന് പ. ബസേലിയോസ് മാത്യൂസ് പ്രഥമൻ ബാവാ തീരുമാനിച്ചു. ഇത്തരം ഒരു തീരുമാനത്തിന് താഴെ പറയുന്ന ഘടകങ്ങൾ പ്രേരകമായി:

1. പഴയ പള്ളിയുടെ മദ്ബഹായുടെ മേൽക്കൂരയിലെയും തറയിലെയും വിള്ളലുകൾ വർദ്ധിച്ചു വരികയായിരുന്നു.

2. പുതിയ പള്ളി നിർമ്മിച്ചാൽതന്നെ, ചിലർ ആരാധനാസമയങ്ങളിൽപോലും പഴയ പള്ളിയിൽ നില്ക്കുകയും അതുവഴി ക്രമഭംഗം ഉണ്ടാവുകയും ചെയ്യും.

3. രണ്ടു പള്ളികൾ ഉണ്ടെങ്കിൽ കുർബ്ബാനയ്ക്കുശേഷം ധൂപാർപ്പണത്തിനായി കബറിടത്തിലേക്കുള്ള യാത്ര മഴക്കാലത്ത് ദുഷ്കരമാകും.

4. പല വിശ്വാസികളും മാമോദീസയും വിവാഹകൂദാശയും പരുമലയിൽ നടത്തണമെന്ന് ആഗ്രഹിക്കുന്നവരാണ്. പഴയ പള്ളി നിലനിർത്തി പുതിയ പള്ളിയുണ്ടാകുമ്പോൾ അതിൻെറ പ്രസക്തി നഷ്ടപ്പെടും.



## രൂപരേഖ

പരുമല പള്ളിയുടെ പുനഃനിർമ്മാണത്തിൻെറ രൂപരേഖ തയ്യാറാക്കാൻ വിശ്വപ്രസിദ്ധ വാസ്തുശില്പി ചാൾസ് കൊറയയെ സമീപിക്കാൻ തീരുമാനിച്ചു. റീ യൂണിയൻ എൻജിനീയറിങ് കമ്പനിയുടെ അദ്ധ്യക്ഷൻ പി.ജെ. കോശി അതിനു മുൻകൈയെടുത്തു. ചാൾസ് കൊറയ 1989 ജനുവരിയിൽ പരുമലയിൽ എത്തി പരിശോധന നടത്തുകയും കേരളത്തിലെ പല പഴയ സുറിയാനി പള്ളികളും സന്ദർശിക്കുകയുംചെയ്തു. 2000-ൽ കുറയാതെ ആളുകളെ ഉൾക്കൊള്ളാവുന്നതും പരിശുദ്ധ പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയുടെ തണലിൽ ആരാധന നടത്താവുന്നതും അതേ സമയം ചരിത്രവും പാരമ്പര്യവും സംസ്കാരവും ജനങ്ങളുടെ അഭിലാഷവും പ്രതിഫലിപ്പിക്കുന്ന വലിയ ഒരു പള്ളിയുടെ രൂപരേഖ തയ്യാറാക്കുവാൻ ചാൾസ് കൊറയയോട് അഭ്യർത്ഥിച്ചു.

ചാൾസ് കൊറയ ഘടനാശാസ്ത്രോപദേശകനായ കമൽ ഹഡ്കറോടൊപ്പം വീണ്ടും പരുമല സന്ദർശിച്ച് ബന്ധപ്പെട്ട പല വ്യക്തികളുമായി ചർച്ചകൾ നടത്തിയതിൻെറയും മറ്റ് പഠനങ്ങളുടെയും അടിസ്ഥാനത്തിൽ കൊറയ ഒരു ത്രികമാന കോൺക്രീറ്റ് ഘടനയുടെ മാതൃകയും ഡ്രോയിങ്ങുകളും തയ്യാറാക്കി പ. സുന്നഹദോസ് മുമ്പാകെ 1990 ജനുവരിയിൽ സമർപ്പിച്ചു. ഈ രൂപരേഖ അംഗീകരിക്കപ്പെട്ടെങ്കിലും ഇതിൻെറ തുടർന്നുള്ള രൂപഗ്രഹണവേളയിൽ ഈ രൂപരേഖ വളരെ സങ്കീർണമാണെന്നും ഇങ്ങനെയൊരു ഘടനയുടെ നിർമ്മാണം വളരെ സങ്കീർണ്ണവും ചെലവേറിയതുമായിരിക്കുമെന്ന് ചാൾസ് കൊറയ അറിയിച്ചു. തടികൊണ്ടുള്ള മേൽക്കൂരയും ടൈൽസും ഉപയോഗിച്ചുള്ളതുൾപ്പെടെ അനേകം രൂപരേഖകൾ പിന്നീട്



പുതിയ പള്ളിയുടെ നിർമ്മാണഘട്ടം

* ഈ മൂന്ന് ക്ദുശ്കുദിശീനുകൾ ഇപ്പോൾ പരുമല സെൻറ് ഗ്രിഗോറിയോസ് ആശുപത്രിയോട് ചേർന്നുള്ള ചാപ്പലിൽ പുനഃസ്ഥാപിച്ചിട്ടുണ്ട്.

## TYPICAL PROFILE OF SOIL

| DESCRIPTION OF SOIL | CLASSIFICATION | BORE LOG | DEPTH IN M | NO. OF BLOWS N/30 |
|---|---|---|---|---|
| SILTY SAND | SM | | 2.0 | 13 |
| | | | 4.0 | >50 |
| | | | 6.0 | >50 |
| | | | 8.0 | >50 |
| CLAYEY SAND WITH DECAYED WOOD | SC | | 10.0 | 20 |
| | | | 11.5 | |
| SANDY SILTY CLAY | CI | | 13.0 | >50 |
| | | | 15.0 | 32 |
| CLAYEY SILT | MH | | 18.0 | 43 |
| SILTY CLAYEY | CH | | 19.0 | |
| MEDIUM SAND | SP | | 20.0 | 41 |
| | | | 22.0 | >50 |
| SILTY CLAYEY | CH | | 24.0 | 23 |
| CLAYEY SAND | SC | | 26.0 | >50 |
| | | | 28.0 | >50 |
| SILTY CLAYEY (GREYISH BLACK) | CH | | 31.0 | >50 |
| | | | 34.0 | >50 |
| MEDIUM SAND | SM | | 37.0 | >100 |
| SILTY CLAYEY | CH | | 40.0 | >100 |
| MEDIUM SAND (GREY) | SP | | 42.0 | >50 |

## RENOVATION OF PARUMALA CURCH




LAY-OUT OF PILES, PILE CAP & COLUMNS



**പഴയ പള്ളിയുടെ പ്രധാന മദ്ബഹായുടെ അതേ സ്ഥാനത്താണ് ഇപ്പോഴത്തെ വടക്കേ മദ്ബഹാ. പഴയ പള്ളിയുടെ മദ്ധ്യത്തിലെ ത്രോണോസ് പുതിയ പള്ളിയുടെ വടക്കേ ത്രോണോസായി നിലനിർത്തിയിരിക്കുന്നു.**

തയ്യാറാക്കിയെങ്കിലും ഒന്നല്ലെങ്കിൽ മറ്റൊരു പോരായ്മയുടെ കാരണത്താൽ അവയെല്ലാം നിരസിക്കപ്പെട്ടു.

1993 ഫെബ്രുവരിയിൽ കൊറയ സമർപ്പിച്ച പുതുക്കിയ രൂപരേഖ പ. ബസേലിയോസ് മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ അദ്ധ്യക്ഷനായുള്ള പ. സുന്നഹദോസ് അംഗീകരിച്ചു. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസു തിരുമേനിയും അനുകൂലമായി പ്രതികരിച്ചു. പള്ളിയുടെ നടുവിലുള്ള 4 ഭീമങ്ങളായ സ്തൂപങ്ങൾ അനേകരുടെ കാഴ്ചയ്ക്ക് തടസ്സമാകുമെന്ന വിമർശനത്തിന് കൊറയ കൊടുത്ത മറുപടി, ഈ സ്തൂപങ്ങളാണ് കെട്ടിടത്തിന് സ്വഭാവവും ശക്തിയുടെ പ്രതീകവും കൊടുക്കുന്നത് എന്നും. അവ കൂടാതെ കെട്ടിടത്തിന്റെ ഉൾവശം വിമാനഷെഡ് പോലെ തോന്നും എന്നായിരുന്നു. പുതിയ ദേവാലയത്തിന്റെ വിന്യാസം ഓർത്തഡോക്സ് സഭയുടെ അടിസ്ഥാന ദൈവശാസ്ത്രാശയങ്ങൾക്കും സ്വർഗ്ഗത്തിലേക്കുള്ള കോവണി, ക്രിസ്തുവിന്റെ ശരീരം തുടങ്ങിയ പ്രതീകങ്ങൾക്കും യോജിച്ചതാണ്.

പുതിയ പള്ളിയുടെ ഘടന വൃത്താകൃതിയിലുള്ളതും ഉള്ളിലെ വ്യാസം 39 മീറ്ററുമാണ്. ഈ വൃത്തത്തെ 16 മീറ്റർ നീളമുള്ളതും വടക്ക്-തെക്കായി 2 ഋജുരേഖകൾ കൊണ്ടും മൂന്നായി തിരിച്ചിരിക്കുന്നു. കിഴക്കേ വൃത്താംശത്തിൽ 3 മദ്ബഹായും പള്ളിമുറിയും ഉൾപ്പെടുന്നു. പടിഞ്ഞാറേ അംശത്തിൽ വരാന്തയും നാടകശാലയും ഉൾപ്പെടുന്നു. നടുവിലെ അംശത്തിലാണ് ആരാധകർക്കായുള്ള ഹൈക്കലാ ഉൾപ്പെടുന്നത്. പഴയ പള്ളിയുടെ പ്രധാന മദ്ബഹായുടെ അതേ സ്ഥാനത്താണ് ഇപ്പോഴത്തെ വടക്കേ മദ്ബഹാ. പഴയ പള്ളിയുടെ മദ്ധ്യത്തിലെ ത്രോണോസ് പുതിയ പള്ളിയുടെ വടക്കേ ത്രോണോസായി നിലനിർത്തിയിരിക്കുന്നു. പടിഞ്ഞാറോട്ട് അഭിമുഖമായിരുന്ന കബറിടമുഖം 1910-ൽ അടച്ച് ഇടതു ത്രോണോസാക്കിയത് ഇപ്പോൾ പഴയ സ്ഥിതിയിൽ പടിഞ്ഞാറോട്ട് അഭിമുഖമാക്കി.

ഈ ത്രോണോസ് പൊളിച്ച് മാറ്റിയപ്പോൾ ഒരു ലിഖിത ചെമ്പുതകിടും 1910വരെയുള്ള സഭാചരിത്രം പ്രതിപാദിക്കുന്ന 2 ഷീറ്റ് പേപ്പർഗ്ലാസ്കുപ്പിയിൽ സീൽ ചെയ്ത നിലയിലും ഒരു കുരിശും 2 മെഴുകുതിരിക്കാലുകളും ലഭിക്കുകയുണ്ടായി. ചെമ്പുതകിടും പേപ്പർചുരുളും ദേവലോകം അരമനയിലും തടിക്കുരിശും മെഴുകുതിരിക്കാലുകളും അവ ലഭിച്ച സ്ഥലത്തും സൂക്ഷിച്ചിട്ടുണ്ട്.

കബറും പരുമല തിരുമേനിയുടെ മുറിയും കബറിടവും ചില മിനുക്കുപണികൾ നടത്തി അതുപോലെ നിലനിർത്തിയിട്ടുണ്ട്. മദ്ധ്യഭാഗത്ത് തറനിരപ്പിൽ നിന്ന് 18 മീറ്ററും വശങ്ങളിൽ 4 മീറ്ററും ഉയരമുള്ള കോൺക്രീറ്റിൽ അർദ്ധകൂർന്നകാകൃതിയായ ത്രിമാന മച്ചാണ് ഹൈക്കലായുടെ മേൽക്കൂരയായി നില്ക്കുന്നത്.

## നിർമ്മാണപ്രവർത്തനം

ടെൻഡർ ക്ഷണിച്ചതിന്റെ അടിസ്ഥാനത്തിൽ അടിത്തറയുടെയും കോൺക്രീറ്റ് സൂപ്പർ സ്ട്രക്ച്ചറിന്റെയും പണി ഏഷ്യൻ ടെക്സ് ലി. കൊച്ചിയെ 140 ലക്ഷം രൂപ അടങ്കൽതുകയ്ക്ക് ഏല്പിച്ചു. 1995 മാർച്ച് 19-ന് പ. ബസേലിയോസ് മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ പരുമലയിലെ പുതിയ പള്ളിക്ക് തറക്കല്ലിട്ടു.

മണ്ണ് പരിശോധന നടത്തിയതിന്റെ അടിസ്ഥാനത്തിൽ ഭൂമിനിരപ്പിന് 5 മുതൽ 10 വരെ മീറ്റർ താഴെ. N വാല്യു 30 ൽ കുറയാത്ത നല്ല മണലാണെന്നും അതിന് താഴേക്ക് അയഞ്ഞ ചെളിയാണെന്നും മനസ്സിലാക്കി. ഇതിന്റെ അടിസ്ഥാനത്തിൽ 7.5 മീറ്റർ താഴ്ത്തി 400-500 mm വ്യാസമുള്ള 120 cast-in-situ പൈൽസ് ചെയ്യാനായിരുന്നു ആദ്യ തീരുമാനം. ടെസ്റ്റ് പൈലിങ്ങും ടെസ്റ്റ് ലോഡിങ്ങും നടത്തി. 48.4 ടൺ ലോഡിന് 6 mm എന്ന അനുവദനീയമായ സെറ്റിൽമെൻറായിരുന്നു. 24 മണിക്കൂർ ലോഡ് നിരീക്ഷണത്തിനായി നിലനിർത്തിയെങ്കിലും 1995 മേയ് 9-ന് രാത്രിയിലുണ്ടായ കനത്ത പേമാരിയിൽ സെറ്റിൽമെൻറ് 11.5 mm ആയി വർദ്ധിച്ചു. 12 mm സെറ്റിൽമെൻറുവരെ സഹനീയമാണെങ്കിലും പ്രൊഫ. പി.സി. വർഗീസനെപോലെയുള്ള വിദഗ്ദ്ധരുമായി ചർച്ചകൾ നടത്തിയതിന്റെ വെളിച്ചത്തിൽ ഒട്ടും പരീക്ഷണത്തിന് മുതിരേണ്ടന്നും 40m ആഴത്തിൽ പൈൽ താഴ്ത്തുവാനും തീരുമാനിച്ചു. അങ്ങനെ പുതിയ പള്ളിയുടെ അടിത്തറ സ്റ്റെർലിങ് പുനഃരൂപകല്പന ചെയ്തു. പുതിയ രൂപരേഖ അനുസരിച്ച് 550 mm വ്യാസമുള്ള 59 cast-in-situ കോൺക്രീറ്റ് പൈൽ, ഓരോന്നും 110 ടൺ ഡിസൈൻ ലോഡ് ഉള്ളതുമാണ്.

1995 ആഗസ്റ്റ് 26-ന് ഡോ. ഗീവറുഗീസ് മാർ ഒസ്താത്യോസ് മെത്രാപ്പോലീത്ത വി. കുർബാനയും പ്രാർത്ഥനകളും അർപ്പിച്ചതിനു ശേഷം പൈലിങ് ജോലികൾ ആരംഭിച്ചു. ജോലികൾ ഏറ്റെടുത്ത് നടത്തിയത് ഏഷ്യൻ ടെക്സിന്റെ സഹകരാറുകാരായ Geo Tech Constructions Pvt.Ltd., Kochi ആയിരുന്നു. 150 ടൺ ഭാരം കൊടുത്ത് രണ്ട് service pileകൾ test ചെയ്തു. ഇതിൽ പരമാവധി settlement 5.4mm.ഉം rebound 4.3 mmഉം ആണ്.

പഴയ പള്ളിയുടെ പൊളിച്ചുമാറ്റൽ 1995 സെപ്റ്റംബറിൽ ആരംഭിച്ചു. ആരാധന താത്കാലികമായി നിർമ്മിച്ച ചാപ്പലിലേക്ക് മാറ്റി. (പൊളിച്ച പള്ളിയുടെ ഭാഗങ്ങൾ, പരുമല മാർ ഗ്രിഗോറിയോസ് ആശുപത്രി വളപ്പിൽ ഒരു ചാപ്പൽ പണിയുവാനുപയോഗിച്ചു. നാടകശാലയും സെമിനാരി ഭാഗവും പുതിയ പള്ളിയുടെ വടക്കുവശത്തായി പള്ളിമേടയായി പുതുക്കി പണിതു.

പൈൽ ക്യാപ് പണി 1996 ജനുവരി 26-നും തൂണുകളുടെ പണി ഫെബ്രുവരി 24-നും ആരംഭിച്ചു. പണികൾ യഥാസമയം പുരോഗമിച്ചു. ഷെല്ലിന്റെ കോൺക്രീറ്റിങ് 1997 മാർച്ച് 25-ന് ആരംഭിച്ചു. ജോയിൻറുകളുടെ കാര്യത്തിൽ പ്രത്യേകം ശ്രദ്ധിച്ച് 5 വിലങ്ങനെയുള്ള ഭാഗങ്ങളായി main shell കോൺക്രീറ്റ് ചെയ്തു. Asian Techs. Ltd; ന്റെ പണികൾ 1997 ഒക്ടോബറിൽ പൂർത്തിയാക്കി. 168 ലക്ഷം രൂപയുടെ അന്തിമബില്ലായി. അടങ്കൽതുകയിൽ നിന്ന് വർദ്ധന വരാൻ കാരണം ടെൻഡറിലുള്ള 400-ഉം 450-ഉം വ്യാസത്തിൽ 7.5m ആഴത്തിലുള്ള പൈലുകൾക്ക് പകരമായി 550 m വ്യാസത്തിൽ 43 M ആഴത്തിൽ പൈലിങ് നടത്തിയതാണ്. Tapecrete പാളികൾക്കിടയിൽ fibre glass sheet-കൾ ഉപയോഗിച്ചുള്ള മേൽക്കൂരയുടെ water proofing നിർവ്വഹിച്ചത് Gillanders Arbuthnot and Co. Ltd. ചെന്നൈ ആണ്. ഭിത്തികൾക്കുള്ള ഇഷ്ടികപ്പണി കോട്ടയം Mahima Engineers and Builders, 1997 മെയിൽത്തന്നെ ആരംഭിച്ചു. അമേരിക്കയിലെ Paul Wissmach Glass കമ്പനിയിൽ നിന്ന് ഇറക്കുമതി ചെയ്ത കരനിർമ്മിത stained glass ഉപയോഗിച്ച് പടിഞ്ഞാറും കിഴക്കുമുള്ള ഭിത്തികളിലെയും 4 roof sky light കളുടെയും stained glass പണികൾ നടത്തിയത്. M/s Moyalan Ceramics, Ollur ആണ്. Stained glass-ന്റെ അലൂമിനിയം ചട്ടക്കൂടും വശങ്ങളിലെ മദ്ബഹാകളുടെ മുകളിലുള്ള polycarbonate skylight-കളും ചെയ്തത് Sherbrook Aluminium Products, Kochi ആണ്.

പ്രധാന വാതിലിന്റെയും sliding door കളുടെയും മറ്റ് വാതിലുകളുടെയും മരപ്പണിയും ചട്ടക്കൂടും ചെയ്തത് തിരുവല്ലായിലെ Poabs Timber Products Ltd. ആണ്. ഭീമാകാരമായ കവാടങ്ങളുടെ ചലനം സുഗമമാക്കിയത് എൻജിനീയർ എൽ. സുകുമാരന്റെ വൈദഗ്ദ്ധ്യമാണ്.

വി.സി.എം. ആൻറ് സൺസ്, ചങ്ങനാശേരിയിലെ സുരേഷ് പി. ജോസ് ആണ് പ്ലാസ്റ്ററിങ് ജോലികൾ ചെയ്തത്. അകത്തെ ഭിത്തിയുടെ പെയിൻറിങ് ചെയ്തത് ഡോൺ പെയിൻറ്സ്, കോട്ടയവും. പുറത്തെ ഭിത്തിയുടെ പെയിൻറിങ്, തടിവാതിലുകളുടെ പോളിഷിങ് എന്നിവ ചെയ്തത് എം.ആർ.എഫും ആണ്.

കംപ്യൂട്ടർ മോഡൽ രൂപകല്പനയോടുകൂടി സൗണ്ട് സിസ്റ്റം ചെയ്തത് ബോസ് കോർപ്പറേഷൻ ഓഫ് ഇന്ത്യ ലി., ന്യൂഡൽഹി ആണ്. വൈദ്യുതീകരണജോലികൾ ചെയ്തത് സ്വാമി ഇലക്ട്രിക്കൽസ്, കോട്ടയം ആണ്. ഇതിന് മാർഗ്ഗനിർദ്ദേശങ്ങൾ കൊടുത്തത് മുരട്ടുപുവത്തിങ്കൽ എൻ.വി. ജേക്കബ് ആണ്.

രൂപരേഖ അംഗീകരിച്ചതു മുതൽ തറക്കല്ലിട്ടതും നിർമ്മാണപ്രവർത്തനങ്ങൾക്ക് കാര്യാന്വേഷണങ്ങൾ നടത്തിയതും പള്ളിയുടെ പ്രതിഷ്ഠാപനം നടത്തിയതും പ. ബസേലിയോസ് മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവയാണ്. പ. പിതാവ് നല്കിയ നേതൃത്വവും മാർഗ്ഗനിർദ്ദേശവും താത്പര്യവും ആർക്കിടെക്റ്റിലും എൻജിനീയറിലും അർപ്പിച്ച വിശ്വാസവുമാണ് പദ്ധതിയുടെ വിജയകരമായ പൂർത്തീകരണത്തിന് സഹായകരമായത്. പ.സുന്നഹ ദോസും പരുമല കൗൺസിലും മലങ്കര ഓർത്തഡോക്സ് സഭയുടെ Architecture, Engineering & Building wing ന്റെയും മാർഗ്ഗനിർദ്ദേശങ്ങളും ഉപദേശങ്ങളും ഇതിന്റെ വിജയകരമായ പൂർത്തീകരണത്തിന് വളരെ സഹായിച്ചു.

ചാൾസ് കൊറയയെ ആർക്കിടെക്ച്ചർ ഡിസൈനിങ്ങിനു സഹായിച്ചത് നന്ദിത് കൊറയ മഹോത്രയും സച്ചിൻ അഗിഷ്കറും ആണ്. Structural ഘടന രൂപകല്പന ചെയ്തത് കാമൽ ഹഡ്ക്കറിന്റെ നേതൃത്വത്തിലുള്ള Sterling Engineering Consultancy Services Pvt. Ltd. ആണ്. മദ്ബഹാ ഭിത്തിയിലുള്ള 'മദ്ധ്യസ്ഥനായ ക്രിസ്തു' (Christ the Midiator) വിന്റെ ഐക്കൺ വരച്ചത് ഇന്തോനേഷ്യൻ ചിത്ര കാരൻ ബോറിസ് സത്യവാൻ ആണ്.

1988 മുതൽ പണി പൂർത്തിയാകുന്നതുവരെ എ.എം. മാത്യു അടങ്ങപുറം ഈ പദ്ധതിയുടെ ഡയറക്ടറും എൻജിനീയറും ആയി പ്രവർത്തിച്ചു. സൈറ്റ് എൻജിനീയറായി ബാജി കോശി തോമസ്, തുണ്ടിൽ കിഴക്കേതിൽ (16.8.1995 മുതൽ 6.4.1996 വരെയും.)ബിജു സി. തോമസ് ചെങ്ങഴത്ത് പെരിശ്ശേരി (12.4.1996 മുതൽ 25.7.1998 വരെയും), സുനിൽ മാത്യു, ഞാട്ടുതൊട്ടിയിൽ, കോലഞ്ചേരി 2.12.1996 മുതൽ






പണിപൂർത്തിയാകുന്ന തുവരെയും പ്രവർത്തിച്ചു. കുരുവിള ജോർജ് കുന്നുംപുറത്ത് 1.8.1998 മുതൽ സൂപ്പർവൈസറായിരുന്നു.

1995 സെപ്റ്റംബർവരെ പരുമല സെമിനാരി മാനേജരായിരുന്ന റവ. ഫാ. പി.പി. ഏബ്രഹാമിൻെറയും അതിനുശേഷം മാനേജരായ വെരി. റവ. പി.എം. ഗീവറുഗീസ് റമ്പാച്ചൻെറയും ആഭിമുഖ്യത്തിലാണ് പണികൾ നടന്നത്. ദേവലോകം ഡെപ്യൂട്ടി സെക്രട്ടറി കെ.സി. മാത്യുവും പരുമല സെമിനാരി അക്കൗണ്ടൻറ് എം.സി. ജോർജുമാണ് പദ്ധതിയുടെ പണമിടപാടുകൾ കൈകാര്യം ചെയ്തത്. വെരി. റവ. ബർസൗമാ റമ്പാൻ, ഫാ. എ.ജി. ജോസഫ്, ഫാ. അലക്സാണ്ടർ എബ്രഹാം എന്നിവരുടേയും പരുമല സെമിനാരിയിലെ എല്ലാ ജീവനക്കാരുടെയും സഹകരണവും സഹായവും എപ്പോഴുമുണ്ടായിരുന്നു. പ. ബാവാതിരുമേനിയുടെ സെക്രട്ടറി ഫാ. സാം കുട്ടമ്പേരൂരിൻെറയും സഭാ സെക്ര ട്ടറി എ.കെ. തോമസിൻെറയും പി.ആർ.ഒ. ഇ.ജെ. ജോണിൻെറയും കൈത്താങ്ങലുകൾ വളരെ പ്രയോജനപ്പെട്ടു.

കോട്ടയം സീരിയുടെ ഡയറക്ടർ റവ. ഡോ. ജേക്കബ് തെക്കേപ്പറമ്പിൽ ചെയ്ത സൗകര്യങ്ങൾ ഏറെ സഹായിച്ചു. പണിയുടെ സുഗമമായ പൂർത്തീകരണത്തിന് കോട്ടയം ഓർത്തഡോക്സ് സെമിനാരി പ്രിൻസിപ്പൽ ഫാ. ഡോ. കെ.എം. ജോർജിൻെറയും സഭാട്രസ്റ്റി പി.സി. ഏബ്രഹാം പടിഞ്ഞാറേക്കരയുടെയും മനോരമ എക്സിക്യൂട്ടീവ് എഡിറ്റർ ജേക്കബ് മാത്യുവിൻെറയും ഉപദേശങ്ങളും നിർദ്ദേശങ്ങളും ഏറെ സഹായിച്ചു. മലയാള മനോരമ ചീഫ് എഡിറ്റർ കെ.എം. മാത്യുവിൻെറ താത്പര്യവും നേതൃത്വവും ഈ പരിശുദ്ധ ദേവാലയത്തിൻെറ കൂദാശയും ഉദ്ഘാടനകർമ്മവും 2000 ഒക്ടോബർ 27, 28 തീയതികളിൽ യഥായോഗ്യവും ഉദാത്തവുമായി ക്രമീകരിക്കാൻ പ്രേരകമായി.

എല്ലാറ്റിനുമുപരി പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയും സർവ്വശക്തൻെറ അനുഗ്രഹവുമാണ് പദ്ധതിയുടെ ഓരോ ഘട്ടത്തിലും ഓരോരുത്തരെയും നയിച്ചത്. ഒരു ചെറിയ അപകടംപോലുമോ വിലക്ഷണമായ എന്തെങ്കിലുമോ ഒരു ഘട്ടത്തിലും ഉണ്ടായില്ല. പരുമലപള്ളിയുടെ നവോദ്ധാരണത്തിന് ചെലവായ 350 ലക്ഷം രൂപയും ലോകത്തിൻെറ നാനാഭാഗത്തുള്ള ഭക്തജനങ്ങളിൽനിന്ന് സംഭാവനയായും നേർച്ചയായും ലഭിച്ചതാണ്. ●



ജോർജ് ഉമ്മൻ അരികുപുറം

# പരുമലയുടെ പുരാവൃത്തം

പരുമലയിലെ ഭഗവതി ക്ഷേത്രത്തിൻെറയും പനയന്നാർകാവിൻെറയും തെക്കുഭാഗത്തു പണ്ട് കുറേ സ്ഥലം കാടുപിടിച്ചു കിടന്നിരുന്നു. അരികുപുറത്തു കുടുംബത്തിലെ കോരുതുമാത്തൻ ഈ പ്രദേശം വെട്ടിത്തെളിച്ചു കൃഷിനടത്തി. വീടും വച്ചു. കോരുതുമാത്തൻ നിരണംപള്ളി ഇടവകാംഗമായിരുന്നു. അദ്ദേഹം തികഞ്ഞ ഒരു സഭാസ്നേഹിയായിരുന്നു; വിശ്വാസധീരനും. കോരുത് മാത്തൻെറ സഭാസ്നേഹത്തിന് ഉത്തമ ഉദാഹരണമാണ് താഴെ വിവരിക്കുന്നത്.

മലങ്കര മെത്രാനായിരുന്ന പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ് നിരണം പള്ളിമേടയിൽ താമസിച്ചുകൊണ്ടായിരുന്നു അന്ന് സഭാഭരണം നടത്തിയിരുന്നത്. ബ്രിട്ടീഷുകാരുടെ അനുഭാവപൂർണമായ ഇടപെടലുകളെ തുടർന്ന് അദ്ദേഹത്തിനു പല അധികാരങ്ങളും നല്കിയിരുന്നു. ജനങ്ങളുടെ പരാതി കേൾക്കുവാനും അവരെ വിചാരണ ചെയ്യാനും ശിക്ഷിക്കാനുമുള്ള അധികാരം അദ്ദേഹത്തിനുണ്ടായിരുന്നു. എന്നാൽ പാലക്കുന്നത്ത് ഏബ്രഹാം മല്പാൻ തുടങ്ങിവച്ച നവീകരണപ്രസ്ഥാനം സഹോദരപുത്രനായ മെത്രാപ്പോലീത്തായും പിന്തുടർന്നു. ഈ കാലഘട്ടത്തിലാണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തയായി വാഴിക്കപ്പെട്ടത്.

സഭയുടെ ആചാരാനുഷ്ഠാനങ്ങളിൽനിന്നും അടിസ്ഥാനപരമായ വിശ്വാസങ്ങളിൽനിന്നും മാർ അത്താനാസിയോസ് വ്യതിചലിക്കുന്നുവെന്ന് ദീവന്നാസ്യോസ് മനസ്സിലാക്കി. എങ്കിലും രാജവിളംബരപ്രകാരമുള്ള അധികാരം കൈയാളുന്ന ആളിനെ എതിരിടുന്നത് എളുപ്പമായിരുന്നില്ല. ദീവന്നാസ്യോസിൻെറ തുണയ്ക്കായി മുന്നോട്ടുവരാൻ ആരും ധൈര്യപ്പെട്ടിരുന്നുമില്ല. എന്നാൽ മാർ ദിവന്നാസ്യോസിനെ കോരുതുമാത്തൻ പിന്തുണയ്ക്കാൻ ധൈര്യം കാട്ടി. തെക്കൻ പ്രദേശങ്ങളിലെങ്ങും വസിക്കുവാൻ ദീവന്നാസ്യോസിന് ഇടമില്ലാതിരുന്ന കാലത്ത് കോരുത് മാത്തൻ അദ്ദേഹത്തെ ജലമാർഗ്ഗം ആനയിച്ച് പരുമലയിൽ തൻെറ താമസത്തിനടുത്ത് ഒരു ചെറിയ കെട്ടിടത്തിൽ പാർപ്പിച്ചു. അദ്ദേഹത്തിന് എല്ലാവിധ സംരക്ഷണവും നല്കി. പരുമലതിരുമേനിയുടെ ആദ്യകാല വസതി എന്ന് അറിയപ്പെടുന്ന ആ ചെറിയ കെട്ടിടത്തിലായിരുന്നു അന്ന് മാർ ദിവന്ന്യാസോസ് താമസിച്ചത്.

അക്കാലത്ത് കോട്ടയം പഴയ സെമിനാരി പാലക്കുന്നത്ത് അത്താനാസിയോസിൻെറ കൈവശത്തിലായിരുന്നതിനാൽ ശെമ്മാശന്മാരെ പഠിപ്പിക്കാൻ സ്ഥലം ഇല്ലായിരുന്നു. അതിനാൽ പരുമലയിൽ ഒരു സെമിനാരി സ്ഥാപിക്കുക എന്നതു മുഖ്യ ആവശ്യമായിരുന്നു. മലങ്കരസഭയുടെ നിലനില്പിന് അത് അനിവാര്യമായിരുന്നു. ഇതിനുവേണ്ടി മുപ്പതു ദണ്ഡ് സമചതുരത്തിൽ ഒരു സ്ഥലം അരികുപുറത്ത് കോരുതു മാത്തൻ ദീവന്നാസ്യോസ് തിരുമേനിയുടെ പേർക്ക് ദാനപ്രമാണതീറാധാരമായി കൊടുത്തു. ഈ ആധാരം മലയാള വർഷം 1047 കർക്കടകം 13-നു എഴുതിയെങ്കിലും 1048 ചിങ്ങം 16-നു തിരുവല്ല റജിസ്റ്ററാഫീസിൽ 69-ാം നമ്പരായിട്ടാണ് റജിസ്റ്റർ ചെയ്തിട്ടുള്ളത്. തിരുമേനിക്കു താമസസൗകര്യം ഏർപ്പെടുത്തിയ ചെറിയ കെട്ടിടത്തിനു ചുറ്റുപാടുമുള്ള സ്ഥലമാണിത്. ഇന്നത്തെ കണക്കനുസരിച്ച് ഏകദേശം രണ്ടേക്കർ വിസ്തീർണ്ണമാണ് ഈ സ്ഥലം. കോരുതുമാത്തൻ ദാനം ചെയ്ത സ്ഥലത്തിന് തൊട്ടു കിഴക്കു വശത്തായി അത്തിമൂട്ടിൽ മാത്തൻവക നിലമുണ്ടായിരുന്നു. ഇതിൻെറ കിഴക്കും കോരുതു മാത്തന് സ്ഥലം ഉണ്ടായിരുന്നു. അവിടെ സർക്കാർ അനുവാദത്തോടെ ഒരു ചെറിയ പള്ളിയും ഉണ്ടാക്കി. കോരുതു മാത്തൻ തൻെറ ഭൂസ്വത്ത് മക്കൾക്കായി വീതിച്ചുകൊടുത്തപ്പോൾ പള്ളിയും പള്ളി നിന്ന സ്ഥലവും മക്കൾക്കു കൊടുത്തില്ല. ഈ സ്ഥലവും പള്ളിയും മലങ്കരസഭയ്ക്കുവേണ്ടി ജോസഫ് മാർ ദീവന്നാസ്യോസിനു കൊടുക്കണമെന്ന് മക്കളോട് വാക്കാൽ പറഞ്ഞേല്പിച്ചു.

മലങ്കരസഭയുടെ വിശ്വാസം കാത്തുസൂക്ഷിക്കാനും നവീകരണ സിദ്ധാന്തങ്ങൾക്ക് എതിരെ സഭയെ ശക്തമായി നിലനിർത്താനും വേണ്ടിയായിരുന്നു മാർ ദീവന്നാസ്യോസിനു സഭാസ്നേഹിയായിരുന്ന കോരുതുമാത്തൻ സ്ഥലം കൈമാറിയത്.

നിരണം ഭദ്രാസനാധിപനായി ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് എന്ന പരുമല തിരുമേനി പരുമലയിൽ എത്തുന്നതിനു മുമ്പുള്ള കഥയാണിത്.

കോരുതുമാത്തൻെറ ദേഹവിയോഗം ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് പരുമലയിൽ എത്തിയതിനു ശേഷമായിരുന്നു. കോരുതുമാത്തൻ 1058 തുലാം 20-നാണ് നിദ്രപ്രാപിച്ചത്. അന്നു ദീവന്നാസ്യോസ് തിരുമേനി തിരുവനന്തപുരത്തായിരുന്നതിനാൽ പരുമല തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിലായിരുന്നു സംസ്കാര ചടങ്ങുകൾ. അന്നുണ്ടായിരുന്ന പള്ളിയുടെ തൊട്ടുപടിഞ്ഞാറുവശത്തെ മുറ്റത്തായിരുന്നു കല്ലറ ഒരുക്കിയത്.പിന്നീട് പരുമല തിരുമേനി പള്ളി വലുതാക്കി പണിയുകയും നാടകശാല പണിയുകയും ചെയ്തപ്പോൾ ഈ ശവകുടീരം ദേവാലയത്തിനകത്തായി. ഇപ്പോൾ കൂദാശചെയ്ത പുതിയ പള്ളിയുടെ പണി ആരംഭിച്ചപ്പോൾ പഴയ പള്ളി പൊളിച്ചുമാറ്റി. പുതിയ പള്ളി പണിതു കഴിഞ്ഞപ്പോൾ അതിനോട് ചേർന്ന് പടിഞ്ഞാറെ മുറ്റത്തായിട്ടാണ് കോരുതു മാത്തൻെറ കല്ലറ നിലകൊള്ളുന്നത്.

മാത്തൻെറ കാലശേഷം അദ്ദേഹത്തിൻെറ അഞ്ചു പുത്രന്മാരിൽ ഒരാൾ മരിച്ചു. ശേഷിച്ചവരായ മാത്തൻ കുരുവിള, മാത്തൻ ഉമ്മൻ, മാത്തൻ വർക്കി, മാത്തൻ ഈപ്പൻ എന്നിവർ ചേർന്നു പിതാവിൻെറ അഭിലാഷപ്രകാരം കോരുതുമാത്തൻ നിർമ്മിച്ച ചെറിയപള്ളിയും പള്ളി നില്ക്കുന്ന സ്ഥലവും കൂടാതെ പള്ളി വലുതാക്കി പണിയുന്നതിന് വരുമാനം കണ്ടെത്താനായി 'കാഞ്ഞിരപ്പള്ളി വേലു' എന്നു പേരുള്ള ആനയെയും ദീവന്നാസ്യോസ് തിരുമേനിക്കു നല്കി.

ഈ സത്പ്രവൃത്തിക്ക് പ്രതിഫലമായി ഈ സഹോദരങ്ങളുടെ ഭവനത്തുണ്ടാകുന്ന പെൺമക്കളുടെ വിവാഹത്തിന് പള്ളിക്കുള്ള പസാരം വിട്ടുതന്നിരിക്കുന്നതായി തിരുമേനി കല്പിച്ചു. അപ്രകാരം സമ്മതിച്ച് മറ്റു പ്രതിഫലമൊന്നും കൂടാതെ 1060 മീനം 20-ന് എഴുതി 1060 മീനം 21-ന് 1227-ാം നമ്പരായി തിരുവല്ല രജിസ്റ്ററാഫീസിൽ ആ രേഖ രജിസ്റ്റർ ചെയ്തു.

അരികുപുറം കുടുംബം നല്കിയ ആ സ്ഥലത്തായിരുന്നു പരിശുദ്ധ പരുമല തിരുമേനി 1895-ൽ പുതിയ പള്ളി പണിതത്. പള്ളിക്കുവേണ്ടി കറ്റാനത്ത് 23 ഏക്കർ 59 സെൻറ് നിലം ഗവണ്മെൻറിൽനിന്നു പതിപ്പിച്ചെടുത്തതും കൊച്ചുതിരുമേനിതന്നെയാണ്. ●



## പാത്രിയർക്കീസ് പരുമലയിൽ

"അബ്ദേദമ്ശിഹൊ പാത്രിയർക്കീസ് ബാവാ അവർകൾ മലങ്കരയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തയുടെയും റമ്പാന്മാർ, കശീശ്ശന്മാർ, ശെമ്മാശ്ശന്മാർ മുതലായവരുടെയും സഹകരണത്തോടുകൂടെ പരേതനായ നി.വ.ദി. ശ്രീ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത അവർകളാൽ മനോഹരമായി പണികഴിപ്പിച്ചിരുന്നതും പാത്രിയർക്കീസ് ബാവായെക്കൊണ്ടു കൂദാശ ചെയ്യിപ്പാനായി കാംക്ഷിച്ചിരുന്നതുമായ പരുമല സെമിനാരി സെഹയോൻപള്ളി ഇന്നേ ദിവസമായ 'മറുരൂപ പെരുന്നാളിൽ' ദൈവമാതാവിൻെറയും 'ശ്ലീഹന്മാരുടെ തലവന്മാരായ മാർ പത്രോസിൻെറയും മാർ പൌലൂസിൻെറയും ഇൻഡ്യയുടെ കാവൽക്കാരനായ മാർ തോമ്മാശ്ലീഹായുടെയും നാമത്തിൽ കൂദാശ നടത്തിയിരിക്കുന്നു. കൂദാശയും പള്ളിയുടെ വാതിലുകളുടെ മുകളിൽ മൂറോൻ എന്ന പരിശുദ്ധ തൈലംകൊണ്ടു കുരിശടയാളം വരയ്ക്കുന്നതിനായി മൂന്നു സ്ഥലത്തു മേശയുടെ പുറത്തു വയോവൃദ്ധനായ പാത്രിയർക്കീസ് ബാവാ അവർകൾ കയറുകയുണ്ടായി. പള്ളി കൂദാശയും കുർബാനയും കഴിഞ്ഞ ശേഷം ബാവാഅവർകൾ ഇപ്രകാരം കല്പിച്ചു: 'ഈ ഭവനം പണിയിച്ച മാർ ഗ്രിഗോറിയോസിൻെറ നാമം എന്നേക്കും ഓർക്കപ്പെടട്ടെ. ഇതിനെ അലങ്കരിച്ച മാർ ദീവന്നാസ്യോസ് വാഴ്ത്തപ്പെട്ടവനാകട്ടെ. മാർ ഗ്രിഗോറിയോസിൻെറ ഓർമ്മ അനുഗ്രഹത്തിനായിരിക്കട്ടെ. അദ്ദേഹത്തിൻെറ പ്രാർത്ഥന നമ്മോടുകൂടെ ഉണ്ടായിരിക്കട്ടെ."

*(മലയാള മനോരമ, 1912 ഓഗസ്റ്റ് 31)*



തോമസ് നീലാർമഠം

# പരുമലക്കുരിശ്

വേദനയുടെയും ഉയിർപ്പിന്റെ പ്രത്യാശയുടെയും പ്രതീകമാണ് കുരിശ്. അതോടൊപ്പം ത്യാഗത്തിന്റെയും ശുശ്രൂഷയുടെയും രാജത്വം വിളിച്ചറിയിക്കുന്ന വിശുദ്ധസിംഹാസനമായും പരസ്പരം ഒന്നുചേരുന്ന കൂട്ടായ്മയുടെ അടയാളമായിട്ടും വേദശാസ്ത്രജ്ഞന്മാർ കുരിശിനെ വ്യാഖ്യാനിച്ചിട്ടുണ്ട്.

യേശു ക്രിസ്തുവിന്റെ ക്രൂശുമരണത്തോടെയാണ് കുരിശിന് മഹത്വം കൈവന്നത്. ദുഃഖവെള്ളിയാഴ്ചയിലെ ചിന്താവിഷയം കാൽവരിയിൽ ഉയർത്തപ്പെട്ട കുരിശും അതിനോടു ചേർന്ന് നമ്മുടെ കർത്താവ് അനുഭവിച്ച കഷ്ടപ്പാടുമാണല്ലോ. കുരിശിനെ വിജയത്തിന്റെ പ്രതീകമായും രക്ഷയുടെ ആയുധമായും ഏറ്റവും വലിയ ബലിപീഠമായും ഏറ്റവും വലിയ പ്രസംഗപീഠമായും വേദശാസ്ത്രജ്ഞന്മാർ കാണുന്നു. കർത്താവിനെ ക്രൂശിച്ച തടി വെട്ടിയെടുത്തതായ വൃക്ഷം വിലപിക്കുന്നതായി ദുഃഖവെള്ളിയാഴ്ച ഉച്ചനമസ്കാരത്തിൽ നാം ധ്യാനിച്ചു പാടുന്നുണ്ട്:



"തന്നെ വഹിച്ചോര-ത്തരുവിന്നാൾ കേണു
മുറവിളിയോടേവം-ചൊന്നുതുടങ്ങി
കഷ്ടമെനിക്കേറ്റം-ഞാനയ്യോ ഭോഷ
ദുഷ്പ്രതിദാനം ഞാൻ-രക്ഷകനേകി
മഴമഞ്ഞെ ന്നിവയാൽ- അവനെന്നെപ്പോറ്റി
ഉപകാരത്താൽ ഞാൻ- അവനെ സ്ക്രീപ്പാമേലേന്തി."

ഈ കുരിശടയാളം ആശ്വാസത്തിനും അഭയത്തിനും പൈശാചിക ശക്തികളിൽനിന്നുള്ള മോചനത്തിനുമായി നാം ധരിക്കുകയും പ്രതിഷ്ഠിക്കുകയും ചെയ്യുന്നുണ്ട്. പ്രത്യേകിച്ചും ദേവാലയങ്ങളുടെയും മറ്റു ക്രൈസ്തവ സ്ഥാപനങ്ങളുടെയും സത്യസാന്നിദ്ധ്യം സമൂഹത്തിനു നല്കുന്ന മൗനസാക്ഷിയാണ് കുരിശ്.

ഇപ്പോൾ നാം സാധാരണയായി കണ്ടുവരാറുള്ള കുരിശ് സെൻറ് തോമസ് കുരിശ് എന്നാണ് പൊതുവേ അറിയപ്പെടുന്നത്. ഇത് ശരിക്കും പേർഷ്യൻ കുരിശിന്റെ ഒരു വകഭേദമായിട്ടാണ് ചരിത്ര ഗവേഷകന്മാർ കാണുന്നത്. ലോകത്തിലെ വിവിധ ക്രൈസ്തവസഭകൾ വ്യത്യസ്ത ആകൃതിയിലും രൂപത്തിലുമുള്ള കുരിശുകളാണ് രൂപകല്പന ചെയ്ത് അംഗീകരിച്ച് അടയാളമാക്കിയിട്ടുള്ളത്.







പുതിയ പരുമലപള്ളിയുടെ നിർമ്മാണഘട്ടത്തിൽ പരുമല കുരിശ് എന്നപേരിൽ ഒരു പുതിയ രൂപമാതൃക സംവിധാനം ചെയ്യുന്നതിന് മുൻകൈ എടുത്തത് വൈദിക സെമിനാരി പ്രിൻസിപ്പലും വിശ്രുത വേദശാസ്ത്രജ്ഞനുമായ ഡോ. കെ.എം. ജോർജ് അച്ചനും റിട്ട. ചീഫ് എൻജിനീയർ എ.എം. മാത്യുവുമാണ്. ഇവർ കൂടിയാലോചിച്ച് പുതിയൊരു കുരിശിന് രൂപം നല്കി. പള്ളിയുടെ പ്രധാന ആർകിടെക്റ്റ് ചാൾസ് കൊറയയുമായി ഇക്കാര്യം ചർച്ച ചെയ്യുകയും അദ്ദേഹം അതിൽ അവസാന മിനുക്കുപണികളെന്നോണം നേരിയ ചില മാറ്റങ്ങൾ വരുത്തി അന്തിമരൂപം നല്കുകയും ചെയ്തു. ഇതാണ് ഇപ്പോഴുള്ള പുതിയ പള്ളിയുടെ മുൻഭാഗത്ത് ഗ്ലാസിൽ ആലേഖനം ചെയ്തിരിക്കുന്നത്.

പ്രധാനമായും മൂന്നു വേദപുസ്തക സൂചനകളും പരുമലയുടെ ചരിത്രപരമായ പശ്ചാത്തലവും ഈ രൂപമാതൃകയിൽ ദർശിക്കാം.

### വേദപുസ്തക പശ്ചാത്തലം

ഉല്പത്തി. 2:9

1. *"കാണ്മാൻ ഭംഗിയുള്ളതും ഉണ്മാൻ നല്ല ഫലമുള്ളതുമായ ഓരോ വൃക്ഷങ്ങളും <u>തോട്ടത്തിന്റെ നടുവിൽ ജീവവൃക്ഷവും</u> നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷവും യഹോവയായ ദൈവം നിലത്തുനിന്ന് മുളപ്പിച്ചു."*

2. സങ്കീ. 1:3

*(നീതിമാൻ) ആറ്റരികത്ത് നട്ടിരിക്കുന്നതും തക്ക കാലത്ത് ഫലം കായ്ക്കുന്നതും ഇല വാടാത്തതുമായ വൃക്ഷംപോലെ ഇരിക്കും. അവൻ ചെയ്യുന്നതൊക്കെയും സാധിക്കും."*

3. സങ്കീ. 92:12, 13.

*"നീതിമാൻ പനപോലെ തഴയ്ക്കും. ലെബനോനിലെ ദേവതാരുപോലെ വളരും."*

ഇതിനു പുറമേ പരുമലയുടെ ചരിത്ര പശ്ചാത്തലവും ഇവിടെ പ്രസക്തമാണ്. ഈ സ്ഥലത്ത് പരുമല തിരുമേനി എത്തുമ്പോൾ ധാരാളം പനകൾ ഉള്ള പനയന്നാർ കാവും അതിനോട് ചേർന്ന് യക്ഷികളും അധിവസിച്ചിരുന്നതായി പറയപ്പെടുന്നു. തിരുമേനിയുടെ സാന്നിദ്ധ്യത്താലും ശക്തിയാലും യക്ഷികൾ അപ്രത്യക്ഷരായെന്നും കാവ് നാശോന്മുഖമായി തീർന്നെന്നും വിശ്വസിക്കപ്പെടുന്നു.

കൂടാതെ പമ്പാനദിയുടെ തീരമായതിനാൽ ആർദ്രതയുടെയും കരുണയുടെയും നീർച്ചാൽ ഒഴുകുന്ന പ്രദേശമെന്നുള്ള കാഴ്ചപ്പാടും ഇതിലുണ്ട്. വെള്ളത്തിന്റെ അരികെ നില്ക്കുന്ന പനയുടെ മാതൃകയിലാണ് കുരിശ് ഭാവന ചെയ്തിരിക്കുന്നത്. സാർവ്വദേശീയതയാണ് കുരിശിന്റെ ചുറ്റുമുള്ള വൃത്താകൃതി സൂചിപ്പിക്കുന്നത്. ●

**പരുമല തിരുമേനിയുടെ വചനങ്ങൾ**

## കർത്താവിനു കാഴ്ചവയ്ക്കുക

*ആദ്യം സ്ത്രീയുടെ കൈകൊണ്ടത്രേ പാപക്കനി പറിപ്പാൻ ഇടയായതു. തെറ്റിപ്പോകുവാൻ എളുപ്പമെങ്കിലും ഇങ്ങിനെയുള്ള ദൈവഭക്തിക്കടുത്ത, സൽക്രിയകളാൽ ദൈവം അവരെ കാത്തുകൊള്ളുന്നതാകുന്നു. മഗ്ദലനമറിയവും ലാസറിന്റെ പെങ്ങൾ മറിയവും മാർത്തയും അഗതിയായ വിധവസ്ത്രീയും മറ്റും സുഗന്ധതൈലം, ചെമ്പുകാശു മുതലായവ ഭക്തിപൂർവ്വം കർത്താവിനു കാഴ്ചവയ്ക്കുകയും അതിനാൽ എല്ലാവരെക്കാൾ താൻ അവരെ അനുഗ്രഹിച്ചു ബഹുമാനിക്കയും താൻ ഉയർത്തെഴുന്നേറ്റശേഷം ആദ്യമെതന്നെ ആ മഗ്ദലന മറിയത്തിനു കാണപ്പെടുവാൻ സംഗതി വരികയുംകൂടെ ചെയ്തിട്ടുണ്ടല്ലോ. അതിനാൽ പാപക്കനി പറിപ്പാൻ ഇടവന്നതായ ആ കൈകൊണ്ടുതന്നെ കർത്താവിന്നു സുഗന്ധതൈലംപോലെ അനുകൂലവാസനയുള്ള പിടിയരി എന്ന ആ കാഴ്ച നിത്യവും എല്ലാ സമയവും അവർ തനിക്കായി കാഴ്ചവച്ചുകൊള്ളട്ടെ. ഇതുകൊണ്ടു നിങ്ങൾക്ക് അനുഗ്രഹവും വർദ്ധനവും അല്ലാതെ യാതൊരു കുറവും നഷ്ടവും ഒരിക്കലും വരുന്നതല്ലാ. സൈദാന്റെ സർപ്പാസിലെ വിധവസ്ത്രീ ചെയ്തതിനെ ഓർപ്പിൻ. എങ്ങിനെ എന്നാൽ ഇസ്രായെൽദേശത്തു ക്ഷാമം കഠിനമായപ്പോൾ അവളുടെ കുടത്തിൽ കുറെ മാവും കുറ്റിയിൽ കുറെ എണ്ണയും ഉണ്ടായിരുന്നതുകൊണ്ട് അടയുണ്ടാക്കി അവളും അവളുടെ പൈതലും തിന്നു മരിച്ചുകൊള്ളട്ടെ എന്നുള്ള വ്യസനത്തോടുകൂടി അവൾ വിറകു പെറുക്കി നടക്കുന്ന സമയം ദൈവത്തിൽനിന്ന് അയക്കപ്പെട്ട ഏലിയാദീർഘദർശി അവളെ കാണുകയും അവളുടെ സങ്കടം പറയുകയും ചെയ്തപ്പോൾ അദ്ദേഹത്തിന്റെ വചനപ്രകാരം അവർക്കായി ഉണ്ടാകുന്നതിനു മുമ്പേ ഒരു ചെറിയ അട ആ ദൈവമനുഷ്യന്റെ വചനപ്രകാരം അദ്ദേഹത്തിന് അവൾ ഉണ്ടാക്കി കൊടുത്തതിനാൽ ആ ക്ഷാമകാലമായ മൂന്നുസംവത്സരവും ആറുമാസവും കഴിഞ്ഞു ശുഭകാലം ഉണ്ടായതുവരെ അവളുടെ കുടത്തിലും കുറ്റിയിലും മുൻ ഉണ്ടായിരുന്ന മാവിനും എണ്ണയ്ക്കും കുറവുവരാതെ ദീർഘദർശ്ശിയും ആ വിധവയും അവളുടെ പൈതലും അതുകൊണ്ടു ഭക്ഷിച്ചു ജീവിക്കുന്നതിന് ഇടയായി.*

*ദൈവത്തിനും തന്റെ വേലക്കാർക്കും നാം ചെയ്യുന്ന ദാനംകൊണ്ടും നമുക്കു ഒരു കുറവും വരുന്നതല്ലെന്നും അതിനാൽ വല്യസഹായവും രക്ഷയും ലഭിക്കുമെന്നും വിശ്വസിപ്പിൻ.*



# പരുമലയിൽനിന്നു ലഭിച്ച ചരിത്രപേടകം

പരുമല തിരുമേനിയുടെ കബറിന് തൊട്ട് പടിഞ്ഞാറുവശത്തായുണ്ടായിരുന്ന ചെറിയ ത്രോണോസിൻെറ അടിയിൽ നിന്നും താഴെ പറയുന്ന സാധനങ്ങൾ കണ്ടെടുക്കുകയുണ്ടായി. (1) ചെമ്പു തകിട് (18 സെ.മി. × 21.5 സെ.മി.) (ചെമ്പുതകിടിൽ പള്ളിയെപ്പറ്റി ഒരു ചെറിയ വിവരണം കൊടുത്തിട്ടുണ്ട്). (2) സ്ഫടികകുപ്പി. (കുപ്പിയിൽ രണ്ട് കടലാസ് ഷീറ്റ് മടക്കി 8 പേജിൽ 1910 വരെ പള്ളിയെപ്പറ്റിയുള്ള വിവരങ്ങൾ. അതാണ് താഴെ നൽകിയിരിക്കുന്നത്). (3) തടിക്കുരിശ് (4) രണ്ട് മെഴുകുതിരിക്കാലുകൾ. മുൻപ് കബറിങ്കൽ ധൂപം വച്ചിരുന്നത് ഇവിടെയായിരുന്നു എന്നും പിന്നീട് ഈ സഥലം കെട്ടിഅടച്ച് പഴയ പള്ളിയുടെ ഇടത്തുവശത്തുള്ള മദ്ബഹായായി മാറ്റിയപ്പോൾ മേൽ പറഞ്ഞ സാധനങ്ങൾ ത്രോണോസിൻെറ അടിയിലായി വന്നു എന്നുമാണ് മനസ്സിലാക്കുന്നത്.





* സുറിയാനി കണക്കിലുള്ള ഈ തിയതി 1902 നവംബർ 2 ആണ്. മലയാള തിയതി 1078 തുലാം 17 വരും.





* ഇവിടെ '1090' എന്നു വർഷം കൊടുത്തിരിക്കുന്നത് എ.ഡി. 1915 വരും. ഇതു ശരിയല്ല. കൊല്ലവർഷം 1084 മിഥുനം 28 (എ.ഡി. 1909 ജൂലൈ 11) ഞായറാഴ്ചയാണ് പുലിക്കോട്ടിൽ തിരുമേനി കാലംചെയ്തത്.



പി.എം. ഗീവറുഗീസ് റമ്പാൻ

# പരുമല സെമിനാരി സഭാചരിത്രത്തിൽ

അരികുപുറത്തു കോരുള മാത്തൻ പുലിക്കോട്ടിൽ
ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലി
ത്തായ്ക്ക് കൊടുത്ത സ്ഥലത്തു താമസിക്കുന്നതിനും
കൂടാതെ ശെമ്മാശന്മാരെ പഠിപ്പിക്കുന്നതിനുമായി ഒരു
അഴിപ്പുര നിർമ്മിച്ചു. പരുമല സെമിനാരിയുടെ തുടക്കം
ഇവിടെയാണ്.

പരിശുദ്ധ പരുമല തിരുമേനിയുടെ
ആസ്ഥാനമായിരുന്ന പരുമല സെമിനാരിയിൽ
സുപ്രധാനമായ പല സംഭവങ്ങളും നടന്നിട്ടുണ്ട്. മേല്പട്ട
വാഴ്ചകൾ മേല്പട്ട നിര്യാണങ്ങൾ, കബറടക്കങ്ങൾ,
'പള്ളിപ്രതിപുരുഷയോഗങ്ങൾ എന്നിവ അവയിൽ
ചിലതാണ്.

1912 സെപ്റ്റംബർ എട്ട് ഞായറാഴ്ച കല്ലാശേരിൽ
ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ
(പിന്നീട് പ.ഗീവർഗീസ്-II ബാവ)യും 1930 നവംബർ
മൂന്ന് തിങ്കളാഴ്ച പുത്തൻകാവ് ഗീവർഗീസ് മാർ
പീലക്സീനോസ് എപ്പിസ്കോപ്പായും ഇവിടെവച്ചു
വാഴിക്കപ്പെട്ടു. 1991 ഏപ്രിൽ 29 തിങ്കളാഴ്ച മാർ
ബസേലിയോസ് മാർ തോമ്മാ മാത്യൂസ് II
കാതോലിക്കാബാവയുടെ സ്ഥാനാരോഹണവും
പിറ്റേന്ന് അഞ്ച് എപ്പിസ് കോപ്പാമാരുടെ സ്ഥാനാഭി
ഷേകവും ഇവിടെ നടന്നു. 1993 ആഗസ്റ്റ് 16 തിങ്കളാഴ്ച
രണ്ട് എപ്പിസ്ക്കോപ്പന്മാരെ വാഴിച്ചതും ഇവിടെ
വച്ചുതന്നെ.

പള്ളിപ്രതിപുരുഷ യോഗങ്ങളും അസോസി
യേഷൻ യോഗങ്ങളും ഇവിടെ കൂടിയിട്ടുണ്ട്. 1873
സെപ്റ്റംബർ മാസത്തിൽ പുലിക്കോട്ടിൽ തിരുമേനി
യുടെ അദ്ധ്യക്ഷതയിൽ ഒരു പള്ളിപ്രതിപുരുഷയോഗം
കൂടി. 1878 ഫെബ്രുവരി 18 (കുംഭം 6) തിങ്കളാഴ്ച
പുലിക്കോട്ടിൽ തിരുമേനിയുടെ അദ്ധ്യക്ഷതയിൽകൂടിയ
അസോസിയേഷൻ പരുമല സുന്നഹദോസ് എന്ന്
അറിയപ്പെടുന്നു. 1992 സെപ്റ്റംബർ 10 വ്യാഴാഴ്ചയും
1994 മെയ് 26 വ്യാഴാഴ്ചയും മലങ്കര അസോസിയേഷൻ
കൂടിയതും ഇവിടെവച്ചുതന്നെ.

പരുമല കൗൺസിലിന്റെ ആഭിമുഖ്യത്തിലാണ്
സെമിനാരിയുടെ ദൈനംദിന പ്രവർത്തനങ്ങൾ. പരുമല
പള്ളി പെരുനാൾ പ്രമാണിച്ച് കഴിഞ്ഞ അഞ്ചുവർഷ
മായി തീർത്ഥാടനവാരം ആചരിച്ചുവരുന്നു. എ.കെ.
തോമസ് പരുമല കൗൺസിൽ സെക്രട്ടറിയായി
സ്ഥാനമേറ്റതിനുശേഷമാണ് തീർത്ഥാടനവാര
പരിപാടികൾ ആരംഭിച്ചത്. പോൾ മണലിൽ ആണ്
തീർത്ഥാടനവാരമെന്ന ആശയത്തിന്റെ ഉപജ്ഞാതാവ്.

പരുമല സെമിനാരിയോടനുബന്ധിച്ചു 1975-ൽ
ഒരു മിഷൻ ഹോസ്പിറ്റൽ ആരംഭിച്ചു. ഈ അങ്കണ
ത്തിൽ ഒരു ധ്യാനമന്ദിരവും ഓഡിറ്റോറിയവും പ്രവർത്തി
ക്കുന്നുണ്ട്. അന്യസ്ഥലങ്ങളിൽനിന്നു പ്രാർത്ഥിക്കാൻ
എത്തുന്നവർക്കുവേണ്ടിയാണ് ധ്യാനമന്ദിരം. 3000
പേർക്കിരിക്കാവുന്ന ഓഡിറ്റോറിയമാണ് ഇവിടെയുള്ളത്.
കൂടാതെ ഒരു വൈദികസദനവും സ്ഥാപിച്ചിട്ടുണ്ട്. ●

## പരുമല കൗൺസിൽ

പരിശുദ്ധ ബസേലിയോസ് മാർത്തോമാ
മാത്യൂസ് ദ്വിതീയൻ കാതോലിക്ക ബാവാ *(പ്രസിഡൻറ്)*
എ.കെ. തോമസ് *(സെക്രട്ടറി)*
പി.എം. ഗീവറുഗീസ് റമ്പാൻ *(മാനേജർ)*

### അംഗങ്ങൾ

നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്
ഗീവറുഗീസ് മാർ ഒസ്താത്തിയോസ്
ഫിലിപ്പോസ് മാർ യൗസേബിയോസ്
പൗലോസ് മാർ പക്കോമിയോസ്
റമ്പാൻ തെയോഫോറസ് കോറെപ്പിസ്ക്കോപ്പ
സി.എ. ജോൺ കോറെപ്പിസ്ക്കോപ്പ
ഫാ. കെ.വി. ജോസഫ്
ഫാ. കെ.ജെ. യോന
ഫാ. കെ.സി. അലക്സിയോസ്
ജേക്കബ് തോമസ് അരികുപുറം
തോമസ് ടി. പരുമല
പി.കെ. മത്തായി

### ക്ഷണിതാക്കൾ

ഫാ. കെ.ബി. മാത്യൂസ്
ഫാ. മത്തായി നൂറനാൽ
പി.സി. ഏബ്രഹാം പടിഞ്ഞാറേക്കര
ഉണ്ണൂണ്ണി പോൾ
എ.എം. മാത്യു
ഫാ. അലക്സാണ്ടർ കുടാരത്തിൽ









പി.ടി. ഏലിയാസ്

# പുതുക്കിപ്പണിത പള്ളിയുടെ കൂദാശ

മലങ്കരസഭയിലെ ഒരു മഹദ്സംഭവമെന്നു വിശേ
ഷിപ്പിക്കാവുന്ന പരിപാടികളായിരുന്നു പുതു
ക്കിപ്പണിത പരുമലപള്ളിയുടെ കൂദാശയോടനുബ
ന്ധിച്ച് 2000 ഒക്ടോബർ 26, 27, 28 തീയതികളിൽ
സംഘടിപ്പിച്ചത്. പരുമലതിരുമേനിയെ ആദരി
ക്കാനും ബഹുമാനിക്കാനും സഭക്ക് ജനമദ്ധ്യത്തിൽ
കൈവന്ന ഒരു അനർഘസന്ദർഭമായി ഇതിനെ കണ
ക്കാക്കാം. കൂടുതൽ ആളുകളെ പങ്കെടുപ്പിച്ചും സഹ
കരിപ്പിച്ചും നടത്തിയ ഈ പരിപാടി സഭയുടെ കൂട്ടാ
യയത്നമെന്ന നിലയിൽ പ്രത്യേകം സ്മരിക്കപ്പെടും.
26, 27 തീയതികളിൽ വെട്ടിക്കൽ ദയറായിൽനിന്നു
പരുമലയ്ക്കു ദീപശിഖാപ്രയാണവും 28-നു പള്ളി
കൂദാശയും സമ്മേളനവും നടത്തി.

പരുമലപള്ളിയുടെ കൂദാശക്രമീകരണങ്ങൾ
ക്കുവേണ്ടി പരിശുദ്ധ കാതോലിക്കാ ബാവാ 2000
ജൂലൈ 27-നു കാതോലിക്കേറ്റ് അരമനയിൽ വിളിച്ചു
കൂട്ടിയ യോഗത്തോടെയാണ് ഈ മഹദ് സംരംഭ
ത്തിനു തുടക്കം കുറിച്ചത്. മാനേജിങ് കമ്മിറ്റി അംഗ
ങ്ങളും മറ്റും ഉൾപ്പെടുന്ന ജനറൽ കമ്മിറ്റിയും തിര
ഞ്ഞെടുക്കപ്പെട്ടവർ അടങ്ങിയ സെൻട്രൽ കമ്മിറ്റി
യും സബ്കമ്മിറ്റിയും ഉൾപ്പെടുന്ന ഒരു പ്രവർത്തന
പദ്ധതിക്ക് അന്നത്തെ യോഗം രൂപം നല്കി.
സെൻട്രൽ കമ്മിറ്റിയുടെ കീഴിൽ 12 സബ്കമ്മിറ്റികളും
ആദ്യത്തെ യോഗത്തിൽ രൂപീകരിച്ചു.

സെൻട്രൽ കമ്മിറ്റിയുടെ ജനറൽ കൺവീന
റായി മലയാളമനോരമ ചീഫ് എഡിറ്റർ കെ.എം.
മാത്യു പ്രവർത്തിക്കണമെന്നു പരിശുദ്ധ കാതോ
ലിക്കാ ബാവാ കല്പിച്ചതനുസരിച്ച് ആ ചുമതല
അദ്ദേഹം ഏറ്റെടുത്തു. ജൂലൈ 27-നു സെൻട്രൽ
കമ്മിറ്റിയുടെ ആദ്യ യോഗം ദേവലോകത്ത് നിയുക്ത
കാതോലിക്കാ തോമസ് മാർ തീമോത്തിയോസിന്റെ
അദ്ധ്യക്ഷതയിൽ കൂടുകയും സബ്കമ്മിറ്റിയുടെ
പ്രവർത്തനങ്ങളെപ്പറ്റി ചർച്ച നടത്തുകയും ചെയ്തു.
അതിനു ശേഷം ഓഗസ്റ്റ് മൂന്നു മുതൽ ഒമ്പതുവരെ
മനോരമയിൽ വിവിധ സബ്കമ്മിറ്റികൾ സമ്മേളിക്കു
കയും പരിപാടികൾക്കു രൂപം നല്കുകയും ചെയ്തു.
ജനറൽ കൺവീനർ ശ്രീ കെ.എം. മാത്യുവും ഡപ്യൂട്ടി
ജനറൽ കൺവീനർ പ്രൊഫ. അലക്സാണ്ടർ
കാരയ്ക്കലും എല്ലാ സബ്കമ്മിറ്റികളിലും പങ്കെടു
ത്തിരുന്നു. ഇവർ അമ്പതോളം കമ്മിറ്റികളിൽ
മുഴുവൻ സമയവും ഇരിക്കുകയും ചർച്ചകളിൽ
പങ്കെടുക്കുകയും ചെയ്തിട്ടുണ്ട്.

വിവിധ സബ്കമ്മിറ്റികളുടെ ആശയങ്ങൾ
ഓഗസ്റ്റ് പത്തിനു വീണ്ടും കാതോലിക്കേറ്റ് അരമന
യിൽ കൂടിയ സെൻട്രൽ കമ്മിറ്റിയിൽ ചർച്ചചെയ്യു
കയും നടപ്പാക്കാൻ തീരുമാനിക്കുകയും ചെയ്തു.

നിയുക്ത കാതോലിക്കാ തോമസ് മാർ തിമോ
ത്തിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷത
യിൽ കൂടിയ സെൻട്രൽ കമ്മിറ്റിയിൽ ഗീവർഗീസ്
മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ എപ്പിഫാനി
യോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്,
തോമസ് മാർ അത്താനാസിയോസ്, പൗലൂസ് മാർ
പക്കോമിയോസ് എന്നീ മെത്രാപ്പോലീത്തമാർ
അടക്കം 53 പേർ സംബന്ധിച്ചിരുന്നു.

സെൻട്രൽ കമ്മിറ്റി പിന്നീട് രണ്ടു തവണ
പരുമലയിലുംകൂടി. സെൻട്രൽ കമ്മിറ്റിയിൽ സഭ
യിലെ മെത്രാപ്പോലീത്തമാർ, വർക്കിങ് കമ്മിറ്റി
മെംബർമാർ, പരുമല കൗൺസിൽ മെംബർമാർ,
പ്രത്യേക ക്ഷണിതാക്കൾ, ഭദ്രാസന സെക്രട്ടറിമാർ,
തിരഞ്ഞെടുക്കപ്പെട്ട വിവിധ സബ്കമ്മിറ്റികളുടെ
കൺവീനർമാർ എന്നിവർ പ്രവർത്തിച്ചു.

കോർ കമ്മിറ്റിയിൽ പരിശുദ്ധ ഭാരവാഹിക
ളായി കാതോലിക്കാ ബാവാ (പ്രസിഡൻറ്) നിയുക്ത
കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്,
നിരണം ഭദ്രാസനാധിപൻ ഗീവറുഗീസ് മാർ
ഒസ്താത്തിയോസ് (വൈസ് പ്രസിഡൻറ്), കെ.എം.
മാത്യു (ജനറൽ കൺവീനർ), വെരി.റവ. പി.എം.
ഗീവറുഗീസ് റമ്പാൻ, ഫാ. മത്തായി നൂറനാൽ,
പി.സി. ഏബ്രഹാം പടിഞ്ഞാറെക്കര, എ.കെ.
തോമസ് (ജോ. ജനറൽ കൺവീനർമാർ), ഡോ.
അലക്സാണ്ടർ കാരയ്ക്കൽ (ഡപ്യൂട്ടി ജനറൽ
കൺവീനർ) എന്നിവരായിരുന്നു പ്രവർത്തിച്ചത്.
സെൻട്രൽ കമ്മിറ്റി വിളിച്ചുകൂട്ടാതെ ആവശ്യമുള്ള
തീരുമാനങ്ങൾ എടുക്കാൻ ഈ കമ്മിറ്റിക്ക അധികാര
മുണ്ടായിരുന്നു.

ഓരോ കമ്മിറ്റിയും പ്രവർത്തിച്ചതു വിശദ
മായ എസ്റ്റിമേറ്റ് ഉണ്ടാക്കി അതിന്റെ ചട്ടക്കൂട്ടിൽ
നിന്നുകൊണ്ടായിരുന്നു. അതിനാൽ സാമ്പത്തിക
മായ അച്ചടക്കം ഒട്ടേറെ പാലിക്കാൻ കഴിഞ്ഞിട്ടുണ്ട്.
സഭയുടെ ഏതു പരിപാടികൾ നടത്തുമ്പോഴും ഇതു

പോലെ എസ്റ്റിമേറ്റ് ഉണ്ടാക്കി അതിൽനിന്നു പ്രവർത്തിക്കാനുള്ള ശീലം പൊതുവായി ഉണ്ടാക്കാൻ ഇതു പരിപാടികൾ മാർഗ്ഗദർശകമാകുമെന്നു കരുതുന്നു.

ജനറൽ കൺവീനറായി കെ.എം. മാത്യു പ്രവർത്തിക്കാമെന്നു സമ്മതിച്ചത് ഈ പരിപാടിയുടെ വിജയത്തിനു വലിയ കാരണമായി. കെ.എം. മാത്യു തന്റെ 84-ാമത്തെ വയസ്സിൽ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ് കൊണ്ട് തന്നെ ഏല്പിച്ച ഈ ഭാരിച്ച ഉത്തരവാദിത്വം ദൈവവിളിയായി കരുതിയാണ് ഈ ചുമതല സ്തുത്യർഹമാംവിധം നിർവ്വഹിച്ചത്.

ജൂലൈമാസം ആദ്യവാരത്തിൽ പരിശുദ്ധ ബാവാ തിരുമേനി അദ്ദേഹത്തെ കാണണമെന്ന് കല്പിച്ചതനുസരിച്ചു ദേവലോകം അരമനയിൽ ചെല്ലുകയും ഈ ചുമതല സ്വീകരിക്കുകയുമാണ് ചെയ്തത്. അതിനുശേഷം തന്റെ മക്കളെയും മനോരമയിലെ ചില സീനിയർ മാനേജർമാരെയും വിളിച്ച്, പരിശുദ്ധ ബാവാ തന്നെക്കൊണ്ട് ഉദ്ദേശിക്കുന്ന ദൗത്യം പറഞ്ഞ അവസരത്തിൽ, ദേഹാസ്വാസ്ഥ്യം ഒക്കെ മറന്ന് താൻ ആ കൃത്യം നിർവ്വഹിച്ചുകൊള്ളാമെന്നു സമ്മതിച്ചതായി പറഞ്ഞു. ഇതു കേട്ടിട്ട് അദ്ദേഹത്തിന്റെ മക്കളും മറ്റെല്ലാവരും കെ.എം. മാത്യുവിന്റെ തീരുമാനത്തോട് പരിപൂർണ്ണമായി യോജിക്കുകയാണുണ്ടായത്.

തുടർന്നുള്ള പ്രവർത്തനങ്ങൾക്കു വലിയ ആവേശമായിരുന്നു. ജനറൽ കൺവീനറെ സഹായിക്കാൻ മനോരമയിൽതന്നെ ഒരു ഇൻ-ഹൗസ് സംവിധാനം ഉണ്ടാക്കി. വിവിധ കമ്മിറ്റിക്കാരെ സഹായിക്കാൻ മനോരമയിൽനിന്ന് അമ്പതോളം പേരുടെ സേവനം വിട്ടുകൊടുത്തു.

വിവിധ സബ്കമ്മിറ്റികൾ താഴെപ്പറയുന്നവരുടെ നേതൃത്വത്തിലായിരുന്നു പ്രവർത്തിച്ചത്.

പ്രോഗ്രാം കമ്മിറ്റി ചെയർമാൻ: തോമസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത, ചർച്ച് സർവീസസ് കൺവീനർ: റവ. ഡോ. കെ.എം. ജോർജ്, പബ്ലിക് മീറ്റിങ് കൺവീനർ: എ.കെ. തോമസ്, ഫിനാൻസ് കമ്മിറ്റി ചെയർമാൻ: ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത, കൺവീനർ: ജോർജ് വർഗീസ് മലയാളമനോരമ, കബറിന്റെയും മറ്റുകെട്ടിടങ്ങളുടെയും പുതുക്കിപ്പണിയൽ. സംരക്ഷണക്കമ്മിറ്റി വെരി. റവ. ബാർസ്കീപ്പാ റമ്പാൻ, ചീഫ് കോ-ഓർഡിനേറ്റർ: എ.എം. മാത്യു, കബർ: കെ. ലാൽ ജോൺ, പബ്ലിസിറ്റി കമ്മിറ്റി ചെയർമാൻ: മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്ത, കൺവീനർ: പ്രൊഫ. ഇ.ജെ. ജോൺ, റിസപ്ഷൻ കമ്മിറ്റി ചെയർമാൻ: തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത, കൺവീനർ: ജേക്കബ് തോമസ് അരികുപുറം, ഫുഡ് കമ്മിറ്റി കൺവീനർ: തോമസ് റ്റി. പരുമല, അക്കോമഡേഷൻ ആൻറ് ട്രാൻസ്പോർട്ട് ചെയർ മാൻ: വെരി. റവ. ബർസൌമാ റമ്പാൻ, കൺവീനർ: ജോർജ് ഉമ്മൻ, അരികുപുറം, ലൈറ്റ് ആൻറ് സൗണ്ട്സ് കൺവീനർ: പി.കെ. ഫിലിപ്പ് മലയാള മനോരമ, പാർക്കിങ് ആൻറ് ട്രാഫിക് കൺവീനർ: ഐ.സി. തമ്പാൻ, ഡിസിപ്ലിൻ ആൻറ് വോളൻറിയേഴ്സ് ജോയിൻറ് കൺവീനർമാർ: റ്റി.ഒ. ജേക്കബ് ഐ.പി.എസ് (റിട്ട.), വിങ് കമാൻഡർ ഉമ്മൻ തേവരിൽ, സുവനീർ കൺവീനർ: വെരി. റവ. റമ്പാൻ തെയോഫോറസ് കോർ എപ്പിസ്കോപ്പാ, മെഡിക്കൽ എയ്ഡ് ആൻറ് സാനിറ്റേഷൻ കൺവീനർമാർ: ഫാ. അലക്സാണ്ടർ കൂടാരത്തിൽ, ഡോ. അലക്സ് പോൾ, സെയ്ൻറ് ഗ്രിഗോറിയോസ് ഹോസ്പിറ്റൽ, പരുമല.

ദീപശിഖാപ്രയാണത്തിന്റെ കമ്മിറ്റി പിന്നീട് വെട്ടിക്കൽ ദയറായിൽ കൂടിയാണ് നിശ്ചയിച്ചത്. എം.റ്റി. പോൾ ജനറൽ കൺവീനറും ഫാ. പി.എസ്. യോഹന്നാൻ, പി.എം. പൈലിപ്പിള്ള എന്നിവർ ജോ. ജനറൽ കൺവീനർമാരുമായിരുന്നു.

ദീപശിഖാപ്രയാണത്തിന്റെ നടത്തിപ്പിനു മലങ്കര ഒട്ടാകെ എം.റ്റി. പോൾ, പി.എം. പൈലിപ്പിള്ള, ടൈറ്റസ് വർക്കി ഐ.സി. തമ്പാൻ എന്നിവർ ഓടിനടന്ന് കമ്മറ്റികൾ സംഘടിപ്പിക്കുകയും സഭാമക്കളെ പ്രബുദ്ധരാക്കുകയും ചെയ്തതിന്റെ ഒരു നീണ്ടകഥ വേറേ. അങ്ങനെ സഭയുടെ ശക്തികേന്ദ്രങ്ങളിൽ ദീപശിഖാ കാറ്റ് ആഞ്ഞടിച്ചപ്പോൾ ഇന്നോളം കണ്ടിട്ടില്ലാത്ത ഒരു ആത്മീയഘോഷയാത്രയ്ക്കു മലങ്കരസഭ പങ്കാളിയായി.

സമയബന്ധിത പരിപാടിയനുസരിച്ചായിരുന്നു എല്ലാ കമ്മിറ്റികളും പ്രവർത്തിച്ചത്. സെമിനാരി മന്ദിരങ്ങളുടെ അറ്റകുറ്റപണിക്കുതന്നെ 25 ലക്ഷം രൂപാ ചെലവായി. കമ്മിറ്റിഅംഗങ്ങളും വോളണ്ടിയർമാരും വിവിധ പണികൾക്കുള്ള ജോലിക്കാരും എല്ലാ പ്രവർത്തനത്തിലും ഒത്തൊരുമിച്ചു നിന്നു. ഫിലിം ഡെവലപ്പ്മെൻറ് കോർപ്പറേഷൻ ചെയർമാൻ ഷാജി എൻ. കരുൺ വരെ ഈ മനുഷ്യചങ്ങലയിൽ ഉൾപ്പെട്ട് പള്ളി പരിസരത്ത് വിവിധ ദിവസങ്ങൾ ചെലവഴിച്ചു. പ്രമുഖ ഇൻറീരിയർ ഡക്കറേറ്റർ മേനോൻ കബർ പണിയുടെ മേൽനോട്ടവുമായി കഴിഞ്ഞുകൂട്ടിയ ദിനരാത്രങ്ങൾ ഒട്ടനവധി. എല്ലാ കമ്മിറ്റിക്കും കൈത്താങ്ങായി മനോരമയിൽ ഒരു സഹായസെൽ പ്രവർത്തിച്ചു. പരുമലയിൽ ഗീവറുഗീസ് റമ്പാച്ചനും ജേക്കബ് തോമസ് അരികുപുറവും എ.കെ. തോമസും തോമസ് ടി. പരുമലയും എപ്പോഴും ഉണ്ടായിരുന്നു.

കൂദാശയോടനുബന്ധിച്ചു വെട്ടിക്കൽ ദയറായിൽ നിന്നു നടത്തിയ ദീപശിഖാപ്രയാണം സഭയുടെ ആത്മീയ ശക്തിക്കു പുതുജീവൻ പകർന്ന ഒന്നായിരുന്നു. പണ്ട് സമുദായ കേസിൽ സുപ്രീംകോടതിവിധി എതിരായി വന്നപ്പോൾ ആ തോൽവിയിൽ ഭീതിപ്പെടാതെ സത്യത്തിന്റെ ജയം മുന്നിൽ കണ്ടുകൊണ്ട് പരിശുദ്ധ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായ്ക്ക് അടൂർ മുതൽ കോട്ടയം വരെ വരവേല്പ് നല്കുകയുണ്ടായി. 26, 27 തീയതികളിൽ നടന്ന ദീപശിഖാ റാലിയുടെ കരുത്ത് ആ പഴയ സംഭവത്തെ അനുസ്മരിപ്പിക്കുന്നതായി തോന്നി.

ഈ പരിപാടികൾ എല്ലാം ഇങ്ങനെ വൻവിജയത്തിലെത്തുമെന്നു തുടക്കം മുതൽ സംഘാടകസമിതിയുടെ പിന്നിൽനിന്നു പ്രവർത്തിച്ച എന്നെപ്പോലെയുള്ളവർ കരുതിയിരുന്നില്ല. എന്നാൽ ഓരോ കാര്യത്തിലും ദൈവാശ്രയത്തോടെ എടുത്ത പരിപക്വമായ തീരുമാനങ്ങളും കൂട്ടായ പ്രവർത്തനങ്ങളുമായിരുന്നു ഇതിനെ വിജയത്തിലെത്തിച്ചത്.

ഒക്ടോബർ 27-നു വൈകിട്ടും 28-നു രാവിലെയും നടന്ന പള്ളികൂദാശാ ചടങ്ങുകൾ പരിശുദ്ധ കാതോലിക്കാ ബാവായുടെ മുഖ്യകാർമ്മികത്വത്തിലായിരുന്നു. 28-ഉച്ചയ്ക്കു ശേഷം നടന്ന സമ്മേളനത്തിൽ മഹാരാഷ്ട്ര ഗവർണർ ഡോ. പി.സി. അലക്സാണ്ടർ, വിദേശ മെത്രാന്മാരായ Archbishop Nikitas, Metropolitan of Hong Kong and South East Asia (Ecumenical Patriarchate of Constantinople, Greek Orthodox Church), Archbishop Aghan Baliozian, Prelate of Australia, (Catholicossate of Etchmiadzin, Armenian Orthodox Church), Bishop Sebouh Sarkissian, Prelate of Teheran (Catholicossate of Cilicia, Armenian Orthodox Church) തുടങ്ങിയവരും പങ്കെടുത്തു.





# സഭാദർശനം









ഡോ. പി.സി. അലക്സാണ്ടർ

# ദേശീയ സഭയായി വളരണം

> സഭ ഇനി മഹത്ത്വത്തിൻെറ കൂടുതൽ ഉന്നതിയിലേക്ക് ഉയരേണ്ടിയിരിക്കുന്നു. ഒരു സമഗ്രമായ ദേശീയ സഭയായി നാം വളരണം.

ഓർത്തഡോക്സ് സഭയുടെ ഇന്നത്തെ ആത്മീയമായ പുനരുത്ഥാനത്തിലും ഉണർവിലും അതിയായി സന്തോഷിക്കുന്ന ഒരാളാണ് ഞാൻ. ആശുപത്രികൾ, വിദ്യാഭ്യാസ സ്ഥാപനങ്ങൾ, അഗതിമന്ദിരങ്ങൾ, വൃദ്ധസദനങ്ങൾ, നിർദ്ധനർക്കുള്ള ഭവനങ്ങൾ, പുരോഹിതന്മാർക്കുള്ള പരിശീലനകേന്ദ്രങ്ങൾ എന്നിവയുടെ പ്രവർത്തനങ്ങൾ സഭ മാതൃകാപരമായി നടത്തിവരുന്നുണ്ട്. ഇതെല്ലാം സഭ നല്ലകാര്യങ്ങൾക്ക് കൊടുക്കുന്ന ഉദാരമായ കൈത്താങ്ങലിന് ഉത്തമ ഉദാഹരണങ്ങളാണ്. കേരളത്തിന് പുറത്ത് ആന്ധ്രാപ്രദേശ്, ഒറീസ എന്നിവിടങ്ങളിൽ പ്രകൃതി ക്ഷോഭങ്ങൾ ഉണ്ടായ സമയത്തു സഭ വലിയ തോതിൽ ആശ്വാസ-പുനരധിവാസപ്രവർത്തനങ്ങൾ ഏറ്റെടുത്ത് നടത്തി. അതെല്ലാം ഏവരുടെയും മുക്തകണ്ഠമായ പ്രശംസയ്ക്കു കാരണമായിട്ടുണ്ട്.

ഉന്നത വിദ്യാഭ്യാസയോഗ്യതയും അർപ്പണബോധവും ദർശനവുമുള്ള ശ്രേഷ്ഠരായ വ്യക്തികളെ സഭയെ നയിക്കുന്ന മേല്പട്ടക്കാരായി ലഭിച്ചതും നമ്മുടെ ഭാഗ്യമാണ്. നല്ല രീതിയിൽ പരിശീലനം സിദ്ധിച്ച ചെറുപ്പക്കാരായ വൈദികരുടെ ഗണവും സഭയുടെ വലിയ സൗഭാഗ്യങ്ങളിൽ ഒന്നാണ്. ഓർത്തഡോക്സ് സഭയുടെ 2000 വർഷത്തെ ചരിത്രത്തിൽ ആധുനിക കാലഘട്ടം സഭയുടെ സുവർണ കാലഘട്ടംതന്നെയാണ്. അങ്ങനെ വിശേഷിപ്പിക്കുവാൻ എനിക്ക് യാതൊരു ശങ്കയുമില്ല. സഭ ഇനി മഹത്ത്വത്തിൻെറ കൂടുതൽ ഉന്നതിയിലേക്ക് ഉയരേണ്ടിയിരിക്കുന്നു. ഒരു സമഗ്രമായ ദേശീയ സഭയായി നാം വളരണം. ഇന്ത്യയിലെ പ്രധാന ദേശീയ സഭയാവുക എന്ന ലക്ഷ്യം നമുക്കു സാക്ഷാത്കരിക്കാനാവുമെന്ന് എനിക്കുറപ്പുണ്ട്. സഭ അതിനു കാലഘട്ടത്തിൻെറ വെല്ലുവിളികളെ കണ്ടെത്തേണ്ടിയിരിക്കുന്നു.

പരുമല സെമിനാരി പള്ളി കൂദാശയുടെ ഈ പുണ്യസന്ദർഭത്തിൽ നമുക്കതിനു പുനപ്രതിജ്ഞയെടുക്കാം. മലങ്കര ഓർത്തഡോക്സ് സഭയിലെ എല്ലാ അംഗങ്ങളും ദേശത്തിൻെറ പുനർനിർമ്മാണത്തിനായി ഒത്തു പ്രവർത്തിക്കണം. അതിൻെറ പോഷണത്തിനും ആത്മീയ ശക്തി പ്രാപിക്കാനും വേണ്ടി പരുമലയുടെ മഹാപരിശുദ്ധൻെറ മദ്ധ്യസ്ഥതയിൽ നമുക്ക് അഭയം പ്രാപിക്കാം. ●

**പരുമല തിരുമേനിയുടെ വചനങ്ങൾ**

## ഇടയൻെറ ശബ്ദം കേൾക്കുക

*ഇടയൻെറ ശബ്ദം ഗണ്യമാക്കാതെ കൂട്ടത്തിൽനിന്നു തെറ്റിപ്പോകുന്ന ആടുകൾ കുഴിയിലോ ദുഷ്ടമൃഗങ്ങളുടെ കൈയിലോ അകപ്പെട്ടു നഷ്ടമായിത്തീരുന്നതല്ലാതെ, ആട്ടിൻതൊഴുത്തിൽ പ്രവേശിച്ച് ആശ്വസിപ്പാനിടയാകുന്നതല്ല. മാതാപിതാക്കന്മാർക്ക് അനുസരണമില്ലാതെ അവരുടെ ശത്രുക്കളോടു ചേർന്ന് വിരോധികളായിത്തീർന്നാൽ അവരുടെ ശാപത്തിനു പാത്രീഭവിക്കയും അവരുടെ അവകാശത്തിന് ഇതരന്മാരായിത്തീരുകയും ഇഹത്തിലും പരത്തിലും അവർ അയോഗ്യന്മാരായിരിക്കയും ചെയ്യുന്നതാണ്. "എൻെറ പുത്രാ! നിൻെറ പിതാവിൻെറ നിയമത്തെ അനുസരിച്ചുകൊൾകാ എന്നും, നിൻെറ മാതാവിൻെറ നിയമത്തെ മറന്നുപോകരുതെന്നും" ഉള്ള പരിശുദ്ധ റൂഹായുടെ വചനത്തെ ഓർത്തുകൊൾവിൻ. നമ്മുടെ പിതാവായ സർവ്വശക്തൻ നമുക്കി നിയമിച്ചിട്ടുള്ള വിശ്വാസനടപടികളെയും മറന്നുപോകരുത്. ആദ്യം ഏലോഹിംമക്കൽ എന്നു പറയപ്പെടുന്ന ശേതിൻെറ മക്കൾ അവരുടെ പിതാവായ ആദാമിൻെറ വരുതിവിട്ട് മനുഷ്യമക്കൾ എന്നു പറയപ്പെടുന്ന കായേൻമക്കളോടുകൂടി ചേർന്നുല്ലസിച്ച് ദുർമ്മാർഗ്ഗത്തിൽ നടന്നു സന്തുഷ്ടസന്തതികൾ ജനിച്ചു പിഴച്ച കൂട്ടമായിത്തീരുകയാൽ ദൈവകോപം അവരിൽ ഉണ്ടായി. ജലപ്രളയത്തിൽ ആ തലമുറ ഒക്കെയും നശിപ്പിച്ചു കളവാൻ ഇടയായി.*

